# പുത്തൻകാവ് കൊച്ചുതിരുമേനി: കാതോലിക്കേറ്റിന്റെ കരുത്തനായ വക്താവ്

ഗ്രന്ഥകർത്താക്കൾ:

**അഡ്വ. പി. സി. മാത്യു**
**കെ. വി. മാമ്മൻ**

പ്രസാധകർ:

**കോട്ടയ്ക്കൽ പബ്ലിഷേഴ്സ്**

മാങ്ങാനം, കോട്ടയം 686 018 കേരളം

ഫോൺ: 0481 – 2578936

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

## ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി

## ദൈവകൃപയാൽ ചെങ്ങന്നൂർ മെത്രാസന ഇടവകയുടെ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്

നമുക്ക് എത്രയും വാത്സല്യമുള്ള കെ. വി. മാമ്മന് വാഴ്വ്,

പ്രിയനെ,



നമ്മുടെ പിതൃസഹോദരനായ പുത്തൻകാവ് ഗീവറുഗീസ് മാർ പീലക്സിനോസ് തിരുമനസിലെ ജീവചരിത്രം താങ്കളും അഡ്വ. പി. സി. മാത്യുവും ചേർന്ന് പ്രസിദ്ധീകരിക്കുന്നു എന്നറിഞ്ഞതിൽ നാം അതിയായി സന്തോഷിക്കുന്നു. കാതോലിക്കേറ്റിന്റെ കരുത്തനായ വക്താവ്, പ്രഭാഷണകലയുടെ പ്രചാരകൻ, ആരാധനാ മാധുര്യത്തിന്റെ ഉറവ എന്നീ നിലകളിൽ തിരുമേനിയെപ്പറ്റിയുള്ള ഓർമ്മകൾ സഭാമക്കളുടെ മനസ്സിൽ ഒളിമങ്ങാതെ നിൽക്കുന്നു. മലങ്കരസഭയുടെ സുപ്രധാന ദശാസന്ധികളിൽ സഭയ്ക്കു വേണ്ടി സമർപ്പിക്ക പ്പെടുകയും ത്യാഗോജ്ജ്വ ലമായ ജീവിതശൈലി കൊണ്ട് അഭൂതപൂർവ്വമായ നേട്ടങ്ങൾ കൈവരിക്കുകയും ചെയ്ത പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ ഇനിയും മരിക്കാത്ത ഓർമ്മകളെ അക്ഷരത്താളുകളിലൂടെ അടുത്ത തലമുറയ്ക്ക് പകർന്നു നൽകുവാനുള്ള ശ്രമങ്ങൾ സ്വാഗതാർഹമാണ്. ജീവിതത്തിന്റെ അന്ത്യശ്വാസത്തിൽ പോലും കാതോലിക്കേറ്റിന്റെ ഭദ്രതയെപ്പറ്റി ചിന്തിച്ച തിരുമേനിയുടെ സഭാസ്നേഹം വരും നൂറ്റാണ്ടിൽ മലങ്കരസഭയെപ്പറ്റി മനസ്സിലാക്കുവാൻ ശ്രമിക്കുന്ന അന്വേഷകർക്ക് ആവേശമായി മാറും. മേല്പട്ടക്കാരനായി രണ്ടു ദശാബ്ദം മാത്രമേ പ്രവർത്തിച്ചിട്ടുള്ളൂ എങ്കിലും തിരുമേനിയുടെ ദർശനങ്ങളെയും പ്രവർത്തനങ്ങളെയും അക്ഷരങ്ങളിൽ ആവിഷ്ക്കരിക്കുവാൻ കഠിനാദ്ധ്വാനം തന്നെ ആവശ്യ മാണ്.

എന്റെ പിതൃസഹോദരനായ പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ സമ്പൂർണ്ണ ബഹുവർണ്ണ സചിത്ര ജീവചരിത്രം 'പുത്തൻകാവിൽ കൊച്ചു തിരുമേനി കാതോലിക്കേറ്റിന്റെ കരുത്തനായ വക്താവ്' എന്ന പേരിൽ പ്രസിദ്ധീകരിക്കുന്ന ഈ അവസരത്തിൽ നിങ്ങൾ ഇരുവരെയും പിതൃവിജ്ഞാനീയ ശാഖയിൽ ഒട്ടനവധി സാഹിത്യസംഭാവന നൽകിയ കോട്ടയ്ക്കൽ പബ്ലീഷേഴ്സിനേയും നാം അനുമോദിച്ച് ആശംസകൾ അറിയിക്കുന്നു.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ

2004 മാർച്ച് മാസം 23-ാം തീയതി
ചെങ്ങന്നൂർ ബഥേൽ അരമനയിൽ നിന്ന്.

# ആത്മസംതൃപ്തി



കൊച്ചുതിരുമേനിയുടെ ചില വലിയ അഭിലാഷങ്ങൾ അദ്ദേഹത്തിന്റെ ദർശനത്തിനും അന്തസ്സിനും അനുയോജ്യമായ വിധത്തിൽ സഹോദരപുത്രനും ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായുമായ തോമസ് മാർ അത്താനാസ്യോസ് നിറപടിയായി നിവർത്തിച്ചതിൽ, അത്താനാസ്യോസ് തിരുമേനിയുടെ അഭിവന്ദ്യ മാതാവ് ശ്രീമതി ഏലിയാമ്മ ഏതാനും ആഴ്ചകൾക്കു മുമ്പ് കെ. വി. മാമ്മനുമായി മുളക്കുഴയിലുള്ള വസതിയിൽ വച്ചു നടത്തിയ ഒരഭിമുഖസംഭാഷണത്തിൽ സന്തുഷ്ടി പ്രകടിപ്പിച്ചു. ചെങ്ങന്നൂർ ബഥേൽ അരമനപ്പള്ളിയും, മെത്രാസന അരമനയും മറ്റും അത്യാധുനിക നിലയിൽ പണിതുയർത്തുകയും കൊച്ചുതിരുമേനി സ്ഥാപിച്ച പല വിദ്യാലയങ്ങളും, ഓതറ ദയറാ മുതലായ സ്ഥാപനങ്ങളുംഅത്താനാസ്യോസ് തിരുമേനി പല വിധത്തിൽ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്തതിൽ ശ്രീമതി ഏലിയാമ്മയ്ക്ക് അത്യധികം സന്തോഷമുണ്ട്.

സ്വപുത്രനായ തിരുമേനി പണവും മറ്റും തനിക്കു തരുമോ എന്ന ചോദ്യത്തിന് ആണ്ടിലൊരിക്കൽ ജന്മദിനം പ്രമാണിച്ച് ഒരു കേക്കു മാത്രം വാങ്ങിത്തരുമെന്നും തന്റെ മക്കൾ എല്ലാവരും ദൈവാനുഗ്രഹത്താൽ നല്ല നിലയിലാണു ജീവിക്കുന്നതെന്നും തന്നിമിത്തം സാമ്പത്തികപ്രശ്നങ്ങൾ ഒന്നുമില്ലെന്നും വല്യമ്മച്ചി പുഞ്ചിരി തൂകിക്കൊണ്ടു പറഞ്ഞു. കോഴഞ്ചേരി തെള്ളീരേത്തു കുടുംബാംഗമായ ശ്രീമതി ഏലിയാമ്മ തോമസിന് 93 ആയിട്ടും കണ്ണിനും കാതിനും പല്ലിനും കരചരണാദികൾക്കും സർവ്വോപരി ഓർമ്മയ്ക്കും ചിരിക്കും ഒരു ന്യൂനതയുമില്ല. വല്ല അസുഖവും വന്നാൽ ഡോ. പാപ്പച്ചൻ (ഡോ. പി. വി. കോശി, പൂപ്പള്ളിൽ) ആണു ചികിത്സിക്കുന്നതെന്നും അമ്മച്ചി പറഞ്ഞു.

അന്തരിച്ച തന്റെ ഭർത്താവു കെ. റ്റി. തോമസുമൊന്നിച്ചു കോട്ടയം വൈ. എം. സി. എ. യിൽ താമസിച്ച കാലത്തെ ചില കാര്യങ്ങൾ കെ. വി. മാമ്മൻ അനുസ്മരിപ്പിച്ചപ്പോൾ വല്യമ്മച്ചി നീണ്ട സ്മരണകളുടെ ചുരുളുകൾ നിവർക്കുകയും ആ സന്ധ്യാകാല സന്ദർശന - സംഭാഷണ രംഗങ്ങളെ സന്തോഷത്തിന്റെ സിന്ദൂരമണിയിക്കുകയും ചെയ്തു.

# അവതാരിക



പുത്തൻകാവ് കൊച്ചുതിരുമേനി എന്ന അപരനാമത്തിൽ വളരെ പ്രസിദ്ധനായിരുന്ന, മലങ്കര ഓർത്തഡോക്സ് സഭയുടെ തുമ്പമൺ ഭദ്രാസനത്തിന്റെ യുഗപ്രഭാവനായ ഗീവറുഗീസ് മാർ പീലക്സിനോസ് തിരുമേനി കഥാവശേഷനായിട്ട് അര നൂറ്റാണ്ടു കഴിഞ്ഞു. 1951 ഏപ്രിൽ 17 നാണ് തിരുമേനി കാലം ചെയ്തത്. മാതൃ ഇടവകയായ പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ കബറടക്കി. ജീവിതകാലത്ത് മലങ്കരസഭയിൽ എമ്പാടും ഓടിനടന്ന് സുവിശേഷപ്രസംഗങ്ങളാലും ആഴമായ പഠനക്ലാസ്സുകളാലും ശ്രുതിമധുരമായ ഗാനാലാപത്താൽ പരിപോഷിപ്പിക്കപ്പെട്ട ദിവ്യാരാധനകളാലും വിശ്വാസികളെ സ്വർഗ്ഗീയ അനുഭൂതിയിലേക്കു നയിച്ചിരുന്ന ആ വന്ദ്യപിതാവിന്റെ ലഘുജീവചരിത്രങ്ങൾ പലതും ഇതിനകം പ്രസിദ്ധീകൃതമായിട്ടുണ്ട്. 'അർച്ചന' തിരുമേനി കാലം ചെയ്യുമ്പോൾ ബി. എ. വിദ്യാർത്ഥിയായിരുന്ന പുത്തൻകാവ് കെ. എം. തരകൻ രചിച്ച വിലാപ ഗദ്യകാവ്യമാണ്. 'ബഥേലിലെ താമര' പാത്താമുട്ടം എം. സി കുര്യാക്കോസ് റമ്പാച്ചൻ തന്റെ ശ്രേഷ്ഠ ഗുരുവിനു സമർപ്പിച്ച അശ്രുപൂജയാണ്. *മലങ്കര സഭാപിതാക്കന്മാരെ*ന്ന ബൃഹത്തായ ഗവേഷണഗ്രന്ഥത്തിൽ ഡോക്ടർ സാമുവേൽ ചന്ദനപ്പള്ളി, തിരുമേനി സഭയ്ക്കും സമൂഹത്തിനും ചെയ്ത വിലപ്പെട്ട സംഭാവനകളെ വിലയിരുത്തിയിട്ടുണ്ട്. സെറാമ്പൂർ ബി. ഡി. ബിരുദ വിദ്യാർത്ഥികൾ തിരുമേനിയുടെ ജീവിതവും സംഭാവനകളും ഗവേഷണ പഠനവിഷയമാക്കി ഗ്രന്ഥങ്ങൾ സജ്ജമാക്കിയിരിക്കുന്നു. ജോൺ തോമസ് കരിങ്ങാട്ടിലച്ചൻ "മലങ്കരസഭയുടെ യുഗശില്പി" എന്ന ശ്രേഷ്ഠ ഗ്രന്ഥത്തിലൂടെ തിരുമേനിയെ അനുവാചകർക്ക് പഠനവിഷയമായി അവതരിപ്പിച്ചിരിക്കുന്നു. കൂടാതെ ഫാ. മാത്യു കോശി "പുത്തൻകാവ് മാർ പീലക്സിനോസ്: മലങ്കരയുടെ മഹത്വമുള്ള സൈത്ത്" എന്ന പുസ്തകം 1997 –ൽ പ്രസിദ്ധപ്പെടുത്തി. ആ പരമ്പരയിലെ ഏറ്റവും ഒടുവിലത്തെ അതിശ്രേഷ്ഠമായ പുസ്തകമാണ് ഇപ്പോൾ പ്രകാശനം ചെയ്യുന്ന "പുത്തൻകാവ് കൊച്ചുതിരുമേനി: കാതോലിക്കേറ്റിന്റെ കരുത്തനായ വക്താവ്" എന്നത്.

മുൻ സൂചിപ്പിച്ച ഗ്രന്ഥങ്ങളിൽ നിന്നു തികച്ചും വ്യത്യസ്തമാണ് ഈ പുതിയ പുസ്തകം. ഇതിന്റെ പ്രത്യേകത ഇത് ഒരു സമ്പൂർണ്ണ ബഹുവർണ്ണ സചിത്ര ജീവചരിത്രമെന്നതാണ്. പുത്തൻകാവ് കിഴക്കേത്തലക്കൽ കെ. റ്റി. തോമസ് കശീശ്ശയുടെ രണ്ടാമത്തെ പുത്രനായ – എന്നും മലങ്കരസഭയുടെ അഭിമാനഭാജനമായ – ധീരസുവിശേഷ യോദ്ധാവിനെ

സ്വന്തം ഡയറിക്കുറിപ്പുകളും ലഭ്യമായ എല്ലാ രേഖകളും നിരത്തി സമഗ്ര മായ ജീവചരിത്രരചനയിലൂടെയും ഗ്രന്ഥകർത്താക്കളായ കെ. വി. മാമ്മൻ കോട്ടയ്ക്കൽ, അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ എന്നിവർ അനശ്വര നാക്കിയിരിക്കുന്നു. ഇത് ഒരു ജീവചരിത്ര ഗ്രന്ഥമെന്നതിലുപരി മലങ്കരസഭ യുടെ കാറും കോളും നിറഞ്ഞിരുന്ന ഒരു ദുർഘട കാലഘട്ടത്തിന്റെ ചരിത്ര സംഗ്രഹം കൂടിയാണ്. ഈ വസ്തുതയാണ് ഈ ഗ്രന്ഥത്തിന്റെ പ്രസക്തി വർദ്ധിപ്പിക്കുന്നത്. ആരാധ്യനായ തിരുമേനിയെ നേരിട്ടു കണ്ടിടപെട്ടിട്ടു ള്ളവരും നിർവ്യാജം സ്നേഹിക്കുന്ന പ്രശസ്ത സഭാംഗങ്ങളുമാണ് ഗ്രന്ഥ കർത്താക്കൾ. പിതാക്കന്മാരുടെ പുണ്യജീവിതവും അതുല്യ സേവന സംഭാ വനകളും വരുംതലമുറയ്ക്ക് കൈമോശം വരാതെ കൈമാറുന്ന ശ്രേഷ്ഠ ദൗത്യമാണ് ഇരുവരും ഏറ്റെടുത്തിരിക്കുന്നത് എന്ന് ഇതഃപര്യന്തമുള്ള അവരുടെ ഉൽകൃഷ്ട കൃതികൾ വ്യക്തമാക്കുന്നു. ആ ദൗത്യത്തിൽ ഒരു പൊൻതൂവലു കൂടി കൃതാർത്ഥതയോടെ സഹൃദയരായ അനുവാചക സമക്ഷം ശ്രേഷ്ഠ പിതാവിന്റെ 53 -ാം ചരമവാർഷിക ദിനത്തിൽ അവർ സമർപ്പിക്കുന്നു. ഈ ഗ്രന്ഥം സ്വന്തമാക്കി വായിച്ചു പഠിച്ച് ആത്മീയപ്ര ബുദ്ധതയോടെ ജീവിത സാക്ഷ്യത്തിൽ മുന്നേറി വന്ദ്യപിതാവ് തുടങ്ങി വച്ച് പിൻതലമുറയെ ഭരമേല്പിച്ചിരിക്കുന്ന ശ്രേഷ്ഠ ദൗത്യം പൂർത്തീക രിക്കുകയെന്ന ചുമതലയാണ് ഇന്നു സഭാംഗങ്ങൾ ഏറ്റെടുക്കേണ്ടത്.

അദ്ദേഹത്തിന്റെ ആത്മീയ മകനും തുമ്പമൺ ഭദ്രാസനത്തിന്റെ പിൻഗാ മിയും എളിയവനുമായ എനിക്ക് അദ്ദേഹം എന്നും പ്രചോദനവും വെല്ലു വിളിയുമാണ്. അതിനോടുള്ള ബലഹീനമായ പ്രതികരണത്തിലൂടെയാണ് സഭാജീവിത ശുശ്രൂഷയിലുള്ള അർത്ഥവും വ്യാപ്തിയും ഞാൻ കണ്ടെ ത്തുക. അദ്ദേഹത്തിന്റെ അദൃശ്യമായ അനുഗ്രഹാശിസ്സുകൾ സ്വീകരിച്ചു കൊണ്ടിരിക്കുന്ന ഞാൻ ഈ ഗ്രന്ഥപ്രകാശനത്തിൽ അത്യധികം സന്തോ ഷിക്കുന്നു.

മലങ്കരസഭ ഈ ഗ്രന്ഥകർത്താക്കളോട് വളരെ കടപ്പെട്ടിരിക്കുന്നു. അവ രുടെ തദ്വിഷയകമായ യത്നം തുടരുവാൻ വേണ്ട കഴിവും ആരോഗ്യവും ജഗദീശ്വരൻ നൽകട്ടെയെന്നു പ്രാർത്ഥിക്കുന്നു. അർത്ഥവത്തായ ഗ്രന്ഥരച നയിലൂടെ അവർ നിർവ്വഹിക്കുന്ന സഭാ സേവനം വളരെ വിലപ്പെട്ടതാ ണെന്ന തിരിച്ചറിവ് സഭാമക്കൾക്ക് ഉണ്ടാവണം. കാലത്തിന്റെ ശക്തമായ കുത്തൊഴുക്കിൽ വിസ്മൃതമായിപ്പോകാതെ സഭാനഭസ്സിൽ ചരിത്ര വസ്തു തകൾ ചൈതന്യവൽക്കരിക്കുന്ന സാഹിതീസേവനമാണ് അവർ നിർവ്വ ഹിക്കുന്നത്. കൂപ്പുകൈയോടെ ദൈവത്തെ സ്തുതിച്ചുകൊണ്ടും ഈ ശ്രേഷ്ഠയജ്ഞത്തിന് എല്ലാ നന്മകളും നേർന്നു കൊണ്ടും പ്രകാശിതമാ കുന്ന ഈടുറ്റ ഗ്രന്ഥത്തിന് പ്രചുരപ്രചാരം ഉണ്ടാവട്ടെയെന്ന് ആശംസി ച്ചുകൊണ്ടും ഈ അവതാരികയ്ക്കു വിരാമം ഇടുന്നു. ദൈവം അനുഗ്ര ഹിക്കട്ടെ.

കർത്തൃ ശുശ്രൂഷയിൽ

പത്തനംതിട്ട
17-3-2004

**ഫീലിപ്പോസ് മാർ യൗസേബിയോസ്**

# St. Mary's Orthodox Cathedral
## Puthencavu, Chengannur

### സഭാനൗകയുടെ സാരഥി



വാഗ്പ്രവാഹത്തിന്റെ അനിതര സാധാരണമായ ശക്തിയാൽ മലങ്കര നസ്രാണികളുടെ ആത്മാഭിമാനത്തെയും വിശ്വാസത്തെയും സടകുടഞ്ഞെഴുന്നേൽപ്പിക്കുവാൻ കഴിഞ്ഞ അനുഗൃഹീതനും കാറും കോളും നിറഞ്ഞ ആപത്ഘട്ടങ്ങളിൽ സഭാനൗകയെ മറിഞ്ഞു പോകാതെ കാത്തുസൂക്ഷിച്ച ധൈര്യശാലിയായ സാരഥിയും, ആത്മിക ദർശനവും ഔന്നത്യവും ഒത്തിണങ്ങിയ പണ്ഡിതവര്യനും മലങ്കരസഭാരാമത്തിലെ ലാവണ്യകോകിലവുമായിരുന്നു പുത്തൻകാവിൽ കൊച്ചു തിരുമേനി. അദ്ദേഹത്തെ കുറിച്ച് പഠിച്ചും അന്വേഷണം നടത്തിയും വേദ ശാസ്ത്രരംഗത്ത് പഠനം നടത്തുന്നവർക്കും, സാധാരണക്കാർക്കും ഒരുപോലെ ആസ്വാദ്യമായ രീതിയിൽ ഒരു ഗ്രന്ഥം ചമച്ച കെ. വി. മാമ്മനും അഡ്വ. പി. സി. മാത്യുവിനും എന്റെ ഒരായിരം ആശംസകൾ.

ഈ ഗ്രന്ഥത്തിന് ഒരു ആശംസ എഴുതുക എന്നുള്ളത് ഒരു ദൈവനിയോഗമായി ഞാൻ കാണുന്നു. പൗരോഹിത്യശുശ്രൂഷയുടെ ആരംഭനാളുകളിൽ എന്റെ ഭാഷാശൈലിയിലെ തെറ്റുകൾ തിരുത്തുവാൻ എന്നെ സഹായിച്ച ഗുരുതുല്യനായ മാമ്മൻ സാറിന്റെയും അഡ്വ. മാത്യുവിന്റെയും ഈ രചനയ്ക്ക് ഭാവുകങ്ങൾ നേരുകയും, പുത്തൻകാവ് കൊച്ചുതിരുമേനിയെ കണ്ടിട്ടില്ലാത്ത എന്നെപ്പോലുള്ളവർക്ക്, നേരിൽ കണ്ട് സായൂജ്യം പ്രാപിക്കുന്നതിനു സഹായകമായ രീതിയിൽ തിരുമേനിയെ അവതരിപ്പിച്ചതിലുള്ള നന്ദി അറിയിക്കുകയും ചെയ്തു കൊള്ളുന്നു. തിരുമേനിയുടെ ബഹുവിധ സിദ്ധികളെയും വിശ്രമരഹിത മായ പ്രവർത്തനങ്ങളെയും മറ്റും ഒപ്പിയെടുത്ത് അവതരിപ്പിച്ചിരിക്കുന്ന ഗ്രന്ഥകർത്താക്കൾക്കും ഗ്രന്ഥത്തിനും പ്രാർത്ഥനാനിർഭരമായ ആശംസകൾ.

ചെങ്ങന്നൂർ ബഥേൽ അരമന അങ്കണത്തിലെ മാർ പീലക്സിനോസ് സ്മാരകമന്ദിരം, കുടശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ അങ്കണത്തിലെ മാർ പീലക്സിനോസ് അരമനക്കെട്ടിടം എന്നിവ എന്റെ മേൽനോട്ടത്തിൽ പണിയാൻ സാധിച്ചതിൽ ഞാൻ സന്തോഷിക്കുന്നു.

പുത്തൻകാവ്
1-3-2004

**ഫാ. മാത്യു വറുഗീസ് പുളിമൂട്ടിൽ**
വികാരി

# ആമുഖം

**നി**ലാവും നിഴലും കണക്കെ മുക്കാൽ നൂറ്റാണ്ട് അസ്തമിച്ചു. കോടി ക്കണക്കിനു ഘനയടി വെള്ളം അച്ചൻകോവിലാറിലൂടെ ഒഴുകിപ്പോയി. സഹ്യപർവ്വതത്തിന്റെ സാനുപ്രദേശങ്ങളിലെ മലമടക്കുകളുടെ ഇടയിൽ കിടക്കുന്ന പ്രദേശമാണല്ലോ പത്തനംതിട്ട. ആ രമ്യ ഭൂവിഭാഗത്തിന്റെ മകു ടമാണു അതിമനോഹരമായ മാക്കാംകുന്ന്. ചുറ്റും കിഴുക്കാംതൂക്കായ ചരി വുകൾ. കിഴക്കു വശത്തു അച്ഛസ്ഫടിക തരംഗിണിയെന്നു വിശേഷിപ്പി ക്കപ്പെടുന്ന അച്ചൻകോവിലാറിനാൽ പരിസേവിതമായ പച്ചവിരിച്ച നെൽ വയലുകൾ. കുന്നിന്റെ അധിത്യകയിൽ നിന്നു നോക്കിയാൽ ചുറ്റുപാടു മുള്ള സ്ഥലങ്ങളെല്ലാം കണ്ണിൽ പതിയും. പരിസര പ്രദേശങ്ങളിലെവിടെ നിന്നു വീക്ഷിച്ചാലും ഉയർന്ന മാക്കാംകുന്നും ദൃഷ്ടിഗോചരമാകും. ആ കുന്നു കയറാനും വീഴാതെ ഇറങ്ങാനും നല്ല ആരോഗ്യവും പ്രസരിപ്പുമുള്ള വർക്കു പോലും നന്നേ പ്രയാസം.

പൊന്നിൻകുടത്തിനു പൊട്ടെന്ന പോലെ ഈ നയനമോഹനമായ കുന്നിന്റെ നെറുകയിൽ ഏഴര ദശാബ്ദം മുമ്പാണ് ഒരു പഠിത്തവീടു പ്രത്യ ക്ഷപ്പെടുന്നത്. എന്റെ സീനിയർ സുഹൃത്തായ സഭാകവി വെണ്ണിക്കുളം സി. പി. ചാണ്ടിയുടെ ഭാഷയിൽ പറഞ്ഞാൽ "പത്തനംതിട്ടയ്ക്കു ചിത്ത പ്രഭാപൂരം പ്രദാനം ചെയ്ത" സാക്ഷാൽ സരസ്വതീനിലയം. കുറ്റിക്കാടു കളും കൂരമ്പു സമാനമായ കട്ടാരമുൾച്ചെടികളും വെട്ടി മാറ്റി കിളച്ചു നിരപ്പാ ക്കിയ സ്ഥലത്തുയർന്ന വിദ്യാലയാങ്കണത്തിൽ അങ്ങിങ്ങ് കൂർത്തുയർന്ന കാട്ടുകല്ലുകൾ നിര തെറ്റിയ മുടമ്പല്ലുകൾ പോലെ എഴുന്നുനിൽക്കുന്നുണ്ട്. ഒരു കല്ലിലെങ്കിലും കാൽ തല്ലാതെയും തട്ടാതെയും മുട്ടാതെയും നട ക്കാനാവാത്ത സ്ഥിതി. ഈ എഴുത്തുപള്ളി ഏതെങ്കിലും കാലത്തു ഒരു ഉന്നത കലാലയമാകുമെന്നുള്ള ഉൾക്കാഴ്ച സ്ഥാപകർക്ക് അന്നേ ഉണ്ടാ യിരുന്നു. അല്ലെങ്കിൽ പിന്നെ തുടക്കത്തിലെ രണ്ടു നിലയ്ക്കുള്ള ആഴ മായ അസ്തിവാരം എന്തിനിട്ടു? കരിങ്കല്ലിൽ തീർത്തതും കാർമേഘ മേ ഖലയെ സ്പർശിക്കുന്നതുമായ ആ വിദ്യാലയമാണ് പണ്ടു ഞങ്ങൾ പഠിച്ച ഏകനില കാതോലിക്കേറ്റ് ഹൈസ്കൂളും രൂപഭദ്രതയുള്ള ഇന്നത്തെ ഉപ രിനില കാതോലിക്കേറ്റ് കോളജും. സ്ഥിരപ്രതിഷ്ഠ നേടിയ കാതോലി ക്കേറ്റിന്റെ സമുന്നത പ്രതീകം.

ആകാശസുന്ദരിയെ ആവേശപൂർവ്വം പരിരംഭണം ചെയ്യാനെന്നു തോന്നുമാറു കുതൂഹലചിത്തയായി നിലകൊള്ളുന്ന നയനാഭിരാമമായ മാക്കാംകുന്നിന്റെ അടിവാരത്തിൽ ആദ്യം എത്തിയപ്പോൾ തന്നെ വിദ്യാ ലയ സ്ഥാപക പ്രധാനിയായ ആ കർമ്മയോഗി കുമാരനാശാന്റെ പ്രശ സ്തമായ "നളിനിയിലെ" ദിവാകരയോഗിയെപ്പോലെ –

"കുന്നുതന്നടിയിലെത്തവേസ്വയം
നിന്നുപോയ്ത്ധടിതി ചിന്ത പൂണ്ട പോൽ"

എന്നു പറഞ്ഞാൽ തെറ്റില്ല.

പ്രഭാതം പൊട്ടി വിടർന്നിട്ട് അധികം ആയിട്ടില്ല. കിളികളുടെ കലപില കൾക്കിടയിലും പല വീടുകളിൽ നിന്നും പ്രഭാത പ്രാർത്ഥനയുടെ നാദ വീചികൾ ഉയരുന്നു. അതാ, അതിസുന്ദര കളേബരനായ ഒരു യുവാവ് കുന്നിറങ്ങി വരുന്നു. ചെങ്കുപ്പായ ധാരി, നരയ്ക്കു പിടി കൊടുക്കാത്ത താടിമീശ. താരാങ്കിതമായ ശിരോവസ്ത്രം പ്രഭാത മന്ദാനിലനിൽ അല സമായി ചലിക്കുന്നു. സാക്ഷാൽ ഉൽഫുല്ല ബാലരവിപോലെ കാന്തിമാൻ. ബാലാർക്കരശ്മിയിൽ, പത്തരമാറ്റുള്ള തങ്കത്തെ വെല്ലുന്ന മുഖാരവിന്ദം. കൂടുതൽ തിളങ്ങി വിളങ്ങുന്ന നേത്രദ്വയം. കാച്ചിയെടുത്ത കനകക്കട്ടിയെ പിന്നിലാക്കുന്ന പൂമേനിയും കരചരണങ്ങളും. നല്ല ആരോഗ്യത്തിന്റെയും ചോരത്തിളപ്പിന്റെയും പ്രസരിപ്പ് ആ നടത്തത്തിലുടനീളം പ്രതിഫലി ക്കുന്നു.

ഗാനഗന്ധവർവ്വനെപ്പോലും പിൻതള്ളത്തക്ക നാദമാധുരിയുടെ ഉറവിടം. അക്ഷരാർത്ഥത്തിൽ തന്നെ ഗാനകോകിലം. ആംഗല സാഹിത്യ ഭംഗിയും കവികർമ്മകുശലതയും, കാവ്യാത്മകതയും ഒത്തുചേർന്നു കരകവി ഞ്ഞൊഴുകുന്ന വാഗ്‌വിലാസം, ഇടതടവെന്യേ മണിക്കൂറുകൾ നീളുന്ന പ്രഭാഷണ പ്രവാഹം. എന്തുകൊണ്ടും പുഞ്ചിരി തൂകുന്ന ഒരു സന്യാസി യുടെ സാത്വിക രൂപം.

ആരാണിത്...! അഞ്ചാറു ദശാബ്ദങ്ങൾക്കു മുമ്പ് ആയിരത്തിത്തൊള്ളാ യിരത്തി നാല്പതുകളിൽ കൊച്ചുക്ലാസ്സുകളിൽ പഠിക്കുമ്പോൾ ഞാൻ ആദ്യമായി കണ്ട പുത്തൻകാവ് കൊച്ചുതിരുമേനിയുടെ ഈ ചിത്രം സപ്തതി കഴിഞ്ഞിട്ടും എന്റെ ഹൃദയഭിത്തിയിൽ ഇന്നും മായാതെ പച്ച പിടിച്ചു നിൽക്കുകയാണ്. തിരിഞ്ഞു നോക്കുമ്പോൾ വിശ്രമമെന്തെന്നറി യാത്ത കൊച്ചുതിരുമേനിയുടെ തിരക്കേറിയ ജീവിതവും വലിയ നേട്ടങ്ങളും തിരയൊഴിയാത്ത ആഴിയുടെ അടിത്തട്ടിനോടും പരപ്പിനോടും സമാനമാ ണെന്ന തിരിച്ചറിവുണ്ടാകുന്നു. അതിൽ നിന്നു വേണ്ടത്ര കോരിയെടു ക്കാനോ സഭാംഗങ്ങൾക്കു ആവോളം നൽകി അവരെ സംതൃപ്തരാ ക്കാനോ സമർത്ഥരായ സമകാലികരും അർഹതയുള്ള സഹപ്രവർത്ത കരും ഉന്നത ബിരുദങ്ങളുള്ള സമ്പന്നരായ സ്വശിഷ്യന്മാരും അദ്ദേഹം ദിവം ഗതനായി അര നൂറ്റാണ്ടു കഴിഞ്ഞിട്ടും ഇതുവരെ രംഗത്തു വരാഞ്ഞതു കൊണ്ടാണു ഞങ്ങൾ ആ ധന്യജീവിതത്തിന്റെ ഉള്ളറകളിലേക്കു ഊളിയി ടാൻ ഉദ്യമിക്കുന്നത്. ഗീവറുഗീസ് മാർ പീലക്സിനോസ് തിരുമേനിയുടെ മറക്കാനാവാത്തതും മഹത്തരവുമായ സംഭാവനകൾ സമാഹരിച്ച്

ഇന്നത്തെ തലമുറയ്ക്കും വരുംതലമുറകൾക്കും വേണ്ടി സ്വർണ്ണക്കിണ്ണത്തിൽ സമർപ്പിക്കേണ്ടതാണെന്നതിനു രണ്ടു പക്ഷമില്ല. കന്യാകുമാരി മുതൽ ഗോഗർണ്ണം വരെ – അല്ല പുത്തൻകാവു മുതൽ കുന്നംകുളം പഴഞ്ഞി വരെ – വേണ്ടത്ര പോഷകാഹാരമോ വിശ്രമമോ സുഖയാത്രാ സൗകര്യമോ കൂടാതെ നടന്നും സൈക്കിളിലും കാളവണ്ടിയിലും പെട്ടി വണ്ടിയിലും വള്ളത്തിലും ലൈൻ ബസിലും ഫോർഡിന്റെ കാലത്തെ പഴഞ്ചൻ കാറിലും സഞ്ചരിച്ചും അത്താഴം കൂടാതെ ചെറ്റപ്പുര പോലെയുള്ള പള്ളികളുടെ ഷെഡുകളിൽ വല്ലതും തിന്ന് അന്തി ഉറങ്ങിയും, പല ചിന്തകളാൽ ദീർഘസമയം ഉറങ്ങാതെയും സഭാംഗങ്ങളെ പിതാക്കന്മാർ ഒരിക്കലായി ഭരമേല്പിച്ച സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിറുത്തുകയും സനാതന വിശ്വാസാചാര സമുച്ചയത്തെ സുഖജീവിതത്തിനും പണത്തിനും സ്ഥാനമാന പ്രതാപങ്ങൾക്കു വേണ്ടി തീറെഴുതിയ നവീകരണ – റീത്തുപ്രസ്ഥാന നേതാക്കളുടെ കൊടുംവഞ്ചനകളെ ഇഞ്ചിഞ്ചായി കീറി മുറിച്ചു തുറന്നു കാട്ടുകയും അപ്രതിഹതമായ പ്രഭാഷണ – പ്രബോധന പ്രളയത്തിൽ സഭാംഗങ്ങളെ നിമജ്ജനം ചെയ്തു നിർമ്മലീകരിക്കുകയും ചെയ്ത കൊച്ചുതിരുമേനി കുന്നംകുളത്തെ മരത്തുംകോട്ടു വച്ചു അപ്രതീക്ഷിതമായി മരണമടയുകയും ചെയ്തപ്പോൾ മലങ്കര സഭാംഗങ്ങൾ അക്ഷരാർത്ഥത്തിൽ ഉറഞ്ഞ മഞ്ഞുപോലെ ചലനശക്തിയറ്റു നിലകൊള്ളുകയാണുണ്ടായത്. അവരുടെ കണ്ണുകൾ ദുഃഖത്തിന്റെ കറുത്ത മൂടുപടമണിഞ്ഞു. എന്നിരിക്കിലും സഭാംഗങ്ങളുടെ അകക്കണ്ണു തുറന്ന ആ പ്രഭാഷണം അന്ത്യ വചനങ്ങളാണെന്നോ അഞ്ചു ദശാബ്ദം മാത്രം താണ്ടിയ ആ ജീവിതത്തെ കടുത്ത നെഞ്ചുവേദന വഞ്ചിച്ച് അപഹരിക്കുമെന്നോ ആരും സ്വപ്നേപി ചിന്തിച്ചിരുന്നില്ല.

“ആലിംഗനത്തിങ്കലാശു മരിക്കുമെ–
ന്നാരാനുമുണ്ടോ നിരൂപിച്ചതീശ്വരാ”

എന്നു കവി പാടിയതു പോലെ കാതോലിക്കേറ്റിന്റെ കരുത്തുറ്റ – ഉറക്കമില്ലാത്ത ഉണർവ്വുള്ള – കാവൽ സേനാനിയായിരുന്നുകൊണ്ട് അദ്ദേഹം ചെയ്ത അത്യുജ്ജ്വല പ്രഭാഷണം ഏതാണ്ടു വികസ്വരമായ ആ ജീവിത മുകുളത്തെ ‘ഒരു വീണ പൂവാക്കി’ മാറ്റിയെന്ന് ഏതാനും മണിക്കൂർ കഴിഞ്ഞപ്പോൾ മാത്രമാണു കുന്നംകുളത്തെ പ്രബുദ്ധരും സടകുടഞ്ഞെഴുന്നേറ്റവരുമായ നസ്രാണി സിംഹങ്ങളിൽ തീരാനഷ്ടബോധമുണ്ടാക്കിയത്.

തൊണ്ണൂറു വർഷം മുമ്പ് മഹാകവി കുമാരനാശാൻ രചിച്ച ‘വീണപൂവിലെ’ ആദ്യ പദ്യമായ

“ഹാ! പുഷ്പമേ, അധികതുംഗപദത്തിലെത്ര
ശോഭിച്ചിരുന്നിതൊരു രാജ്ഞി കണക്കയേ നീ

ശ്രീഭൂവിലസ്ഥിര – അസംശയം – ഇന്നു നിന്റെ...
യാഭൂതിയെങ്ങു, പുനരെങ്ങു, കിടപ്പിതോർത്താൽ"

എന്ന വരികൾ അക്കാലത്ത് അന്തരിച്ച അതിമനോഹരനായ പുത്തൻ കാവു കൊച്ചുതിരുമേനിയുടെ ഭൗതികാവശിഷ്ടത്തെ മുൻകണ്ടെഴു തിയതാവാം എന്നു സഭയിലെ ഏതെങ്കിലും ഒരു ഭാഷാസ്നേഹി ഭാവന ചെയ്ത് അഭിപ്രായപ്പെട്ടാൽ അതിൽ തെറ്റൊന്നും ആരോപിക്കാനാവില്ല. അദ്ദേഹത്തിന്റെ "ആരോമലാമഴകു, ശുദ്ധി; മൃദുത്വ, മാഭസാരള്യമെന്ന സുകുമാര ഗുണത്തിനെല്ലാം" മരണം അന്ത്യം കുറിച്ചു.

ക്ഷണഭംഗുരമായ ലോകജീവിതത്തിൽ ഐശ്വര്യവും പ്രതാപവും സൗന്ദര്യവുമെല്ലാം അസ്ഥിരമാണെന്നും മുഖം നോക്കാതെ മൃത്യു ആരേയും പിടികൂടുമെന്നും കൃതാന്തനു കപോതമെന്നോ കഴുകനെന്നോ നോട്ടമില്ലെന്നും പരപീഡന പ്രധാനമായ നീണ്ട ജീവിതത്തേക്കാൾ അഭി കാമ്യം പരോപകാരപ്രദമായ ഹ്രസ്വജീവിതമാണെന്നുമുള്ള തത്വചിന്തയും ദർശനവും കൊച്ചുതിരുമേനിയുടെ അന്ത്യം നമ്മെ നിത്യം അനുസ്മരിപ്പി ക്കുകയാണ്.

തിരുമേനിയുടെ ചുരുങ്ങിയ ഈ ലോക ജീവിതത്തിലെ ഏറ്റവും ഹൃദ യഭേദകമായ നിമിഷമായിരുന്നു കുന്നുകളെപ്പോലും ചലിപ്പിക്കാൻ പര്യാ പ്തമായ കുന്നംകുളം പ്രസംഗമെന്നു സാക്ഷിക്കുവാൻ ഞങ്ങൾക്കു രണ്ടുരു ചിന്തിക്കേണ്ടി വരുന്നില്ല. കൊച്ചുതിരുമേനിയുടെ വലിയ ഗുരുവും വഴികാട്ടിയും മലങ്കരസഭയുടെ നങ്കൂരവും കോട്ടയും ആയിരുന്ന മലങ്കര സഭാഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാ പ്പോലീത്തായുടെ 'നിത്യാക്ഷരങ്ങളോടു' കിടപിടിക്കത്തക്ക ആ പ്രഭാഷ ണത്തിന്റെ വേലിയേറ്റങ്ങൾ കല്പാന്തകാലത്തോളം നിലകൊള്ളുമെന്നു തറപ്പിച്ചു പറയാൻ ആഗ്രഹിക്കുന്നു. വിശുദ്ധിയുടെ ഹെർമ്മോനിലും ഔന്നത്യത്തിന്റെ കർമ്മേലിലും ദൈവികസാന്നിദ്ധ്യത്തിന്റെ താബോറിലും നിലകൊണ്ട പുണ്യസ്മരണാർഹരായ വട്ടശ്ശേരിൽ തിരുമേനിയുടെയും ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ ബാവായുടെയും പാമ്പാടി തിരുമേ നിയുടെയും കണ്ണിലുണ്ണിയായിരുന്നു പ്രതിഭാശാലിയായിരുന്ന കൊച്ചു തിരു മേനി.

സഭയുടെ ആദ്യത്തെ എം. എ. ക്കാരൻ എന്ന ബഹുമതി ലഭിച്ച മേല്പ ട്ടക്കാരൻ, തന്റെ ഗുരുവും വളർത്തച്ഛനുമായിരുന്ന മലങ്കര മെത്രാപ്പോലീ ത്തായെ പട്ടാപ്പകൽ, പട്ടത്തെ കൊട്ടാരജീവിതത്തിനും മുപ്പതു കാശിനും കാഷായ വസ്ത്രത്തിനു പകരം ചുവന്ന പട്ടുമേലങ്കിക്കും വേണ്ടി വഞ്ചിച്ചു കൊണ്ടും നെഞ്ചിൽ ഒരു വാൾ കുത്തിയിറക്കി വേദനിപ്പിച്ചു കൊണ്ടും മലമടക്കിലെ പർണ്ണശാലകളിൽ കിടന്ന മൺചട്ടികളെ തട്ടിമാറ്റിക്കൊണ്ടും

കൂനൻകുരിശു സത്യത്തിന് ഊനം തട്ടിച്ചു കൊണ്ടും മറു കണ്ടം ചാടി സമ്പന്നമായ റോമാസഭയിൽ ചേക്കേറുകയും അദ്ദേഹത്തെ വിശ്വാസ പൂർവ്വം ഏല്പിച്ചിരുന്ന വിദ്യാലയങ്ങൾ തത്വദീക്ഷയെന്യേ ബലം പ്രയോഗിച്ചു കൈയടക്കുകയും ചെയ്ത പശ്ചാത്തലത്തിലാണ് അദ്ദേഹത്തേക്കാൾ എന്തുകൊണ്ടും കുലീനനും ഒരു പ്രമുഖ വൈദികപുത്രനും സുന്ദരനും ബിരുദാനന്ത ബിരുദധാരിയും ദൈവശാസ്ത്രജ്ഞനും പ്രഭാഷണ തിലകനും പണ്ഡിതനുമായ പുത്തൻകാവ് കൊച്ചുതിരുമേനിയെ അതിബുദ്ധിമാനായ വട്ടശ്ശേരിൽ തിരുമേനിയുടെ ദിവ്യ ദീർഘദൃഷ്ടി കണ്ടു പിടിച്ചത്. ബഥനി മെത്രാപ്പോലീത്തായുടെ കാലു മാറ്റം മൂലം മലങ്കര സഭയ്ക്കു പറ്റിയ പങ്കം കഴുകിക്കളയാൻ ബഥനിയെ ചുറ്റി ഒഴുകുന്ന കല്ലാറിനും കക്കാട്ടാറിനും കഴിഞ്ഞില്ലെങ്കിലും പമ്പാനദി തീരത്തു ജനിച്ച കൊച്ചുതിരുമേനി ശക്തനായിരുന്നതു കൊണ്ടാണു മദ്ധ്യതിരുവിതാംകൂറിൽ റീത്തുകാർ പണവും ജോലിയും തങ്കക്കാശു വച്ച കൊഴുക്കട്ടയും കൊടുത്തു നടത്തിയ കടന്നാക്രമണങ്ങൾക്കു തടയിടാൻ സാധിച്ചത്. മാക്കാംകുന്നിലും നിലയ്ക്കലും കല്ലൂപ്പാറയിലും മറ്റും അദ്ദേഹം ചെയ്ത സത്യവിശ്വാസ നിർഭരമായ പുതുപുത്തൻ പ്രഭാഷണങ്ങളുടെയും യുക്തിഭദ്രതയുള്ള വാദമുഖങ്ങളുടെയും വീചികൾ അര നൂറ്റാണ്ടു പിന്നിട്ടിട്ടും ഇന്നും മദ്ധ്യതിരുവിതാംകൂറിന്റെ വിശാലവിഹായസിൽ മങ്ങാതെ തങ്ങിനിന്നുകൊണ്ട് അടങ്ങാത്ത അനുരണനങ്ങൾ സൃഷ്ടിക്കുന്നു. വിശ്രമരഹിതമായ സഞ്ചാരങ്ങൾ, നിലയ്ക്കാത്ത പള്ളിപ്രശ്ന പരിഹാര ശ്രമങ്ങൾ, പ്രസംഗങ്ങൾ, പള്ളികളുടെയും പള്ളിക്കുടങ്ങളുടെയും ആതുരാലയങ്ങളുടെയും, അരമനകളുടെയും, ദയറാകളുടെയും പണികൾ യുവജന, വനിതാസമാജ സമ്മേളനങ്ങളിലെ ക്ലാസ്സുകൾ, സഭാസമാധാന ചർച്ചകൾ, ഭവന സന്ദർശനം, രോഗികളെ കണ്ടു പ്രാർത്ഥിക്കുക, തൈലാഭിഷേകം നടത്തുക, ശവസംസ്കാരത്തിൽ പങ്കെടുക്കുക, വ്യക്തിബന്ധങ്ങൾ അന്യൂനം പാലിക്കുക, സഭാ സ്നേഹികളുടെ വീട്ടിലെ സൽക്കാരം സ്വീകരിക്കുക, പൊതുജനസമ്പർക്കം ശക്തമാക്കുക, സർവ്വോപരി സഭാസേവനത്തിനു വേണ്ടി സമർത്ഥരായ ഒരു പറ്റം ചെറുപ്പക്കാരെ സംഘടിപ്പിച്ചും പരിശീലിപ്പിച്ചും എടുക്കുക മുതലായ പ്രവർത്തനങ്ങളെ പ്പറ്റി വിവരിക്കാൻ ശതക്കണക്കിനു പേജുകൾ വേണ്ടിവരും. ഒരു ജനകീയ ബിഷപ്പായിരുന്ന അദ്ദേഹം രണ്ടു ദശകങ്ങൾക്കിടയിൽ അര നൂറ്റാണ്ടിലധികം കൊണ്ടു ചെയ്യേണ്ട വൻകാര്യങ്ങൾ നിറവേറ്റി. തന്നിമിത്തം ഒരു മഹാസമുദ്രത്തെ ഒരു ചെറിയ മൺകുടത്തിലൊതുക്കി സമർപ്പിക്കാനേ കഴിഞ്ഞിട്ടുള്ളു എന്ന വസ്തുത മറച്ചുവയ്ക്കാൻ ആഗ്രഹിക്കുന്നില്ല.

ജീവചരിത്രം, കൊച്ചുതിരുമേനിയുമായി ബന്ധപ്പെട്ടിരിക്കുന്ന വലിയ സ്ഥാപനങ്ങൾ, ഡയറിക്കുറിപ്പുകൾ, അടുത്തു നിന്നവരുടെ ആർക്കും

നിഷേധിക്കാനാവാത്ത സാക്ഷ്യങ്ങൾ എന്നിങ്ങനെ നാലു ഭാഗങ്ങളായിട്ടാണ് ഈ പുസ്തകം സംവിധാനം ചെയ്തിരിക്കുന്നത്. 1929 മുതൽ 1951 വരെയുള്ള ഡയറികളിൽ രേഖപ്പെടുത്തിയിരിക്കുന്ന ദിനവൃത്താന്തം മുഴുവൻ ചേർക്കാൻ സാധ്യമല്ലല്ലോ. തന്നിമിത്തം പ്രാതിനിധ്യ സ്വഭാവമുള്ളതും രഹസ്യഛവി കലർന്നതുമായ കുറിപ്പുകൾ ഇന്നു കൂടുതൽ രസാവഹവും പ്രസക്തവുമാണെന്നുള്ളതിനു രണ്ടു പക്ഷമില്ല. പഴക്കം കൊണ്ടും കടലാസിന്റെ നിറം മാറ്റം കൊണ്ടും പല കാര്യങ്ങളും ഭൂതക്കണ്ണാടിയുടെ സഹായം കൊണ്ടേ വ്യക്തമായി മനസ്സിലാക്കി കുറിക്കാൻ സാധിച്ചിട്ടുള്ളു. പല വ്യകതികളുടെയും ഓമനപ്പേരും ഇന്ന വീട്ടിലെ 'മൂപ്പിലാൻ' തുടങ്ങിയ ചില പ്രയോഗങ്ങളും ഡയറികളിൽ സുലഭമാകയാൽ പ്രസ്തുത വ്യക്തികൾ ആരാണെന്നു ബന്ധപ്പെട്ട കുടുംബക്കാർക്കേ പിടികിട്ടുകയുള്ളു. സഭാസ്നേഹികളുമായുള്ള ഉറ്റസമ്പർക്കം കൊണ്ടും സ്നേഹം കൊണ്ടുമാണു ഓമനപ്പേരു പ്രയോഗം വരിക എന്നുള്ളതിനും സംശയമില്ല. സാധാരണ നിലയിൽ വൈദികർ നിർവ്വഹിക്കേണ്ട കൂദാശകളും കർമ്മങ്ങളും കൊച്ചുതിരുമേനിയെക്കൊണ്ടു ചെയ്യിക്കുന്നതിൽ സഭാംഗങ്ങൾ പ്രത്യേക താല്പര്യം പ്രകടിപ്പിക്കുകയും തിരുമേനി ഒരിക്കലും അവരെ നിരാശപ്പെടുത്താതിരിക്കുകയും ചെയ്തിട്ടുണ്ട്. ഇത് മനശ്ശാസ്ത്രം ശരിക്കു പഠിച്ചിട്ടുള്ളതു കൊണ്ടാവാം.

സഭയെ സംബന്ധിച്ചിടത്തോളം ഒരു കാലഘട്ടത്തിന്റെ ചലനങ്ങൾ മുഴുവൻ ഒപ്പിയെടുത്തും കാച്ചിക്കുറുക്കിയും എഴുതിയ ഡയറികൾ ഞങ്ങളുടെ ഉപയോഗത്തിനായി സസന്തോഷം നൽകുകയും സമഗ്രജീവചരിത്രം രചിക്കുന്നതിൽ സന്തുഷ്ടി പ്രകടിപ്പിക്കുകയും ചെയ്ത തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായോടുള്ള നന്ദി വാചാമഗോചരമാണ്.

അയൽവാസികളും, കൊച്ചുതിരുമേനിയെ ബാല്യം മുതൽ തന്നെ അടുത്തറിയാവുന്നവരും അദ്ദേഹത്തിന്റെ ആദ്ധ്യാത്മിക പ്രഭാവലയത്താൽ ആകർ ഷിക്കപ്പെട്ടവരുമായ ഒട്ടധികം പേരുണ്ട്. അവരിൽ പ്രമുഖരായ റവ. ഡോ. പി. സി. ഈപ്പൻ (മൈസൂർ), ഡോ. പി. വി. കോശി പൂപ്പള്ളിൽ, ആർട്ടിസ്റ്റ് ചെങ്ങന്നൂർ ബേബി, എം. ഇ. അലക്സാണ്ടർ, കെ. എം. ജോർജ്, ടി. വി. ജോൺ കോർ എപ്പിസ്കോപ്പ, ഇലന്തൂർ മുതലായവർ നൽകിയ സാക്ഷ്യങ്ങൾ ഈ പുസ്തകത്തിന്റെ മൂല്യത്തിനു തിലകം ചാർത്തിയിരിക്കുന്നു. അവരോടുള്ള നന്ദി പ്രത്യേകം ആലേഖനം ചെയ്യുന്നതിൽ അതിരറ്റ ആനന്ദമുണ്ട്.

കൊച്ചുതിരുമേനിയെ ഞാനൊരു കൊച്ചുകുട്ടിയായിരുന്ന കാലം മുതൽ കാണുകയും അദ്ദേഹത്തിന്റെ മാക്കാംകുന്ന് കൺവൻഷൻ പ്രസംഗങ്ങൾ കേൾക്കുകയും 1948 മുതൽ 51 വരെ അടുത്തിടപെടുകയും ചിലപ്പോൾ ഒന്നിച്ചു കാർ യാത്ര നടത്തുകയും ചെയ്തിട്ടുള്ള ഒരു വ്യക്തിയെന്ന

നിലയിൽ എനിക്കു പല കാര്യങ്ങളും ആധികാരികമായി പറയാൻ കഴിയുമെന്നുള്ള ആത്മവിശ്വാസം എന്നെ ഭരിക്കുന്നുണ്ട്. തിരുമേനിയുടെ സഹോദരനും ടെലിഫോൺ വകുപ്പിലെ ഒരുയർന്ന ഉദ്യോഗസ്ഥനും, ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസ്യോസിന്റെ പിതാവുമായ കെ. ടി. തോമസും ഞാനും ഏതാനും വർഷം കോട്ടയം വൈ. എം. സി. എ. യിൽ താമസിച്ചിട്ടുണ്ട്. അക്കാലത്തു കുടുംബ – സഭാ കാര്യങ്ങൾ ഞങ്ങളുടെ ചർച്ചക്കു വിഷയീഭവിച്ചിരുന്നു. തിരുമേനിയുടെ മറ്റൊരു സഹോദരനും ചുങ്കത്തറ മാർ പീലക്സിനോസ് മെമ്മോറിയൽ സ്കൂൾ സ്ഥാപകനും പോലീസ് സബ് ഇൻസ്പെക്ടറുമായിരുന്ന കെ. ടി. ജോസഫ് എസ്. ഐ. ആകുന്നതിനു മുമ്പ് ഞങ്ങൾ ഹൈസ്കൂളിൽ പഠിക്കുന്ന കാലത്തു പലപ്പോഴും സ്കൂളിലും ബേസിൽ അരമനയിലും വന്നു കണ്ടിട്ടുണ്ട്. തിരുമേനിയുടെ സഹോദരീ പുത്രന്മാരായ ..... ടി. എസ്. ഏബ്രഹാമും (കൊച്ചുണ്ണൂണ്ണി) ടി. എസ്. സൈമണും എന്റെ സുഹൃത്തുക്കളായിരുന്നു. ഞാൻ മലയാള മനോരമ സ്റ്റാഫിൽ ചേർന്ന ശേഷം ശങ്കരച്ചേട്ടന്റെ പ്രതിനിധിയായി ബാലജനസഖ്യം പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്ന കാലത്ത് ടി. എസ്. സൈമൺ (കുഞ്ഞുമോൻ) ഒരു പ്രമുഖ ബാലജനസഖ്യം നേതാവായി റാന്നിയിൽ പ്രവർത്തിച്ചിരുന്നു. അദ്ദേഹം നേരത്തെ അക്കര കടന്നു. തിരുമേനിയുടെ ശിഷ്യപ്രമുഖനും ദീർഘകാലം പുത്തൻകാവ് ഹൈസ്കൂൾ ഹെഡ്മാസ്റ്ററും ബഥേൽ അരമന മാനേജരുമായിരുന്ന പരേതനായ ഫാ. പുലിമുഖത്ത് പി. ജി. ജോർജ്ജ് കോർഎപ്പിസ്കോപ്പാ പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂളിൽ എന്റെ അധ്യാപകനുമായിരുന്നു. തോമസ് മാർ അത്താനാസ്യോസ് തിരുമേനിയും (ബാബു) ഞാനും വിദ്യാർത്ഥി പ്രസ്ഥാനത്തിൽ ഏതാനും വർഷങ്ങൾ പങ്കെടുക്കുകയും അടുത്തിടപെടുകയും ചെയ്ത കാര്യവും മറക്കാനാവില്ല. കൊച്ചുതിരുമേനിയുടെ സെക്രട്ടറിയും അന്ത്യകാലത്തെ സന്തതസഹചാരിയുമായിരുന്ന ഫാ. പി. എസ്. സാമുവൽ കോർഎപ്പിസ്കോപ്പാ (അന്നു ശെമ്മാശൻ, ഇന്ന് അമേരിക്കയിൽ) വിദ്യാർത്ഥിപ്രസ്ഥാനം ജനറൽ സെക്രട്ടറിയായി സേവനം അനുഷ്ഠിക്കുമ്പോൾ ബാലികാമഠത്തിൽ വച്ചു 1958–ൽ നടത്തപ്പെട്ട പ്രസ്ഥാനം കനകജൂബിലി സംബന്ധിച്ച സുവനിർ എഡിറ്റു ചെയ്ത് പ്രകാശനം ചെയ്യുന്ന ചുമതല എന്നെയാണ് ഏല്പിച്ചിരുന്നത്.

സർവോപരി കൊച്ചുതിരുമേനിയുടെ വലം കൈയും ഭദ്രാസന സെക്രട്ടറിയുമായിരുന്ന ഫാ. പി. ഇ. ഡാനിയേൽ ഹൈസ്ക്കൂളിൽ മൂന്നു വർഷം എന്റെ അഭിവന്ദ്യനായ അദ്ധ്യാപകനും ഞങ്ങളുടെ ഫുട്ബോൾ ടീമിന്റെ പ്രമുഖ കോച്ചും അതിസമർത്ഥനായ കളിക്കാരനുമായിരുന്നു. കൂടാതെ ബേസിൽ ദയറാ അംഗങ്ങളായിരുന്ന ഫാ. എ. റ്റി. ഗബ്രിയേൽ കാർത്തികപ്പള്ളി, ഫാ. ജോർജ്ജ് ഉാക്കൂർ, വെണ്ണിക്കുളം സി. പി. ചാണ്ടി, ഫാ. സി.

വി. മാത്യൂസ് തുമ്പമൺ, തെയോഫോറസ് റമ്പാച്ചൻ (അന്നു കെ. സി. ഉമ്മൻ), ഫാ. ടി. എം. വറുഗീസ്, ഇപ്പോൾ അമേരിക്കയിലുള്ള ഫാ. എം. കെ. തോമസ്. ഫാ. എം. ഇ. ഇടിക്കുള കോർഎപ്പിസ്കോപ്പാ, എ. ജി. ചെറിയാൻ ആറാട്ടുപുഴ മുതലായവരെല്ലാം എനിക്കു വളരെ അടുപ്പമുള്ള സമുന്നത വ്യക്തികളാണ്.

ഹൈസ്കൂളിൽ പഠിക്കുമ്പോൾ കൊച്ചുതിരുമേനി ചില അവസരങ്ങളിൽ ക്ലാസ്സിൽ വന്ന് ഇംഗ്ലീഷ് പഠിപ്പിച്ചതും ഇന്നലെ നടന്നതു പോലെ ഓർക്കുന്നു.

ഞങ്ങളുടെ മാക്കാംകുന്നു കൺവൻഷനിലെ തിരുമേനിയുടെ ഗാനമാധുര്യം തുളുമ്പിയ – ആത്മിക പീയൂഷധാര പകർന്ന – പ്രഭാഷണങ്ങളും പ്രസന്നമധുരമായ – ചിരി തോരാത്ത – മുഖവും ഇന്നും സ്മരണയുടെ കണ്ണാടിയിൽ അണയാതെ വ്യക്തമായി നിഴലിച്ചു നിൽക്കുന്നു. തിരുമേനി ആത്മസന്തോഷം നിറഞ്ഞു ആലപിച്ചുകൊണ്ടിരുന്ന പല ഗാനങ്ങളിൽ ഏറ്റവും പ്രധാനം "കരുണക്കടലെ ഞാൻ നോക്കും.." എന്നതായിരുന്നു എന്നതിനു സംശയമില്ല. ആ സ്വരരാഗ സുധയിൽ ലയിക്കുന്നവർക്കു ആത്മാവിലൂടെ ഒലിച്ചു ലഭിച്ചുവന്ന ഗാനാനന്ദലഹരി ഒന്നു വേറെയായിരുന്നു. നിലയ്ക്കാത്ത ആത്മസന്തോഷ പീയൂഷത്തിൽ കുതിർത്ത് നിലയ്ക്കൽ – പുതുപ്പള്ളി പ്രദേശങ്ങളിലും കല്ലൂപ്പാറയിലുമെല്ലാം വിതച്ച വിത്തുകൾ പക്ഷികൾ റാഞ്ചാതെ നൂറുമേനി വിളഞ്ഞു. ഈ പ്രസംഗങ്ങളുടെ കുറിപ്പുകൾ എഴുതി തയ്യാറാക്കാൻ ചരിത്രബോധമുള്ള എന്റെ സഭാംഗങ്ങളിൽ ആർക്കും തന്നെ കഴിഞ്ഞില്ലല്ലോ എന്ന ചിന്ത എന്നെ കൂടുതൽ വിഷാദചിത്തനാക്കുകയാണ്. ആ പ്രസംഗത്തിന്റെ തരംഗങ്ങൾ ആകാശത്തോളമുയർന്ന് സ്വർഗ്ഗത്തിന്റെ കനക സോപാനത്തിൽ തട്ടി അനുരണനം സൃഷ്ടിക്കുന്നുണ്ടാവും എന്ന ചിന്ത ഇന്ന് എനിക്ക് കുറച്ചൊക്കെ ആശ്വാസം നൽകുന്നു, കൊച്ചുതിരുമേനീ

"നീ മറഞ്ഞാലും തിരയടിക്കും
നീലക്കുയിലെ നിൻ ഗാനമെന്നും"

എന്ന വരികൾ കവി അങ്ങയെപ്പറ്റിയായിരിക്കും അറിയാതെ ആലപിച്ചതെന്നു സമാധാനിക്കട്ടെ.

പ്രശസ്ത സഭാചരിത്രകാരനായ അഡ്വ. പി. സി. മാത്യുവിനെപ്പോലെ കുന്നംകുളവുമായി ബന്ധപ്പെട്ട മലങ്കരസഭാ കാര്യങ്ങളും മനഃപാഠമാക്കിയ മഹാനായ ഒരു വ്യക്തിയെ ഇന്നു മലങ്കരസഭയിൽ കാണാനാവില്ല. പുത്തൻകാവ് കൊച്ചുതിരുമേനിയുടെ അന്ത്യ പ്രഭാഷണത്തിന്റെ ശ്രോതാവും ദൃക്സാക്ഷിയുമാണദ്ദേഹം. തന്നിമിത്തം അതേപ്പറ്റി ആധികാരികമായി എഴുതി സംവേദനം ചെയ്യാൻ പറ്റിയ, മറവിയില്ലാത്ത മറ്റൊരു വ്യക്തിയി

ല്ലെന്നുള്ള വസ്തുത ഈ പുസ്തകത്തിന്റെ മാറ്റു വർദ്ധിപ്പിച്ചിരിക്കുന്നു എന്ന സത്യം ആവർത്തിച്ചു പ്രസ്താവിക്കുന്നതിൽ സന്തോഷമുണ്ട്. ഗവേഷണ തല്പരതയും അറിവ് ആർജ്ജിക്കുന്നതിലുള്ള അടങ്ങാത്ത ദാഹവും എഴുപതിനോടടുത്തിട്ടും ഡോക്ടറേറ്റു നേടാനുള്ള ആത്മാർത്ഥമായ അഭിനിവേശവും മാത്യുവിന്റെ മുഖമുദ്രയായിരിക്കുന്നു. സഭാചരിത്ര സംബന്ധമായ എന്റെ എളിയ ശ്രമങ്ങൾക്ക് വർഷങ്ങൾക്കു മുമ്പു മുതൽ തന്നെ കൈത്താങ്ങലും സഹകരണവും നിരുപാധികം നൽകുന്നതു കൊണ്ടാണ് അടുത്തകാലത്ത് ഏതാനും സഭാചരിത്ര – ജീവചരിത്ര ഗ്രന്ഥങ്ങൾ സാമാന്യം നല്ല നിലവാരത്തിൽ ഇറക്കാൻ സാധിച്ചതെന്നുള്ള വസ്തുത നന്ദിപൂർവ്വം എടുത്തു പറയുന്നതിൽ സീമാതീതമായ സന്തോഷവും സംതൃപ്തിയുമുണ്ട്. നിയമം, സാഹിത്യം, ചരിത്രം മുതലായ മേഖലകളിൽ ഒരേ സമയം വിഹരിക്കുന്ന മാത്യു കാപട്യം എന്തെന്നറിയാത്ത നിഷ്കളങ്കനായ ഒരു പയ്യനെപ്പോലെ സദാ പുഞ്ചിരി പൊഴിക്കുന്ന ഒരു സ്നേഹസമ്പന്നനും അതിലുപരി ഔദാര്യനിധിയായ സഹായിയുമാണെന്ന് അഭിമാനപൂർവ്വം ആലേഖനം ചെയ്യുന്നത് ആത്മാർത്ഥതയുടെ ആഴത്തിൽ നിന്നുകൊണ്ടാണ്.

കൊച്ചുതിരുമേനിയെ ഞങ്ങൾ വലിയ ആദരത്തോടും അഭിമാനകരമായ അനുസ്മരണകളോടും അവതരിപ്പിക്കുമ്പോൾ അനുവാചകർ സഭാസേവന സംബന്ധമായ സൽപ്രേരണകൾ ഉൾക്കൊണ്ടാൽ അതിലുപരിയായ പ്രതിഫലം ഞങ്ങൾക്കു ലഭിക്കാനില്ല. സഭയ്ക്കു വേണ്ടി ജീവൻ ബലിയർപ്പിച്ച തിരുമേനിയുടെ പാവന സ്മരണയ്ക്കു മുമ്പിൽ ആത്മോന്മേഷം പ്രതീക്ഷിച്ചുകൊണ്ട് ഞങ്ങൾ തലകുനിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

**കെ. വി. മാമ്മൻ**
കോട്ടയ്ക്കൽ

മാങ്ങാനം
17-4-04



അഡ്വ. പി. സി. മാത്യു



കെ. വി. മാമ്മൻ

# ഉള്ളടക്കം

# 1

# ഉദിച്ചുയർന്ന കനകതാരം

**വ**ർഷങ്ങൾക്കു മുൻപ് മലങ്കരസഭയുടെ നിർമ്മലനീലാകാശപ്പരപ്പിൽ അത്യുജ്ജ്വല പ്രകാശധാര ചൊരിഞ്ഞുകൊണ്ട് ഒരു കനകനക്ഷത്രം പ്രത്യക്ഷമായി. ആ തേജോഗോളത്തിന്റെ മാസ്മര തേജസ്സിൽ ജനങ്ങൾ അന്തംവിട്ട് ആഹ്ളാദിച്ചു തിമർക്കുന്നതിനിടയിൽ ഒരു കൊള്ളിമീൻ പോലെ അത് അനന്തവിഹായസ്സിൽ പെട്ടെന്ന് പൊട്ടിത്തകർന്നുപോയി. സഭാമക്കളുടെ ഹൃദയക്ഷേത്രത്തിൽ നിത്യദുഃഖത്തിന്റെ നേരിയ കൈത്തിരി കത്തിച്ചു വെച്ചുകൊണ്ട് ആ പുണ്യാത്മാവ് മറഞ്ഞു. ആ ദൈവികപുരുഷനെ കണ്ടും കേട്ടും, മതിയും, കൊതിയും തീരാത്ത ജനതതി ആ തീവ്ര വിയോഗ ദുഃഖത്തിൽ ഏങ്ങലടിച്ചു കരഞ്ഞു. ആ മഹാത്മാവിന്റെ അന്ത്യശാസനം നേരിൽ ഏറ്റുവാങ്ങാൻ അപൂർവ്വ ഭാഗ്യം ലഭിച്ച കുന്നംകുളം നസ്രാണികൾ ആബാലവൃദ്ധം മനം നൊന്തു വിതുമ്പി. ആ സ്വർഗ്ഗീയ ഗായകന്റെ ശബ്ദമാധുരി നുകർന്ന് ദിവ്യാനുഭൂതിയുടെ മാസ്മര ലോകത്തിലേക്ക് ഉയരാൻ വെമ്പിയിരുന്ന ജനസഹസ്രങ്ങൾ ചെവി വട്ടം പിടിച്ചു ശ്രദ്ധിച്ചിട്ടും ആ ദേവഗായകന്റെ തേനൂറുന്ന നാദം കേൾക്കാൻ കഴിയാതെ നിരാശരായി, മൗനികളായി ദീർഘ നെടുവീർപ്പിട്ടു. മരത്തംകോട് ചാപ്പലിലെ കൊച്ചു കിടപ്പുമുറിയിൽ തിരുമേനിയുടെ അന്ത്യശ്വാസം ലയിച്ചു കഴിഞ്ഞപ്പോൾ സർവ്വശക്തനായ ദൈവം തമ്പുരാൻ മലങ്കരസഭയ്ക്ക് കനിഞ്ഞ് സമ്മാനിച്ച നിധിപേടകം തിരിച്ചെടുത്തതായി ചുറ്റും നിൽക്കുന്നവർക്കു തോന്നി. അതിന്റെ ദുഃഖവും, നടുക്കവും കാലമേറെ കഴിഞ്ഞിട്ടും വിട്ടുപോയിട്ടില്ല.

മലങ്കരസഭയുടെ പ്രിയങ്കരനായ പുത്തൻകാവ് കൊച്ചുതിരുമേനി എന്ന ഓമനപ്പേരിൽ വിഖ്യാതനായ തുമ്പമൺ ഇടവകയുടെ ഗീവർഗീസ് മാർ പീലക്സിനോസിന്റെ ജീവിതം സഭാമക്കൾക്ക് ആവേശവും, ആനന്ദവും അളവറ്റു പകർന്ന് കൊടുക്കാൻ പര്യാപ്തമായ പ്രകാശധാരയാണ്. നൂറ്റാണ്ടുകൾ പിന്നിടുമ്പോൾ അപൂർവ്വമായേ എല്ലാം തികഞ്ഞ പ്രതിഭാ ശാലികളെ ദൈവം തമ്പുരാൻ ഈ ലോകത്തിലേക്ക് അയയ്ക്കാറുള്ളു. ആ ഉൽകൃഷ്ട ശ്രേണിയിൽപെട്ട മഹാപുരോഹിതനായിരുന്നു മാർ പീലക്സിനോസ്. സർവ്വശക്തന്റെ പാദപീഠത്തിൽ നിന്ന് അനവദ്യമായ പരിമള താലന്തുകൾ ആ ശ്രേഷ്ഠ മഹാചാര്യന് ഒട്ടേറെ ലഭിച്ചിരുന്നുവെന്ന് തിരുമേനി പിന്നിട്ട വഴിത്താരകൾ സൂക്ഷ്മമായി നിരീക്ഷിച്ചാൽ മനസിലാകും. അത്യന്തം അപൂർവ്വമായ മഹൽസിദ്ധികളുടെ സംഗമ സ്ഥാനമായിരുന്നു അദ്ദേഹം.

സാമാന്യ ജനങ്ങൾക്ക് അനുകരിച്ച് പഠിക്കാനോ, എത്തിപ്പിടിക്കുവാനോ കഴിയാത്ത അപാരമായ മേധാശക്തി സർവ്വശക്തനായ ദൈവം കൊച്ചു തിരുമേനിക്ക് വലിയ അളവിൽ കനിഞ്ഞ് നൽകിയിരുന്നു. മാർ പീലക്സി നോസിന്റെ പ്രഭാഷണ പരമ്പര ശ്രവിക്കാൻ ഭാഗ്യം സിദ്ധിച്ചിട്ടുള്ള

മനീഷികളുടെ മനസ്സിന്റെ അടിത്തട്ടിൽ ആ പൊന്നു തിരുമേനി ഇന്നും ജീവിക്കുന്നു. അവിടത്തെ തൃക്കരങ്ങൾ അർപ്പിച്ചിട്ടുള്ള ദിവ്യബലിയിൽ പങ്കെടുക്കാൻ കൃപ ലഭിച്ചവർ ഒരു പരമോന്നത ദിവ്യാനുഭൂതിയായി ആ വിശുദ്ധ കുർബ്ബാനയെ ഹൃദയത്തിന്റെ ഉള്ളറകളിൽ എന്നെന്നും കാത്തു സൂക്ഷിക്കും. തിരുമേനിയുടെ ആരാധനാ ഗീതങ്ങളുടെ അസുലഭ മധുരിമ നുകർന്ന ഭക്തജനങ്ങൾക്ക് അതൊരു തീരാലഹരി തന്നെ പ്രദാനം ചെയ്തു. ആ ഗാനഗന്ധർവ്വന്റെ സ്വരമാധുരി ഈ മണ്ണിൽ ഒരു മായാ പ്രപഞ്ചം സൃഷ്ടിച്ചു. സന്ധ്യാപ്രാർത്ഥനയ്ക്ക് 'ഞങ്ങൾക്കുള്ള കർത്താവേ, ഞാനിഹനിദ്രയൊഴിഞ്ഞിട്ട്.....' എന്നു തുടങ്ങുന്ന മാർ അപ്രേമിന്റെ ഹൃദയഹാരിയായ പ്രാർത്ഥനാഗീതം മറ്റാരും ചൊല്ലിക്കേൾക്കാത്ത ഒരു പ്രത്യേക രീതിയിൽ തിരുമേനിയുടെ പുഷ്കല കണ്ഠനാളത്തിൽ നിന്ന് ഉണർന്നുയരുമ്പോൾ സർവ്വചരാചരങ്ങളും കോരിത്തരിച്ച് നിന്നു പോകും. പരിപാവനമായ സായംസന്ധ്യകളിൽ തിരുമേനി എഴുന്നള്ളി സന്ധ്യാ വന്ദനം നടത്തുന്ന വിശുദ്ധ ദേവാലയത്തിൽ നിന്ന് ഉയർന്നു പൊങ്ങുന്ന ഹൃദയഹാരികളായ സ്തോത്രഗീതങ്ങൾ കേട്ട് റീശേൻ മാലാഖമാരും, സ്രാപ്പികളും, സകല സ്വർഗ്ഗീയ സേനകളും നിശ്ചയമായും ആനന്ദ നിർവൃതി നേടിയിരിക്കാം. തിരുമേനിയെ കണ്ടിട്ടില്ലാത്തവരോട് അമ്പത്തിനാലാം വയസ്സിൽ മൺമറഞ്ഞു പോയ ആ മഹാപുരോഹിതന്റെ മഹിമകൾ പറഞ്ഞ് ഫലിപ്പിക്കുവാൻ ശ്രമിക്കുന്നതു തികച്ചും ശ്രമ സാദ്ധ്യമാണ്.

1951 ഏപ്രിൽ 17 ചൊവ്വാഴ്ച രാവിലെ പത്തേകാൽ മണിക്ക് ആ പരിശുദ്ധന്റെ ആത്മാവ് തന്റെ സ്രഷ്ടാവിന്റെ തിരുസന്നിധിയിലേക്ക് യാത്രയായി. മരത്തംകോട് പള്ളിയോട് അനുബന്ധിച്ചുള്ള കൊച്ചുകിടപ്പു മുറി അദ്ദേഹത്തിനു മരണശയ്യ ഒരുക്കി. തിരുമേനിയുടെ അന്ത്യശ്വാസം പാവനമായ ആ വിശുദ്ധ ദേവാലയത്തിലെ മൃദുലാന്തരീക്ഷത്തിൽ വിലയം പ്രാപിച്ചപ്പോൾ പ്രകൃതി പോലും നടുങ്ങി നിന്നു. "എപ്പോഴൊ, എവിടെയോ, നിനക്കു തിരുമനസ്സാകുന്ന പ്രകാരം അടിയനെ ചേർത്തു കൊള്ളണമേ" എന്നുള്ള പിതാക്കന്മാരുടെ പ്രാർത്ഥന അതേപടി ചൊല്ലു കയും, ആഗ്രഹിക്കുകയും, ചെയ്തുവന്നിരുന്ന കൊച്ചുതിരുമേനിയുടെ അന്ത്യസങ്കേതം, താൻ തന്നെ ശിലാസ്ഥാപനം നടത്തി, താൻ തന്നെ ആദ്യം വിശുദ്ധ കുർബ്ബാനയർപ്പിച്ച മരത്തംകോട് പള്ളിയിലായി. അഹോ! സെന്റ് ഗ്രിഗോറിയോസ് ദേവാലയമേ! നീ എത്ര ഭാഗ്യവതി! വിദൂരമായ തുമ്പമൺ ഭദ്രാസനത്തിന്റെ അരുമനാഥൻ അവസാന നിമിഷത്തിൽ നിന്നിൽ ശരണപ്പെട്ട് വന്നണഞ്ഞല്ലോ. ആ പരിശുദ്ധ പിതാവ് ഈ പള്ളിയിൽ വെച്ച് കാലം ചെയ്തതിനാൽ തിരുമേനിയുടെ നാമത്തോ ടൊപ്പം ഈ ദേവാലയത്തിന്റെ നാമവും അനശ്വരമാകുവാൻ ദൈവം സംഗതിയാക്കി.

മലങ്കര സഭാമക്കളുടെ ഹൃദയവികാരങ്ങളെ അപ്പാടെ കവർന്നെടുത്തു കളഞ്ഞ ആ യഹോവായുടെ അഭിഷിക്തൻ ഇനി തിരിച്ചു വരാത്തവിധം പൊയ്പ്പോയെന്ന പരമാർത്ഥം അംഗീകരിക്കാൻ മനസ്സ് കുറെനാൾ

കൂട്ടാക്കിയില്ല. അദ്ദേഹത്തിന്റെ അന്ത്യശാസനം പലവുരു വായിച്ച് കണ്ണുനീർ ഒഴുക്കിയിട്ടുണ്ട്. അദ്ദേഹത്തെക്കുറിച്ച് എഴുതാൻ തുടങ്ങുമ്പോൾ നയനങ്ങൾ ഈറനണിഞ്ഞ് എഴുത്തും പല തവണ തടസ്സപ്പെടുകയും ചെയ്തിട്ടുണ്ട്. ഇപ്പോഴും പിടികിട്ടാത്ത ഒരു ചോദ്യം മനസ്സിൽ തങ്ങിനിൽ ക്കുന്നു. ദൈവം, പുത്തൻകാവ് കൊച്ചുതിരുമേനിയെ എന്തേ ഇത്ര പെട്ടെന്ന് മടക്കി വിളിക്കാൻ? എത്ര തത്വചിന്താപരമായി മറിച്ചും, തിരിച്ചും നിർവ്വചിച്ചിട്ടും ഇതിനൊരു സമാധാനം കിട്ടിയിട്ടില്ല. കഴിഞ്ഞ തലമുറയ്ക്കും ഇതേ ചോദ്യം അഭിമുഖീ കരിക്കേണ്ടതായി വന്നിട്ടുണ്ട്. മലങ്കരസഭയ്ക്ക് വരദാനമായി ലഭിച്ച പരുമല കൊച്ചുതിരുമേനിയേയും ദൈവം എന്തേ ഇത്ര വേഗം മടക്കി വിളിക്കാൻ? അനന്തവും അജ്ഞാതവു മായ ശാശ്വത മൂല്യങ്ങളുടെ പരംപൊരുളുകളെ വിചിന്തനം ചെയ്യാനും, ചികഞ്ഞുനോക്കി ഉത്തരം തേടാനുമുള്ള കഴിവ് വിധാതാവ് നമുക്ക് നൽകിയിട്ടില്ലല്ലോ! തത്വസംഹിതകൾക്കും, വേദാന്ത ചിന്തകൾക്കും ഉപനിഷത്തു കൾക്കും തലമുറകളായി തൃപ്തികരമായ ഉത്തരം നൽകാൻ കഴിയാത്ത ആ ചോദ്യം ഇന്നും പ്രസക്തമായി നിലകൊള്ളുന്നു. എന്നാലും സ്വാർത്ഥ മോഹങ്ങൾ കൊണ്ടായിരിക്കാം, പാവപ്പെട്ട കൊച്ചു മലങ്കരസഭയിൽ യുഗപ്രഭാവനായ പൊന്നുതിരുമേനി കുറച്ചുനാൾ കൂടി നമ്മോടൊത്ത് ഉണ്ടായിരുന്നെങ്കിൽ എന്ന് മനസ്സ് വൃഥാ കൊതിച്ചു പോകുന്നു. ഹൃദയമേ ശാന്തമാകു! പുത്തൻകാവ് കൊച്ചുതിരുമേനിയെക്കുറിച്ചുള്ള ഒളിമങ്ങാത്ത സ്നേഹ സ്മരണകൾ സഭയ്ക്ക് മനഃശാന്തി നൽകട്ടെ!

# 2

# കിഴക്കേതലയ്ക്കൽ തറവാട്

മാർ പീലക്സിനോസ് തിരുമേനി ജനിച്ചത് വൈദിക പാരമ്പര്യമുള്ള പുത്തൻകാവ് കിഴക്കേതലയ്ക്കൽ കുടുംബത്തിലെ നാല്പത്തി ഒന്നാമത്തെ വൈദികനായാണ്. പുരാതന പ്രസിദ്ധവും, പഴമയുടെ സൌരഭ്യം തൂകുന്നതുമാണ് കിഴക്കേതലയ്ക്കൽ തറവാട്. അതിന്റെ അടിവേരുകൾ പല നൂറ്റാണ്ടുകൾക്കു മുൻപിലുള്ള കാലപ്രവാഹത്തിൽ മുങ്ങിക്കിടക്കുന്നു. മാർത്തോമ്മാശ്ലീഹാ ക്രിസ്തു മതത്തിലേക്ക് ആനയിച്ച അഞ്ച് ഭട്ടതിരിമാരിൽ ഒരാളായിരുന്നു കിഴക്കേതലയ്ക്കൽ കുടുംബത്തിലെ പൂർവ്വികൻ എന്നത്രെ വിശ്വാസം. മൂലകുടുംബം മാവേലിക്കര കേന്ദ്രമായി വളർന്ന് വികസിച്ച വടക്കേതലക്കൽ തറവാടാണ്. നാനൂറിലേറെ കൊല്ലമായി കല്ലൂപ്പാറ, പത്തനാപുരം, തുമ്പമൺ, അടൂർ, പുത്തൻകാവ്, കായംകുളം, കുമ്പനാട്, കണ്ടനാട് മുതലായ പ്രദേശങ്ങളിൽ ഈ കുടുംബത്തിന്റെ ശാഖകൾ കാണാം.

“വടക്കേ തലയ്ക്കൽ കുടുംബചരിത്ര” ത്തിൽ (പേജ് 13) ഇങ്ങിനെ പറയുന്നു: “ഭൂതകാലത്തിന്റെ ധൂമയവനികയ്ക്കുള്ളിൽ മറഞ്ഞ് കിടക്കുന്ന നമ്മുടെ കുടുംബത്തിന്റെ ഉല്പത്തി ചരിത്രം, ചരിത്ര വസ്തുതകളുടെ വെളിച്ചത്തിൽ പുനരാഖ്യാനം ചെയ്യുക തികച്ചും ക്ലേശകരമായ ഒരു പ്രക്രിയയാണ്. എങ്കിലും കേരളക്കരയിലെ ആദിമ ക്രിസ്ത്യാനികളുടെ ചരിത്രം പരിശോധിച്ച് ചെല്ലുന്നവർക്ക് മാവേലിക്കര ആസ്ഥാനമാക്കി ജന്മം കൊണ്ട ഈ കുടുംബത്തിന്റെ പൗരാണികത ബോദ്ധ്യമാകും എന്ന കാര്യം നിസ്തർക്കമാണ്.”

“മാവേലിക്കരയിൽ തായ്ത്തടി ഉറപ്പിച്ച് വിവിധ സ്ഥലങ്ങളിലേക്ക് ശാഖോപശാഖകളെ നീട്ടി അവിടവിടെ വേരുകളിറക്കി വളവും, വെള്ളവും ശേഖരിച്ച് പുതുശക്തിയാർജ്ജിച്ച് പിന്നെയും കൊമ്പുകൾ നീട്ടി വളർന്നു പന്തലിച്ച് കിടക്കുന്ന ഒരു മഹാവൃക്ഷമാണല്ലോ നമ്മുടെ കുടുംബം.”

വടക്കെതലയ്ക്കൽ തറവാട്ടിലെ ഒരു ശാഖ പുത്തൻകാവിൽ താമസിക്കാൻ ഇടയായി. അതിനുണ്ടായ കാരണം താഴെ കൊടുക്കുന്നു.

മലങ്കരസഭയിലെ വിഖ്യാതനായ മാർ ദീവന്നാസ്യോസ് എന്ന ആറാം മാർത്തോമ്മാ മെത്രാപ്പോലീത്താ പുത്തൻകാവിൽ ഒരു ദേവാലയം സ്ഥാപിച്ചു. ഇതിന്റെ നിർമ്മാണത്തെക്കുറിച്ച് ‘നിരണം ഗ്രന്ഥവരി’യിൽ വിശദമായി കൊടുത്തിട്ടുണ്ട്. 1793 നവംബർ 29 നു പള്ളി പണിയാൻ ആരംഭിച്ചു. പണി പൂർത്തിയാക്കി 1795 ഫെബ്രുവരി 13 -നു കൂദാശ ചെയ്തു. പുത്തൻകാവ് പള്ളി ആസ്ഥാനമാക്കിയാണ് വളരെക്കാലം ആറാം മാർത്തോമ്മാ സഭാ

ഭരണം നടത്തിയത്. അദ്ദേഹം ഉപയോഗി ച്ചിരുന്ന മുറി ഇപ്പോഴും ആദര പൂർവ്വം സൂക്ഷിച്ചുവരുന്നു. പുത്തൻകാവ് പള്ളി സ്ഥാപിതമായ കാലത്ത് മാവേലിക്കര പുതിയകാവ് പള്ളി വികാരി വടക്കേതലയ്ക്കൽ കുടുംബത്തിൽ പ്പെട്ട അവിവാഹിതനും സമ്മതനുമായ തൊമ്മൻ കത്തനാരായിരുന്നു. പുത്തൻകാവ് പള്ളി പണിയുടെ മേൽ നോട്ടം വഹിക്കാൻ ഒരു വൈദികനെ ആവശ്യമായി വന്നു. അതിന് വലിയ മാർ ദീവന്നാസ്യോസ് കണ്ടുപിടിച്ചത് വടക്കേത്തലയ്ക്കൽ തൊമ്മൻ കത്തനാരെയായിരുന്നു. തൊമ്മൻ കത്തനാർ പുത്തൻകാവ് പള്ളി വികാരി യായി പ്രഖ്യാപിക്കപ്പെട്ടു. തുടർന്ന് കത്തനാർ പുത്തൻകാവിൽ വന്ന് പുതിയപള്ളിയുടെ വികാരിയായി ചുമതലയേറ്റു. തൊമ്മൻ കത്തനാരുടെ കാര്യശേഷി മനസ്സിലാക്കിയ മെത്രാപ്പോലീത്താ വൈകാതെ അച്ചനെ തന്റെ സെക്രട്ടറിയാക്കി. തിരുമേനി വടക്കൻ പ്രദേശങ്ങളിലെ പള്ളി സന്ദർശനത്തിനായി പോകുമ്പോൾ അരമനക്കാര്യ ങ്ങൾ തൊമ്മൻ കത്തനാരെ ഏല്പിച്ചിരിക്കും. വളരെ കാര്യക്ഷമതയോടെ ഏല്പിച്ച ജോലികളും തൊമ്മൻ കത്തനാർ ചെയ്തുവന്നു. അചിരേണ അദ്ദേഹം മെത്രാപ്പോലീത്തായുടെയും, പുത്തൻകാവ് പള്ളി ഇടവക ക്കാരുടെയും കണ്ണിലുണ്ണിയായി.

വലിയ മാർ ദീവന്നാസ്യോസ് 1808 ഏപ്രിൽ എട്ടിന് നാല്പതാം വെള്ളിയാഴ്ച 80-ാം വയസ്സിൽ നിരണം പള്ളിയിൽ വെച്ച് കാലം ചെയ്തു. മൃതദേഹം പുത്തൻകാവ് പള്ളിയിൽ കബറടക്കി. അതിനുശേഷം മാവേലിക്കരയ്ക്കു മടങ്ങുവാൻ തൊമ്മൻ കത്തനാരെ ഇടവകക്കാർ സമ്മതിച്ചില്ല. കത്തനാരുടെ വിലപ്പെട്ട സേവനം തുടർന്നും പുത്തൻകാവ് പള്ളിക്ക് ലഭിക്കണമെന്ന് അവർ ഒന്നടങ്കം ആവശ്യപ്പെട്ടു. സ്നേഹപൂർവ്വമായ നിർബന്ധത്തിനു വഴങ്ങി തൊമ്മൻ കത്തനാർ പുത്തൻകാവിൽ തന്നെ തുടർന്നു. പ്രായാധിക്യത്തെ തുടർന്ന് അദ്ദേ ഹത്തെ സഹായിക്കാൻ അനുജൻ പീലിപ്പോസ് തരകനെ മാവേലിക്കര യിൽ നിന്ന് കൊണ്ടുവന്ന് താമസിപ്പിച്ചു. ഇദ്ദേഹം പുത്തൻകാവ് തെരുവിന്റെ പടിഞ്ഞാറെ പകുതിയിലെ കിഴക്കേ അറ്റത്തുള്ള വീട്ടിലാണ് വാസമുറപ്പിച്ചത്. ആ ഭവനത്തിന് കിഴക്കെത്തല യ്ക്കൽ വീട് എന്നു പേരു കിട്ടി. അങ്ങിനെ മാവേലിക്കരയിലെ പ്രശസ്തമായ വടക്കേത്തലയ്ക്കൽ കുടുംബത്തിലെ അംഗം പുതിയകാവ് തെരുവിലെ കിഴക്കേ അറ്റത്തുള്ള വീട്ടിൽ താമസിച്ചപ്പോൾ 'കിഴക്കേത്തലയ്ക്കൽ' ആയി.

മാർ പീലക്സിനോസ് തിരുമേനിയുടെ പിതാവായ കിഴക്കേത്തല യ്ക്കൽ തോമ്മാ കത്തനാർ, പെരുമാൾ തരകന്റെ പുത്രനായി 1036 കർക്കി ടകം 18 നു ജനിച്ചു. കായംകുളത്ത് വല്യമ്മയുടെ സഹോദരന്റെ വീട്ടിലാണ് പിറന്നത്. ചെങ്ങന്നൂർ കോരുള ആശാന്റെ കീഴിൽ പ്രാഥമിക വിദ്യാഭ്യാസം കഴിച്ചു. തുടർന്ന് അങ്ങാടിയ്ക്കൽ സ്കൂളിലും, കായംകുളം മിഡിൽ സ്കൂളിലും, മാവേലിക്കര ഗവൺമെന്റ് ഹൈസ്കൂളിലുമായി വിദ്യാഭ്യാസം പൂർത്തി യാക്കി. അക്കാലത്ത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ തിരുമേനി മാവേലിക്കര വച്ച് ഇദ്ദേഹത്തെ യാദൃഛികമായി കാണുകയും

ഇദ്ദേഹത്തിൽ വിളങ്ങിയിരുന്ന സൽഗുണങ്ങൾ കണ്ട് സുറി യാനി പഠിക്കാൻ പരുമല സെമിനാരിയിലേക്ക് കൂട്ടിക്കൊണ്ടുപോവുകയും ചെയ്തു. തുടർന്നുള്ള വൈദിക വിദ്യാഭ്യാസത്തെക്കുറിച്ചും മറ്റും അച്ചൻ വട്ടിപ്പണക്കേസിൽ കൊടുത്ത മൊഴിയിൽ നിന്ന് ഉദ്ധരിക്കുന്നു (1092 കർക്കിടകം 20 ലെ മൊഴി):

ചോദ്യം: 'നിങ്ങൾ ഒന്നാം പ്രതിയുടെ (വട്ടശ്ശേരിൽ ദീവന്നാസ്യോ സിന്റെ) ശിഷ്യനാണ് അല്ലേ?' ഉത്തരം: 'അല്ല, ഒന്നാം പ്രതി എന്നെ കുറച്ചു പഠിപ്പിച്ചിട്ടുണ്ട്. ഞാൻ പരുമല സെമിനാരിയിൽ പഠിച്ചിട്ടുണ്ട്. പരുമല സെമിനാരിയിൽ ഞാൻ ഒന്നു രണ്ടു വർഷം പലപ്പോഴായി പഠിച്ചിട്ടുണ്ട്. പിന്നെ ഞാൻ മെത്രാച്ചന്മാരുടെ കൂടെ നടന്നു പഠിക്കുകയായിരുന്നു. ഞാൻ സെമിനാരിയിൽ ആയിട്ടു പഠിച്ചതു പരുമല സെമിനാരിയിൽ മാത്രമെയുള്ളൂ. 56, 57 ഈ ആണ്ടുകൾക്കിടയ്ക്കാണ് ഞാൻ സെമിനാരിയിൽ പഠിച്ചത്. അവിടെ എന്നെ പഠിപ്പിച്ചതു മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായാണ് (പരുമല തിരുമേനി). ഞാൻ പരുമല സെമ്മിനാരിയിൽ ചെന്നപ്പോൾ ഒന്നാംപ്രതി (വട്ടശ്ശേരിൽ തിരുമേനി) മേൽ ക്ലാസിൽ പഠിക്കുകയായിരുന്നു. ഒന്നാം പ്രതി മേൽ ക്ലാസിൽ പഠിച്ചതിനു ശേഷം മാർ ഗ്രിഗോറിയോസ് സർക്കീട്ടുപോയ അവസരങ്ങളിലാണ് ഒന്നാം പ്രതി എന്നെ പഠിപ്പിച്ചത്. മാർ ഗ്രിഗോറി യോസ്, ജോസഫ് മാർ ദീവന്നാസ്യോസ് എന്നിവരുടെ കൂടെ നടന്നാണ് പഠിച്ചത്. സർക്കീട്ടിൽ കൂടെ നടക്കുന്ന ശെമ്മാശന്മാരെ മെത്രാന്മാർ പഠി പ്പിക്കും. അതിനു പ്രത്യേകം സമയം വച്ചിട്ടുണ്ട്. ജോസഫ് ദീവന്നാസ്യോ സിന്റെ കൂടെ നടന്നു പഠിത്തം കഴിഞ്ഞതിന്റെ ശേഷമാണ് എനിക്കു കത്തനാർ പട്ടം കിട്ടിയത്. പഠിത്തം കഴിഞ്ഞ് ഒന്നു രണ്ടു മാസത്തിനുള്ളിൽ പട്ടം കിട്ടി. 62-ൽ ആണെന്നാണ് തോന്നുന്നത്. പട്ടക്കടലാസു നോക്കിയാലെ നിശ്ചയം ബോധിപ്പിക്കാവൂ. എനിക്കു പട്ടക്കടലാസു ഒപ്പിട്ടു തന്നിരിക്കുന്നതു യൌസേഫ് മാർ ദീവന്നാസ്യോസാണ്. പുത്തൻകാവ്പള്ളിയിലേക്കാണ് എനിക്കു പട്ടം തന്നത്.'

വിജ്ഞാനപ്രദവും, വളരെ രസകരവുമാണ് തോമ്മാ കത്തനാരുടെ കോടതിമൊഴികൾ. അബ്ദുള്ളാ പാത്രിയർക്കീസ് വന്നുണ്ടാക്കിയ കലാപങ്ങളെക്കുറിച്ച് ഒരു ദൃക്സാക്ഷി വിവരണം എന്ന പോലെ അച്ചൻ മൊഴി കൊടുക്കുന്നുണ്ട്.

1058 -ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിൽ നിന്ന് ശെമ്മാശപട്ടം ഏറ്റ് പരുമല സെമിനാരിയിൽ തുടർന്ന് താമസിച്ചു വരവെ ശെമ്മാശൻ വിവാഹിതനായി. ചെങ്ങന്നൂർ ആറാട്ടുപുഴ കോഴിപ്രത്ത് ചുങ്കത്തിൽ കരിങ്ങാകുന്നേൽ കുടുംബത്തിൽ ഗീവർഗീസിന്റെ മകൾ ഒൻപതു വയസ്സുണ്ടായിരുന്ന റാഹേലമ്മയെയാണ് വിവാഹം കഴിച്ചത്. 1062-ൽ പുലിക്കോട്ടിൽ തിരുമേനിയിൽ നിന്നു കശ്ശീശ്ശാ പട്ടം സ്വീകരിക്കുകയും പുത്തൻകാവു പള്ളിയിൽ വികാരിയായി ചുമതല ഏൽക്കുകയും ചെയ്തു.

നവീകരണക്കാരുടെ അതിപ്രസരം മലങ്കരസഭയെ ഞെരുക്കിയിരുന്ന കാലം. അന്ന് മലങ്കരസഭാ മക്കളെ ആകർഷിക്കാൻ വേണ്ടി സായിപ്പു മാരേയും മറ്റും കൊണ്ടുവന്ന് പ്രസംഗയോഗങ്ങളും മറ്റും നടത്തി വന്നിരുന്നു. ഇതിനെ

തിരെ പ്രതികരിക്കാനും സഭ വിട്ടുപോയവരെ തിരികെ ക്കൊണ്ടുവരാനുമായി മലങ്കരസഭയിൽ ഒരു സംഘം രൂപവൽക്കരിച്ചു. മാർ ഗ്രീഗോറിയോസ് സ്മാരക സുവിശേഷസംഘം. ആ സംഘത്തിലെ പ്രമുഖ പ്രസംഗകനും പ്രവർത്തക നുമായിരുന്നു കിഴക്കെത്തലയ്ക്കൽ തോമ്മാ കത്തനാർ. അതിനെക്കുറിച്ച് 92 കർക്കിടകം ക്രോസ് വിസ്താരത്തിൽ അദ്ദേഹം ഇങ്ങനെ മൊഴി കൊടുത്തു.

'ഞാൻ സുവിശേഷസംഘത്തിൽ ഒരു പ്രാസംഗികനായിരുന്നു. ആ ജോലിക്ക് എന്നെ ആക്കിയത് അതിനായിട്ട് ഏർപ്പെടുത്തിയിട്ടുള്ള ഒരു കമ്മിറ്റിയാണ്. ആ കമ്മിറ്റിയിൽ തേരകത്തു കോശി മുതലാളിയും ഓമല്ലൂർ വടക്കേടത്തു ഗീവറുഗീസും, പുത്തൻവീട്ടിൽ യാക്കോബു കത്തനാരും, കടവിൽ ഉപദേശിയും ഉണ്ടായിരുന്നു.'

ചോദ്യം: 'നിങ്ങളെ പ്രാസംഗികനാക്കിയത് ഒന്നാം പ്രതി കൂടെ ചേർന്നാണോ?'

ഉത്തരം: എന്നെ ആക്കിയത് ഒന്നാം പ്രതി അല്ല. ഒന്നാം പ്രതി കൂടെ അറിഞ്ഞിട്ടുണ്ട്. അദ്ദേഹം അതിന് വിരോധമൊന്നും പറഞ്ഞിട്ടില്ല. എന്നെ പ്രാസംഗികനായിട്ട് ആക്കിയത് ഏതാണ്ടിലാണെന്ന് ആണ്ടു തിട്ടമായിട്ട് ഓർക്കുന്നില്ല. ഉദ്ദേശം 84 – ലൊ, 85 –ലൊ ആണ്.

ചോദ്യം: 'മലങ്കര സുറിയാനി സുവിശേഷസംഘം എന്നൊരു സുവി ശേഷസംഘം ഉണ്ടോ?

ഉത്തരം: മലങ്കര മാർ ഗ്രിഗോറിയോസ് സ്മാരക സുവിശേഷസംഘം എന്നൊരു സംഘം ഉണ്ട്. ഈ സംഘത്തെ ഉദ്ദേശിച്ചാണ് ഞാൻ മേൽ ബോധിപ്പിച്ചത്. അതല്ലാതെ വേറെ സുവിശേഷസംഘം ഉള്ളതായി എനിക്ക് അറിയില്ല. മാർ ഗ്രിഗോറിയോസ് സ്മാരകസുവിശേഷ സംഘം സ്ഥാപിച്ചതു ജോസഫ് മാർ ദീവന്നാസ്യോസിന്റെ കാലത്തു തേരകത്തു കൊച്ചുകോശി മുതൽ പേരാണ്. ഞാൻ 88 വരെയോ, 89 വരെയോ പ്രാസംഗികനായിരുന്നു. ഞങ്ങൾ പ്രസംഗിക്കാൻ പോകുന്ന പള്ളി ഇടവക ജനങ്ങളിൽ നിന്നു മാസം വീതം ഉള്ള ഒരു സംഭാവനയായിരുന്നു ഞങ്ങൾക്ക് ഇതിനു പ്രതിഫലമായി നിശ്ചയിച്ചിരുന്നത്.' ഞാൻ പല സ്ഥലത്തും സഞ്ചരിച്ചു പ്രസംഗിച്ചു......'

കിഴക്കേത്തലയ്ക്കൽ തോമ്മാ കത്തനാർ സുവിശേഷ വേല ചെയ്ത കായംകുളം, പത്തനാപുരം മുതലായ സ്ഥലങ്ങളിൽ നിന്ന് പിൽക്കാലത്ത് ധാരാളം ഭക്തജനങ്ങൾ അദ്ദേഹത്തിന്റെ പ്രസംഗം കേൾക്കാനും, വിശുദ്ധ കുർബ്ബാനയിൽ സംബന്ധിക്കാനും പുത്തൻകാവ് പള്ളിയിൽ വന്നു കൊണ്ടിരുന്നു.

നവീകരണക്കാരുമായി പല പള്ളികളിലും വ്യവഹാരങ്ങൾ ഉത്ഭവിച്ചു. പുത്തൻകാവ് പള്ളിയെ സംബന്ധിച്ചും കേസുണ്ടായി. പള്ളിക്കു വേണ്ടി കേസു നടത്താൻ ചുമതലപ്പെടുത്തിയത് കിഴക്കേത്തലയ്ക്കൽ അച്ചനെ ആയിരുന്നു. പ്രസ്തുത കേസിൽ ഓർത്തഡോക്സ് കക്ഷിക്കാർക്ക് പരിപൂർണ്ണ വിജയം ലഭിച്ചു.

പിൽക്കാലത്ത് ബാവാ കക്ഷി – മെത്രാൻ കക്ഷി വഴക്ക് ആരംഭിച്ചപ്പോൾ കിഴക്കേത്തലയ്ക്കൽ അച്ചൻ വട്ടശ്ശേരിൽ തിരുമേനിയുടെ വലംകൈയായി മെത്രാൻ കക്ഷിക്കു വേണ്ടി ധീരമായി പോരാടി. വട്ടിപ്പണക്കേസിൽ 23–ാം സാക്ഷിയായി 1092 കർക്കിടകം 18 മുതൽ 23 വരെ അദ്ദേഹം മൊഴി കൊടുത്തു. മൊഴിയിൽ നിന്ന് ആദ്യത്തെ കുറച്ചുഭാഗം താഴെ ക്കൊടുക്കുന്നു.

“പുത്തൻകാവിൽ കിഴക്കേത്തലയ്ക്കൽ പെരുമാൾ തരകൻ മകൻ തോമ്മാ കത്തനാർ സത്യം ചെയ്തു ബോധിപ്പിച്ച മൊഴി. ഞാൻ ഈ കേസിൽ 20–ാം പ്രതിയാണ്. ഞാൻ മലങ്കര യാക്കോബായ സുറിയാനി സഭയിലെ ഒരു പട്ടക്കാരനാണ്. എന്റെ ഇടവകപ്പള്ളി ചെങ്ങന്നൂർ പുത്തൻകാവാണ്. ഈ പള്ളിയിൽ നാനൂറ് വീട്ടുകാരുണ്ട്. ഇപ്പോൾ ആ പള്ളിയിൽ ഞാൻ ഉൾപ്പെടെ രണ്ടു പട്ടക്കാരുണ്ട്. മറ്റേ പട്ടക്കാരന്റെ പേര് ആലുംമൂട്ടിൽ പത്രോസ് കത്തനാർ എന്നാണ്. ഈ പള്ളിയിൽ നാലാം പ്രതിയെ (ബാവാകക്ഷി ഭാഗത്തെ മാർ കൂറിലോസ്) അനുകൂലിക്കുന്ന പട്ടക്കാരോ ജനങ്ങളോ ഇല്ല.....’

സ്തുത്യർഹമായ സഭാസേവനത്തിനു ശേഷം വയസ്സായപ്പോൾ അച്ചൻ സ്വഗൃഹത്തിൽ വിശ്രമജീവിതം നയിച്ചു വന്നു. വളരെ കുറച്ചു ദിവസത്തെ ആലസ്യത്തിനു ശേഷം 84 –ാമത്തെ വയസ്സിൽ 1945 ഫെബ്രുവരി 15 ന് അദ്ദേഹം നിര്യാതനായി. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ യുടേയും മറ്റു തിരുമേനിമാരുടെയും, അനേകം പട്ടക്കാരുടെയും, ഭക്തജന ങ്ങളുടെയും സാന്നിദ്ധ്യത്തിൽ പുത്തൻകാവ് പള്ളിമുറ്റത്ത് കബറടക്കി.

മാർ പീലക്സിനോസ് തിരുമേനിയുടെ മാതാവ് റാഹേലമ്മ വളരെ സ്വഭാവവൈശിഷ്ട്യമുള്ള കുടുംബിനിയായിരുന്നു. മക്കളെ ദൈവാശ്രയ ത്തിൽ വളർത്താനും, അവർക്ക് നല്ല സാരോപദേശ കഥകൾ പറഞ്ഞു കൊടുത്ത് ഉത്തമ പൗരന്മാരും സഭാസ്നേഹമുള്ളവരുമായി വളർത്താനും അവർ പ്രത്യേകം ശ്രദ്ധിച്ചു. തിരുമേനിയുടെ ശരീരകാന്തിയും, മുഖ ഭംഗിയും അമ്മയിൽ നിന്നും ഭാഷണപ്രാവീണ്യവും, സ്വരമാധുരിയും പിതാവിൽ നിന്നും ലഭിച്ചതാണെന്ന് അവരെ അടുത്ത് അറിഞ്ഞിട്ടുള്ളവർ പറഞ്ഞുകേട്ടിട്ടുണ്ട്. പള്ളിക്കു പുറത്ത് വിശുദ്ധ കുർബ്ബാനയിലെ ഗീതങ്ങൾ കേട്ടു നിൽക്കുന്ന ഒരാൾക്ക് ആ കേൾക്കുന്ന ശബ്ദം തോമ്മാ കത്തനാരുടേതാണോ പീലക്സിനോസ് തിരുമേനിയുടേതാണോ എന്ന് സംശയം തോന്നുമാ യിരുന്നുവത്രെ! ബഥനി സമൂഹസുപ്പീരിയറായിരുന്ന ഫാദർ കുറിയാക്കോസ് ഒ. ഐ. സി. ഈ വസ്തുത പല തവണ ഞങ്ങളോട് പറഞ്ഞിട്ടുണ്ട്. മക്കളെല്ലാം നല്ല നിലയിൽ എത്തിക്കാണുവാ നുള്ള സൌഭാഗ്യം പീലക്സിനോസ് തിരുമേനിയുടെ മാതാപിതാക്കൾക്ക് ലഭിച്ചു. 1947 ഫെബ്രുവരി 10 നാണ് തിരുമേനിയുടെ മാതാവ് അന്തരിച്ചത്.

# 3

# കാർമേഘം മറച്ച ചന്ദ്രോദയം

കിഴക്കെതലയ്ക്കൽ അച്ചന്റെ ദ്വിതീയ പുത്രനായി 1897 ജൂൺ 10 വ്യാഴാഴ്ച ഗീവർഗീസ് എന്നു പേരായ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ ഭൂജാതനായി. ജനനത്തിലുണ്ടായ അസാധാരണത്വം എഴുതാതെ വിട്ടുകളയുന്നത് ശരിയല്ലല്ലോ.

വടക്കേത്തലയ്ക്കൽ കുടുംബചരിത്രത്തിൽ 'വടക്കേത്തലയ്ക്കൽ കുടുംബ വംശാവലി – പുത്തൻകാവ് ശാഖ' എന്ന അദ്ധ്യായത്തിൽ കൊടുത്തിരിക്കുന്ന ഭാഗം താഴെ ഉദ്ധരിക്കുന്നു. തിരുമേനിയുടെ പിതാവായ തോമ്മാ കത്തനാരുടെ ഡയറിക്കുറിപ്പുകളിൽ നിന്നു വെളിവാകുന്ന അത്ഭുതകരമായ വസ്തുത എന്നു പറഞ്ഞാണ് വിവരങ്ങൾ കൊടുത്തിരിക്കുന്നത്. അതുകൊണ്ട് ഈ കാര്യങ്ങൾ തീർത്തും വിശ്വാസയോഗ്യമാണ്.

"........ കുട്ടിയെ മാസം തികയാതെയാണ് പ്രസവിച്ചത്. കാരണം അമ്മ ഗർഭിണിയായിരിക്കവെ പശുവിനെ കറക്കുന്ന വഴി പശുവിന്റെ ഏറുകൊണ്ട് (പിൻകാലുകൊണ്ടുള്ള തൊഴി) മറിഞ്ഞു വീണു. അതിന്റെ രണ്ടാം ദിവസമാണ് പ്രസവം നടന്നത്. രണ്ടു ദിവസത്തേക്ക് കുട്ടിക്ക് ചലനമോ, സാധാരണഗതിയിലുള്ള ശ്വാസോച്ഛ്വാസമോ ഉണ്ടായിരുന്നില്ല. കുട്ടി കരഞ്ഞില്ല. ഇടവിട്ട് നിറം മാറിക്കൊണ്ടിരുന്നു. കുട്ടി മരിച്ചു എന്നു സംശയിച്ച് കട്ടിൽകീഴിൽ പാളയിൽത്തന്നെ വെച്ചിരുന്നു. എന്നാൽ അമ്മയെ ശുശ്രൂഷിച്ചിരുന്ന ആയയുടെ ശ്രദ്ധ കുട്ടിയിലും പതിഞ്ഞിരുന്നു. രണ്ടു ദിവസത്തിനു ശേഷമാണ് കുട്ടിയുടെ കരച്ചിൽ കേട്ടത്. ഏതാണ്ട് മൂന്നു ദിവസങ്ങൾക്കു ശേഷം സ്വബോധം വീണുകിട്ടിയ അമ്മ കുഞ്ഞ് ജീവിച്ചിരിക്കുന്നു എന്ന് അറിഞ്ഞു. ഇങ്ങനെ മരിച്ചു ജീവിച്ച ഒരു കുഞ്ഞിന്റെ കാര്യത്തിൽ ദൈവത്തിന് പ്രത്യേകമായ തിരുവുള്ളം ഉണ്ടായിരുന്നുവെന്ന് വിചാരിക്കുന്നതിൽ തെറ്റില്ല."

മാർ പീലക്സിനോസ് തിരുമേനി നിര്യാതനായി മൂന്നു മാസം കഴിയുന്നതിനു മുൻപേ കുന്നംകുളത്തു നിന്നു 'മാർ പീലക്സിനോസ് സുവനിർ' എന്ന പേരിൽ ഒരു സ്മരണിക 1951 ൽ പ്രസിദ്ധീകരിച്ചു. തിരുമേനിയെക്കുറിച്ചുള്ള ധാരാളം വിവരങ്ങൾ ആ സ്മരണികയിൽ ഉണ്ട്. അദ്ദേഹവുമായി അടുത്ത ബന്ധം പുലർത്തിയിരുന്ന സുഹൃത്തുക്കളുടെയും, വൈദികരുടെയും, ബന്ധുക്കളുടെയും സ്മരണകൾ സുവനിറിൽ ചേർത്തിരുന്നു. തിരുമേനിയുടെ സഹോദരൻ കെ. റ്റി. ജോസഫ് അന്ന് നിലമ്പൂരിൽ ആയിരുന്നു. 'ഞങ്ങൾ ആറു പേരായിരുന്നു' എന്ന തലക്കെട്ടിൽ ഹൃദയസ്പർശിയായ ഒരു ലേഖനം സ്മരണികയിൽ ഉണ്ട്. തിരുമേനിയുടെ ജനനത്തെക്കുറിച്ച് അതിൽ പറഞ്ഞി

രിക്കുന്ന ഭാഗം താഴെ കുറിക്കട്ടെ (ഫീലക്സിനോസ് സുവനിർ, പേജ് 72).

"...... ഇപ്പോഴും ഞങ്ങൾ ഓർക്കുന്നുണ്ട്. അമ്മയുടെ ആ വർണ്ണന, പരിഭ്രമത്തോടുകൂടിയ ആ അനുഭവം – പൂർണ്ണഗർഭിണിയല്ലെങ്കിലും എട്ടാം മാസത്തിൽ (1072 ഇടവം 29) ഞങ്ങളുടെ അമ്മ ഒരാൺകുഞ്ഞിനെ പ്രസവിച്ചുവത്രെ! ശ്വാസോച്ഛ്വാസം ഉണ്ടെന്നു പൂർണ്ണഉറപ്പു നൽകുവാൻ ഒരുത്തരും മുന്നോട്ടുവന്നില്ല. അതേ – ധൈര്യപ്പെട്ടില്ല. ആരോടും ഉരിയാടാതെ നാലുദിവസത്തോളം ആ മാംസപിണ്ഡത്തെ ഒളിച്ചു മാറ്റിവച്ചു. പ്രസ്തുത ദിവസങ്ങൾക്കിടയിൽ കുട്ടിയുടെ ശരീരകാന്തി മാറിമാറിക്കൊണ്ടിരുന്നു. പലപ്പോഴായി ഏഴു വിവിധ വർണ്ണങ്ങൾ പ്രത്യക്ഷീഭവിച്ചുവെങ്കിലും ഒടുവിൽ തനി ചുവപ്പാണ് അത്ഭുതാവഹമായി പരിശോഭിച്ചത്. അതോടുകൂടി കുട്ടി കരയുകയും, മാതൃശുശ്രൂഷാദികൾക്ക് അർഹനായിത്തീരുകയുമാണ് ഉണ്ടായത്. അന്ന് അമ്മയും ചുരുക്കം ചിലരും മാത്രം ചിത്രീകരിച്ച ആ സപ്തവർണ്ണങ്ങളോടുകൂടിയ അങ്കിക്കുള്ളിൽ തന്നെ കാലാന്തരത്തിൽ ബഹുമാന്യ തേജഃപുഞ്ജമായി ആ മാംസപിണ്ഡം രൂപാന്തരപ്പെട്ടു. 1072 ഇടവത്തിൽ പുത്രവാത്സല്യാതിരേകത്താൽ കുഴിച്ചു മൂടുവാൻ മടിച്ച് മാറ്റി ഒളിച്ചുവച്ച ആ മാംസപിണ്ഡത്തെ 1126 മേടത്തിൽ തിരു – കൊച്ചിയുടെ വടക്കേഅറ്റം മുതൽ തെക്കേഅറ്റം വരെ തന്റെ ഭക്തജനങ്ങൾ കൈത്താരിലേന്തി, അന്തരീക്ഷം മാറ്റൊലിക്കൊള്ളിച്ച്, മുറവിളി കൂട്ടിക്കൊണ്ടുപോയ ആ വിലാപയാത്ര – ആരറിഞ്ഞു ആ പുണ്യശ്ലോകന്റെ ജനനചരിത്രം!!"

നിശീഥിനിയുടെ കൊടുംതമസ്സിൽ കിഴക്കെ ചക്രവാളപ്പരപ്പിൽ ഉദിച്ചുയർന്നു വന്ന പൂർണ്ണചന്ദ്രനെ കാർമേഘ പടലം നിഷ്കരുണം മറച്ചു പിടിച്ചു. ആ കാർമേഘപാളികൾക്ക് വിജയം കൈവരിക്കാൻ ആയില്ല. മാലോകരെ വിസ്മയത്തിൽ ആറാടിച്ച് നീലവിഹായസ്സിൽ ശശാങ്കബിംബം സുവർണ്ണപ്രഭ ചൊരിഞ്ഞുകൊണ്ട് ഉദിച്ചുയരുക തന്നെ ചെയ്തു. ആ പാലൊളി വെൺചന്ദ്രികയിൽ പ്രപഞ്ചം മുങ്ങിക്കുളിച്ചു, നീരാടി. ആശങ്കകളുടെ കരിനിഴൽ വീഴ്ത്തിയായിരുന്നു ആ ശ്രേഷ്ഠ മഹാപുരോഹിതന്റെ ജനനമെങ്കിലും ജനഹൃദയങ്ങളിൽ നറും നിലാവു പരത്താൻ അന്ന് ജനിച്ച ദൈവിക പൈതലിന് പിൽക്കാലത്ത് കഴിഞ്ഞു എന്ന് ചരിത്രം സാക്ഷിക്കുന്നു.

# 4

# ചരിത്രപ്രസിദ്ധമായ പുത്തൻകാവ്

പമ്പ. കേരളത്തിലെ പരിപാവനമായ നദി. ജനലക്ഷങ്ങളുടെ പുണ്യ തീർത്ഥങ്ങളായ ശബരിമലയിലും നിലയ്ക്കലും, ആറന്മുളയിലും, പുത്തൻ കാവിലും, നിരണത്തും മറ്റും തൊഴുതശേഷം വരുണനെ വരണമാല്യം അണി യിക്കാൻ ആവേശത്തോടെ പാഞ്ഞൊഴുകുന്ന ദക്ഷിണ ഗംഗയാണ് പമ്പ യെന്നു പരക്കെ വിശ്വസിക്കപ്പെടുന്നു. ഈ നദീ തീരത്തെ നല്ല വളക്കൂറുള്ള മണ്ണിൽ മഹാന്മാരായ ഒട്ടധികം വൈദിക ശ്രേഷ്ഠരും മഹാകവികളും, പണ്ഡി തന്മാരും, പ്രമുഖ സാഹിത്യകാരന്മാരും പത്രാധിപ കേസരികളും രാഷ്ട്രീയ നേതാക്കളും സമുന്നത സാമൂഹിക പ്രവർത്തകരും ഉന്നത ഉദ്യോഗസ്ഥന്മാരും മറ്റും തഴച്ചു വളർന്നു പന്തലിച്ചിട്ടുണ്ട്. സർവ്വോപരി മാരാമൺ, ചെറുകോൽപ്പുഴ മതപ്രസംഗങ്ങൾ മൂലം പമ്പയിലെ മണൽത്തരികൾ മതസാരങ്ങൾ ശ്രവി ക്കുന്ന തീരവാസികളേക്കാൾ ആത്മചൈതന്യ വാഹികളാണെന്നു പറയു ന്നതും പമ്പാനദിയുടെ മഹത്വത്തിന്റെ മകുടോദാഹരണമായിരിക്കും.

പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസ്, തോമസ് മാർ അത്താ നാസ്യോസ്, പുത്തൻകാവ് കിഴക്കേതലയ്ക്കൽ ഗീവറുഗീസ് മാർ പീലക്സി നോസ്, കിഴക്കേതലയ്ക്കൽ തോമസ് മാർ അത്താനാസ്യോസ്, മാർത്തോമ്മാ സഭയിലെ ഇപ്പോഴത്തെ പീലിപ്പോസ് മാർ ക്രിസോസ്റ്റം മെത്രാ പ്പോലീത്താ വരെയുള്ള പ്രശസ്തരായ മിക്ക മാർത്തോമ്മാ മെത്രാപ്പോലീ ത്താമാരും മഹാകവികളായ കണ്ണശപ്പണിക്കർ, മാധവ പണിക്കർ, കെ. വി. സൈമൺ, പുത്തൻകാവു മാത്തൻ തരകൻ, പുത്തൻകാവ് മാമ്മൂട്ടിൽ എം. എ. ജേക്കബ് തുടങ്ങിയവരും പ്രശസ്ത സാഹിത്യകാരന്മാരായ ഇടയാറന്മുള കെ. എം. വറുഗീസ്, ഡോ. കെ. എം. ജോർജ്ജ്, പ്രൊഫ. കെ. എം. ഡാനി യേൽ, പ്രൊഫ. കെ. എം. തരകൻ മുതലായവരും കെ. സി. മാമ്മൻ മാപ്പിള, പി. സി. കോരുത് തുടങ്ങിയ പ്രമുഖ പത്രാധിപന്മാരും, മന്ത്രിമാരായിരുന്ന കെ. സി. ജോർജ്ജ്, ഇ. ജോൺ പീലിപ്പോസ്, ഇ. ജോൺ ജേക്കബ് മുതലായ രാഷ്ട്രീയ നേതാക്കളും പമ്പയുടെ തീരങ്ങളിലും മണൽതിട്ടകളിലും കളിച്ചു വളർന്നിട്ടുള്ളവരാണ്. പുത്തൻകാവിനേയും ഇടനാടിനേയും ഒരിടനാഴി പോലെ വേർതിരിക്കുകയും പലപ്പോഴും പുത്തൻകാവിന്റെ കരകളെ കാർന്നു തിന്നുകയും പ്രളയ കാലത്തു തെരുവിലെ ഇടുങ്ങിയ റോഡിനെപ്പോലും കഴുകി ശുദ്ധിയാക്കുകയും ചെയ്യുന്ന പമ്പ, കിഴക്കേതലയ്ക്കൽ കുടുംബ ത്തിന്റെ അങ്കണത്തിൽ എത്തിയിട്ടുണ്ടെങ്കിലും ഒരിക്കലും ഗൃഹപ്രവേശം നട ത്തിയിട്ടില്ല. പമ്പയിലെ ജലസമൃദ്ധി കൊണ്ടാണ് അവിടെ കൂടുതലും വൃക്ഷ ലതാദികളും പുതിയ പുതിയ കാവുകളും ഉണ്ടായതെന്നും ഓർക്കണം.

അങ്ങനെ പ്രകൃതി അണിയിച്ചൊരുക്കിയ പുത്തൻകാവിലെ നമ്മുടെ സ്മര്യ പുരുഷന്റെ ജീവിതം സുഖശീതളമായ ഗ്രാമ അന്തരീക്ഷത്തിലായിരുന്നു എന്നു കാണാം.

മലങ്കരസഭാ ചരിത്രത്തിന്റെ താളുകളിൽ സുവർണ്ണാക്ഷരങ്ങളിൽ മുദ്രിതമായ പദമാണ് പുത്തൻകാവ്. പഴയ തിരുവിതാംകൂറിലെ ചെങ്ങന്നൂർ താലൂക്കിൽ ചെങ്ങന്നൂരിന് കിഴക്കായി പമ്പാനദിയോട് ചേർന്ന് കിടക്കുന്ന ഗ്രാമപ്രദേശമാണ് പുത്തൻകാവ്. മലങ്കര മെത്രാപ്പോലീത്താമാരുടെ സ്ഥിരമായ ആസ്ഥാനമാകണം എന്ന ഉദ്ദേശ്യത്തോടെ വലിയ മാർ ദീവന്നാസ്യോസ് ദേവാലയവും അരമനയും പണിയാൻ തിരഞ്ഞെടുത്ത സ്ഥലം. പുത്തൻകാവിൽ പമ്പാനദി തീരത്ത് ഉയർന്ന ഒരു കുന്നാണ് പള്ളിയും, അരമനയും പണിയാൻ അനുയോജ്യമായി അദ്ദേഹത്തിനു തോന്നിയത്. ആ സ്ഥലം അദ്ദേഹം തീറ് വാങ്ങി. സ്ഥലം വാങ്ങിയതിനെക്കുറിച്ചും, പള്ളി പണിതതിനെക്കുറിച്ചും മറ്റും 'നിരണം ഗ്രന്ഥവരി'യിൽ വിശദമായി പറയുന്നുണ്ട്. അതിൽ നിന്ന് കുറച്ചു ഭാഗം ഉദ്ധരിക്കുന്നു. ഇതിലെ ഭാഷ പഴയ മലയാളമാണ് (നിരണം ഗ്രന്ഥവരി എം. ഒ. സി. പബ്ലിക്കേഷൻസ്, പേജ് 156):

"ഒരു പള്ളി വെപ്പിക്കണമെന്ന് മുൻപിനാലെ നിരൂപിച്ചിരിക്കുന്നത് സാധിപ്പാൻ ചെങ്ങന്നൂർ ഇടവക കിഴക്കേമുറിയിൽ പുത്തൻകാവിൽ കമ്പോളത്തിൽ ഒരുനൂറ്റി ചില്വാനം വീടും പുറമെ കുടികളിൽ ഏറ്റം മാപ്പിളമാരും ഉണ്ടായിരിക്ക കൊണ്ട് പുത്തൻകാവിൽക്കാരെ വരുത്തിപ്പറഞ്ഞ് പുന്നരട്ടെ പണ്ടാരത്തിലെ ജന്മം പുത്തൻകാവിൽ കിഴക്കെഅറ്റത്ത് പുത്തൻകാല പറമ്പു വാങ്ങിക്കണമെന്നും നിശ്ചയിച്ച് കമ്പോളക്കാർ ചെന്ന് പണ്ടാരത്തിലെ ബോധിപ്പിച്ചാറെ, മെത്രാൻ പറഞ്ഞയച്ചതിന് ഭേദം ഇല്ലെന്നും ആധാരം ചെയ്തു കൊടുക്കാമെന്നും കൽപിക്ക കൊണ്ട് 968 -ാം മാണ്ട് മിഥുന മാസം 26 -ന് ആധാരം ചെയ്യിച്ച വകെക്കു തമ്പുരാൻമാർക്കു വച്ച തൊഴിയിലും, കാണവും, പിറച്ചിലവും, ഉൾപ്പെടെ ഏറ്റം ചിലവൊക്കെയും ചെയ്തു. മാത്തൂത്തരകനുമായിട്ട് സ്നേഹമായിരിക്ക കൊണ്ട് തിരുവനന്തപുരത്ത് ചെന്ന് തിരുമനസ്സറിയിച്ച് 1211 കല്ല്യൻ അടിയറയും തീർപ്പിച്ച് നീട്ടും സാധനവും വാങ്ങിച്ചു തരികയും ചെയ്തു.

ഇതിന്റേശേഷം ഏറിയ പണം ചിലവിട്ടു കല്ലും മരങ്ങളും വരുത്തി 969 -ാമാണ്ടു വൃശ്ചികമാസം 17 -ന് വെള്ളിയാഴ്ച നാൾ പണി തുടങ്ങി. പണി കഴിഞ്ഞു വരുമ്പോൾ ദേവസ്വയുടെ പൈശണ്യത്താലെ ചെങ്ങന്നൂർ ക്ഷേത്രത്തിനു നേര് കിഴക്ക് ആക കൊണ്ട് ദേവർക്ക് ധാന്ന്യസം കുറഞ്ഞു പോകുമെന്നും, നിത്യകാരിയ യോഗവും അടിയന്തിര യോഗവും കൂടി വിചാരിച്ച് പള്ളി പണിയിച്ച് കൂടായെന്നും ആളയച്ചു വിരോധിച്ചാറെ പണി മുടക്കുകയും ചെയ്തു. അതിന്റെ ശേഷം പണ്ടാരത്തന്മാരും, പോറ്റിമാരും, ഗ്രാമജനങ്ങളും കൂടെ തിരുവനന്തപുരത്തെഴുന്നള്ളിയിരിക്കുന്നിടത്ത് ചെന്ന് അറിയിക്ക കൊണ്ട് കൽപിച്ചാളു വരികയിൽ, പുത്തൻകാവിൽ നിന്ന് നാലു പേരെ അയച്ചിരുന്നു. മാത്തുത്തരകനും കൂടെ ചെന്ന് തിരുമുമ്പാകെ വച്ച് പല ദിവസവും

കാര്യം കേട്ട് പള്ളി വച്ചു കൊള്ളത്തക്കവണ്ണം കൽപന വന്നു. നിത്യാരി യോഗത്തിലേക്ക് സാധനവും തന്ന് വീണ്ടും പള്ളി പണി ചെയ്തു വരുമ്പോൾ, രണ്ടാം വിരോധിച്ചു. ഉടൻ തന്നെ നടക്കയും ചെയ്തു. ഇക്കാര്യത്തിന് വളരെ പ്രയത്നം മാത്തുത്തരകൻ ചെയ്തിരുന്നു. പൊന്നരട്ട പണ്ടാരത്തിൽ ശേഷം പേരോടു കൂടിയുമില്ല. പലരും പറഞ്ഞിട്ടും ഇളക്കവും ഭേദവും ഉണ്ടായുമില്ല. അച്ചനിരുപ്പാൻ പള്ളിയുടെ തെക്കു പീടികയിൽ കോശിക്കത്തനാരും, കൊച്ചിട്ടിയും യോഹന്നാൻ മാപ്പിളയും കൂടെ ചെന്ന് പാർത്ത് മുറി പണിയിച്ചു."

തുടർന്ന് പള്ളിപണിയുടെ വിശദ വിവരങ്ങൾ 'നിരണം ഗ്രന്ഥവരി'യിൽ കൊടുക്കുന്നുണ്ട് (പേജ് 159):

"ആ ആണ്ടു കർക്കിടക മാസം 4-ാം തീയതി മെത്രാച്ചൻ പുത്തൻകാവിൽ തെക്കെ വശത്തു പണിയിച്ച മുറിയിൽ ചെന്നു പാർത്ത് കുറുവാനയും ചൊല്ലി, പണിക്കു വേണ്ടുന്നതിനെ വിചാരിച്ചു വരുമ്പോൾ ആ മാസത്തിൽ വലുതായിട്ടൊരു വെള്ളം പൊങ്ങി വേണ്ടുന്ന തടിയും കല്ലും വന്നു കൂടി. ദ്രവ്യച്ചിലവ് പിടിത്തം കൂടാതെ ചിലവിടുക കൊണ്ടും കമ്പോളക്കാരുടെ പ്രയത്നം കൊണ്ടും വേഗത്തിൽ പണി നടപ്പായി. 970 -ാമാണ്ടു വൃശ്ചിക മാസം 18 -ന് മദുബഹായ്ക്ക് വീട്ടുകോളിട്ടു. മകരമാസം 29 -ന് ഉത്തരപ്പൊഴതു കഴിച്ചു. ഓരോരോ സംഗതിക്ക് പണിക്കാർക്ക് സമ്മാനങ്ങളും, പലരുടെ പേർക്ക് വെള്ളം കുടിയും, നിരണത്ത് ഇടവകക്കാരുടെ പേർക്ക് വരിയിട്ടു പിരിച്ചു വക 2000 പറ നെല്ലും മറ്റുള്ള ആളുകൾ വഴിപാടായിട്ടു ചെയ്തതല്ലാതെ, ചെങ്ങന്നൂർ പള്ളി വകയായിട്ടും അച്ചന്റെ വകയായിട്ടും ഏറെ ചിലവിട്ട് പണി ചെയ്യിച്ച മദുബഹാ കുറവ് തീർന്നു.

ചെങ്ങന്നൂർ പള്ളിയിൽ നിന്നും കന്യാസ്ത്രീ അമ്മയുടെ രൂപവും, മറ്റുള്ള മുണ്ടുമുറികളും, നിരണത്തു പള്ളിയിൽ നിന്നും പൊലിയാ വിളക്കും വരുത്തി. 970 -ാമാണ്ട് കുംഭ മാസം 2-ന് പെരുന്നാൾക്ക് തമ്പുരാനെ പെറ്റമ്മയുടെ നാമത്തെക്കുറിച്ച് മെത്രാപ്പോലീത്തായുടെ കൈകളാലെ കുരിശ് വരച്ച് പള്ളി കൂദാശയും കഴിച്ചു. അദ്ദേഹം തന്നെ ശുദ്ധമാന കുറുവാന അണക്കുകയും ചെയ്തു. അന്ന് പാച്ചോറു നേർച്ചയും കഴിച്ച് ആളുകളും വളരെ കൂടി. വിദ്വാന്മാർക്ക് ഏറെച്ചിലവായി. ഇതിന്റെ ശേഷം അച്ചന്റെ കയ്യിൽനിന്ന് പണം കൊടുത്ത് 'ഹത്താലയ്ക്കും' (ഹൈക്കല - ആരാധനാ സ്ഥലം) പണിയിച്ചു വരുന്നു."

പല പ്രയാസങ്ങൾ തരണം ചെയ്താണ് വലിയ മാർ ദീവന്നാസ്യോസ് പുത്തൻകാവ് പള്ളി പണിതുയർത്തിയതെന്ന് മേൽ വിവരിച്ച ഭാഗങ്ങളിൽ നിന്ന് മനസ്സിലാക്കാം. മാത്തുത്തരകന്റെ അകമഴിഞ്ഞ സഹായം കൊണ്ടാണ് പള്ളി പണിയാൻ കഴിഞ്ഞത്. പള്ളിപണിക്ക് പ്രാരംഭമായി വാങ്ങിയ സ്ഥലത്ത് ആദ്യമായി ഒരു കെട്ടിടം പണിയിച്ച് അതിന്റെ രണ്ടാം നിലയിൽ ഒരു മുറി കുർബ്ബാന ചൊല്ലാൻ പാകത്തിൽ സജ്ജമാക്കി. അവിടെ മെത്രാപ്പോലീത്താ ആദ്യമായി വി. കുർബാന അർപ്പിച്ചു. പള്ളി പണി തുടങ്ങിയപ്പോൾ എതിർപ്പുകളായി. അന്ന് തിരുവിതാംകൂർ ഭരിച്ചിരുന്ന കാർത്തിക തിരുനാൾ രാമവർമ്മ

മഹാരാജാവാണ് പള്ളി പണിയു വാൻ അനുവാദം നൽകിയത്. ചുറ്റുപാടു മുള്ള ഹിന്ദുക്കളുടെ ശക്തിയായ എതിർപ്പിനെ തുടർന്ന് പള്ളിപണി നിർത്തി വെക്കേണ്ടതായി വന്നു. പിന്നീട് 1795 -ൽ ദിവാൻ രാജാകേശവ ദാസൻ പള്ളി വീണ്ടും പണിതു കൊള്ളുവാൻ അനുവദിക്കയാണ് ഉണ്ടായത്. അപ്രകാരം വീണ്ടും പണി തുടങ്ങി. ദേവാലയ നിർമ്മാണത്തിനായി നിരണം ആദിയായ വിവിധ പള്ളിക്കാരും, വ്യക്തികളും സഹായമെത്തിച്ചു. അടുത്തുള്ള പിരള ശ്ശേരിയിൽ നിന്നു വെട്ടിയെടുത്ത ചെങ്കല്ലുകൾ ചെത്തി മിനുക്കി, തലച്ചുമ ടായി കൊണ്ടു വന്നാണ് പള്ളി പണിതതെന്ന് പറയുന്നുണ്ട്.

വലിയ മാർ ദീവന്നാസ്യോസ് പുത്തൻകാവ് പള്ളി സഭയുടെ പൊതു സ്വത്തായും, മലങ്കര മെത്രാപ്പോലീത്താമാരുടെ ആസ്ഥാനമായും വിഭാവനം ചെയ്തുകൊണ്ടാണ് പണിതുയർത്തിയതെങ്കിലും അദ്ദേഹത്തിന്റെ ആഗ്രഹം പോലെയല്ല കാര്യങ്ങൾ പിന്നീട് നടന്നത്. നിരണത്ത് പള്ളിയിൽ വെച്ച് അദ്ദേഹം കാലം ചെയ്തെങ്കിലും കബറടക്കിയത് പുത്തൻകാവ് പള്ളിയി ലാണ്.

**ആറാം മാർത്തോമ്മാ**



ആറാം മാർത്തോമ്മായുടെ ജീവചരിത്രം ഇവിടെ പ്രസക്തമാകയാൽ സംഗ്രഹിച്ചു ചേർക്കുകയാണ്.

മലങ്കരയിലെ പ്രസിദ്ധമായ പകലോമറ്റം തറവാട്ടിൽ തുടർച്ചയായി ഉണ്ടായ എട്ടൊൻപതു മെത്രാന്മാരിൽ വച്ചു ഏറ്റവും പ്രസിദ്ധനും ശേഷിമാനും സഭയ്ക്കു വളരെ യധികം ഗുണം ചെയ്ത വ്യക്തിയും ആയി രുന്നു ആറാമത്തെ മാർത്തോമ്മാ മെത്രാൻ എന്നു കൂടി വിളിക്കപ്പെടുന്ന മാർ ദീവന്നാ സ്യോസ് മെത്രാപ്പോലീത്താ. ഇദ്ദേഹത്തിന്റെ അസാധാരണ വൈഭവങ്ങളും സഭയ്ക്കു വേണ്ടി സഹിച്ച ബുദ്ധിമുട്ടുകളും നിമിത്തം മഹാൻ എന്ന പേർ സമ്പാദിച്ചു.

മാർത്തോമ്മാ ശ്ലീഹായാൽ കൈവയ്ക്കപ്പെട്ട കുടുംബങ്ങളിൽ ഒന്നായ പകലോമറ്റം തറവാടിന്റെ ഒരു ശാഖയിൽ ഇദ്ദേഹം ജനിച്ചു. ജ്ഞാനസ്നാന പ്പേർ യൌസേപ്പ് എന്നായിരുന്നു. പിതാവ് ഒരു നമ്പൂതിരിക്കു കുറെ പണം കൊടുപ്പാനുണ്ടായിരുന്നതിനാൽ കടം പിരിക്കുവാൻ നമ്പൂരി കൂടെക്കൂടെ ഇയാളുടെ ഭവനത്തിൽ വന്ന് ഉപദ്രവിക്കയും പണം ഇല്ലാഞ്ഞിട്ട് ഓരോ അവധി പറഞ്ഞു പിരിയുകയും പതിവായിരുന്നു. ഒരു ദിവസം നമ്പൂതിരി കടം പിരിക്കുവാൻ വന്ന സമയമാണു കുട്ടിയുടെ ജനനം. നമ്പൂതിരി നല്ല ജോത്സ്യൻ ആയിരുന്നതിനാൽ കുട്ടിയുടെ ജനനനേരം കുറിച്ചു ഗണിച്ചതിൽ ഈ ബാലൻ രാജാവായിത്തീരുമെന്നു കണ്ടതിനാൽ കടത്തെക്കുറിച്ച് ഒന്നും

മിണ്ടാതെ പൊയ്ക്കളഞ്ഞു. ഈ കുട്ടി പ്രായമാകുമ്പോൾ ഹിന്ദു രാജവംശം നശിച്ച് ഒരു ബൗദ്ധൻ രാജാവാകയും ബ്രാഹ്മണരുടെ പ്രധാന സ്ഥാനത്തിനു ക്ഷയം തട്ടുകയും ചെയ്തേക്കുമെന്ന് നമ്പൂതിരി ഭയന്നു. അയാൾ ഒരു ദിവസം തിരുവനന്തപുരത്തു ചെന്ന് മഹാരാജാവിനെ മുഖം കാണിച്ചപ്പോൾ മേൽപ്രകാരം രാജാസനം പ്രാപിക്കത്തക്ക യോഗബലത്തോടു കൂടി ഒരു നസ്രാണിക്കുട്ടി ജനിച്ചിരിക്കുന്നു എന്നും കുട്ടിയുടെ ആയുസ്സിന് അന്തരം വരുവാൻ തക്ക ഏതെങ്കിലും പ്രവൃത്തി കല്പിച്ചു ചെയ്തില്ലെങ്കിൽ രാജവംശം നശിച്ചുപോകുമെന്നും മറ്റും തിരുമനസ്സറിയിച്ചു. മഹാരാജാവ് ബുദ്ധിമാനും വിവേകിയും ആയിരുന്നതു കൊണ്ട് നമ്പൂതിരിയുടെ ഈ ആലോചനയെ ഒട്ടും ഗണ്യമാക്കിയില്ലെന്നു മാത്രമല്ല കുട്ടിക്കു രാജയോഗം ഉണ്ടെങ്കിൽ അവന്റെ ജാതിമേൽ മാത്രം ആയിരിക്കയുള്ളു എന്നും അതുകൊണ്ടു നമ്മുടെ കുടുംബത്തിന് ഒരു ദോഷവും തട്ടുകയില്ലെന്നും മറുപടി പറഞ്ഞു. എങ്കിലും അന്നു തന്നെ ഈ കുട്ടിയെക്കുറിച്ചു അന്വേഷണം ചെയ്തിരുന്നു. ഈ കാലത്ത് ഇളയതമ്പുരാൻ ആയിരുന്ന ആൾ വലിയ തമ്പുരാൻ ആയിരിക്കുമ്പോൾ ഇദ്ദേഹം മെത്രാൻ സ്ഥാനം പ്രാപിച്ചു മുഖം കാണിക്കുവാൻ ചെന്ന സമയം ഈ ചരിത്രങ്ങൾ മഹാരാജാവു തന്നെ കല്പിക്കുകയുണ്ടായി.

ഇങ്ങനെ പൂർണ്ണഭാഗ്യവാനായി ജനിച്ച യൗസേപ്പുകുട്ടി തന്റെ ചാർച്ചക്കാരനും മെത്രാനുമായിരുന്ന നാലാമത്തെ മാർത്തോമ്മാ മെത്രാനാൽ വൈദികസ്ഥാനത്തിന്റെ ആദ്യപദവിക്കു തെരഞ്ഞെടുക്കപ്പെട്ടു.

അനന്തരം അഞ്ചാം മാർത്തോമ്മാ മെത്രാന്റെ കാലത്തു 1751 -ൽ മാർ ബസേലിയോസ് മഫ്രിയാനായും മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായും യോഹന്നാൻ റമ്പാനും ഒരു കോറെപ്പിസ്കോപ്പായും ഒരുമിച്ച് മലയാളത്തു വന്നു.

ഇവർ വന്നതിനു 12000 രൂപാ ലന്തക്കമ്പനിക്കാർ ചെലവു ചോദിക്കയും ആയതു കൊടുക്കുന്നതിന് 5-ാം മാർത്തോമ്മാ അപ്രാപ്തനാകയും ചെയ്തതു കൊണ്ട് മാർതോമ്മാ മെത്രാനും ബാവാമാരും തമ്മിൽ അത്ര രമ്യമില്ലാതെ വന്നു. അതിനാൽ മഫ്രിയാനാ തന്റെ കൂടെ വന്ന യോഹന്നാൻ റമ്പാനെ മാർ ഈവാനിയോസ് എന്ന നാമത്തിൽ മെത്രാനായി വാഴിച്ചശേഷം കൊച്ചിയിൽ മട്ടാഞ്ചേരിപ്പള്ളി പണിയിച്ച് അവിടെ താമസിച്ചു മരിക്കയും കണ്ടനാട്ട് അടക്കപ്പെടുകയും ചെയ്തു.

ഇതിനിടയിൽ 5-ാം മാർത്തോമ്മാ യൌസേപ്പു കത്തനാരെ 6-ാം മാർത്തോമ്മാ മെത്രാനായി വാഴിച്ചശേഷം മരിച്ചുപോയി. എങ്കിലും 6-ാം മാർത്തോമ്മാ, സഭയുടെ ക്ഷേമത്തിൽ തല്പരനും ബുദ്ധിമാനും ആയിരുന്നതു കൊണ്ട് ബാവാമാരുമായി യോജിച്ചു. കാതോലിക്കാ മരിച്ചു പോയിരുന്നതു കൊണ്ട് മാർ ഗ്രിഗോറിയോസും ഈവാനിയോസും കൂടി 1770-ൽ 6-ാം മാർത്തോമ്മായെ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി അവരോധിച്ചു.

ഇദ്ദേഹത്തിന്റെ കാലത്തായിരുന്നു പ്രസിദ്ധനായ മാത്തു തരകന്റെ ഉയർച്ച ഉണ്ടായത്. തരകൻ റോമാ സുറിയാനിക്കാരൻ ആയിരുന്നു. പുത്തൻകൂർ, പഴയകൂർ ഈ രണ്ടു വിഭാഗത്തെ ഒന്നായി ചേർക്കണമെന്നു തരകൻ നിശ്ചയിച്ചു. അയാൾക്കുണ്ടായിരുന്ന രാജസേവയുടേയും ദിവ്യശക്തിയുടേയും സ്വാധീനം കൊണ്ടു മെത്രാപ്പോലീത്തായെ ഉപദ്രവിപ്പാൻ തുടങ്ങി. പാണ്ടയാല പൈലോ എന്നൊരാളെ തരകൻ മുഖാന്തരം ബാബേലിൽ നിന്നു മെത്രാനാക്കി വരുത്തുകയും യൂറോപ്യൻ റോമാ മെത്രാന്മാരുടെ അധികാരത്തെ വിടുർത്തുകയും ചെയ്തിരുന്നതു കൊണ്ടു പുത്തൻ കൂറ്റുകാരെക്കൂടെ അങ്ങോട്ടു ചേർക്കണമെന്നു തരകനു മോഹം ജനിച്ചു. ആദ്യമായി രണ്ടു ഭാഗത്തു നിന്നും പ്രതിപുരുഷന്മാരെ നിയമിച്ച് മതവിഷയത്തെക്കുറിച്ചു വാദങ്ങൾ നടത്തി ജയിക്കുന്ന കക്ഷിയിലേക്കു ചേരണമെന്നാണു അഭിപ്രായം ഉണ്ടായത്. രണ്ടു മൂന്നു പ്രാവശ്യം ഈ ഉദ്ദേശ്യത്തോടു കൂടി യോഗം കൂടി വാദം നടന്നു വരുമ്പോൾ തരകന്റെ സംബന്ധത്തിലുള്ള ആരെങ്കിലും പെട്ടെന്നു മരിച്ചെന്നോ ഏതെങ്കിലും അപകടം നേരിട്ടെന്നോ ഓരോ ആപത്തു ദൈവകൃത്യാ ഉത്ഭവിച്ചതിനാൽ വാദം മുഴുവനാക്കുവാൻ കഴിഞ്ഞില്ല. കടശി, രാജസേവ കൊണ്ടു ബലം ചെയ്ക എന്നു തന്നെ തരകൻ നിശ്ചയിച്ച് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ റോമാ മതത്തിലേക്കു ചേരണമെന്നു സർക്കാരിനെ കൊണ്ടു നിർബന്ധിപ്പിച്ചു. സമ്മതിക്കാഞ്ഞതിനാൽ നിരണത്തു പള്ളിയിൽ വച്ചു മെത്രാപ്പോലീത്തായെ തടഞ്ഞു. മുറിയിൽ നിന്നു വെളിക്കിറക്കാതെ മൂന്നു നാലു ദിവസം വരെ ഭക്ഷണം പോലും നൽകാൻ അനുവദിക്കാതെ ബുദ്ധിമുട്ടിച്ചു. മെത്രാപ്പോലീത്തായുടെ വക സകല സ്വത്തുക്കളും കണ്ടു കെട്ടി വിറ്റെടുത്തു. ഒടുവിൽ മെത്രാപ്പോലീത്തായെ ആലപ്പുഴയ്ക്കു കൊണ്ടു പോയി തത്തമ്പള്ളിയിൽ വച്ചു റോമാ വിശ്വാസത്തിലേക്കു ബലമായി വഴക്കി പത്തീറാ വച്ച് 1799 ഇടവം 30-ാം തീയതി കുർബ്ബാന ചൊല്ലിച്ചു. പിന്നെ ആലപ്പുഴ പള്ളിയിലും കല്ലൂർക്കാട്ടു പള്ളിയിലും കൂടെ ഓരോ കുർബാന ചൊല്ലിക്കുകയുണ്ടായി. ഇത്രയും നടന്നപ്പോൾ തരകനെ നാഞ്ചുനാട്ടുകാർ ചെവി ചെത്തി അപമാനിച്ചതിനാൽ തരകന്റെ ഊർജ്ജിതം പെട്ടെന്ന് ക്ഷയിച്ചും അതോടു കൂടി മെത്രാപ്പോലീത്താ തരകന്റെ ഇരുമ്പു നുകത്തെ തകർത്തുകളഞ്ഞു. പത്തീറാ വച്ചു കുർബാന ചൊല്ലിപ്പോയതിനു പ്രതിവിധിയായി മെത്രാപ്പോലീത്തായുടെ ചിലവിന്മേൽ മലങ്കരയുണ്ടായിരുന്ന എല്ലാ പള്ളികളിലും പാപപരിഹാര കുർബാന ചൊല്ലിച്ചു.

ഇതിന്റെ ശേഷം മെത്രാപ്പോലീത്താ ബ്രിട്ടീഷ് ഖജനാവിൽ ആണ്ടിൽ നൂറ്റുക്ക് എട്ടു പലിശയ്ക്കു മൂവായിരം പൂവരാഹൻ റസിഡണ്ട് കർണൽ മക്കാളി സായ്പു മുഖാന്തിരം ഏല്പിച്ചു വട്ടിക്കിട്ടു. ഈ മുതൽ ഇന്നും സുറിയാനിoസഭയ്ക്ക് ഒരു ശാശ്വതധനമായി കിടക്കുന്നതിനാൽ വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ നാമം ലോകാവസാനത്തോളം നിലനിൽക്കത്തക്കതായിരിക്കുന്നു.

അനന്തരം 1806 -ൽ ഡോക്ടർ ബുക്കാനൻ എന്നൊരു പാതിരി സുറിയാനി

സഭ കാണ്മാൻ വന്നിരുന്നു. മെത്രാപ്പോലീത്തായുമായി പല പ്രാവശ്യം കാണുകയും തമ്മിൽ യോജിക്കണമെന്നു ആലോചന പറയുകയും ചെയ്തു. മെത്രാപ്പോലീത്തായോ യോജിപ്പിനു വളരെ ഇഷ്ടൻ ആയിരുന്നു എങ്കിലും സുറിയാനിസഭയുടെ വിശ്വാസത്തിനും ശുദ്ധതയ്ക്കും കേടുവരത്തക്കതായ യാതൊരു യോജിപ്പിനും സമ്മതിപ്പാൻ തയ്യാറില്ലെന്നു മറുപടി പറഞ്ഞു. വളരെ പുരാതനവും തുകലിൽ എഴുതിയതുമായ ഒരു കൈയെഴുത്തു വേദപുസ്തകം മെത്രാപ്പോലീത്താ ബുക്കാനൻ സായിപ്പിന് സമ്മാനമായി കൊടുത്തു. ഈ പുരാതന വേദപുസ്തകം കേംബ്രിഡ്ജ് സർവ്വകലാശാലയിൽ ഇപ്പോഴും സൂക്ഷിക്കപ്പെട്ടിരിക്കുന്നു.

ഇതുകൂടാതെ ഈ മെത്രാപ്പോലീത്തായുടെ പരിശ്രമത്താൽ കായംകുളത്തു പീലിപ്പോസ് റമ്പാൻ നാലു സുവിശേഷങ്ങൾ മലയാളത്തിൽ തർജ്ജിമ ചെയ്യുകയും ബുക്കാനൻ മുഖാന്തിരം ബോംബെയിൽ അച്ചടിച്ചു വരുത്തുകയും ചെയ്തു.

പുത്തൻകാവു പള്ളി ഈ മെത്രാപ്പോലീത്തായാൽ സ്വന്തം ചിലവിന്മേൽ പണിയപ്പെട്ടു. ഇദ്ദേഹം മാർ ഈവാനിയോസ് ബാവായോടു കൂടി പകലോമറ്റം തറവാട്ടിൽ നിന്നുള്ള മത്തായി കത്തനാരെ മാർത്തോമ്മാ എപ്പിസ്കോപ്പാ ആയി വാഴിച്ചശേഷം 1807 മീന മാസം 27-ാം തീയതി നിരണത്തു വച്ച് കാലം ചെയ്യുകയും പുത്തൻകാവു പള്ളിയിൽ അടക്കപ്പെടുകയും ചെയ്തു. അദ്ദേഹത്തെപ്പറ്റി ഒരു പഴയ ഗ്രന്ഥത്തിൽ പറയുന്നത് മാർ ദീവന്നാസ്യോസ് വളരെ ഭക്തനും സമാധാന പ്രിയനും സൗമ്യനും സഭയുടെ ഉയർച്ചയ്ക്കു അതിതല്പരനും എരിവുള്ളവനും പിറുപിറുപ്പ് കൂടാതെ ഞെരുക്കം സഹിച്ചവനും ആയിരുന്നു എന്നാണ്. ദീർഘായുസ്സും ദീർഘഭരണവും അനുഭവിച്ചു. അദ്ദേഹം കാഴ്ചയ്ക്കു സുന്ദരനും ദീർഘകായനും മടി വരെ എത്തത്തക്ക വണ്ണം താടിമീശ നീണ്ടവനുമായിരുന്നു.

ആറാം മാർത്തോമ്മായുടെ പിൻഗാമി ഏഴാം മാർത്തോമ്മാ തന്റെ ആസ്ഥാനമായി പുത്തൻകാവ് പള്ളി തെരഞ്ഞെടുത്തെങ്കിലും പിന്നീട് എന്തോ കാരണങ്ങളാൽ ആ സ്ഥാനം കണ്ടനാട്ടേക്കു മാറ്റി. 1809 -ന് കൊല്ലം 984 മിഥുനം 22 -നു അദ്ദേഹം കണ്ടനാട്ട് വെച്ച് കാലം ചെയ്യുകയും അവിടെ കബറടക്കം ചെയ്യുന്നതിന് പറ്റിയ സ്ഥാനം കാണാഞ്ഞതിനാൽ കോലഞ്ചേരിപ്പള്ളിയിൽ കബറടക്കപ്പെടുകയും ചെയ്തു. എട്ടാം മാർത്തോമ്മാ 1816 -ന് കൊല്ലം 991 തുലാ മാസം 12-നു നിരണത്ത് നിര്യാതനായി. പുത്തൻകാവിൽ അടക്കം ചെയ്തു.

രണ്ടാം മാർത്തോമ്മായുടെ കാലത്ത് മലങ്കരയിൽ വന്ന അന്ത്രയോസ് ബാവാ, പുത്തൻകാവിൽ കുറേക്കാലം ഉണ്ടായിരുന്നത്രെ. അദ്ദേഹത്തിന്റെ സഹോദരനായ ഒരു റമ്പാച്ചൻ പുത്തൻകാവിൽ വെച്ച് ചരമം പ്രാപിച്ചതായും അവിടെ സംസ്കരിക്കപ്പെട്ടതായും വിശ്വസിക്കപ്പെടുന്നു. അന്ത്രയോസ് ബാവാ, പുത്തൻകാവിൽ നിന്ന് കല്ലടയിലേക്കു പോയി അവിടെ ആറ്റിൽ വീണ് മൃതിയടയുകയും, കല്ലടപ്പള്ളിയിൽ കബറടക്കപ്പെടുകയും ചെയ്തു. ഇദ്ദേഹത്തെ

യാണ് 'കല്ലട അവുപ്പൻ' എന്ന് വിളിക്കുന്നത്.

പുത്തൻകാവ് പ്രദേശം പഴയ കാലത്ത് ഒരു വ്യാപാര കേന്ദ്രമായിരുന്നു. കേരളത്തിൽ നാട്ടുരാജാക്കന്മാർ തമ്മിൽ നിരന്തരം യുദ്ധങ്ങളും കലാപങ്ങളും ഉണ്ടായിരുന്നല്ലോ. പട പൊട്ടിപ്പുറപ്പെടുമ്പോൾ ജനങ്ങൾ പ്രാണരക്ഷാർത്ഥം സുരക്ഷിത സ്ഥാനങ്ങളിലേക്ക് പലായനം ചെയ്തു വന്നു. അങ്ങിനെ ജനങ്ങൾ കൂട്ടമായി വിദൂരസ്ഥലങ്ങളിലേക്ക് പല പ്രാവശ്യം മാറിപ്പാർത്തിട്ടുണ്ട്. ആ വിധത്തിൽ ക്രൈസ്തവ സമൂഹം പുത്തൻകാവിലും വന്ന് താമസമുറപ്പിച്ചു. പഴയ കാലത്ത് 'ചെട്ടിത്തെരുവ്' എന്നു പറഞ്ഞു വന്ന സ്ഥലം ക്രിസ്ത്യാനികൾ വാസമുറപ്പിച്ച് നസ്രാണികളുടെ താവളമായി. ടിപ്പു സുൽത്താന്റെ ആക്രമണകാലത്ത് കുന്നംകുളം ആർത്താറ്റ് തിങ്ങിപ്പാർത്തിരുന്ന നസ്രാണികൾ തെക്കൻ ദിക്കിലേക്ക് ഓടി രക്ഷപ്പെട്ട് അവിടെ വാസമുറപ്പിച്ച ചരിത്രം നമ്മുടെ മുമ്പിലുണ്ട്. കരവഴിയുള്ള യാത്ര ദുഷ്ക്കരമായതിനാൽ ജലമാർഗ്ഗമാണ് അന്ന് ജനങ്ങൾ മുഖ്യമായി സഞ്ചരിച്ചിരുന്നത്. നദീതീരങ്ങളിൽ കുടിയേറി താമസിക്കുവാൻ ഒരു പ്രധാന കാരണം അതാണ്. പമ്പയുടെ തീരത്തെ പുത്തൻകാവിൽ ജനങ്ങൾ വന്ന് താമസിക്കാൻ ഇതും ഒരു കാരണമായി.

മാർ പീലക്സിനോസ് തിരുമേനിയുടെ ജന്മനാടെന്ന നിലയിൽ പുത്തൻകാവ് വീണ്ടും ചരിത്രവിദ്യാർത്ഥികളുടെ ശ്രദ്ധാകേന്ദ്രമായി. ബാല്യകാലം അദ്ദേഹം പുത്തൻകാവിലാണ് ചിലവഴിച്ചത്. ജന്മനാടിനോടുള്ള മമത തിരുമേനി കാലമേറെ കഴിഞ്ഞിട്ടും കൈവിട്ടിരുന്നില്ല. പ്രകൃതി രമണീയമായ ഗ്രാമാന്തരീക്ഷത്തിൽ കളിച്ചു വളർന്ന കൊച്ചുതിരുമേനിയിൽ ഗ്രാമീണന്റെ നൈർമ്മല്യവും, ചുറുചുറുക്കും, പ്രകടമായിരുന്നു. "നാട്ടിൻപുറം നന്മകളാൽ സമൃദ്ധം" എന്നാണല്ലോ കവി വാക്യം.

പുത്തൻകാവ് മാർ പീലക്സിനോസിനെപ്പോലെ ആ നാട്ടിൽ ജനിച്ചു വളർന്ന് ഇ. എം. എസ്. മന്ത്രിസഭയിലെ മന്ത്രിയായിരുന്ന കെ. സി. ജോർജ്ജിന്റെ ആത്മകഥയിൽ പുത്തൻകാവ് പ്രദേശത്തെക്കുറിച്ച് ഹൃദയസ്പർശിയായി വിവരിക്കുന്നുണ്ട്. അതുപോലെ മഹാകവിയും ഓർത്തഡോക്സ് സഭയുടെ ശക്തനായ വക്താവുമായിരുന്ന പ്രൊഫ. പുത്തൻ കാവ് മാത്തൻ തരകൻ ആത്മകഥയിലും പല ലേഖനങ്ങളിലും, കവിതകളിലും പുത്തൻകാവിനെ അനുസ്മരിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ മകനും, കോളജ് പ്രൊഫസറും, കേരള സാഹിത്യ അക്കാദമിയുടെ അദ്ധ്യക്ഷനും ആയിരുന്ന ഡോ. കെ. എം. തരകനും ആത്മകഥയിലും മറ്റും ജന്മനാടിനെ അനുസ്മരിച്ച് എഴുതിയിട്ടുണ്ട്.

മാർ പീലക്സിനോസിനെ 'പുത്തൻകാവ് തിരുമേനി'യെന്ന് വിളിച്ചു വരുന്നു. പുലിക്കോട്ടിൽ തിരുമേനിമാർ പുലിക്കോട്ടിൽ എന്ന തറവാട് നാമത്തിൽ വിശ്രുതന്മാരായപ്പോൾ മാർ പീലക്സിനോസ് ജന്മനാടിന്റെ പേരിൽ പ്രസിദ്ധനായി. പുത്തൻകാവിന്റെ രത്നമായിരുന്നു ആ പൊന്നു തിരുമേനി.

# 5

# വിദ്യാഭ്യാസകാലം

സ്കൂളിൽ പഠിക്കുമ്പോൾ കെ. റ്റി. ഗീവറുഗീസ് എന്ന പേരിലാണ് കൊച്ചുതിരുമേനി അറിയപ്പെട്ടിരുന്നത്. പഠിക്കാൻ അതിസമർത്ഥൻ. ക്ലാസിൽ എന്നും ഒന്നാം സ്ഥാനം ആ ചുണക്കുട്ടൻ നേടി. ഗീവർഗീസിന്റെ മുഖത്ത് ഒരു പ്രത്യേക ചൈതന്യം കളിയാടിയിരുന്നു. അത് ബുദ്ധി സാമർത്ഥ്യത്തിന്റെ ലക്ഷണമായി അദ്ധ്യാപകരും കരുതി. ആ ചൈതന്യധാര ദൈവാനുഗ്രഹ ത്തിന്റെ ബഹിർസ്ഫുരണമായി ആദ്ധ്യാത്മിക ഗുരുക്കന്മാർ വിലയിരുത്തി. സർവ്വശക്തന്റെ വരപ്രസാദം ആ കൊച്ചു ബാലന്റെ വാക്കുകളിലും പ്രവൃത്തികളിലും ദർശിച്ച വൈദികനായ പിതാവ് 'ദൈവേഷ്ടപ്രകാരം നടത്തേണമേ' എന്ന് യാമപ്രാർത്ഥനകളിൽ യാചിച്ചു. മരിച്ചു ജീവിച്ച കുഞ്ഞി നെക്കുറിച്ച് മാതാവിന് ആദ്യകാലത്ത് ഹൃദയം നിറയെ ആശങ്കകളായിരുന്നു. ബാലന്റെ ഓരോ ചലനവും ആ വാത്സല്യമുള്ള മാതാവ് ശ്രദ്ധിച്ചു വന്നു. ഗീവറുഗീസിന്റെ അനിതരസാധാര ണമായ ബുദ്ധിസാമർത്ഥ്യത്തെക്കുറിച്ചും ബന്ധുമിത്രാദികൾ അമ്മയോട് പുകഴ്ത്തിപ്പറയുമ്പോൾ ആ മാതാവ് അഹങ്കരിക്കുകയോ, അതിരറ്റ് ആഹ്ലാദിക്കുകയോ ചെയ്തിരുന്നില്ല. ദൈവം എടുത്ത് വീണ്ടും തിരിച്ച് തന്നെ ഏല്പിച്ച കുഞ്ഞാണെന്ന ബോധം അമ്മയെ എന്നും ഭരിച്ചിരുന്നു. തന്നെ കൊതിപ്പിച്ച ശേഷം ആ കുഞ്ഞിനെ വീണ്ടും ദൈവം തമ്പുരാൻ തിരിച്ചെടുത്താലോ എന്ന ആകുല ചിന്തയായിരുന്നു ആ സാധ്വിയുടെ ഹൃദയത്തിൽ നിറയെ. ആത്മാവിനെ നൊമ്പരപ്പെടുത്തുന്ന ഈ വിചാരധാര മറ്റുള്ളവരുമായി പങ്കുവെയ്ക്കുവാൻ ആ മനസ്വിനി തയ്യാറായി രുന്നില്ല. അത് ഒരു സ്വകാര്യദുഃഖമായി അമ്മ മനസ്സിന്റെ ഉള്ളറയിൽ സൂക്ഷിച്ചു.

ഗാനങ്ങൾ മധുരമായി പാടാനും, അർത്ഥസ്ഫുടതയോടെ പദ്യങ്ങൾ ചൊല്ലാനും ഗീവറുഗീസിന് നന്നേ ചെറുപ്പത്തിലേ കഴിഞ്ഞിരുന്നു. പിതാവിന്റെ ശബ്ദമാധുരി അതേപടി കിട്ടിയതാണെന്ന് അവരെ അറിയാവുന്ന സകലരും പറയുമായിരുന്നു. ക്ലാസിൽ പാട്ടു പാടാനും, പദ്യം ചൊല്ലാനും ഗീവറുഗീസി നോട് അദ്ധ്യാപകർ പറയുമ്പോൾ യാതൊരു മടിയും കൂടാതെ ആ ബാലൻ ചെയ്യുമായിരുന്നു. അദ്ധ്യാപകരും, മറ്റു വിദ്യാർത്ഥികളും തേൻ നുകരുന്ന പോലെ ആ ഗാനാലാപനം ആസ്വദിച്ചു.

ഗീവറുഗീസിന്റെ ഓർമ്മശക്തി അപാരമായിരുന്നു. ഒരു തവണ വായിച്ചാൽ മതി. അത് ഹൃദിസ്ഥമാകും. ശെമ്മാശനായിരുന്ന കാലത്ത് അദ്ദേഹത്തിന്റെ ഓർമ്മശക്തി തെളിയിക്കുന്ന പല സംഭവങ്ങൾ ഉണ്ടായി ട്ടുണ്ട്. അതിൽ ഒന്നുമാത്രം കുറിക്കുന്നു.

പഴയ സെമിനാരിയിൽ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ്, ഗീവർഗീസ് ശെമ്മാശനെക്കൊണ്ട് മദ്ധ്യതിരുവിതാം

കൂറിലെ ഒരു പ്രമുഖപള്ളിക്ക് കല്പന പറഞ്ഞുകൊടുത്ത് എഴുതിച്ചു. കുറച്ചു മാസങ്ങൾ കഴിഞ്ഞ് ആ പള്ളിക്കു തന്നെ മറ്റൊരു കല്പന അയക്കേണ്ടതായി വന്നു. ആദ്യം അയച്ച കല്പനയുടെ പകർപ്പ് ഫയലിൽ കാണാനില്ലായിരുന്നു. പുതിയ കല്പന എഴുതാൻ ആദ്യം അയച്ച കല്പന നോക്കേണ്ടതുണ്ട്. ആ സമയം ഗീവറുഗീസ് ശെമ്മാശൻ മറ്റെന്തോ കാര്യത്തിനായി പഴയസെമിനാരി യിൽ വന്നതാണ്. വട്ടശ്ശേരിൽ തിരുമേനി, ശെമ്മാശൻ മുമ്പ് കേട്ട് എഴുതിയ കല്പനയെക്കുറിച്ച് ചോദിച്ചു. കല്പനയുടെ സീരിയൽ നമ്പർ അടക്കം അതിലെ വാചകങ്ങൾ ശെമ്മാ ശൻ ആവർത്തിച്ചു. ബുദ്ധിശക്തിയിൽ ഒട്ടും പുറകോട്ടല്ലാത്ത തിരുമേനി തന്റെ ശിഷ്യന്റെ അത്ഭുതസിദ്ധിയിൽ വിസ്മയിച്ചു. പിന്നീട് പുതിയ കല്പന വാങ്ങാൻ വന്ന പള്ളിക്കാർ മുമ്പ് അവർക്ക് ലഭിച്ചിരുന്ന കല്പ നയും കൊണ്ടാണ് വന്നിരുന്നത്. തിരുമേനി ആ കല്പന വാങ്ങി വായിച്ചു നോക്കി. സീരിയൽ നമ്പർ അടക്കം എല്ലാം ശെമ്മാശൻ പറഞ്ഞത് പൂർണ്ണമായി യോജിച്ചിരുന്നു. ഈ ശെമ്മാശനെ സഭയ്ക്ക് വിട്ടുകിട്ടിയാൽ അതൊരു നിധിയായിരിക്കുമെന്ന ചിന്ത സഭാഭാസുരന്റെ മനസ്സിൽ ഉദിച്ചുയരാൻ ഈ സംഭവം കാരണമായി.

സ്കൂൾ വിദ്യാഭ്യാസം

കൊച്ചുതിരുമേനിയുടെ ബാല്യകൗമാര കാലജീവിതം പുത്തൻകാവിൽ തന്നെയായിരുന്നു. പ്രാഥമിക വിദ്യാഭ്യാസം പുത്തൻകാവിൽ തന്നെ നടത്തി. മിഡിൽ സ്കൂൾ പഠനം മാവേലിക്കര ബി. എച്ച്. സ്കൂളിലാണ് നടന്നത്. ഹൈസ്ക്കൂൾ വിദ്യാഭ്യാസം ചെങ്ങന്നൂർ സർക്കാർ ഹൈസ്ക്കൂ ളിലും. കുടുംബചരിത്രത്തിൽ ഗീവറുഗീസിന്റെ വിദ്യാഭ്യാസത്തെക്കുറിച്ച് ഇങ്ങിനെ പറയുന്നു (പേജ് 166):

'.......... പ്രത്യേകിച്ച് ഇംഗ്ലീഷിന്റെ കാര്യത്തിൽ മത്സരബുദ്ധിയോടു കൂടി പഠിക്കുകയും ഏറ്റവും കൂടുതൽ മാർക്കു വാങ്ങുകയും ചെയ്തിരുന്നു. അക്കാലത്ത് ചെങ്ങന്നൂർ ഹൈസ്ക്കൂൾ ഹെഡ്മാസ്റ്ററായിരുന്ന രാമവർമ്മ ത്തമ്പുരാന്റെ മകൾ (പിന്നീട് മിസിസ് ലക്ഷ്മി എൻ. മേനോൻ) ആയിരുന്നു വത്രെ ഇംഗ്ലീഷ് പഠനമത്സരത്തിൽ ഗീവറുഗീസിന്റെ പ്രധാന എതിരാളി. യശഃശരീരനായ പ്രൊഫസർ ഇ. റ്റി. തോമസ് ചെങ്ങന്നൂർ ഹൈസ്ക്കൂളിൽ ജോലിയായിരിക്കവേ, ഇംഗ്ലീഷ് പഠനത്തിൽ തന്നെ പ്രോത്സാഹിപ്പിച്ചിരുന്നു എന്ന് തിരുമേനിയുടെ ഡയറിക്കുറിപ്പുകളിൽ കാണുന്നു.'

**കോളജ് വിദ്യാഭ്യാസം**

ഹൈസ്ക്കൂൾ വിദ്യാഭ്യാസം കഴിഞ്ഞ ശേഷം ഉപരിപഠനത്തിനായി അദ്ദേഹം കൽക്കട്ടയ്ക്കു പോയി. പോകുന്നതിനു മുമ്പ് കുണ്ടറ സെമിനാരി യിൽ വച്ച് ഗ്രീഗോറിയോസ് തിരുമേനി (പിന്നീട് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ) അദ്ദേഹത്തിനു ശെമ്മാശുപട്ടം കൊടുത്തു. കുടുംബചരിത്രത്തിൽ നിന്നും പ്രസ്തുത ഭാഗം ഉദ്ധരിക്കുന്നു (പേജ് 166–167):

'......... കാലം ചെയ്ത ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് തിരുമേനി

(അന്ന് സെറാമ്പൂർ കോളജ് പ്രൊഫസറായിരുന്ന ഫാ. പി. റ്റി. ഗീവർഗ്ഗീസ്) ഇദ്ദേഹത്തെ വട്ടശ്ശേരിൽ തിരുമേനിയുടെ നിർദ്ദേശാനുസരണം കൽക്കട്ടയ്ക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ ഇന്റർമീഡിയറ്റ് പരീക്ഷ പാസായ ശേഷം ദൈവശാസ്ത്രം പഠിക്കുകയും ബി. ഡി. ബിരുദം സമ്പാദി ക്കുകയും ചെയ്തു........."

മാർ പീലക്സിനോസിനെ സംബന്ധിക്കുന്ന പല രേഖകളും പരിശോധി ച്ചതിൽ ഒരു വലിയ തെറ്റ് കണ്ടുപിടിക്കാൻ ഇടവന്നു. പത്താം ക്ലാസ് പാസ്സായ ശേഷം ഗീവറുഗീസ് ശെമ്മാശ്ശൻ കോട്ടയം സി. എം. എസ്. കോളജിൽ നിന്ന് ഇന്റർമീഡിയറ്റ് പാസ്സായി എന്ന് ചില ലേഖനങ്ങളിലും ഗ്രന്ഥങ്ങളിലും എഴുതിയിട്ടുണ്ട്. ഇത് ശരിയല്ല. കുടുംബചരിത്രത്തിൽ പറയുംപോലെ ശെമ്മാശൻ കൽക്കട്ടയിൽ നിന്നാണ് ഇന്റർമീഡിയറ്റിന് പഠിച്ചു പാസ്സായത്.

തിരുമേനിയുടെ സ്മരണക്കായി 'മാർ പീലക്സിനോസ് സുവനിർ' കുന്നംകുളത്തു നിന്ന് തിരുമേനി മരിച്ച വർഷം തന്നെ പ്രസിദ്ധീകരിച്ച കാര്യം മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. അതിന്റെ 20-ാം പേജിൽ കൊടുത്തിരിക്കുന്ന ജീവചരിത്രസംക്ഷേപത്തിൽ 'ഇന്റർമീഡിയറ്റ് കോഴ്സ് കോട്ടയം സി. എം. എസ്. കോളജിലും പൂർത്തിയാക്കി' എന്ന് എഴുതി വിട്ടിട്ടുണ്ട്. ഇതു നോക്കിപ്പകർത്തിയാണ് പലരും തെറ്റ് ആവർത്തിച്ചതെന്നു തോന്നുന്നു. 'പുത്തൻകാവ് മാർ പീലക്സിനോസ്: മലങ്കരയുടെ മഹത്വ മുള്ള സൈത്ത്' എന്ന പേരിൽ ഫാ. മാത്യു കോശി ഒരു ജീവചരിത്രം 1997 -ൽ പ്രസിദ്ധീകരിച്ചു. അതിലും ഈ തെറ്റ് ആവർത്തിച്ചിരുന്നു.

ആ പുസ്തകം എഴുതുന്നതിന്നു ഫാ. മാത്യു കോശി കുന്നംകുളത്തു വരികയും അഡ്വ. പി. സി. മാത്യു, മാർ പീലക്സിനോസ് സുവനിറിലെ പ്രസക്തഭാഗങ്ങൾ കൊടുക്കുകയും ചെയ്തിരുന്നു. അത് വായിച്ചാ യിരിക്കാം ഒരു പക്ഷേ ആ അബദ്ധം ആവർത്തിച്ചത്.

'പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസ് - ജീവിതവും സംഭാവനകളും' എന്ന തലക്കെട്ടിൽ 'മലങ്കരസഭയിൽ' അഡ്വ. മാത്യു 1998 ഡിസംബർ, 1999 ജനുവരി, ഫെബ്രുവരി ലക്കങ്ങളിൽ മൂന്നു ലേഖനങ്ങൾ പ്രസിദ്ധീകരിച്ചിരുന്നു. അതിലും ഈ തെറ്റ് ചേർത്തുപോയി.

### അച്ചന്റെ മൊഴി

ഗീവറുഗീസ് ശെമ്മാശന്റെ കോളജ് വിദ്യാഭ്യാസത്തെക്കുറിച്ച് പിതാവ് കിഴക്കേത്തലയ്ക്കൽ തോമ്മാ കത്തനാരുടെ കോടതിമൊഴി പരി ശോധിക്കാം.

തോമ്മാ കത്തനാരെ വട്ടിപ്പണക്കേസിൽ വിസ്തരിച്ച കാര്യം മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. മാർ പീലക്സിനോസിനു ശെമ്മാശു പട്ടം കൊടുത്ത കാര്യത്തെക്കുറിച്ചും വിജ്ഞാനപ്രദമായ വിവരങ്ങൾ തോമ്മാ കത്തനാരുടെ മൊഴിയിലുള്ളത് താഴെക്കൊടുക്കുന്നു.

വട്ടിപ്പണക്കേസിൽ പുത്തൻകാവിൽ കിഴക്കേതലയ്ക്കൽ പെരുമാൾ തരകൻ തോമ്മാ കത്തനാർ 1092 കർക്കിടകം 22 നു ക്രോസിൽ സത്യം

ചെയ്തു ബോധിപ്പിച്ച മൊഴി (വട്ടിപ്പണം മൊഴി, പേജ് 493).

'എന്റെ രണ്ടാമത്തെ മകനു ശെമ്മാശുപട്ടം കൊടുത്തത് ഇപ്പോഴത്തെ മാർ ഗ്രീഗോറിയോസാണ് (പിന്നീട് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ). ഇടവകയ്ക്കല്ല പരുമല സെമിനാരിയുടെ പേരു പറഞ്ഞാണ് കൊടുത്തിരി ക്കുന്നത്. പഠിക്കാൻ കൽക്കട്ടായ്ക്ക് അയച്ചിരിക്കയാണ്. പട്ടം കൊടുത്തിട്ട് രണ്ടു കൊല്ലമായി. ശെമ്മാശുപട്ടം കൊടുക്കാൻ ഞങ്ങളുടെ ഇടവകയിൽ നിന്നും യോഗക്കുറി ഉണ്ടായിട്ടില്ല. യോഗക്കുറിക്ക് ഞാൻ ആവശ്യപ്പെട്ടിട്ടില്ല. ശെമ്മാശുപട്ടം കൊടുത്തതു കുണ്ടറപ്പള്ളിയിൽ വെച്ചാണ്. അവിടെ എന്റെ ശേഷക്കാരുടെ വീടുണ്ട്. അതുകൊണ്ടാണ് കുണ്ടറ വെച്ചു കൊടുത്തത്.

പുത്തൻകാവിൽ വെച്ചു കൊടുക്കാഞ്ഞത് എന്താണെന്നു ചോദ്യം.

ഉത്തരം: കൽക്കട്ടായ്ക്കു പഠിക്കാൻ അയയ്ക്കേണ്ട സമയം അടുത്തതു കൊണ്ടും ഗ്രിഗോറിയോസ് മെത്രാൻ കുണ്ടറെ ഉള്ളതുകൊണ്ടുമാണ്.

ചോദ്യം: ഇടവക മെത്രാനെക്കൊണ്ടല്ലാതെ ഗ്രിഗോറിയോസിനെ ക്കൊണ്ടു കൊടുപ്പിക്കാൻ കാരണം എന്താണ്?

ഉത്തരം: ഇടവകയ്ക്കായിട്ടല്ല പട്ടം കൊടുപ്പിച്ചത്. അതുകൊണ്ടും പുത്തൻ കാവിനു സമീപം മലങ്കര മെത്രാപ്പോലീത്താ ഇല്ലാതിരുന്നതു കൊണ്ടും, ഞങ്ങളുടെ ഇടവകയ്ക്കു പ്രത്യേക ഇടവക മെത്രാപ്പോലീത്താ ഇല്ലാതിരു ന്നതു കൊണ്ടുമാണ്.

ചോദ്യം: തീബേൽ ശെമ്മാശനായിട്ടു വേറെ ആർക്കെങ്കിലും പട്ടം കൊടു ത്തിട്ടുണ്ടോ?

ഉത്തരം: എനിക്ക് ആദ്യപട്ടം തന്നതു തീബേൽ ശെമ്മാശനായിട്ടാണ്. തീബേൽ കശീശാ എന്നും പട്ടം കൊടുക്കാറുണ്ട്. അവരെ പൊതുസ്ഥാപന ങ്ങളിലെ ശുശ്രൂഷയ്ക്കായിട്ടും, പ്രസംഗത്തിനായിട്ടും നിയമിക്കും. എന്റെ മകൻ പഠിക്കുന്നതിനുള്ള ചെലവു നടക്കുന്നതു സ്കോളർഷിപ്പു കൊണ്ടാണ്. സ്കോളർഷിപ്പ് 25 രൂപ മാസം ഉണ്ടെന്നാണ് അറിയുന്നത്. ആരാണ് കൊടുക്കുന്നതെന്നു ഞാൻ അറിഞ്ഞിട്ടില്ല. പഠിക്കുന്ന പള്ളിക്കൂട ത്തിന്റെ പേർ ഞാൻ ശരിയായി ഓർക്കുന്നില്ല. സെറാമ്പൂർ കോളജ് എന്നാണ് പറയുന്നത്. ഗവൺമെന്റോ, പ്രൈവറ്റോ എന്നറിഞ്ഞു കൂടാ. ഫാദർ ഗീവർഗീസ് (പിന്നീട് ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്) ആ കോളജി ലാണ് പഠിപ്പിക്കുന്നത്. ഫാദർ ഗീവർഗീസിന്റെ കൂടെയാണ് എന്റെ മകൻ ആദ്യം കൽക്കട്ടായ്ക്കു പോയത്. പഠിക്കുന്ന ക്ലാസ് അറിഞ്ഞുകൂടാ. സ്കൂൾ ഫൈനൽ കഴിഞ്ഞുള്ള ക്ലാസാണ്. ഇപ്പോൾ തിയോളജിയാണ് പഠിക്കുന്നത്.

ചോദ്യം: നിങ്ങളുടെ മകൻ കൽക്കട്ടായിൽ പഠിക്കുന്ന പഠിത്തം മദ്രാസിലോ, തിരുവിതാംകൂറിലോ പഠിച്ചുകൂടയോ?

ഉത്തരം: ഇംഗ്ലീഷ് പഠിച്ചിട്ടുള്ളവർക്ക് അറിയാം. എനിക്കറിഞ്ഞുകൂടാ. എന്റെ മകനെ കൽക്കട്ടായിൽ അയച്ചു പഠിപ്പിക്കണമെന്നു നിശ്ചയിച്ചതു ഞാൻ തന്നെയാണ്. അയാൾക്കും ആഗ്രഹമുണ്ടായിരുന്നു.

ചോദ്യം: തിരുവിതാംകൂറിലോ, മദ്രാസിലോ പഠിക്കാൻ പാടില്ലാത്ത പഠിത്തം പഠിക്കണമെന്നു വിചാരിച്ചാണോ നിങ്ങൾ മകനെ കൽക്കട്ടായ്ക്ക് അയച്ചത്?

ഉത്തരം: ശെമ്മാശന് അവിടെച്ചെന്നു പഠിക്കണമെന്ന് ആഗ്രഹമുണ്ടെന്ന് എന്നെ അറിയിച്ചു. ശെമ്മാശന്മാർക്ക് അവിടെച്ചെന്നാൽ സ്കോളർഷിപ്പ് കിട്ടുമെന്ന് അറിവുള്ളതു കൊണ്ടുമാണ്. ഞാൻ ചിലപ്പോൾ മകനു ചില ചില്ലറ സഹായങ്ങൾ ചെയ്യും. ഇതു പണം പോരാതെ വരുമ്പോഴാണ്.

ചോദ്യം: മകൻ താമസിക്കുന്നതു ഫാദർ ഗീവറുഗീസിന്റെ കൂടെയല്ലേ?

ഉത്തരം: ഗീവറുഗീസിന്റെ കൂടെയാണോ എന്നറിഞ്ഞുകൂടാ. അവർ രണ്ടു പേരും ഒരു കെട്ടിടത്തിലാണോ എന്നും അറിഞ്ഞുകൂടാ. താമസ ത്തിന്റെ കാര്യത്തെക്കുറിച്ചു മകൻ എഴുതി അയക്കാറില്ല.

ചോദ്യം: ഒന്നാംപ്രതിയും (വട്ടശ്ശേരിൽ തിരുമേനി) ഫാദർ ഗീവറുഗീസും കൂടിയല്ലേ നിങ്ങളുടെ മകന്റെ പഠിത്തച്ചെലവു നടത്തുന്നത്?

ഉത്തരം: ഇവർ കൊടുത്തതായി എനിക്കറിയില്ല. സ്കോളർഷിപ്പു കൊണ്ടാണ് നടത്തുന്നത്.

കൽക്കട്ടായ്ക്കു പഠിക്കാൻ പോകേണ്ട സമയം അടുത്തതുകൊണ്ട് സ്വല്പം ധൃതി പിടിച്ചാണ് ശെമ്മാശുപട്ടം കൊടുത്തതെന്ന് അച്ചന്റെ മൊഴിയിൽ നിന്ന് ധ്വനിക്കുന്നുണ്ടല്ലോ. ശെമ്മാശനായാൽ ഫീസ് ആനു കൂല്യവും സ്കോളർഷിപ്പും ലഭിക്കുമെന്നതുകൊണ്ട് പലരും ശെമ്മാശു പട്ടം ഏറ്റാണ് ഉന്നതവിദ്യാഭ്യാസത്തിന് പോയിരുന്നത്. കോട്ടയം സി. എം. എസ്. കോളജിലും, ആലുവാ യു. സി. കോളജിലും ഈ ആനുകൂല്യങ്ങൾ നില നിന്നിരുന്നു.

പ്രസിദ്ധ സാഹിത്യനിരൂപകനും, നാടക രചയിതാവുമായിരുന്ന സി. ജെ. തോമസിന്, കോളജ് ഫീസും ആനുകൂല്യങ്ങളും കിട്ടാൻ പിതാവ് ചൊള്ളമ്പേൽ അച്ചൻ ശെമ്മാശുപട്ടം കൊടുപ്പിച്ച കഥ സി. ജെ. തോമ സിന്റെ ഭാര്യയും പ്രസിദ്ധ സാഹിത്യകാരനായിരുന്ന എം. പി. പോളിന്റെ മകളുമായ റോസി തോമസ് 'ഇവൻ എന്റെ പ്രിയ സി. ജെ.' എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുള്ളതും ഈ അവസരത്തിൽ ഓർത്തുപോകുന്നു (സി. ജെ. തോമസ് പിന്നീട് കുപ്പായം ഊരി പട്ടം ഉപേക്ഷിക്കുകയാണ് ഉണ്ടായത്).

പത്താംക്ലാസ് റിസൽട്ട് സാധാരണ മെയ് അവസാനമാണ് വരാറ്. സമ്മർ വെക്കേഷൻ കഴിഞ്ഞ് ജൂണിൽ കോളജ് തുറക്കും. സെറാമ്പൂരിൽ പഠിപ്പിച്ചിരുന്ന ഫാ. പി. റ്റി. ഗീവർഗീസ് കൽക്കട്ടയ്ക്കു പോകുന്ന കൂട്ടത്തിൽ അദ്ദേഹമൊന്നിച്ചാണ് വിദ്യാർത്ഥികൾ പൊയ്ക്കൊണ്ടിരുന്നത്. കൽക്കട്ടയ്ക്കു സമീപമാണ് സെറാമ്പൂർ. രണ്ടു വർഷം ഇന്റർമീഡിയറ്റിനു പഠിച്ച് പാസായാലേ ബി. ഡി. ക്ക് പ്രവേശനം കിട്ടുകയുള്ളൂ. ഗീവറുഗീസ് ശെമ്മാശ്ശൻ പത്താം ക്ലാസ് പാസ്സായി ഉടനെതന്നെ പട്ടമേറ്റ് കൽക്കട്ടയ്ക്ക് പോയി ഇന്റർമീഡിയറ്റിന് ചേർന്നിരിക്കണം. തോമ്മാ കത്തനാരുടെ മൊഴിയിൽ

ശെമ്മാശുപട്ടം കൊടുത്തിട്ട് രണ്ടു കൊല്ലമായി എന്നു പറയുന്നുണ്ടല്ലോ. ഈ രണ്ടു കൊല്ലം കൊണ്ട് ശെമ്മാശൻ ഇന്റർമീഡിയറ്റ് പാസ്സായി ക്കാണും. തുടർന്ന് ബി. ഡി. ക്ക് സെറാമ്പൂർ കോളജിൽ ചേർന്നിരിക്കും. അതാണ് ഇപ്പോൾ തിയോളജിയാണ് പഠിക്കുന്നത് എന്ന് മൊഴി കൊടു ക്കാൻ കാരണം. സെറാമ്പൂർ കോളജ് അക്കാലത്ത് കൽക്കട്ടാ യൂണിവേഴ്സിറ്റിയോട് അഫിലിയേറ്റ് ചെയ്തിരുന്നു. ഇപ്പോൾ സെറാമ്പൂർ കോളജ് സ്വതന്ത്ര യൂണി വേഴ്സിറ്റിയാണ്.

ആർച്ച്ബിഷപ്പ് മാർ ഈവാനിയോസിന്റെ ജീവചരിത്രത്തിൽ അദ്ദേഹം സെറാമ്പൂർ കോളജിൽ പ്രൊഫസറായിരുന്ന കാലത്ത് നാട്ടിൽ നിന്ന് സമർത്ഥരായ വിദ്യാർത്ഥികളെ സ്കോളർഷിപ്പ് കൊടുത്ത് കൽക്കട്ടയിൽ കൊണ്ടുപോയി പഠിപ്പിച്ചിരുന്നതായി പറയുന്നുണ്ട്. അക്കൂട്ടത്തിൽ ഡീക്കൻ കെ. റ്റി. ഗീവറുഗീസിന്റെ പേരും കാണാം. സെറാമ്പൂർ കോളജിൽ വെച്ച് എടുത്ത ഫോട്ടൊ എന്ന പേരിൽ രണ്ട് ഗ്രൂപ്പ് ഫോട്ടോ ആ ജീവചരിത്ര ഗ്രന്ഥത്തിലുണ്ട്. രണ്ടിലും ഡീക്കൻ കെ. റ്റി. ഗീവറുഗീസിനെ കാണാം.

മാർ ഈവാനിയോസിന്റെ ജീവചരിത്രത്തിൽ ഇങ്ങിനെ പറയുന്നു (പേജ് 129): ‘സെറാമ്പൂർ കോളജിലെ ഉദ്യോഗം സ്വീകരിക്കുന്നതു മൂലം സ്വസമുദായത്തിനു നിരവധി നന്മകൾ പ്രദാനം ചെയ്യുവാൻ സാധിക്കു മെന്നുള്ള ദൃഢവിശ്വാസമത്രേ കഥാനായകനുണ്ടായിരുന്നത്. ‘സമർത്ഥ രായ ഒട്ടനേകം കേരളീയ യുവാക്കന്മാരെ പ്രസ്തുത കോളജിൽ പ്രവേശി പ്പിച്ച് അവർക്ക് ഉൽക്കൃഷ്ട വിദ്യാഭ്യാസം നൽകുന്നതിനു സാധിക്കും. അതിനുവേണ്ടി പ്രതിമാസം എനിക്കു ലഭിച്ചുകൊണ്ടിരുന്ന ശമ്പളത്തിൽ നിന്ന് ഒരു ഭാഗം വിനിയോഗിക്കാം എന്നു മാത്രമല്ല പ്രസ്തുത കോളജിന്റെ അധികൃതരോട് ആവശ്യപ്പെട്ട് സ്കോളർഷിപ്പ് വാങ്ങി അവരെ സഹായി ക്കുകയും ചെയ്യാം. അങ്ങനെ ഉൽക്കൃഷ്ട ബിരുദധാരികളായ ഏതാനും വൈദികരെ സമുദായത്തിനു നൽകുകയും ചെയ്യാം. ഏതാദൃശാഭി ലാഷങ്ങൾ നിമിത്തം വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ അനുഗ്രഹാ ശ്ശിസുകളോടു കൂടി കഥാപുരുഷൻ സെറാമ്പൂരിലേക്ക് പോകാൻ നിശ്ചയിച്ചു. അങ്ങിനെ ഫാ. പി. റ്റി. ഗീവർഗീസ് സെറാമ്പൂരിലെ പ്രൊഫസർ ഉദ്യോഗം സ്വീകരിച്ചതു വഴിയാണ് പലർക്കും അന്ന് ബി. ഡി. ബിരുദം നേടാൻ സാധിച്ചത്.”

കെ. റ്റി. ഗീവർഗീസ് ശെമ്മാശ്ശൻ സെറാമ്പൂരിൽ പഠിക്കുന്ന കാലത്തു ണ്ടായ ഒരു സംഭവം സ്ലീബാദാസ സമൂഹത്തിന്റെ സ്ഥാപക നേതാവായ മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് സ്മരിക്കാറുണ്ടായിരുന്നു. ഒസ്താത്തിയോസ് തിരുമേനിയും അന്ന് ശെമ്മാശനായി അവിടെ ബി. ഡി. ക്ക് പഠിച്ചിരുന്നു.

മാർ ഈവാനിയോസിനോടൊപ്പം റീത്തിൽ പോയ മാർ തിയോ ഫിലോസ് അന്ന് യാക്കോബ് ശെമ്മാശ്ശനായി സെറാമ്പൂരിൽ പഠിച്ചിരുന്നു. ഫാ. പി. റ്റി. ഗീവർഗീസ് എന്തു പറഞ്ഞാലും സമ്മതിച്ച് തലയാട്ടിയിരുന്ന ഒരു

സാധുവായിരുന്നു യാക്കോബ് ശെമ്മാശ്ശൻ. അതുകൊണ്ട് H. M. V. (His Masters Voice) എന്നാണ് സഹപാഠികൾ അദ്ദേഹത്തെ തമാശയായി വിളിക്കാറ്. താൻ കൊട്ടുന്ന താളത്തിന് തുള്ളുന്ന ആളായതിനാലാണ് യാക്കോബ് ശെമ്മാശന് മെത്രാൻ പട്ടം കൊടുപ്പിച്ച് കൂടെക്കൊണ്ടു നടക്കാൻ മാർ ഈവാനിയോസ് പിൽക്കാലത്ത് ശ്രമിച്ചത്. അതിരിക്കട്ടെ. മാർ തിയോഫിലോസിന് ശെമ്മാശനായിരുന്ന കാലത്തു തന്നെ അല്പം മാനസിക രോഗമുണ്ടായിരുന്നു. ഇടയ്ക്കെല്ലാം സമനില തെറ്റും. പിന്നെ മാറും. അദ്ദേഹം സെറാമ്പൂരിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ ഒരിക്കൽ ചാപ്പലിൽ പ്രാർത്ഥിക്കാൻ പോയപ്പോൾ കലശലായി ചിത്തഭ്രമം ഉണ്ടായി. അപ്പോൾ ചാപ്പലിൽ ഉണ്ടായിരുന്ന ഗീവറുഗീസ് ശെമ്മാശൻ സതീർത്ഥ്യനെ പിടിച്ചുകൊണ്ടുവന്നു. അപ്പോൾ യാക്കോബ് ശെമ്മാശൻ ഗീവറുഗീസ് ശെമ്മാശനോട് 'ഇത് എന്റെ അമ്മയാണ്. അമ്മയ്ക്ക് മീശയുണ്ടോ' എന്നു പറഞ്ഞ് ചുംബിച്ചു.

മാർ പീലക്സിനോസ് കാലം ചെയ്തതിനു മൂന്നു ദിവസം മുമ്പ് കുന്നംകുളം പഴയപള്ളിയിൽ വെച്ച് മൂക്കഞ്ചേരിൽ പത്രോസ് റമ്പാൻ, മാർ പീലക്സിനോസ് തിരുമേനിയുമായി രാത്രി കുറെ വൈകി സംസാരിച്ചു കൊണ്ടിരിക്കവേ ഈ പഴയ കാര്യം പറഞ്ഞ് ഇരുവരും കുറേനേരം ചിരിച്ചു.

പത്രോസ് മാർ ഒസ്താത്തിയോസ് (അന്ന് മൂക്കഞ്ചേരിൽ റമ്പാൻ) മാർ പീലക്സിനോസ് സുവനിറിൽ എഴുതിയ ലേഖനത്തിൽ ഈ വിവരം ചേർത്തിട്ടുണ്ട്.

സെറാമ്പൂരിൽ നിന്ന് പ്രശസ്തമായ നിലയിൽ ബി. ഡി. ബിരുദം നേടിയ ശേഷം ഗീവറുഗീസ് ശെമ്മാശൻ നാട്ടിലേക്ക് മടങ്ങി. സെറാമ്പൂരിലെ പ്രിൻസിപ്പാളും, സുപ്രസിദ്ധ വേദശാസ്ത്ര പണ്ഡിതനുമായിരുന്ന ഡോക്ടർ ഹൗവ്വൽസ് കഥാപുരുഷന്റെ അദ്ധ്യയന സാമർത്ഥ്യത്തെയും, ഗ്രന്ഥപാരായണാസക്തിയേയും വളരെ പ്രശംസിച്ചു പലപ്പോഴും പറഞ്ഞിട്ടുണ്ട്. നാട്ടിൽ മടങ്ങിയെത്തിയ ശെമ്മാശ്ശൻ 'ബി. ഡി. ശെമ്മാശൻ' എന്ന് ബഹുമാനസൂചകമായ പേരിൽ അറിയപ്പെട്ടിരുന്നു.

ഗീവറുഗീസ് ശെമ്മാശ്ശൻ കോട്ടയം എം. ഡി. സെമിനാരി ഹൈസ്ക്കൂളിൽ അദ്ധ്യാപകനായിരുന്നു. ഇക്കാലത്ത് സഭയിലെ പ്രധാന കേന്ദ്രങ്ങൾ സന്ദർശിക്കുവാനും, സുവിശേഷയോഗങ്ങളിൽ പ്രസംഗിക്കുവാനും അവസരം ലഭിച്ചു. 1926 ജൂണിൽ വീണ്ടും കൽക്കട്ടയ്ക്കു പോവുകയും അവിടെ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ എം. എ. ബിരുദം സെക്കണ്ട് ക്ലാസിൽ നേടുകയും ചെയ്തു. അക്കാലത്ത് സെക്കണ്ട്ക്ലാസ് വാങ്ങി എം. എ. നേടുക ക്ഷിപ്രസാദ്ധ്യമല്ല. ഇന്നത്തെപ്പോലെ പരീക്ഷയ്ക്ക് മാർക്ക് വാരിക്കോരിക്കൊടുക്കില്ലായിരുന്നു. ഫാദർ പി. റ്റി. ഗീവർഗീസ് ചരിത്രമെടുത്ത് മദ്രാസ് സർവ്വകലാശാലയിൽ നിന്ന് മൂന്നാം ക്ലാസിലാണ് എം. എ. പാസായത്. പ്രഗല്ഭനായ പ്രൊഫസർ ജോസഫ് മുണ്ടശ്ശേരി വെറും മൂന്നാം ക്ലാസിലാണ് മലയാളത്തിൽ എം. എ. ബിരുദം മദ്രാസ് സർവ്വകലാശാലയിൽ നിന്നു സമ്പാദിച്ചത്. അങ്ങിനെ പലരും. ഗീവർഗീസ് ശെമ്മാശ്ശൻ എം. എ. യ്ക്കു

പഠിക്കുന്ന കാലത്ത് ലൈബ്രറിയിലെ ഒട്ടുമിക്ക പുസ്തകങ്ങളും വായിച്ചു തീർത്തിരുന്നു. ശെമ്മാശ്ശനെ കൈയിൽ പുസ്തകമില്ലാതെ കാണാറി ല്ലായിരുന്നു. ഫുട്ബോൾ, ടെന്നീസ് തുടങ്ങിയ കളികളിലും, നീന്തലിലും അദ്ദേഹം ഉത്സാഹപൂർവ്വം പങ്കെടുത്തു വന്നു.

### ഒരു പഴയ കത്ത്

തെറ്റ് ആർക്കും പറ്റാം. എത്ര വലിയ ബുദ്ധിമാനും ചിലപ്പോൾ അബദ്ധം പറ്റും. Err is human എന്നാണല്ലോ അപ്തവാക്യം. തെറ്റു പറ്റിയെന്ന് മനസ്സി ലായാൽ അത് സമ്മതിക്കുകയും, അബദ്ധമാണ് പ്രവർത്തിച്ചതെന്ന് തോന്നി യാൽ അത് തിരുത്തുകയും ചെയ്യുന്നതാണ് മഹത്വത്തിന്റെ ലക്ഷണം. തെറ്റിനെ ന്യായീകരിക്കുന്നതും അതു കണ്ടില്ലെന്നു നടിക്കുന്നതും അല്പ ത്വത്തിന്റെ ലക്ഷണമാണല്ലോ. കിഴക്കേത്തലയ്ക്കൽ ഗീവറുഗീസ് ശെമ്മാശ്ശൻ 1924 ഡിസംബർ അഞ്ചിന് എഴുതിയ ഒരു കത്ത് തനിക്ക് പറ്റിയ ഒരു തെറ്റിന് മാപ്പു ചോദിച്ചു കൊണ്ടുള്ളതായിരുന്നു. ദൈവാധീനത്താൽ 80 വർഷം പഴ ക്കമുള്ള ആ കത്ത് പൂർണ്ണരൂപത്തിൽ ലഭ്യമാണ്.

കത്തിന്റെ ഉള്ളടക്കത്തിലേക്ക് കടക്കുന്നതിനു മുമ്പ് അന്നത്തെ മലങ്കര സഭാന്തരീക്ഷം ഒന്ന് അവലോകനം ചെയ്യേണ്ടതുണ്ട്. ശെമ്മാശ്ശൻ ബി. ഡി. പാസ്സായി നാട്ടിൽ മടങ്ങിയെത്തിയ സമയം. 1921 മെയ് 16 – ന് കോട്ടയം എം. ഡി. ഹൈസ്കൂളിൽ അദ്ധ്യാപകനായി ചേർന്നിരുന്നു. 1924 വരെ അദ്ദേഹം അവിടെ പഠിപ്പിച്ചു. മെത്രാൻ കക്ഷി – ബാവാ കക്ഷി വഴക്ക് ഉച്ചകോടിയിൽ നിന്നിരുന്ന അവസരം. ജനങ്ങളെ സഭാകാര്യങ്ങളിൽ ഉൽബുദ്ധരാക്കാനും, അവരെ ഓർത്തഡോക്സ് പക്ഷത്ത് ഉറപ്പിച്ചു നിർത്താനും പണ്ഡിതനായ ഗീവറുഗീസ് ശെമ്മാശ്ശൻ തന്റെ പ്രഭാഷണചാതുര്യം നിർലോപം ചിലവഴി ച്ചു. മലങ്കരയിൽ അങ്ങോളമിങ്ങോളം ഓടിനടന്ന് ആ കൊച്ചുശെമ്മാശ്ശൻ പ്രസംഗിച്ചു. ബി. ഡി. ശെമ്മാശ്ശന്റെ പ്രസംഗമുണ്ടെന്ന് അറിഞ്ഞാൽ ജനങ്ങൾ പള്ളിയിലും, കൺവെൻഷൻ പന്തലിലും തടിച്ചു കൂടും. അവ നീണ്ട പ്രസം ഗങ്ങളായിരുന്നു. യാതൊരു മുഷിപ്പും കൂടാതെ ജനസഹസ്രങ്ങൾ അതു കേട്ട് ആസ്വദിച്ചുകൊണ്ടിരിക്കും.

പ്രസംഗിക്കുക മാത്രമല്ല എതിർകക്ഷിയിലെ വൈദിക പ്രമുഖരോടും, അത്മായ നേതാക്കളോടും അവസരം കിട്ടിയാൽ ശെമ്മാശ്ശൻ തർക്കത്തിൽ ഏർപ്പെടുകയും ചെയ്തിരുന്നു. വടക്കൻ ഭാഗത്തുള്ള ബാവാ കക്ഷിയിലെ ചില വൈദികർ കടുത്ത അന്ത്യോഖ്യൻ ഭക്തൻമാരും, വലിയ വാശിക്കാരു മായിരുന്നു. അക്കൂട്ടത്തിൽ പെട്ട ഒരു വൈദിക ശ്രേഷ്ഠനായിരുന്നു വടകര യ്ക്കടുത്തുള്ള കുഴിക്കാട്ടുകുന്നേൽ ദയറായിൽ കഴിഞ്ഞുവന്ന കൊച്ചുപറ മ്പിൽ കെ. ജെ ഗീവറുഗീസ് റമ്പാൻ. ഇദ്ദേഹത്തിന്റെ ഒരു കാൽ എന്തോ രോഗം വന്ന് മുറിച്ചു മാറ്റിയിരുന്നതിനാൽ നടക്കാനും മറ്റും പ്രയാസമായിരു ന്നു. എന്നാലും വളരെ കഷ്ടപ്പെട്ട് സഞ്ചരിച്ച് അദ്ദേഹം പല സ്ഥലങ്ങളിലും ചെന്നു പറ്റിയിരുന്നു. സുറിയാനി പണ്ഡിതനും, കവിയുമായിരുന്ന അദ്ദേഹം സുറിയാനിയിൽ ഗീതങ്ങളും, സ്തുതിപ്പുകളും, കീർത്തനങ്ങളും സ്വന്തമായി

എഴുതി ശെമ്മാശ്ശൻമാരെ പഠിപ്പിച്ചു വന്നു. അദ്ദേഹം അബ്ദള്ളാ പാത്രിയർക്കീസ് ബാവായെ സ്വാഗതം ചെയ്യാൻ ഒരു പാട്ട് രചിച്ചിരുന്നു. ആ പാട്ടിന്റെ ആമുഖത്തിൽ റമ്പാച്ചൻ ഇങ്ങനെ എഴുതി:

“വിശുദ്ധ ശ്ലീഹായ്ക്കടുത്ത അന്ത്യോഖ്യാ സിംഹാസനത്തിൻമേൽ വാണരുളുന്ന നി. വ. ദി. മ. ശ്രീ മോറോൻ മാർ ഇഗ്നാത്തിയോസ് അബ്ദേദാ ലോഹൊ ദ്വിതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട് വടകര കുഴിക്കാട്ടുകുന്നേൽ പള്ളിയിൽ എഴുന്നള്ളിയ അവസരത്തിൽ, ബലഹീനനായ ഞാൻ രചിച്ചതും, സന്നിഹിതരായിരുന്ന വൈദികർ തിരുസന്നിധിയിൽ പാടി സമർപ്പിച്ചതുമായ സുറിയാനി സ്മിർത്തൊ.”

(സ്മിർത്തൊ എന്ന സുറിയാനി വാക്കിന് പാട്ട് എന്ന് അർത്ഥം.)

അന്ധമായ അന്ത്യോഖ്യാ ഭക്തി വച്ചുപുലർത്തിയിരുന്ന ദേഹമായിരുന്നു റമ്പാച്ചനെന്ന് പ്രസ്തുത പാട്ടിന്റെ മലയാളം വിവർത്തനം ഒരാവർത്തി വായിച്ചാൽ ആരും സമ്മതിക്കും. വിസ്തരഭയത്താൽ അതിലേക്ക് കടക്കുന്നില്ല.

ഗീവറുഗീസ് റമ്പാച്ചനുമായി, കിഴക്കെത്തലയ്ക്കൽ ശെമ്മാശ്ശൻ അടുപ്പത്തിലായിരുന്നു. ബാവാ കക്ഷി – മെത്രാൻ കക്ഷി തർക്കത്തിൽ രണ്ടുപേരും ഇരു ധ്രുവങ്ങളിലാണ് നിന്നിരുന്നതെങ്കിലും സൗകര്യം കിട്ടുമ്പോഴെല്ലാം ശെമ്മാശ്ശൻ, റമ്പാച്ചനോട് സഭാ കാര്യങ്ങൾ സംസാരിക്കുകയും, റമ്പാച്ചനെ ഓർത്തഡോക്സ് പക്ഷത്താക്കാൻ ശ്രമിക്കുകയും ചെയ്തിരുന്നു. അങ്ങനെ ഒരവസരത്തിൽ നടന്ന സംഭാഷണത്തിൽ വേദപുസ്തകം സംബന്ധമായ ഒരു തെറ്റ് ശെമ്മാശ്ശൻ പറയാൻ ഇടയായി. അത് തെറ്റാണെന്ന് പിന്നീട് മനസ്സിലാക്കിയപ്പോൾ ശെമ്മാശ്ശൻ മാപ്പു ചോദിച്ചുകൊണ്ട് റമ്പാച്ചന് എഴുതിയതാണ് താഴെക്കൊടുക്കുന്ന കത്ത്.

എം. ഡി. സെമിനാരി, കോട്ടയം
5 ഡിസംബർ 1924

ബ. റമ്പാച്ചൻ ബോധിപ്പാൻ,

നാം തമ്മിൽ സംസാരിച്ചു പിരിഞ്ഞതിൽ പിന്നെ യാതൊരു വിവരവും എഴുത്തു മുഖേന അറിയുന്നതിനു സാധിക്കാഞ്ഞതിൽ വ്യസനിക്കുന്നു. ഒരുപക്ഷേ എന്റെ ചുമതല ഞാൻ നിറവേറ്റാത്തതിനാലായിരിക്കാം ഇങ്ങനെ വന്നു കൂടിയത് എന്നും എനിക്ക് വിചാരമുണ്ട്. അതിനാൽ പ്രത്യേകം ഒരു മാപ്പ് അപേക്ഷിക്കുന്നു. എന്നാൽ അവിടുത്തെ സുഖത്തെപ്പറ്റിയും മറ്റും ഞാൻ അന്വേഷിച്ചുകൊണ്ടു തന്നെയിരിക്കയാണ്. പിറവത്തു പോയിരുന്നതും അവിടുത്തെ കാര്യങ്ങൾ ഭംഗിയായി തീർത്തതും മറ്റും ഞാൻ കേട്ടു. ഇപ്പോൾ തിരികെ എത്തിയിരിക്കുന്ന നിലയ്ക്കു ഈ എഴുത്തു കിട്ടുമെന്നും സൗകര്യമായി വായിക്കാൻ സാധിക്കുമെന്നും വിശ്വസിച്ചു ഇങ്ങനെ എഴുതിക്കൊള്ളുന്നു.

ഒന്നാമതായി എനിക്കു എഴുതുവാനുള്ളതു നമ്മുടെ സംസാരവിഷയത്തെ സംബന്ധിച്ചാണ്. പല കാര്യങ്ങളെ സംബന്ധിച്ചും നാം പ്രതിപാദിച്ചു എങ്കിലും

ഒന്നിലും തീർച്ച വരാതെയാണല്ലോ പിരിഞ്ഞത്. പല കാലങ്ങളായി ഭിന്നിച്ചിരിക്കുന്ന സംഗതികളെക്കുറിച്ച് ഒരു ദിവസം കൊണ്ട് അഭിപ്രായം മാറി വീഴണമെന്നു ശഠിക്കുന്നതു ഒരിക്കലും ന്യായമായി ആശിക്കാവുന്നതല്ലല്ലോ. എന്നിരിക്കിലും അവയെ സംബന്ധിച്ച് ആലോചിക്കുന്നതിനു അവസരം ലഭിക്കുന്നതു വളരെ നല്ലതാണ്. റമ്പാച്ചൻ ആ കാര്യങ്ങളെക്കുറിച്ചു ദീർഘമായി ആലോചിക്കാമെന്നു സമ്മതിച്ചിട്ടുള്ള പ്രകാരം ചെയ്യുന്നു എന്ന് ആശിക്കുന്നു. ലോകത്തിൽ സത്യമെന്നുള്ളതു ഒരാൾക്കു മാത്രമേ അറിഞ്ഞുകൂടൂയെന്നോ, ഒരാളറിഞ്ഞതു മാത്രമേ സത്യമുള്ളൂയെന്നോ വന്നുകൂടുന്നതല്ലല്ലോ. അതിനാൽ അവനവന്റെ അഭിപ്രായം തുറന്നു പറയുന്നതിൽ വൈമുഖ്യം കാണിക്കാതെയും, എന്നാൽ അതേ സമയത്തു തന്നെ എതിർ ഭാഗത്തെ വാദം ക്ഷമയോടു കൂടെ കേൾക്കയും അതിന്റെ സത്യമെന്തെന്നു സദയം പര്യാലോചിക്കയും, വിശകലനം ചെയ്തു സത്യം അതിലുണ്ടെന്നു മനസ്സിലായാൽ ഉടൻ അതു സ്വീകരിക്കുകയും ചെയ്യുന്നതാണു മഹാൻമാരുടെ ലക്ഷമമെന്നുള്ളതു ഞാനിവിടെ എടുത്തു പറയേണ്ട ഒന്നല്ലല്ലോ. എന്നാൽ ഈ കാലത്തെ ആളുകൾക്ക് അവശ്യമുണ്ടായിരിക്കേണ്ട ഒരു ഗുണവും ഇതത്രെ. ഇങ്ങിനെയുള്ള ആളുകൾ നമ്മുടെ സഭയിലുണ്ടാകുന്ന കാലത്തല്ലാതെ നമ്മുടെ സഭയ്ക്കു ഉന്നതി ലഭിക്കുന്നതുമല്ല. സഭാകാര്യത്തെ സംബന്ധിച്ചു കാര്യമായി ആലോചിക്കുന്നവരോ അതിലേക്കു പ്രയാസങ്ങൾ സഹിക്കുന്നതിന് ഒരുക്കമുള്ളവരോ ആയ ആളുകൾ നമ്മുടെ സഭയിൽ വളരെ ചുരുങ്ങും. ഈ മനഃസ്ഥിതി ഒന്നു മാറേണ്ടതുണ്ട്. ഇതിലേക്കു റമ്പാച്ചൻ സർവ്വാത്മനാ പ്രയത്നിക്കുന്നുണ്ടെന്നു വിശ്വസിക്കട്ടെ. ദീർഘമായുള്ള ഒരു ലേഖനം കൊണ്ടു അവിടത്തെ വിഷമിപ്പിക്കണമെന്നു വിചാരമില്ലാത്തതിനാൽ തൽക്കാലം ചുരുക്കുന്നു. അവിടത്തെ വിശേഷങ്ങളെപ്പറ്റിയും മറ്റും സൗകര്യം പോലെ ഒരു മറുപടിക്കായി കാത്തിരിക്കുന്നു.

കൂടാതെ നമ്മുടെ സംസാരമദ്ധ്യേയുണ്ടായ ഒരു വിഷയ ശകലം ഞാൻ പറഞ്ഞതു ഒരു തെറ്റിദ്ധാരണ ആയിരുന്നു എന്നു കൂടിയും സമ്മതിച്ചു കൊള്ളുന്നു. കയ്യാപ്പായാണു കുപ്പായം കീറിയത്. അന്നാസ്സെന്നു വിചാരിപ്പാനുള്ള ന്യായം നാലാമത്തെ സുവിശേഷത്തിൽ സ്വല്പം സംശയഗ്രസ്തമായി അല്ലെങ്കിൽ തെളിവില്ലാതെ പ്രസ്താവിച്ചിരുന്നതു കൊണ്ടാണ്. ഇതു സമ്മതിക്കേണ്ടത് എന്റെ ചുമതലയെന്നു ഞാൻ കരുതുന്നു. എത്ര വാശിയായിരുന്നാലും സത്യത്തെ മറച്ചു പ്രവർത്തിക്കുന്നത് ഒരുനാളും നന്നല്ലല്ലോ. എന്തുകൊണ്ടെന്നാൽ 'സത്യവന്ദനവുകാരെയത്രേ ദൈവം ആഗ്രഹിക്കുന്നതു." റമ്പാച്ചൻ ഈ കാര്യത്തിൽ ഒരു മാതൃകയായിരിക്കുമെന്നു ഞാൻ ആശിക്കുന്നു. സഭാചരിത്ര സംബന്ധമായും മറ്റുമുള്ള കാര്യങ്ങളെപ്പറ്റി അന്നത്തേതിൽ കൂടുതലായി തിരക്കുകയും മറ്റും ചെയ്തു യോജിപ്പിനു വേണ്ട മാർഗ്ഗങ്ങൾ ശേഖരിക്കുന്നതിൽ അവിടന്നും പ്രത്യേകം ബദ്ധശ്രദ്ധനായിരിക്കണമെന്നു പ്രാർത്ഥിച്ചുകൊണ്ട് തൽക്കാലം ചുരുക്കുന്നു. എഴുത്തു ദീർഘമായിപ്പോയതിൽ അനിഷ്ടം തോന്നരുതെ.

എന്നു, കിഴക്കേത്തലയ്ക്കൽ ഗീവറുഗീസു ശെമ്മാശ്ശൻ

കെ. റ്റി. ഗീവർഗീസ്
വെള്ളിയാഴ്ച, വൃശ്ചികം 20, 1100

ഗീവറുഗീസു ശെമ്മാശന്റെ ഹൃദയവിശാലതയും, സംസ്കാര വിശേഷവും, സ്വഭാവ വൈശിഷ്ട്യവും, സഭയോടുള്ള അകമഴിഞ്ഞ സ്നേഹവും ഈ കത്തിൽ നിന്നു മനസ്സിലാക്കാം. ഈ കത്തിന് റമ്പാച്ചൻ മറുപടി അയച്ചു. സുദീർഘമായ ആ കത്ത് മുഴുവൻ കൊടുക്കാൻ തുനിയുന്നില്ല. മറുപടിയുടെ അവസാന ഭാഗത്ത് റമ്പാച്ചൻ ഇങ്ങനെ എഴുതിയിട്ടുണ്ട്:

"....... കുപ്പായം കീറിയതു കയ്യാപ്പായാണെന്നു വെളിവായി പറഞ്ഞിരിക്കുന്ന ഭാഗം സംബന്ധിച്ചുള്ള എന്റെ അന്നത്തെ വാദങ്ങളെപ്പറ്റി ഇനിയും ആവർത്തിക്കണമെന്ന് ഞാൻ വിചാരിക്കുന്നില്ല. ദൈവകൃപയാൽ ഞങ്ങൾക്കു ഒരുവിധം സുഖമാകുന്നു.

ശേഷം പിന്നാലെ.

എന്നു, ഫാദർ. കെ. ജെ. ഗീവറുഗീസ് റമ്പാച്ചൻ (ഒപ്പ്)

കൊച്ചുപറമ്പിൽ റമ്പാച്ചൻ പല പ്രധാന വ്യക്തികളുമായി നടത്തിയ കത്തിടപാടുകൾ എല്ലാം ഒരു പുസ്തകമായി 1933 -ൽ പ്രസിദ്ധീകരിച്ചു. വൈദികസ്ഥാനികളും, ആത്മായ പ്രമുഖരുമായ പല മാന്യവ്യക്തികളുടെ കത്തുകളും അതിലുണ്ട്. "എത്രയും സാരവത്തായ ഒരു എഴുത്തു പുസ്തകം" എന്നാണ് ഗ്രന്ഥത്തിന്റെ പേര്. അതിൽ നിന്നുള്ളതാണ് മേൽപ്പറഞ്ഞ കത്ത്. വട്ടശ്ശേരിൽ തിരുമേനി, ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ, തോമ്മാ മാർ ദീവന്നാസ്യോസ്, മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ്, ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് തുടങ്ങിയ പലരും റമ്പാൻമാരും, വൈദികരും, ശെമ്മാശ്ശൻമാരും മറ്റും ആയിരുന്നപ്പോഴത്തെ കത്തുകളാണ് അതിലുള്ളത്. ആത്മായക്കാർക്ക് അയച്ച കത്തുകളും ഉണ്ട്. നഷ്ടമാകുമായിരുന്ന പല വിവരങ്ങളും ഈ കത്തുകളിൽ നിന്നു മനസ്സിലാക്കാം. അക്കാലത്ത് ഇങ്ങനെ ഒരു പുസ്തകം പ്രസിദ്ധീകരിക്കാൻ മുൻകൈയെടുത്ത റമ്പാച്ചനെ അഭിനന്ദിക്കാതിരിക്കാൻ വയ്യ.

# 6

# പ്രഗല്ഭനായ അദ്ധ്യാപകൻ

എം. ഡി. സെമിനാരി ഹൈസ്കൂളിൽ കുറച്ചുകാലം പഠിപ്പിച്ചശേഷം ഇംഗ്ലീഷ് സാഹിത്യത്തിൽ എം. എ. ബിരുദം നേടാൻ കിഴക്കെതലയ്ക്കൽ ശെമ്മാശ്ശൻ വീണ്ടും കൽക്കട്ടയ്ക്കു വണ്ടി കയറി. ബിരുദം നേടി തിരിച്ചു വന്ന ശേഷം പുത്തൻകാവ് ഇ. എം. എസ്. സ്കൂളിൽ ഹെഡ്മാസ്റ്ററായി. എല്ലാവരേയും വിസ്മയിപ്പിച്ച ഒരു സംഭവമായിരുന്നു അത്. സെക്കണ്ട് ക്ലാസിൽ എം. എ. ജയിച്ച മിടുമിടുക്കനായ ശെമ്മാശ്ശനെ ഉന്നത ഉദ്യോഗങ്ങൾ മാടിവിളിച്ചിരുന്ന കാലം. വിദേശത്തെ 'പച്ചയായ പുൽപ്പുറങ്ങളും' അദ്ദേഹത്തെ മാടിവിളിച്ചിരുന്നു. എല്ലാം ഉപേക്ഷിച്ച് ജന്മനാട്ടിൽ വെറും യു. പി. സ്കൂളിന്റെ ഹെഡ്മാസ്റ്ററായി ഒരു എം. എ., ബി. ഡി. ക്കാരൻ ജോലി ചെയ്യുന്നത് അദ്ഭുതമല്ലെങ്കിൽ പിന്നെന്താണ്? പിതാവിന്റെ ആഗ്രഹമായിരുന്നു ശെമ്മാശ്ശൻ കുറച്ചുകാലം, നാട്ടിൽ തന്നെ നിൽക്കണമെന്നത്. കുറെനാളായി കൽക്കട്ടയിലും, സെറാമ്പൂരും മറ്റും ആയിരുന്നല്ലൊ. വീട്ടിൽ മാതാപിതാക്കളോടും, സഹോദരങ്ങളോടും ഒരുമിച്ച് ശെമ്മാശ്ശൻ ഏതാനും നാൾ കഴിയണമെന്ന് മാതാവും ആഗ്രഹിച്ചു. കുറച്ചുകഴിഞ്ഞാൽ മകന് തങ്ങളോടൊന്നിച്ച് ഭക്ഷണം കഴിക്കാനും വീട്ടിൽ അന്തിയുറങ്ങാനും കഴിയാതെ വന്നേക്കാമെന്ന ഒരു ഉൾബോധം ആ മാതാപിതാക്കൾക്ക് ഉണ്ടായിക്കഴിഞ്ഞിരുന്നുവോ എന്ന് സംശയിക്കണം. മകനെ സഭ ആവശ്യപ്പെടുമെന്നും, ഉന്നതസ്ഥാനം പ്രാപിച്ച് മകന്റെ മുൻപിൽ ഇരിക്കാനാവാത്ത സ്ഥിതി വന്നേക്കുമെന്നും മാതാപിതാക്കൾ ശങ്കിച്ചിരിക്കണം. അവരുടെ വാക്കനുസരിച്ച് പ്രവർത്തിക്കാൻ സദാ സന്നദ്ധനായിരുന്ന ശെമ്മാശ്ശന് പുതിയ ജോലിയും, താമസവും സന്തോഷപ്രദമായിരുന്നു.

അദ്ധ്യാപനത്തോട് ശെമ്മാശ്ശന് എന്തെന്നില്ലാത്ത ആസക്തിയായിരുന്നു. പ്രഗല്ഭനായ അദ്ധ്യാപകൻ എന്ന ബഹുമതി വേഗം കരസ്ഥമാക്കി. അദ്ധ്യാപകരില്ലാത്ത ക്ലാസുകളിൽ പഠിപ്പിക്കുവാനും യാതൊരു മടിയും ഉണ്ടായിരുന്നില്ല. പാഠപുസ്തകങ്ങളിൽ മാത്രം ഒതുങ്ങിനിൽക്കുന്നതായിരുന്നില്ല അദ്ധ്യാപനമേഖല. ക്ലാസ്സെടുക്കുന്നതിനിടയിൽ മഹാന്മാരുടെ ജീവചരിത്രവും, വൈദേശിക സംഭവങ്ങളും, സമൂഹജീവിതത്തിൽ പാലിക്കേണ്ട നിയമസംഹിതകളും, ആരോഗ്യസംരക്ഷണ മാർഗ്ഗങ്ങളും മറ്റും രസകരമായി പ്രതിപാദിച്ചിരിക്കും. ലളിതമായ ഭാഷയിലായിരിക്കും വിശദീകരണം. ആംഗലസാഹിത്യകാരന്മാരുടെ കൃതികളെ പരിചയപ്പെടുത്തിക്കൊടുക്കുന്നതിനു പുറമെ ഭാരതത്തിലെ മഹാന്മാരെക്കുറിച്ചും അവരുടെ മികച്ച സംഭാവനകളെക്കുറിച്ചും കുട്ടികളെ ബോധവാന്മാരാക്കും. വിദ്യാർത്ഥികളെ നിർബന്ധിച്ച് പ്രസംഗിപ്പിക്കും. സഭാകമ്പവും, ലജ്ജയും, പരിഭ്രമവും വിട്ടുപോകാനും നല്ല പൗരന്മാരാകാനും അവർക്ക് ഇത് സഹായകമായി.

കുട്ടികളോടൊപ്പം ഫുട്ബോൾ കളിക്കുന്നതിലും, മറ്റു വിനോദങ്ങളിൽ ഏർപ്പെടുന്നതിലും ഹെഡ്മാസ്റ്റർ സമയം കണ്ടെത്തി. കളിക്കു മിടുക്കരായ വിദ്യാർത്ഥികളെ കണ്ടുപിടിച്ച് പ്രോത്സാഹിപ്പിക്കുമായിരുന്നു. ചെങ്ങന്നൂർ ഹൈസ്ക്കൂളിലെ ഫുട്ബോൾ മത്സരത്തിന് മിടുക്കന്മാരെ പരിശീലിപ്പിക്കുന്നതിന് ശെമ്മാശ്ശൻ മുൻകൈ എടുത്തു. കളിക്കാർക്കു നേന്ത്രപ്പഴവും, കാപ്പിയും ശെമ്മാശ്ശന്റെ വകയായി നൽകിയിരുന്നു. കളിച്ച് സമ്മാനം നേടുന്നവരെ യുദ്ധം ജയിച്ചു വരുന്ന പടനായകനെപ്പോലെ സ്വീകരിച്ച് അകമഴിഞ്ഞ് പ്രോത്സാഹിപ്പിക്കുവാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. മേലിലും മത്സരത്തിൽ ജയിക്കണം എന്ന അഭിവാഞ്ഛ കുട്ടികളിൽ വളർത്താൻ ഈ പ്രോത്സാഹനം സഹായിച്ചു.

ശെമ്മാശ്ശന്റെ പ്രഗല്ഭമായ അദ്ധ്യാപന സാമർത്ഥ്യം കണ്ട് മാതൃകാ ക്ലാസ്സെടുക്കാൻ മറ്റുള്ള വിദ്യാലയങ്ങളിലേക്ക് അദ്ദേഹം ക്ഷണിക്കപ്പെട്ടിരുന്നു. മാർത്തോമ്മാ സഭയിലെ ഒരു പ്രമുഖ വൈദികനായിരുന്ന എം. എ. തോമസ്, മാർ പീലക്സിനോസിനെക്കുറിച്ച് 1951 ൽ എഴുതിയ തന്റെ സ്മരണകളിൽ ഇങ്ങനെ പറയുന്നു ('ചില ഓർമ്മക്കുറിപ്പുകൾ' - മാർ പീലക്സിനോസ് സുവനിർ, പേജ് 65):

"........1928-ൽ, എന്റെ സ്വദേശമായ അയിരൂരിലെ എം. റ്റി. ഇ. എം. എസിൽ ഞാൻ തേഡ്ഫോറം വിദ്യാർത്ഥിയായിരിക്കുമ്പോൾ, ഇംഗ്ലീഷ് അദ്ധ്യാപകൻ ഒരു ദിവസം തിരുമേനിയെ (അന്ന് ശെമ്മാശ്ശൻ) ക്ലാസിലേക്കു ക്ഷണിച്ച് ഒരു മാതൃകാ ഇംഗ്ലീഷ് പാഠം എടുപ്പിച്ചു. ലൗവ് എന്ന പദം എങ്ങിനെയാണ് ശരിയായി ഉച്ചരിക്കേണ്ടതെന്ന് അദ്ദേഹം പറഞ്ഞു തന്നത് ഇന്നും ഞാൻ മറന്നിട്ടില്ല. ഇംഗ്ലീഷ് പദ്യകഥനത്തിൽ അദ്ദേഹം പ്രകടിപ്പിച്ച അനന്യസാധാരണമായ ഉച്ചാരണശുദ്ധി, ശബ്ദമാധുര്യം ഇവ ഞങ്ങളുടെ ശ്രദ്ധയെ ഹഠാദാകർഷിച്ചു. എത്ര നല്ല അദ്ധ്യാപകൻ! അദ്ദേഹത്തിന്റെ സഹാദ്ധ്യാപകരിൽ നിന്നും, വിദ്യാർത്ഥികളിൽ നിന്നും ഈ സ്തുതി ഇന്നും കേൾക്കാൻ സാധിക്കും......"

ഗീവറുഗീസ് ശെമ്മാശ്ശൻ ക്ലാസെടുക്കുന്ന രീതികളെക്കുറിച്ച് അന്നത്തെ പല വിദ്യാർത്ഥികൾക്കും പല അനുഭവങ്ങൾ പറയാനുണ്ട്. വളരെ തിടുക്കത്തിലായിരിക്കും ശെമ്മാശ്ശൻ കയറി വരിക. വലിയ ഉന്മേഷത്തോടും, പ്രസന്നതയോടും കൂടി ക്ലാസെടുക്കും. ആ മുഖത്തെ പ്രസരിപ്പ് ആരും നോക്കിയിരുന്നു പോകും. കുട്ടികളും നല്ല ചുറുചുറുക്കോടും, സന്തോഷത്തോടും ശ്രദ്ധിക്കണമെന്ന് ശെമ്മാശ്ശന് നിർബന്ധമായിരുന്നു. എത്ര കേട്ടാലും മതിവരാത്ത ക്ലാസ്സുകൾ എന്നു ചുരുക്കം.

# 7

# സഭാന്തരീക്ഷത്തിൽ വീണ്ടും കൊടുങ്കാറ്റ്

1085 കന്നി 9 ന്, അതായത് 1909 സെപ്റ്റംബർ 24 നു വെള്ളിയാഴ്ച 'ഈജിപ്ത്' എന്ന കപ്പലിൽ അബ്ദുള്ളാ പാത്രിയർക്കീസും സംഘവും മലങ്കരസഭാ സന്ദർശനാർത്ഥം ബോംബെയിൽ വന്നിറങ്ങി. അന്നു തുടങ്ങി മലങ്കരസഭയുടെ ദുർദശ. മലങ്കര മെത്രാപ്പോലീത്തായായിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് 1909 ജൂലൈ 11 ഞായറാഴ്ച കോട്ടയം ചെറിയപള്ളിയിൽ വെച്ച് കാലം ചെയ്തു. തിരുമേനിയുടെ ഭൗതികശരീരം കോട്ടയം പഴയസെമിനാരിയിൽ കബറടക്കി. തുടർന്ന് പിൻഗാമിയായി വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീ ത്തായായി സ്ഥാനമേറ്റു. അദ്ദേഹത്തിന്റെ സുന്ത്രോണിസോ അഥവാ സ്ഥാനാരോഹണം 1909 ആഗസ്റ്റ് 10–ാം തീയതി നടന്നു.

അപ്പോഴേക്കും അബ്ദുള്ളാ പാത്രിയർക്കീസ് ബാവാ മലങ്കരയിൽ വന്നെത്തി. പുലിക്കോട്ടിൽ തിരുമേനി കാലം ചെയ്ത തീയതി മുതൽ പാത്രിയർക്കീസ് ബാവാ ബോംബെയിൽ വന്ന തീയതി വരെ കണക്കു കൂട്ടിയാൽ കഷ്ടിച്ച് 75 ദിവസമാണ് വട്ടശ്ശേരിൽ തിരുമേനിക്ക് സ്വതന്ത്രമായി ഭരിക്കാൻ ഇട കിട്ടിയിട്ടുള്ളൂ. പാത്രിയർക്കീസിന്റെ പരമാധികാരം മലങ്കരയുടെ മേൽ അരക്കിട്ട് ഉറപ്പിക്കാൻ തയ്യാറെടുത്ത് വന്ന അബ്ദുള്ളാ മലങ്കരയിലെ മെത്രാന്മാർ എല്ലാവരും ഉടമ്പടി നൽകണമെന്നും അങ്ങിനെ നൽകുന്നവർക്ക് മാത്രമേ മേലിൽ മെത്രാൻ സ്ഥാനം നൽകുകയുള്ളൂവെന്നും അറിയിച്ചു.

മലങ്കരസഭയുടെ പൂർവ്വ ചരിത്രത്തിൽ ഇങ്ങനെ ഉടമ്പടി കൊടുക്കുന്ന ഏർപ്പാടില്ലെന്നും മലങ്കരയുടെ ഭൗതിക–ആത്മിക ഭരണാധികാരങ്ങൾ മലങ്കര മെത്രാപ്പോലീത്തായ്ക്കാണെന്നും 1889 ലെ റോയൽ കോടതി വിധിയും ചൂണ്ടിക്കാട്ടി ഉടമ്പടി നൽകുന്ന പ്രശ്നമില്ലെന്നു വട്ടശ്ശേരിൽ തിരുമേനി തറപ്പിച്ചു പറഞ്ഞു.

ഉടമ്പടി കൊടുക്കുന്നില്ലെങ്കിൽ മുടക്കുമെന്നു പറഞ്ഞ പാത്രിയർ ക്കീസിനോട് 'മുടക്കിയാൽ അതു സ്വർണ്ണമാല പോലെ സ്വീകരിക്കു മെന്നും' മെത്രാപ്പോലീത്താ തിരിച്ചടിച്ചു. അങ്ങനെ രംഗം ചൂടായി. സമുദായം രണ്ടു ചേരികളായി നിന്ന് ദ്വന്ദ്വയുദ്ധം ആരംഭിച്ചു. പാത്രിയർ ക്കീസ് 1911 ജൂൺ എട്ടിനു മെത്രാപ്പോലീത്തായെ അകാരണമായി മുടക്കി. മുടക്കിയാൽ മെത്രാപ്പോലീത്തായ്ക്ക് കേസിൽ കക്ഷിയായി വാദിക്കു കയും, കേസ് നടത്തുകയും ചെയ്യാൻ പറ്റാതെ വരുമെന്നായിരുന്നു എതിർ കക്ഷികളുടെ കണക്കുകൂട്ടൽ. പക്ഷേ എല്ലാം പാളം തെറ്റി. നിയമം അതിന്റെ വഴിക്കു പോയി.

പിന്നെ കേസുകളുടെ ഒരു പ്രവാഹമായി. സമുദായം, ബാവാ കക്ഷി, മെത്രാൻ കക്ഷി എന്നിങ്ങനെ രണ്ടായി പിരിഞ്ഞ് ശക്തിയായി ആക്രമണ, പ്രത്യാക്രമണങ്ങൾ നടത്തി. ഇതിനിടയിൽ മെത്രാപ്പോലീത്തായുടെ അംഗരക്ഷകനായ ആനപ്പാപ്പിയെ പേപ്പട്ടിയെപ്പോലെ തല്ലിക്കൊന്ന് പാത്രിയർക്കീസ് വിഭാഗം ആ മഹാപാപം കൈയേറ്റു. ആ നരഹത്യ കൊണ്ട് അവർ ഒന്നും നേടിയില്ല, ഉള്ളതെല്ലാം നശിച്ചതു മിച്ചം. ഇതിനെപ്പറ്റി കൂടുതൽ വിവരം അറിയണമെന്നുള്ളവർക്ക് ഞങ്ങൾ എഴുതിയ 'ആനപ്പാപ്പി' എന്ന ഗ്രന്ഥം വായിച്ചു നോക്കാം (ആനപ്പാപ്പി, കോട്ടയ്ക്കൽ പബ്ലിക്കേഷൻസ്, മാങ്ങാനം, കോട്ടയം - 18). പള്ളികളിൽ അടിയും ബഹളവും, പള്ളിപൂട്ടലും, നിത്യസംഭവങ്ങളായി. തുടർന്ന് കേസുകളുടെ അണിമുറിയാത്ത പ്രകടന ങ്ങളും. കൂടാതെ സമരിക്കേസ്, വട്ടിപ്പണക്കേസ് തുടങ്ങിയ വമ്പൻ വ്യവഹാര ങ്ങൾ ഒരു വശത്ത്. കുന്നം കുളം കേസ്, പുതുപ്പള്ളി കേസ്, കരിങ്ങാശ്ര ഭണ്ഡാരക്കേസ്, ആർത്താറ്റു ശവമടക്ക് കേസ് തുടങ്ങി എണ്ണിയാൽ ഒടുങ്ങാത്ത സിവിൽ, ക്രിമിനൽ കേസുകൾ. സഭയുടെ ഓജസ്സും, വീര്യവും, ശക്തിയും, ധനവും ഈ കേസുകൾക്കിടയിൽ ചോർന്നുപോയി. ഒടുവിൽ സകല മുള്ളിൻ കെട്ടുകളും തട്ടിനീക്കി മുടക്ക് അസാധുവാണെന്ന് തിരുവിതാംകൂർ ഹൈക്കോടതിയിൽ നിന്ന് വട്ടശ്ശേരിൽ തിരുമേനി വിധി നേടി. അങ്ങിനെ ബാവാ കക്ഷി കേസിൽ അമ്പേ പരാജയപ്പെട്ടു. അപ്പോഴേക്കും മുടക്കിയ അബ്ദുള്ളാ പാത്രിയർക്കീസും, മുടക്കാൻ ഉപദേശം കൊടുത്ത സി. ജെ. കുര്യനും കോനാട്ടു മല്പാനും അക്കരെ കടന്നു. മഹാഭാരതയുദ്ധം കഴിഞ്ഞ് കുരുക്ഷേത്ര ഭൂമിയിൽ അർജ്ജുനനെപ്പോലെ വട്ടശ്ശേരിൽ തിരുമേനി മാത്രം ജീവിച്ചിരിക്കുന്ന കക്ഷിയായി (ഒന്നാം പ്രതി) അവശേഷിച്ചു കഴിഞ്ഞിരുന്നു. വട്ടിപ്പണക്കേസിന്റെ അന്തിമവിധിയുടെ ഗുണം അനുഭവിപ്പാൻ വട്ടശ്ശേരിൽ തിരുമേനിയെ മാത്രം ദൈവം അനു വദിച്ചു. വട്ടിപ്പണ പലിശയായി 16000 രൂപ ഒന്നിച്ചു കിട്ടി. പ്രയോജന കരമായി ചിലവിടാമായിരുന്ന വട്ടശ്ശേരിൽ തിരുമേനിയുടെ നല്ല നാളുകളും പണവും കഴിവും വട്ടിപ്പണക്കേസ് അപഹരിച്ചു.

എല്ലാം ശാന്തമായി എന്നു കരുതി സ്വസ്ഥമായി കാലു നീട്ടിയിരുന്ന് സ്വല്പം വിശ്രമിക്കാൻ തുടങ്ങുമ്പോഴേക്കും 'റീത്തെന്ന ധൂമകേതു' അന്തരീക്ഷത്തിൽ മലങ്കരസഭയുടെ തലയ്ക്കു മീതെ വാളായി നീങ്ങി. ഗീവറുഗീസ് ശെമ്മാശൻ പുത്തൻകാവ് സ്കൂളിൽ അദ്ധ്യാപകനായി കഴിയുന്ന വേളയിലാണ് ഇത് നടന്നത്.

ബുദ്ധിമാനായ വട്ടശ്ശേരിൽ തിരുമേനിയെ സമർത്ഥമായി പറഞ്ഞ് പറ്റിച്ച് കാര്യം കാണാൻ റീത്തിൽ ചേർന്ന മാർ ഈവാനിയോസിന് കഴിഞ്ഞു എന്നാണ് സംഭവങ്ങൾ സൂക്ഷ്മമായി നിരീക്ഷിച്ചാൽ മനസ്സിലാക്കാൻ കഴിയുന്നത്. വട്ടശ്ശേരിൽ തിരുമേനിയെ തന്ത്രപൂർവ്വം അക്ഷരാർത്ഥത്തിൽ വഞ്ചിച്ച ദേഹം എന്ന ദുർബഹുമതി മാർ ഈവാനിയോസിനു മാത്രമുള്ളതാണ്.

മാർ ഈവാനിയോസിനെ വഞ്ചകപ്രഭോ എന്ന് സംബോധന ചെയ്യുന്ന ഒരു ഭാഗം 1930 –ൽ പ്രസിദ്ധീകരിച്ച 'മലങ്കരസഭയുടെ ഭൂതക്കണ്ണാടി' എന്ന ഗ്രന്ഥത്തിന്റെ 87–ാം പേജിലുണ്ട്. മലങ്കരസഭയിലെ ഓരോ കുഞ്ഞുകുട്ടിയും തിരിഞ്ഞു നിന്ന് ആ മഹാപുരോഹിതന്റെ മുഖത്തു നോക്കി അന്ന് ആക്രോശിക്കേണ്ടിയിരുന്ന മലയാളഭാഷയിലെ ആ പഞ്ചാക്ഷരം ക്രൗര്യഭാവത്തോടെ ചരിത്രാന്വേഷികളുടെ മുമ്പിൽ ഇന്നും തെളിഞ്ഞു നിൽക്കുന്നു.

തന്റെ വാത്സല്യശിഷ്യനായിരുന്ന ഈവാനിയോസിന്റെ ചതി തികച്ചും അപ്രതീക്ഷിതമായിരുന്നു. താൻ പണം ചെലവിട്ട് പഠിപ്പിച്ചു വളർത്തി മെത്രാനാക്കിയ മാർ ഈവാനിയോസ് പിച്ചച്ചട്ടിയിൽ കൈ ഇട്ടുവാരുന്നതു പോലെ കിട്ടാവുന്നതെല്ലാം ഒതുക്കി റോമാപാളയത്തിലേക്ക് ഓടിപ്പോയ പ്പോൾ വട്ടശ്ശേരിൽ തിരുമേനിക്ക് സങ്കടം പൊറുക്കാൻ ആയില്ല. 'പണിക്കരു മെത്രാൻ തന്നെ പറ്റിച്ചു കളഞ്ഞല്ലോ' എന്ന ഖേദം അദ്ദേഹത്തെ തളർത്തി. നന്ദികേടിന്റെ പാരമ്യമോർത്ത് ആ വൃദ്ധ മഹാതാപസൻ നെടുവീർപ്പിട്ടു.

മാർ ഈവാനിയോസും കൂട്ടരും സഭ വിട്ടുപോകുന്ന കാര്യം ഉറപ്പായപ്പോൾ വട്ടശ്ശേരിൽ തിരുമേനി ഇനി വേണ്ട കാര്യങ്ങളെപ്പറ്റി ഉണർന്നു ചിന്തിച്ചു. അദ്ദേഹത്തിന്റെ കണ്ണുകൾ കിഴക്കെത്തലയ്ക്കൽ ഗീവറുഗീസ് ശെമ്മാശന്റെ മേൽ പതിച്ചു.

# 8
# ഒരു രഹസ്യ സന്ദർശനം

1929 മാർച്ചിലെ ഒരു ബുധനാഴ്ച. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് പഴയസെമിനാരിയിൽ താമസിക്കുന്നു. സെക്രട്ടറിയായ മണലിൽ അച്ചനെ വിളിച്ച് ഒരു സ്ഥലം വരെ പോകാനായി കാർ ഏർപ്പാട് ചെയ്യണമെന്നു തിരുമേനി പറഞ്ഞു. വട്ടശ്ശേരിൽ തിരുമേനിക്ക് സ്വന്തമായി കാർ ഉണ്ടായിരുന്നില്ല. എവിടെയെങ്കിലും പോകണമെങ്കിൽ കോട്ടയത്തെ ഒരു സമുദായസ്നേഹിയുടെ കാർ ഉപയോഗിക്കും. എന്തെങ്കിലും കാരണത്താൽ ലഭിക്കാതെ വരുമ്പോൾ അക്കാലത്തെ 'എയിറ്റ് സീറ്റർ ബസ്' വാടകയ്ക്ക് എടുക്കും. അങ്ങിനെയൊക്കെയായിരുന്നു അന്നത്തെ പതിവ്. തിരുമേനി കല്പിച്ച പോലെ കാർ വന്നു. സാധാരണ വട്ടശ്ശേരിൽ തിരുമേനി യാത്ര പോകുമ്പോൾ കുറഞ്ഞപക്ഷം ഒരു കത്തനാരും ഒന്നോ, രണ്ടോ ശെമ്മാശന്മാരും അനുഗമിക്കും. തിരുമേനിയുടെ ദിനചര്യകളിൽ പരിചയ സമ്പന്നനായ ഒരു ശെമ്മാശൻ എപ്പോഴും ഉണ്ടാവും. കൈ വിറയൽ ഉണ്ടായിരുന്നതിനാൽ നടക്കുമ്പോൾ തിരുമേനിയുടെ കൈതാങ്ങിപ്പിടിക്കേണ്ടി വരും. കാറിൽ ഇരുന്നാൽ ളോഹയും മറ്റും ശരിയായി ഇടാനും മറ്റും ശെമ്മാശ്ശൻ സഹായിക്കണം. അന്ന് ശെമ്മാശൻ മാത്രം കൂടെപ്പോന്നാൽ മതിയെന്ന് കൽപ്പിച്ചു. എങ്ങോട്ടാണ് ഈ പതിവില്ലാത്ത യാത്രയെന്ന് കൂടെപ്പോകാറുള്ള അച്ചനും, ശെമ്മാശന്മാരും പരസ്പരം ചോദിച്ചു. പഴയസെമിനാരി ചാപ്പലിൽ കയറി പ്രത്യേകം പ്രാർത്ഥന നടത്തിയ ശേഷമാണ് ശെമ്മാശ്ശനേയും കൊണ്ട് കാറിൽ കയറിയത്. അസാധാരണമെന്നു പറയട്ടെ, കൂടുതൽ സമയം തിരുമേനി ചാപ്പലിൽ ചെലവഴിച്ചു. കാറിൽ കയറുമ്പോൾ ഒരു പൊതി തിരുമേനി ചുവപ്പു കുപ്പായത്തിന്റെ പോക്കറ്റിൽ വെക്കുന്നത് ശെമ്മാശന്മാർ കണ്ടു. ചുവപ്പു കുപ്പായത്തിന്റെ മേൽ കറുത്ത ളോഹ അണിഞ്ഞേ പുറത്തിറങ്ങാറുള്ളൂ.

കാർ പഴയസെമിനാരി കഴിഞ്ഞു എം. സി. റോഡിലൂടെ പാഞ്ഞു. ആ കാർ ചെങ്ങന്നൂർ എത്തി പുത്തൻകാവിലേക്ക് തിരിഞ്ഞ് കിഴക്കേത്തല യ്ക്കൽ തോമ്മാ കത്തനാരുടെ ഭവനത്തിനു മുമ്പിൽ ചെന്നു നിന്നു. ശെമ്മാശനെ വിട്ട് കത്തനാർ വീട്ടിൽ ഉണ്ടോ എന്ന് തിരക്കിവരാൻ പറഞ്ഞു. അച്ചൻ ഉണ്ടെന്ന് ശെമ്മാശ്ശൻ പറഞ്ഞപ്പോൾ തനിക്കിറങ്ങാനായി കാറിന്റെ ഡോർ തുറക്കാൻ കല്പിച്ചു. ശെമ്മാശ്ശൻ ഡോർ തുറന്ന് തിരുമേനിയെ കൈപിടിച്ച് ഇറക്കി. അദ്ദേഹം മന്ദം മന്ദം വീട്ടിലേക്ക് നടന്നു. തിരുമേനി വരുമെന്ന് ഒട്ടും പ്രതീക്ഷിക്കാത്ത തോമ്മാ കത്തനാർ വെറും ഒറ്റമുണ്ടും ഉടുത്ത് ചാരുകസേരയിൽ വിശ്രമിക്കുകയായിരുന്നു. തിരുമേനി വരുന്നെന്ന് അറിഞ്ഞ അച്ചൻ വേഗം അകത്തുപോയി വസ്ത്രം മാറി ഉമ്മറത്തേക്കു വരുമ്പോഴേയ്ക്കും തിരുമേനി ഉമ്മറപ്പടിയിൽ എത്തിക്കഴിഞ്ഞിരുന്നു.

കൈമുത്തി, കരങ്ങൾ ഗ്രഹിച്ച് അച്ചൻ തന്നെ തിരുമേനിയെ പതുക്കെ സ്വീകരണമുറിയിലെ കസേരയിൽ കൊണ്ടുചെന്നിരുത്തി. 'താൻ കാറിൽ പോയിരുന്നോ' എന്നു പറഞ്ഞ് ശെമ്മാശനെ ഒഴിവാക്കി. തിരുമേനിയും, തോമ്മാക്കത്തനാരും തമ്മിൽ സ്വകാര്യസംഭാഷണം തുടങ്ങി.

വട്ടശ്ശേരിൽ തിരുമേനിക്ക് പറയാനുണ്ടായിരുന്നത് സഭ അഭിമുഖീകരിക്കുന്ന അപകടകരമായ റീത്ത് വിപത്തിനെക്കുറിച്ചായിരുന്നു. മാർ ഈവാനിയോസ് തന്നെ ചതിച്ചു എന്ന് തിരുമേനി ഗദ്ഗദകണ്ഠനായി കത്തനാരോട് പറഞ്ഞു. തിരുമേനിയെ ആശ്വസിപ്പിക്കാൻ അച്ചൻ പലതും പറയുന്നുണ്ട്. കിഴക്കെത്തലയ്ക്കലച്ചന്റെ സഭാസ്നേഹവും, തിരുമേനിയോടുള്ള നിസ്സീമമായ ഭക്ത്യാദരങ്ങളും തിരുമേനിക്ക് നന്നായി അറിയാം. ആ മഹാപുരോഹിതൻ തോമ്മാ കത്തനാരുടെ കരം ഗ്രഹിച്ചുകൊണ്ട് ഒടുക്കം പറഞ്ഞു. 'ഈവാനിയോസ് ആബൂൻ നമ്മെ വിട്ട് പോകും. ഇനി അധികം താമസമില്ല. ജനങ്ങൾ ആശയക്കുഴപ്പത്തിലും, നിരാശയിലും പെട്ട് വലയുന്നതിന് മുമ്പ് അവർക്ക് ഒരു പ്രത്യാശ നമ്മൾ നൽകണം. നാം പറയുന്നത് അവിവേകമാണെങ്കിൽ അച്ചൻ പൊറുത്ത് മാപ്പു നൽകണം.' പിന്നെ അച്ചന്റെ മുഖത്തു നോക്കി എന്താണ് അറിയിക്കേണ്ടതെന്ന് പറയാൻ വാക്കുകൾ കിട്ടാതെ തിരുമേനി ഉഴറി. പാത്രിയർക്കീസുമാരുടെ മുഖത്തു നോക്കി ധൈര്യസമേതം അവരോട് തർക്കിച്ച സഭാഭാസുരൻ ഒരു കത്തനാരുടെ മുമ്പിൽ വാക്കുകൾ കിട്ടാതെ തപ്പിത്തടഞ്ഞു! അദ്ദേഹത്തിന്റെ കണ്ണുകൾ നിറയുന്നുണ്ടോ? തോമ്മാ കത്തനാർക്ക് ആകെ സംഭ്രമമായി. മലങ്കര മെത്രാപ്പോലീത്താ തന്റെ വീട്ടിൽ വന്ന് വിതുമ്പുകയോ? അച്ചന് സഹിച്ചില്ല. ഹൃദയം നൊന്ത് തിരുമേനിയുടെ കണ്ണുനീർ തന്റെ മുറിയുടെ തറയിൽ പതിക്കരുതേ എന്ന് അച്ചൻ ആ നിമിഷം പ്രാർത്ഥിച്ചു.

സ്വല്പം മനഃസ്സാന്നിദ്ധ്യം വീണ്ടെടുത്തു മെത്രാപ്പോലീത്താ വീണ്ടും സംസാരിക്കാൻ ശ്രമിച്ചു. 'അച്ചന്റെ മകനെ മെത്രാനായി വാഴിക്കാൻ സഭയ്ക്ക് വിട്ടുതരണം. അച്ചന്റെ സാമ്പത്തിക ബുദ്ധിമുട്ടുകൾ നാം മനസ്സി ലാക്കുന്നുണ്ട്. നമ്മുടെ സഭയുടെ ഇപ്പോഴത്തെ നില ഓർത്ത്..... അച്ചൻ വിരോധം......' തിരുമേനിക്ക് വാക്കുകൾ പൂർത്തിയാക്കാൻ കഴിഞ്ഞില്ല. ആ സിംഹപുരുഷന്റെ മൊഴികൾ ഇടറിപ്പോയി. കണ്ണുകളിൽ തങ്ങിനിന്നിരുന്ന കണ്ണുനീർ തെരുതെരാ അടർന്നുവീണു. അപ്പോൾ അച്ചന്റെ കണ്ണുകളും നിറഞ്ഞൊഴുകി. സംഭാഷണം കേട്ട് അകത്ത് വാതിലിനു സമീപം മറഞ്ഞു നിന്നിരുന്ന ബെസ്ക്യാമ്മയുടെ തേങ്ങൽ അവിടെ ഇരിക്കുന്നവർക്ക് വ്യക്തമായി കേൾക്കാമായിരുന്നു. ആ സാധ്വി ഒരക്ഷരം മറുത്തുപറഞ്ഞില്ല. (ഈ വിവരം കൊച്ചുതിരുമേനിയുടെ ഇളയസഹോദരൻ കെ. റ്റി. ജോസ ഫിൽ നിന്ന് ഞങ്ങൾ നേരിട്ടറിഞ്ഞതാണ്).

വട്ടശ്ശേരിൽ തിരുമേനിയുടെ ഇടത്തേ കൈക്കായിരുന്നു വിറയൽ. തിരുമേനി ചുവന്ന കുപ്പായത്തിന്റെ കീശയിൽ ഭദ്രമായി സൂക്ഷിച്ചിരുന്ന ആ വലിയ പൊതി വലതുകൈ കൊണ്ട് എടുത്ത് തോമ്മാ കത്തനാർ കാൺകെ മേശപ്പുറത്ത് വച്ച ശേഷം തിരുമേനി എഴുന്നേറ്റു. മൗനം സമ്മതമാണെന്ന

വിശ്വാസത്തിൽ മെത്രാപ്പോലീത്താ യാത്ര പറഞ്ഞിറങ്ങി.

ഞങ്ങൾ എഴുതിയ 'ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്ക്കാരവും' എന്ന ഗ്രന്ഥത്തിൽ നിന്നും (പേജ് 1071):

"മലങ്കരയുടെ പ്രത്യാശയായിരുന്ന ബഥനിയുടെ മാർ ഈവാനിയോസ്, റോമാ സഭയിലേക്ക് കാലുമാറുവാൻ അണിയറയിൽ നീക്കങ്ങൾ നടക്കുന്ന സമയം. വട്ടശ്ശേരിൽ തിരുമേനി കുറച്ചൊന്നുമല്ല ദുഃഖിച്ചത്. ചരിത്രത്തിൽ മൂന്നാം ക്ലാസ് എം. എ. ക്കാരനായ മാർ ഈവാനിയോസിന്റെ നഷ്ടം നികത്താൻ ഇംഗ്ലീഷ് സാഹിത്യത്തിൽ സെക്കണ്ട് ക്ലാസ്സിൽ വിജയിച്ച മറ്റൊരു എം. എ. ക്കാരനെ തിരുമേനി കണ്ടുവെച്ചു.

അവിവാഹിത പട്ടക്കാരനാകണമെന്നോ മെത്രാപ്പോലീത്തായാകണമെന്നോ ഗീവറുഗീസ് ശെമ്മാശ്ശന് ആഗ്രഹമുണ്ടായിരുന്നില്ല. പിതാവ് മകനെ വിവാഹിതനായി കാണുവാൻ ആഗ്രഹിച്ചു. ആ കാലത്ത് ഒരു എം. എ. ക്കാരന് രണ്ടായിരം രൂപ എങ്കിലും സ്ത്രീധനം കിട്ടും. അന്നത്തെ രണ്ടായിരം രൂപ ഇന്നത്തെ എത്ര ലക്ഷത്തിന്റെ വിലയുള്ളതായിരിക്കുമെന്ന് ഊഹിക്കുകയാകും ഭേദം. മലബാറിൽ ഒരു സ്കൂൾ മാസ്റ്റർക്ക് അഞ്ചു രൂപയായിരുന്നു ശമ്പളം എന്നു കൂടി ഓർക്കുന്നത് നന്ന്. സ്ത്രീധനം തരാൻ തയ്യാറായി വിവാഹാലോചനകളും വന്നിരുന്നു. ആറ് മക്കളായിരുന്നു തോമ്മാ കത്തനാർക്ക്. സാമ്പത്തിക നില വലിയ മെച്ച മൊന്നും ആയിരുന്നില്ല."

വട്ടിപ്പണക്കേസിൽ തോമ്മാ കത്തനാർ തന്റെ സാമ്പത്തിക പരാധീനതകളെപ്പറ്റി മൊഴി കൊടുക്കുന്നുണ്ട്. 'എനിക്ക് ഇപ്പോൾ നാനൂറ്റിച്ചില്വാനം രൂപയുടെ കടമുണ്ട്. എനിക്കു നാലു മുറി പുരയിടവും അറുപതു പറ നിലവും ഉണ്ട്. ഇതിൽ കുറച്ചു നാല്പതിൽ ചില്ല്വാനം പറ നിലം ഒറ്റി കൊടുത്തിട്ടുണ്ട്. നാല്പതു പറ നിലം ഒറ്റി കൊടുത്തതു രണ്ടായിരത്തി ചില്ല്വാനം രൂപയ്ക്കാണ്. ആണ്ട് ഓർക്കുന്നില്ല. ബാക്കി ഇരുപത് പറ നിലവും, നാലുമുറി പുരയിടവും കൈവശമുണ്ട്. നാനൂറു രൂപയുടെ കടത്തിലേക്കുള്ള ഈടു കടപ്പത്രം കൊടുത്തിട്ടുണ്ട്' (വട്ടിപ്പണക്കേസ് മൊഴി, പേജ് 492–493).

ഓർത്തഡോക്സ് സഭയുടെ ഔദ്യോഗികമുഖപത്രമായ മലങ്കരസഭാ മാസികയിൽ 'പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസ് – ജീവിതവും, സംഭാവനകളും' എന്ന പേരിൽ അഡ്വ. പി. സി. മാത്യു 1998 ഡിസംബർ മുതലുള്ള മൂന്നു ലക്കങ്ങളിൽ എഴുതിയ ലേഖനത്തിൽ രണ്ടായിരം രൂപ വട്ടശ്ശേരിൽ തിരുമേനി കൊടുത്ത് പുത്തൻകാവ് ശെമ്മാശ്ശനെ തീറു വാങ്ങിയെന്ന കാര്യം പറഞ്ഞിരുന്നു. അഡ്വ. മാത്യുവിന്റെ ലേഖനത്തിന്റെ കൈയെഴുത്തുപ്രതി വായിക്കാൻ ഇടയായ അന്നത്തെ മാസികാ മാനേജർ റ്റി. ജി. സഖറിയാച്ചൻ ആ ഭാഗം ഒഴിവാക്കിയാണ് ലേഖനം പ്രസിദ്ധീകരിച്ചത്. പി. സി. മാത്യുവിന്റെ ഉത്തമ സുഹൃത്തും, അഭ്യുദയകാംക്ഷിയുമായിരുന്ന സഖറിയാച്ചൻ അതേപ്പറ്റി പിന്നീട് കണ്ടപ്പോൾ പറഞ്ഞത് 'വക്കീൽ എഴുതിയത് സത്യമാണെങ്കിലും, എല്ലാ സത്യവും തുറന്നു പറഞ്ഞു കൂടാ' എന്നാണ്.

# 9
# പൂർണ്ണ ശെമ്മാശ്ശൻ

ഓർത്തഡോക്സ് സഭയിൽ വിവാഹിതനാകുവാൻ ഉദ്ദേശിക്കുന്ന ശെമ്മാശ്ശൻ, പൂർണ്ണ ശെമ്മാശ്ശപ്പട്ടം ലഭിക്കുന്നതിനു മുമ്പ് വിവാഹിതനാകണം എന്നാണ് നിയമം. കിഴക്കെതലയ്ക്കൽ ഗീവറുഗീസ് ശെമ്മാശ്ശനെ മെത്രാനായി വാഴിക്കാൻ വിട്ടുതരണമെന്ന വട്ടശ്ശേരിൽ തിരുമേനിയുടെ അഭ്യർത്ഥന പിതാവ് അംഗീകരിച്ചതോടു കൂടി ശെമ്മാശ്ശനു ഒട്ടും താമസിയാതെ പൂർണ്ണ ശെമ്മാശുപട്ടം കൊടുക്കണമെന്ന് തീരുമാനിച്ചു. ശെമ്മാശന്റെ സമ്മതം വട്ടശ്ശേരിൽ തിരുമേനി നേരത്തെ വാങ്ങിയിരുന്നു.

1929 ഫെബ്രുവരി 13 നാണു ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ കാതോലിക്കാ വാഴ്ച കോട്ടയം എം. ഡി. സെമിനാരിയിൽ നടന്നത്. സ്ഥാനാരോഹണത്തിനു ശേഷം ഏതാനും ദിവസങ്ങൾ കൂടി കഴിഞ്ഞാൽ കഷ്ടാനുഭവ ആഴ്ച ആരംഭിക്കും. നവാഭിഷിക്തനായ കാതോലിക്കാ ബാവായെ ഹാശാ ആഴ്ചയിലെ ശുശ്രൂഷകൾക്കായി തങ്ങളുടെ ഇടവകയിലേയ്ക്ക് ലഭിക്കണമെന്ന് മലങ്കരസഭയിലെ പല പ്രശസ്ത ഇടവകക്കാരും സ്വാഭാവികമായി ആഗ്രഹിച്ചു. ഓരോ ഇടവകയ്ക്കും അവരവരുടേതായ അവകാശങ്ങളും, അത്യാവശ്യങ്ങളും ധാരാളം പറയുവാനുണ്ടായിരുന്നു. അവരുടെ ക്ഷണമെല്ലാം സ്നേഹാദരപൂർവ്വം നിരസിച്ച് ബാവാ പൗരസ്ത്യ കാതോലിക്കാ എന്ന നിലയിൽ ഉള്ള തന്റെ പ്രഥമ കഷ്ടാനുഭവ ആഴ്ചയിലെ ശുശ്രൂഷകൾ പുരാതന പ്രസിദ്ധമായ ആർത്താറ്റ് വലിയ പള്ളിയിൽ നിർവ്വഹിക്കുവാൻ കുന്നംകുളത്തേക്ക് വന്നു. ഒപ്പം ഗീവറുഗീസ് ശെമ്മാശനുമുണ്ടായിരുന്നു.

വലിയനോമ്പിലെ അഞ്ചാം ആഴ്ചയാണ് ബാവാ കുന്നംകുളത്തു വന്നത്. ഒരു മാസത്തോളം അദ്ദേഹം അവിടെ താമസിച്ചു. പീഡാനുഭവാഴ്ചയിലെ കർമ്മങ്ങൾക്കു പുറമെ ചില സുപ്രധാന ശുശ്രൂഷകൾ ബാവായ്ക്കു കുന്നംകുളത്തെ താമസത്തിനിടയിൽ നിർവ്വഹിക്കേണ്ടതുണ്ടായിരുന്നു. പുലിക്കോട്ടിൽ യൌസേഫ് ശെമ്മാശ്ശനെ 'സമിയോ' ഞായറാഴ്ച കത്തനാരും, നാല്പതാം വെള്ളിയാഴ്ച റമ്പാനുമാക്കി. ഉയിർപ്പുദിവസം തെക്കെക്കര പൗലൂസ് ശെമ്മാശന് കോറൂയോ പട്ടം കൊടുത്തു. തെക്കെക്കര കുറിയാക്കോസ് കത്തനാരെ കോറെപ്പിസ്കോപ്പായാക്കി. അതോടൊന്നിച്ച് കെ. റ്റി. ഗീവർഗീസ് ശെമ്മാശന് പൂർണ്ണശെമ്മാശുപട്ടവും കൊടുത്തു. പട്ടം കൊട കഴിഞ്ഞ് ശെമ്മാശന്റെ കൈയിൽ ബാവാ ധൂപക്കുറ്റി കൊടുത്തു. പൂർണ്ണശെമ്മാശ്ശ സ്ഥാനം. ധൂപക്കുറ്റി വീശി വിഭജിക്കപ്പെട്ട മദ്ബഹായുടെ പടിഞ്ഞാറ് ഭാഗത്ത് വന്നു നിന്ന് വലിയ ആർത്താറ്റ് പള്ളിയിൽ തിങ്ങിനിറഞ്ഞുനിന്ന പൗരാണിക സുറിയാനി ക്രിസ്ത്യാനികളുടെ പിൻതലമുറക്കാരെ നോക്കി ശെമ്മാശൻ തല വണങ്ങി. മലങ്കര സഭയുടെ കണ്ണിലുണ്ണിയാകാൻ പോകുന്ന ആളാണു ആ ധൂപക്കുറ്റി വീശിനിൽക്കുന്ന പൂർണ്ണ ശെമ്മാശനെന്ന് എത്ര

പേർ അന്നു മനസ്സിലാക്കിക്കാണും!

പൂർണ്ണശെമ്മാശ്ശപ്പട്ടം ആർത്താറ്റ് പള്ളിയിൽ വച്ച് നടന്നത് ഒരു ദൈവനിയോഗമായിരുന്നുവെന്ന് 1951-ൽ പ്രസിദ്ധീകരിച്ച മാർ പീലക്സിനോസ് സുവനിറിൽ കെ. വി. ചാക്കോ. എം. എ. എഴുതിയിട്ടുണ്ട്. പ്രസ്തുത ലേഖനത്തിൽ നിന്ന് (പേജ് 44):

"മൈസൂർ പുലിയുടെ വരവ് എന്നത് ചരിത്രകർത്താക്കളുടെ സരസ്വതീവിലാസം പോലെ വ്യാഖ്യാനിക്കപ്പെടാവുന്ന ഒരു സംഭവമാണ്. മഹമ്മദീയസുൽത്താന്മാർക്കുള്ള മതസഹിഷ്ണുതയുടെ മുഖത്തു കരി തേയ്ക്കുന്നതോ, തേപ്പിക്കുന്നതോ ആയ പലതും ഇന്നു ചരിത്രത്തിൽ കയറിപ്പറ്റിയിട്ടുണ്ട്. അവയെ തൂക്കി നോക്കി വിധി കല്പിക്കുന്നതിനു ഉദ്ദേശ്യമില്ല. ഇപ്പോഴും വിശ്വസിച്ചു പോരുന്നതുപോലെ ടിപ്പുവിന്റെ വരവു, ചാട്ടുകുളങ്ങരക്കാരുടെ പടയോട്ടത്തിനു കാരണമാക്കിയതിനാൽ ആർത്താറ്റ് ചാട്ടു കുളങ്ങരക്കാർ പലരും തിരുവിതാംകൂറിൽ അഭയം പ്രാപിച്ചിട്ടുണ്ടെന്നു അഭിമാനപുരസ്സരം സമ്മതിച്ചുപോരുന്നുണ്ട്. അങ്ങനെയുള്ള ഒരു കുടുംബം മാവേലിക്കരയിൽ ചെന്നു പാർത്തു. അതു വിപുലമായപ്പോൾ ചെങ്ങന്നൂരിലേക്കും, പുത്തൻകാവിലേക്കും തിരിഞ്ഞു പാർത്തു. അങ്ങനെയുള്ള ഒരു കുടുംബത്തിൽ ജനിച്ച ശെമ്മാശ്ശൻ പൂർണ്ണശെമ്മാശ്ശനാവുന്നത് ആർത്താറ്റു വച്ചു തന്നെയായത് ദൈവനിയോഗം കൊണ്ടാണ്. ശെമ്മാശനും അതിൽ അഭിമാനമുൾക്കൊണ്ടു.

എന്നാൽ ഈ ഒരവകാശം അത്ര വിലമതിക്കാവുന്നതല്ല. ഈ പ്രൗഢാഭിമാനത്തേക്കാളും ഉപരിയായ ഒരു കാര്യം സഭാ മാതാവിനു സാധിപ്പാനുണ്ടായിരുന്നുവെന്നു അനന്തരകാര്യങ്ങൾ വിശദമാക്കുന്നുണ്ട്. എങ്കിലും ചാട്ടകുളങ്ങരക്കാരനെന്ന ആ അഭിമാനം അദ്ദേഹത്തെ ഇങ്ങോട്ടു ആകർ ഷിച്ചു. ഈ 'പട്ടം കൊട' കൊണ്ട് എം. എ., ബി. ഡി. ശെമ്മാശനു ആർത്താറ്റ് കുന്നംകുളം ഇടവകയുമായി ഒരഭേദ്യ ധാർമ്മിക - വൈദിക - ബന്ധം കൈവന്നു. സഹജമായ മധുരസ്വഭാവവും, മധുരമൊഴികളും, ഇടവകാംഗങ്ങളെ തന്നിലേക്കു ആകർഷിച്ചു. വിദ്യാർത്ഥി ജീവിതത്തിലെ വിജയത്തിനു നിദാനമായ വിനയവും, ഓർമ്മശക്തിയും, സംഭാഷണാകർഷണവും, അദ്ദേഹത്തെ പരിചയപ്പെട്ടിരിക്കുന്നവർക്കു വിസ്മരിക്കാനാവാത്തവനാക്കിത്തീർത്തു. മലങ്കര സുറിയാനി സഭയ്ക്ക് ആ ഘട്ടത്തിൽ അങ്ങനെയുള്ള മക്കൾ അത്യാവശ്യവുമായിരുന്നു.

പൂർണ്ണ ശെമ്മാശുപട്ടം കിട്ടിയശേഷം കുന്നംകുളത്തു ചിലവഴിച്ച കുറച്ചു ദിവസത്തിനുള്ളിൽ അദ്ദേഹം പഴഞ്ഞി കൺവൻഷനിൽ പ്രസംഗിച്ചു. അതിന്റെ സ്മരണകളും കെ. വി. ചാക്കോ മുൻപ് സൂചിപ്പിച്ച ലേഖനത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്: "പ്രാർത്ഥനയും പാട്ടും കഴിഞ്ഞു. പ്രാസംഗികൻ ശെമ്മാശൻ പ്രസംഗപീഠത്തിലേക്ക് കയറി നിന്നുകൊണ്ട് ഉപക്രമമാരംഭിച്ചു. വരാൻ വൈകിയതിൽ ക്ഷമായാചനം ചെയ്തുകൊണ്ടാണ് പ്രസംഗം ആരംഭിച്ചത്. തുടർന്ന് ശെമ്മാശൻ 'സ്രാപ്പികളെ കണ്ടേശായ" എന്ന ഗാനം ആലപിച്ചു. പ്രസംഗം തുടങ്ങാൻ കാത്തിരുന്നു മടുത്ത ജനങ്ങളുടെ മാന്ദ്യവും,

ക്ലാന്തിയും ആ മന്ത്രാലാപത്തോടു കൂടി ശമിച്ചു. ജനങ്ങൾ ഉണർന്നു വശായി. ഭക്തിയുടെ ശക്തിയെ വ്യക്തമാക്കുന്ന ആ മുരളിയിൽ നിന്നുമുതിർന്ന ഓരോ ചരണവും ശ്രോതാക്കൾക്ക് തത്വരത്നമായിത്തീർന്നു. മനുഷ്യന്റെ പ്രായോഗികജീവിതത്തിൽ ഭക്തിയും, മുക്തിയും എങ്ങിനെ ഒത്തുചേരുമെന്ന ഒരു ചോദ്യചിഹ്നത്തിന്റെ പൊരുൾ മാത്രമായിരുന്നു അന്നത്തെ പ്രസംഗം. മനുഷ്യന്റെ കണ്ണുകൾ അവന്റെ മനസ്സിന്റെ ഉള്ളിലേക്ക് നോക്കാൻ ആ പ്രസംഗം സഹായകമായിത്തീർന്നു. പരിതസ്ഥിതികളിൽ നിന്ന് ഇടയ്ക്കിടെ രൂപംകൊണ്ട ഫലിതത്തോടു കൂടി അന്നു ചെയ്ത പ്രസംഗം ഇന്നും ശ്രോതാക്കൾ മറന്നിട്ടില്ല.”

കുറച്ചു ദിവസം ബാവായുമൊരുമിച്ച് ശെമ്മാശൻ കുന്നംകുളത്തു താമസിച്ചു. ഇതിനിടയിൽ കുന്നംകുളത്തും ചുറ്റുപാടുമുള്ള പുരാതന ഓർത്തഡോക്സ് പള്ളികൾ സന്ദർശിക്കുവാനും, ചരിത്ര വസ്തുതകൾ മനസ്സിലാക്കാനും ശ്രദ്ധിച്ചു. തിരിച്ചു പോകുന്നതിനു മുമ്പായി ആർത്താറ്റ് പള്ളി മുറ്റത്തു വെച്ച് ഒരു ഗ്രൂപ്പ് ഫോട്ടോ എടുത്തു. 1929–ൽ എടുത്ത ആ ഫോട്ടോയിൽ കാതോലിക്കാ ബാവാ, പുലിക്കോട്ടിൽ യൌസേഫ് റമ്പാൻ, തെക്കേക്കര കുറിയാക്കോസ് കോറെപ്പിസ്കോപ്പാ, കോലാടി ദാവീദ് കത്തനാർ, തെക്കേക്കര പൌലൂസ് ശെമ്മാശ്ശൻ, കെ. വി. വർഗീസ് ശെമ്മാശ്ശൻ, പി. കെ. ദാനിയേൽ ശെമ്മാശ്ശൻ, കെ. റ്റി. ഗീവറുഗീസ് ശെമ്മാശ്ശൻ എന്നിവരെ കാണാം.

# 10
# വൈദിക പദവിയിലേക്ക്

ഗീവർഗീസ് ശെമ്മാശ്ശൻ അദ്ധ്യാപകനായി നാട്ടിൽ സ്ഥിരതാമസമായപ്പോൾ പള്ളിക്കാര്യങ്ങളിൽ കൂടുതൽ ശ്രദ്ധ ചെലുത്താൻ സമയം കിട്ടി. അന്ന് പുത്തൻകാവ് പള്ളിയിലെ വൈദികർ പിതാവായ തോമ്മാ കത്തനാർ, ആലുംമൂട്ടിൽ പത്രോസ് കത്തനാർ, അയിരുക്കുഴി തോമസ് കത്തനാർ എന്നിവരായിരുന്നു. പള്ളിയെ ഉയർച്ചയുടെ പാതയിലേറ്റാൻ പല പദ്ധതികളും ശെമ്മാശൻ വൈദികരുടെ സഹായത്തോടെ ആവിഷ്ക്കരിച്ചു. അവയിൽ ഏറ്റവും പ്രധാനമായത് പള്ളിപ്പെരുന്നാളിനോടു ചേർന്നു നടത്തിവന്ന വെടിക്കെട്ട് നിർത്തൽ ചെയ്തു തൽസ്ഥാനത്ത് കൺവെൻഷൻ നടത്താൻ കഴിഞ്ഞു എന്നതാണ്. വെടിക്കെട്ടിനായി ദുർവ്യയം ചെയ്ത പണം പ്രയോജനകരമായി തിരിച്ചുവിടാൻ സാധിച്ചു. കൺവെൻഷന്റെ ആരംഭകാലത്ത് അതിന്റെ ജീവാത്മാവും, പരമാത്മാവും ശെമ്മാശ്ശനായിരുന്നു. കൺവൻഷനിൽ പ്രസംഗിക്കുന്നതു കൂടാതെ മികച്ച പ്രാസംഗികരെ കൊണ്ടുവരാനും മനസ്സിരുത്തി. അചിരേണ പെരുന്നാളിനോടനുബന്ധിച്ചുള്ള കൺവൻഷൻ വളരെ പ്രസിദ്ധമായി. ഇതിന്റെ മുഴുവൻ 'ക്രഡിറ്റും' ശെമ്മാശനുള്ളതാണ്. കൂടാതെ ഇടവക തലത്തിൽ രോഗികളെ സന്ദർശിക്കുന്നതിനും, ഭവനസന്ദർശനത്തിനും, പട്ടിണിക്കാരെ സഹായിക്കുന്നതിനും, സേവനമനസ്ഥിതിയുള്ള ഇടവകക്കാരെ കണ്ടുപിടിച്ച് അവരെ നിയോഗിച്ചിരുന്നു. ജീവകാരുണ്യപ്രവർത്തനത്തിനു വേണ്ട സംഖ്യ പിരിച്ചെടുത്ത് കുറ്റമറ്റ രീതിയിൽ വിതരണം ചെയ്തു. ആദ്ധ്യാത്മിക പ്രവർത്തനങ്ങൾ പ്രശംസാർഹമായ നേട്ടങ്ങൾ കൈവരിച്ചു. ചുരുക്കത്തിൽ പഠനം കഴിഞ്ഞു ശെമ്മാശൻ നാട്ടിൽ താമസിച്ച കുറച്ചു കൊല്ലങ്ങൾ ആ പള്ളിയുടേയും, നാടിന്റേയും സുവർണ്ണ ദശയായിരുന്നു.

ശെമ്മാശനു വൈദികപട്ടം നൽകാൻ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് പുത്തൻകാവ് സെന്റ് മേരീസ് പള്ളിയിലെത്തി. 1104 കർക്കിടകം ഒന്നാം തീയതി - 1929 ജൂലായ് 16 - ചൊവ്വാഴ്ച പുത്തൻകാവു കാർക്ക് ഉത്സവദിനമായിരുന്നു. അയൽ ഇടവകകളിൽ നിന്ന് വൈദികരും, ജനങ്ങളും ഉത്സാഹപൂർവ്വം ഒഴുകിയെത്തി. വിശുദ്ധ കുർബ്ബാന മദ്ധ്യേ ശെമ്മാശ്ശന് വൈദികപട്ടം കൊടുത്തു. കുർബ്ബാനയുടെ ശേഷം ഭാഗം നവ വൈദികൻ പൂർത്തിയാക്കി. പിറ്റെ ഞായറാഴ്ച അച്ചൻ ആ പള്ളിയിൽ തന്നെ പുത്തൻ കുർബ്ബാനയും അർപ്പിച്ചു. കൊച്ചച്ചൻ വൈകാതെ മെത്രാനായി അഭിഷിക്തനാവാൻ പോവുകയാണെന്ന കാര്യം എല്ലാവരും ഇതിനകം അറിഞ്ഞുകഴിഞ്ഞിരുന്നു. അതുകൊണ്ട് വലിയ ബഹുമാനത്തോടും, അതുല്യമായ സ്നേഹാദരങ്ങളോടും കൂടി ഒരു മെത്രാപ്പോലീത്തായോടു പെരുമാറുന്ന പോലെ ജനങ്ങൾ പെരുമാറി. വൃദ്ധജനങ്ങൾ നവ വൈദികന്റെ കൈമുത്താൻ പ്രത്യേക താല്പര്യം കാണിച്ചു. സാധാരണ മേൽപട്ടക്കാരുടെ കൈ ചുംബിക്കുകയാ

ണല്ലോ പതിവ്. ഇവിടെ മനശ്ശാസ്ത്രം എന്താണെന്നു വെച്ചാൽ കൊച്ചച്ചൻ അടുത്തു തന്നെ മെത്രാനാകും. അതുവരെ തങ്ങൾ ജീവിച്ചിരുന്നില്ലെങ്കിലോ? മെത്രാനായി കൈമുത്താൻ കഴിഞ്ഞില്ലെങ്കിലൊ എന്നും പ്രായമായവർ ചിന്തിച്ചിരിക്കാം.

കൊച്ചച്ചൻ കുർബ്ബാന അണയ്ക്കുന്ന ഞായറാഴ്ചകളിൽ അതിൽ പങ്കെടുക്കാൻ ഭക്തജനങ്ങൾ വിദൂരസ്ഥലങ്ങളിൽ നിന്നു പോലും വന്നുകൊണ്ടിരുന്നു. ശ്രുതിമധുരമായ കുർബാന മധ്യേ ചെയ്യുന്ന വിജ്ഞാനപ്രദമായ പ്രഭാഷണം കേൾക്കാൻ പള്ളിക്കകത്തും പുറത്തും വരാന്തയിലും കാതോർത്ത് ജനം തിങ്ങിനിറഞ്ഞ് നിൽക്കുമായിരുന്നു. എം. എ; ബി. ഡി. ക്കാരൻ അച്ചന്റെ പ്രസംഗം കേൾക്കാൻ ചുറ്റുപാടുമുള്ള സഭാംഗങ്ങൾ യാത്രാസൗകര്യക്കുറവുള്ളതിനാൽ തലേദിവസം തന്നെ പുത്തൻ കാവിലുള്ള ബന്ധുവീടുകളിൽ എത്തിയിരുന്നുവത്രെ.

മഹാകവി പുത്തൻകാവ് മാത്തൻ തരകൻ തിരുമേനിയെപ്പറ്റി എഴുതിയിട്ടുള്ളതിൽ നിന്ന് സ്വല്പം ഉദ്ധരിക്കുന്നു: "സുറിയാനിക്കാരുടെ വിശുദ്ധകുർബ്ബാനയും, കൂദാശകളും, പ്രാർത്ഥനകളും, ഛന്ദോനിബദ്ധവും, രാഗസങ്കലിതവുമായ ഗാനങ്ങളുടെ സമാഹാരങ്ങളാണ്. മനുഷ്യഹൃദയങ്ങളെ ആകർഷിക്കുന്നതിനു സംഗീതത്തിനുള്ള അത്ഭുതശക്തി മനസ്സിലാക്കിയിട്ടുള്ള മതപ്രചാരകന്മാർ ആരാധനാ ഗ്രന്ഥങ്ങളിലെ ഗദ്യഭാഗങ്ങൾ പോലും ഗാനമയമായ രീതിയിൽ വായിക്കുകയാണല്ലോ പതിവ്. പള്ളിയിലെ ആരാധന ആകർഷകവും, ഭക്തിനിർഭരവുമാകണമെങ്കിൽ ആരാധന നടത്തുന്ന വൈദികന് സംഗീതത്തിൽ ജന്മസിദ്ധമായ വാസനയുണ്ടായിരിക്കണം. അങ്ങിനെയുള്ള തിരുമേനിമാർ മലങ്കര ഓർത്തഡോക്സ് സഭയിൽ വിരളമല്ലാതിരുന്ന ഒരു കാലമുണ്ടായിരുന്നു. ചാത്തുരുത്തി മെത്രാച്ചന്റെ ശിഷ്യന്മാരായി വേദാഭ്യസനം നടത്തിയിരുന്ന ഒരു സംഘം വൈദികർ സംഗീതമധുരമായ ആരാധനകൾ നടത്തുന്നതിൽ അതിവിദഗ്ദ്ധൻമാരായിരുന്നു. അവരിൽ ഏറ്റവും പ്രമുഖനായിരുന്നു മാർ പീലക്സിനോസ് തിരുമേനിയുടെ വന്ദ്യപിതാവായ തോമ്മാ കത്തനാർ. അദ്ദേഹത്തിന്റെ കുർബ്ബാനയും, പ്രാർത്ഥനകളും, ശബ്ദമാധുര്യം കൊണ്ടും, ഭക്തിപ്രചുരിമ കൊണ്ടും അനേകശതം ആരാധകരെ ആകർഷിച്ചിട്ടുള്ളതാണ്. ആ വന്ദ്യവൈദികന്റെ സംഗീതവാസനയും, ശബ്ദമാധുര്യവും അതേപടി കൊച്ചുതിരുമേനിയിൽ ലയിച്ചുചേർന്നിരുന്നു. പഞ്ചമം പാടുന്ന പൂങ്കുയിലിന്റെ നാദമാധുര്യത്തോടു കൂടി ദേവാലയ ബലിപീഠങ്ങളുടെ മുൻഭാഗത്തു നിന്നുകൊണ്ട് ഞായറാഴ്ചകളിലെ പ്രഭാതവേളകളിൽ കൊച്ചു തിരുമേനി "ദൈവമേ, നീ പരിശുദ്ധനാകുന്നുന്നു" എന്ന് അത്യുച്ചത്തിൽ പ്രാർത്ഥന ആരംഭിക്കുമ്പോഴേക്കും, ആരാധനയിൽ സംബന്ധിക്കുന്ന അനേകശതം ഭക്തജനങ്ങളുടെ ഹൃദയങ്ങൾ പിതാവായ ദൈവം വസിക്കുന്ന സ്വർഗ്ഗീയ സിംഹാസനത്തിൽ ആരോഹണം ചെയ്യുന്നതായി തോന്നിപ്പോകുമായിരുന്നു. ഇത്രമാത്രം ഭക്തിജനകമായ രീതിയിൽ ശുശ്രൂഷ നടത്താൻ ക്രൈസ്തവ സഭയിലെ ചുരുക്കം ചില പരമയോഗികൾക്കു മാത്രമേ സാധിച്ചിരുന്നുള്ളൂ" (മാർ പീലക്സിനോസ് സുവനീർ, പേജ് 48).

# 11

# 'ആ കല്പന പിൻവലിക്കരുതോ?'

1930 കാലം. ബഥനി മെത്രാച്ചൻ തന്നെ ചതിച്ചു എന്ന് വട്ടശ്ശേരിൽ തിരുമേനിക്ക് ദിവസങ്ങൾ കഴിയുംതോറും ബോദ്ധ്യമായിക്കൊണ്ടിരുന്നു. ശത്രുവായ ഒരാൾ ചതിക്കുകയാണെങ്കിൽ ആ വഞ്ചന സഹിക്കാവു ന്നതാണ്. എന്നാൽ, ആത്മമിത്രമാണെന്ന് ധരിച്ചിരുന്ന ഒരു വ്യക്തിയുടെ കൊടുംചതി എങ്ങിനെ പൊറുക്കാനും, സഹിക്കാനും കഴിയും? അതാണ് വട്ടശ്ശേരിൽ തിരുമേനിക്ക് മാർ ഈവാനിയോസിൽ നിന്നുണ്ടായ അനുഭവം. നാടൻ ഭാഷയിൽ പറഞ്ഞാൽ 'ചുമലിൽ ഇരുന്ന് ചെവി തിന്നു.'

റോമാസഭയിൽ ചേർന്ന് ആർച്ച് ബിഷപ്പ് മാർ ഈവാനിയോസായി വിലസിയ പണിക്കരു മെത്രാന്റെ ജീവചരിത്രം രണ്ടു വാല്യമായി എഴുതിയ ഫാദർ ഇഞ്ചക്കലോടി ഇങ്ങനെ പറയുന്നു (ഒന്നാം വാല്യം, പേജ് 331):

'അനിതരസാധാരണമായ ബുദ്ധിസാമർത്ഥ്യവും അതിനെ വെല്ലത്തക്ക പ്രവർത്തനവൈദഗ്ദ്ധ്യവും ഒത്തിണങ്ങിയ ഒരു അസാമാന്യ വ്യക്തി യായിരുന്നു വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ. ക്രിസ്തബ്ദം 1909-1934 വരെയുള്ള 25 വർഷം ഇവിടത്തെ ഓർത്ത ഡോക്സ് സഭയുടെ ഭരണം നടത്തിക്കൊണ്ടിരുന്ന അദ്ദേഹം നിരന്തര പോരാട്ടത്തിൽ കൂടിയാണ് മരണപര്യന്തം കഴിച്ചുകൂട്ടിയിട്ടുള്ളത്. കേരള ത്തിലെ പുത്തൻകൂർ ജനതയെ ഇതേവരെ ഭരിച്ചിട്ടുള്ള മെത്രാന്മാരിൽ എന്തുകൊണ്ടും അദ്വിതീയമായ ഒരു സ്ഥാനത്തിനർഹനാണ് മാർ ദീവന്നാ സ്യോസ് എന്നു നിസ്സന്ദേഹം പ്രസ്താവിക്കുന്നതിനു സാധിക്കും. ഭരണ കർത്താക്കൾക്ക് അവശ്യം ഉണ്ടായിരിക്കേണ്ട നയതന്ത്രജ്ഞത, വിപദി ധൈര്യം, സഹനശക്തി മുതലായ നിരവധി ഗുണങ്ങൾ അദ്ദേഹത്തിന്റെ ജീവിതഗതിയെ ഉടനീളം നിയന്ത്രിച്ചുകൊണ്ടിരുന്നു. നമ്മുടെ കഥാപുരു ഷനിൽ (മാർ ഈവാനിയോസിൽ) പ്രശോഭിച്ചിരുന്ന ഗുണഗണ ങ്ങളിൽ ബഹുഭൂരിഭാഗവും, മാർ ദീവന്നാസ്യോസുമായുണ്ടായ നിരന്തര സഹവാസത്തിൽ നിന്ന് ലഭിച്ചിട്ടുള്ളതാണെന്നു ഇരുവരുടെയും ജീവിത ഗതിയെ സസൂക്ഷ്മം നിരീക്ഷണം ചെയ്തിട്ടുള്ളവർ സമ്മതിക്കുക തന്നെ ചെയ്യും. തന്റെ യഥാർത്ഥ പിൻഗാമിയായി - മലങ്കര മെത്രാപ്പോലീ ത്തായായി - കേരളത്തിലെ ഓർത്തഡോക്സ് സഭാഭരണമേൽപ്പിക്കുന്ന തിനു മാർ ദീവന്നാസ്യോസ് മുൻകൂട്ടി അണിയറയിൽ ഒരുക്കി യിരുന്ന ഏകവ്യക്തിയും നമ്മുടെ കഥാപുരുഷൻ തന്നെയായിരുന്നു.'

മാർ ഈവാനിയോസിന്റെ ജീവചരിത്രത്തിൽ പറയുന്നപോലെ വട്ടശ്ശേരിൽ

തിരുമേനി അത്രയ്ക്കു കാര്യമായിട്ടാണ് പണിക്കരു മെത്രാനെ കരുതിയിരുന്നതെന്ന് സമ്മതിച്ചേ തീരു. വട്ടശ്ശേരിൽ തിരുമേനിയുടെ ഔദാര്യം ഒന്നു കൊണ്ടാണ് അദ്ദേഹം ഉന്നതവിദ്യാഭ്യാസം കഴിപ്പാനും, മേൽപ്പട്ടസ്ഥാനത്ത് എത്തിച്ചേരാനും ഇടയായത്. 'ആരിൽ നിന്നാണ് കൂടു തൽ സഹായം ലഭിച്ചത്, അവരെ വേണം ആദ്യം ചതിക്കാനെന്ന്' ഏതെങ്കിലും ഭാഷയിലെ പഴഞ്ചൊല്ലിൽ ഉണ്ടായിരിക്കുമോ എന്ന് അറിയില്ല. 'പാലു കൊടുത്ത കൈക്ക് കടിക്കുക' എന്ന ഒരു പഴഞ്ചൊല്ല് പാവപ്പെട്ട മലയാള ഭാഷയിൽ ഉണ്ട്. അതു പണിക്കരു മെത്രാൻ ശരിക്കു നിവർത്തിച്ചു.

ഇദ്ദേഹം ഏഴാംതരം കഴിഞ്ഞ് തുടർന്ന് പഠിക്കാൻ വീട്ടിൽ യാതൊരു മാർഗ്ഗവുമില്ലാതെ ശെമ്മാശ്ശനായി എം. ഡി. സെമിനാരിയിൽ വന്നെത്തിയ കാലത്തെക്കുറിച്ച് മാമ്മൻ മാപ്പിളയുടെ 'ജീവിതസ്മരണകളിൽ' പറയു ന്നുണ്ട് (പേജ് 56):

'........... അപ്പോഴാണ് പി. ടി. ഗീവറുഗീസ് ശെമ്മാശൻ ഒരു വിദ്യാർത്ഥിയായി എം. ഡി. ഹൈസ്ക്കൂളിൽ നാലാം ഫാറത്തിൽ ചേർന്നത്. ഈ ശെമ്മാശ്ശൻ സമർത്ഥനും, ബുദ്ധിമാനും ആയിരുന്നതിനാൽ മല്പാനച്ചന്റെ (വട്ടശ്ശേരിൽ തിരുമേനിയുടെ) പ്രത്യേക വാത്സല്യത്തിനു പാത്രമാവു കയും, അച്ചൻ ഈ വിദ്യാർത്ഥിയുടെ പഠിത്തത്തിൽ സവിശേഷം ശ്രദ്ധിക്കുകയും ചെയ്തു. ശെമ്മാശനും മൽപ്പാനച്ചനോട് എന്തെന്നില്ലാത്ത ഭക്ത്യാദരങ്ങൾ ഉണ്ടായിരുന്നു. ശെമ്മാശന്റെ സർവ്വവിദ്യാഭ്യാസ ചെല വുകളും സമുദായ വകയായി മൽപ്പാനച്ചൻ നിർവഹിച്ചു കൊടുത്ത്, അദ്ദേഹത്തെ എം. എ. പാസ്സാകുന്നതു വരെ പഠിപ്പിച്ചു (വീട്ടിൽ ഗതിയി ല്ലാത്തതു മൂലമാണല്ലോ എട്ടാം ക്ലാസു മുതൽ എം. എ. വരെ സമുദായച്ചെലവിൽ പഠിപ്പിച്ചത്). അപ്പോഴേയ്ക്കും എം. ഡി. ഹൈസ്ക്കൂളിൽ ഔദ്യോഗിക സ്ഥാനത്ത് എന്റെ തലയ്ക്കു മീതെ പ്രതിഷ്ഠിക്കാൻ മൽപ്പാനച്ചൻ തയ്യാറാക്കിയ ആളാണ് പി. ടി. ഗിവറുഗീസ് ശെമ്മാശൻ എന്നത് ഇതിനകം സ്പഷ്ടമായി കഴിഞ്ഞിരുന്നു. ശെമ്മാശനെ സമുദായ സേവനത്തിൽ ഒരു പ്രധാന സ്ഥാനത്തു പ്രതിഷ്ഠിക്കാനുള്ള അഭിനിവേശം മല്പാനച്ചനിൽ കൊടുമ്പിരിക്കൊണ്ടു.'

ഇനി മാർ ഈവാനിയോസിന്റെ ജീവചരിത്രത്തിൽ തുടർന്ന് പറയു ന്നതു നോക്കാം (പേജ് 334): 'ഉൽക്കൃഷ്ടനിലയിൽ എം. എ. ബിരുദം കരസ്ഥമാക്കിയ ശേഷം 1907 –ൽ മദ്രാസിൽ നിന്നു മടങ്ങിയെത്തിയ പി. റ്റി. ഗീവറുഗീസ് ശെമ്മാശനെ എം. ഡി. സെമിനാരി ഹൈസ്ക്കൂൾ പ്രിൻസി പ്പാളായി പുലിക്കോട്ടു തിരുമേനി നിയമിച്ചതും വട്ടശ്ശേരിൽ മൽപ്പാന്റെ ശുപാർശ അനുസരിച്ചായിരുന്നു.'

വട്ടശ്ശേരിൽ തിരുമേനിയുടെ വിശ്വസ്ത ദാസൻ എന്ന് പുറമേക്ക് തോന്നിക്കുന്ന തരത്തിലായിരുന്നു നയവഞ്ചകനായ പണിക്കര് ശെമ്മാ ശന്റെ പിന്നീടുള്ള നീക്കം. ആ പെരുമാറ്റ വിശേഷത്തിൽ തിരുമേനിയെ വീഴ്ത്താൻ പണിക്കരു ശെമ്മാശന് കഴിഞ്ഞു എന്ന് സമ്മതിച്ചേ തീരൂ.

'തന്നതില്ല പരനുള്ളു കാട്ടുവാൻ ഒന്നുമേ നരനുപായമീശ്വരൻ' എന്ന് മഹാകവി പാടിയിരിക്കുന്നു! മറിച്ച് ചിന്തിക്കുന്നതായാൽ അപരന്റെ ഉള്ള് മനസ്സിലാക്കുവാനുള്ള കഴിവും ദൈവം മനുഷ്യന് കൊടുത്തിട്ടില്ലെന്ന് സമ്മതിക്കണം. 1917 – ൽ സെറാമ്പൂരിൽ പ്രൊഫസർ ജോലി നോക്കി യിരുന്ന പണിക്കരച്ചന് വട്ടശ്ശേരിൽ തിരുമേനി എഴുതി 'നമുക്ക് ഒരു വിശ്വ സ്തനും, സത്യസ്നേഹിതനുമുണ്ടെങ്കിൽ അതു താനാണെന്ന് അറിയാത്ത വനല്ല നാം.'

എ. പീലിപ്പോസ് ജഡ്ജിക്ക് വട്ടശ്ശേരിൽ തിരുമേനി ഇങ്ങിനെ എഴുതി: 'ഇഹലോകത്തിൽ നമ്മുടെ ബഥനി മെത്രാച്ചനെപ്പോലെ നാം ആരേയും സ്നേഹിക്കുകയും, വിശ്വസിക്കുകയും, ഉണ്ടായിട്ടില്ല. നമ്മുടെ കാതോ ലിക്കാ ബാവായെക്കാളും നമ്മേക്കാൾ തന്നെയും നാം അദ്ദേഹത്തെ വിശ്വസിക്കയും, സ്നേഹിക്കയും ചെയ്തിരുന്നു.'

സെറാമ്പൂരിൽ നിന്ന് മടങ്ങിവന്നശേഷം പണിക്കരച്ചൻ ബഥനി ആശ്രമം തുടങ്ങി. അതിനുള്ള സകല സഹായസഹകരണങ്ങളും വട്ടശ്ശേ രിൽ തിരുമേനി ചെയ്തു കൊടുത്തു. 100 ഏക്കർ സ്ഥലം ഇലഞ്ഞിക്കൽ ജോൺ വക്കീൽ ദാനം ചെയ്തു. നസ്രാണികൾ കൈയയച്ച് ബഥനിക്ക് സംഭാവന കൊടുത്തു. പിന്നീട് പണിക്കരച്ചനെ മാർ ഈവാനിയോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചു. മാർ ഈവാനിയോസിന്റെ താല്പര്യ പ്രകാരം അദ്ദേഹ ത്തിന്റെ പാവയായ യാക്കോബ് റമ്പാനെ മാർ തിയോഫിലോസ് എന്ന നാമത്തിൽ എപ്പിസ്കോപ്പയായി വാഴിച്ചു.

ഓർത്തഡോക്സ് സഭയിൽ നിന്ന് തൽക്കാലം നേടാവുന്നതെല്ലാം നേടിക്കഴിഞ്ഞപ്പോൾ പണിക്കരുമെത്രാൻ തനിനിറം കാണിക്കാൻ തുടങ്ങി. ഇതിനകം വട്ടശ്ശേരിൽ തിരുമേനി സഭാസമാധാനത്തിനായി മർദ്ദീനിൽ പോയ അവസരത്തിൽ സഭവക സ്കൂളുകളുടെ മാനേജ്മെന്റ് മാർ ഈവാ നിയോസ് തന്ത്രപൂർവ്വം കൈക്കലാക്കിയിരുന്നു.

'മലങ്കരസഭയുടെ ഭൂതക്കണ്ണാടി' (പ്രസിദ്ധീകരണം 1930) പേജ് 134 ൽ നിന്നും അല്പം ഉദ്ധരിക്കുന്നു: 'മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനി ശീമയ്ക്കു പോയ അവസരത്തിൽ അദ്ദേഹത്തിന്റെ മാനേജ് മെന്റിലുള്ള വിദ്യാലയങ്ങളുടെ ചുമതല ആരെയാണ് ഏല്പിക്കേണ്ടതെന്ന് ആലോചനയുണ്ടായി. ഈ വിവരം ഗ്രഹിച്ച ഉടൻ മാർ ഈവാനിയോസ് വലിയ തിരുമേനിയുടെ അടുക്കൽ ഓടിയെത്തി. വിദ്യാലയങ്ങളുടെ മാനേജ്മെന്റ് ഈവാനിയോസ് മെത്രാനിൽ നിക്ഷിപ്തമാകുകയും ചെയ്തു. എം. ഡി., എം. ജി. എം. എന്നീ ഹൈസ്ക്കൂളുകൾ ഒഴിച്ചു മലങ്കര മെത്രാപ്പോലീത്തായുടെ അധീനത്തിലുണ്ടായിരുന്ന എല്ലാ വിദ്യാലയ ങ്ങളും (ഏതാണ്ട് 60 സ്കൂളുകൾ) മാർ ഈവാനിയോസിന് അധീനമായി. ഇപ്പോൾ അദ്ദേഹം റോമാ സഭയിൽ ചേരുന്നതിനു നിശ്ചയിച്ച വിവരം അറിഞ്ഞു വലിയ തിരുമേനി പള്ളിക്കൂടങ്ങളുടെ മാനേജ്മെന്റ് തിരികെ കിട്ടുന്നതിനാവശ്യപ്പെട്ടപ്പോളല്ലേ മാർ ഈവാനിയോസിന്റെ കൃത്രിമവും വഞ്ചനയും അവിടെയും പ്രത്യക്ഷ പ്പെട്ടത്. വിദ്യാലയങ്ങളുടെ മാനേജ്മെന്റ് വഹിച്ച വകയിൽ പന്തീരായിരം

രൂപാ കടമുണ്ടു പോലും! അതു തീരാതെ സ്കൂളുകൾ വിട്ടുകൊടുക്കുന്നതിനു നിവൃത്തിയില്ലെന്നായി മാർ ഈവാനിയോസ്.

വട്ടിപ്പണക്കേസ് നടന്നിരുന്ന അവസരത്തിൽ കേസ് ദോഷമായി വരികയാണെങ്കിൽ പഴയപള്ളികൾ വിട്ടുകൊടുക്കേണ്ടി വന്നെങ്കിലോ എന്ന ചിന്ത വട്ടശ്ശേരിൽ തിരുമേനിയെ അലട്ടിയിരുന്നു. ബഥനിയുടെ പേരിൽ പുതിയ പള്ളികൾ സ്ഥാപിച്ചാൽ പാത്രിയർക്കീസ് ഭാഗത്തിന് അവ പിടിച്ചെ ടുക്കാൻ പറ്റാതെ വരുമെന്ന് തിരുമേനി കണക്കുകൂട്ടി. അതിന്റെ അടിസ്ഥാനത്തിൽ ഓരോ പ്രദേശത്തും ബഥനിപ്പള്ളി സ്ഥാപിക്കുവാൻ വട്ടശ്ശേരിൽ തിരുമേനി പ്രോൽസാഹനം നൽകി. പാറേട്ട് മാർ ഈവാ നിയോസ് കത്തനാരായിരുന്ന കാലത്ത് എഴുതിയ ഡയറിക്കുറിപ്പിൽ ഇങ്ങിനെ പറയുന്നു. 1100 തുലാം പത്തിലെ ഡയറിക്കുറിപ്പ്: "...... വട്ടിപ്പണക്കേസ് പുനരു കൊടുക്കുവാൻ തീരുമാനിച്ചു. ആവശ്യപ്പെട്ടാൽ പള്ളിവെയ്ക്കാൻ തക്കവിധം എല്ലാ സ്ഥലങ്ങളിലും ബഥനി വകയായി സ്ഥലങ്ങൾ വാങ്ങിച്ചിടണമെന്നാണ് വല്യതിരുമേനിയുടെ അഭിപ്രായം....."

മലങ്കരനസ്രാണികൾ വോള്യം 4 പേജ് 561 -ൽ പാറേട്ട് നാട്ടിൽ മുഴുവൻ ബഥനിപ്പള്ളികൾ സ്ഥാപിക്കുവാൻ വട്ടശ്ശേരിൽ തിരുമേനി പ്രോൽസാ ഹനം കൊടുത്തതിന്റെ ഭവിഷ്യത്തിനെക്കുറിച്ച് ഇങ്ങിനെ പറയുന്നു:

'വറചട്ടിയിൽ നിന്ന് അടുപ്പിലേക്ക്' എന്ന വിധമുള്ള ഒരു വിന വിളിച്ചു വരുത്തുകയാണ് താൻ ചെയ്യുന്നതെന്ന് അദ്ദേഹം അപ്പോൾ സംശയിച്ചില്ല. 'ദിനം പ്രതിയുള്ള അപ്പം' പോലും ബഥനിക്കു കിട്ടിക്കൊണ്ടിരുന്നതും സംഭാവനകൾ വഴി ആയിരുന്നു. എങ്കിലും ബഥനിപ്പള്ളികൾ നാടിന്റെ നാനാഭാഗങ്ങളിലും ഉണ്ടായി. ബഥനിക്കാരുടെ പ്രചരണമോ, സ്വാധീനമോ കൊണ്ടാണ് അവ ഉണ്ടായതെന്നു മാർ ഈവാനിയോസു പോലും വിശ്വ സിച്ചു കാണുമെന്നു തോന്നുന്നില്ല.

**ബഥനി മെത്രാച്ചൻ ചതിച്ചു (മ. ന. വാല്യം 4, പേജ് 569):**

1105 കർക്കിടകം 23-നു മാർ ഗീവർഗ്ഗീസ് ദീവന്നാസ്യോസുമായി നടന്ന സംഭാഷണത്തെപ്പറ്റി ഫാദർ പാറേട്ടിന്റെ ഡയറിക്കുറിപ്പ്. '....... ബഥനി ക്കാര്യമായിരുന്നു ഇന്നത്തെ പ്രധാന സംസാരവിഷയം. ബഥനി മെത്രാച്ചൻ ചതിച്ചു എന്നാണ് വലിയ മെത്രാച്ചൻ പറയുന്നത്. അദ്ദേഹത്തിന്റെ റോമാ കമ്പവും, അവിടേയ്ക്ക് ചാഞ്ഞ്, ചാഞ്ഞ് പോകുന്നു എന്നുള്ള വർത്ത മാനവും വിശ്വസിക്കാതെ കഴിക്കാനാണ് മാർ ദീവന്നാസ്യോസ് ആദ്യമാദ്യം ശ്രമിച്ചുകൊണ്ടിരുന്നത്. എന്നാൽ കാലം മുമ്പോട്ടു പോയപ്പോൾ അസുഖ കരമായ ആ വാർത്തകൾക്കു അടിസ്ഥാനമുണ്ടെന്ന് അദ്ദേഹത്തിനു ബോദ്ധ്യമായിത്തുടങ്ങി. കഴിവുള്ള സ്ഥലങ്ങളിലെല്ലാം ബഥനിപ്പള്ളികൾ സ്ഥാപിക്കണം എന്ന് ആജ്ഞാപിച്ച ആൾ തന്നെ 1105 കുംഭം 21-ാം തീയതി, ഇനിമേൽ ബഥനിപ്പള്ളികൾ വയ്പിക്കേണ്ട എന്നു പറയുന്നതിനു നിർബന്ധിതനായി."

മാർ ഈവാനിയോസിനെ നിയന്ത്രിക്കാതെ വിട്ടാൽ അപകടമാണെന്ന് വട്ടശ്ശേരിൽ തിരുമേനിക്കും, സഭയിലെ നേതാക്കന്മാർക്കും ബോദ്ധ്യമായി. കുണ്ടറ സെമിനാരിയിൽ വെച്ച് 1105 കുംഭം 18 ന് (1930 മാർച്ച് 1) വട്ടശ്ശേരിൽ തിരുമേനി സുന്നഹദോസ് വിളിച്ചുകൂട്ടി. കാതോലിക്കാ ബാവാ അപ്പോൾ അവിടെ എത്തി താമസിക്കുന്നുണ്ടായിരുന്നു. ആലോചനയ്ക്കായി തിരുവനന്തപുരത്തു നിന്ന് ഇ. ജെ. ജോൺ വക്കീൽ, ഇ. ജെ. ഫീലിപ്പോസു വക്കീൽ മുതലായ സമുദായപ്രമാണികളും വന്നു ചേർന്നു. ബഥനി മേൽപ്പട്ടക്കാരായ മാർ ഈവാനിയോസിനും, മാർ തീയോഫിലോസിനും കൊടുക്കുന്നതിന് ഒരു കല്പന തയ്യാറാക്കി. ബഥനിപ്പള്ളികൾ നിമിത്തം ജനങ്ങളുടെ ഇടയിലും, പട്ടക്കാരുടെ ഇടയിലും അസ്വാസ്ഥ്യം നേരിടുന്നതായി അറിയുന്നതുകൊണ്ട്, മേലിൽ ആലോചിച്ചു തീരുമാ നിക്കുന്നതു വരെ ബഥനിപ്പള്ളികൾ സ്ഥാപിച്ചു പോകരുതെന്നാണ് കല്പ നയിൽ കാണി ച്ചിരുന്നത്. കല്പനയുടെ പൂർണ്ണരൂപം താഴെക്കൊടുക്കുന്നു:-

നമ്മുടെ സഹോദരന്മാരായ ബഥനിയുടെ ബ: ഗീവറുഗീസു മാർ ഈവാ നിയോസ് മെത്രാപ്പോലീത്തായ്ക്കും ബഥനിയുടെ ബ: യാക്കോബു മാർ തിയോഫിലോസു എപ്പിസ്കോപ്പായ്ക്കും,

..... ബഥനി വകയായി പുതിയ പള്ളികൾ പല ഇടവകകളിലും ഉണ്ടാകു ന്നതു മൂലം ജനങ്ങളുടെ ഇടയിലും വിശേഷിച്ച് പട്ടക്കാരുടെ ഇടയിലും കഠിനമായ അസ്വാസ്ഥ്യം ഉണ്ടാകുന്നതായി നിങ്ങളും അറിഞ്ഞിട്ടുണ്ടല്ലോ. ഇതെപ്പറ്റി ഞങ്ങൾ ചിന്തിച്ചതിൽ ഇടവകകളെ വിഭജിച്ച് പുതുതായി ബഥനിപ്പള്ളികൾ ഉണ്ടാക്കുന്നതു മേലാൽ നാം എല്ലാവരും കൂടി ആലോചിച്ചു തീരുമാനിച്ചതിന്റെ ശേഷം മാത്രമേ പാടുള്ളൂ എന്നാണ് ഞങ്ങൾക്ക് തോന്നുന്നത്. അതിനാൽ അങ്ങനെ തീരുമാനിക്കുന്നതു വരെ ഈ ശ്രമം നിറുത്തി വെയ്ക്കണമെന്നാവശ്യപ്പെടുന്നു. ഭക്തിജനകമായ പ്രവൃത്തികൾ ഇപ്പോൾ ഉള്ള ഇടവകപ്പള്ളികൾ മൂലം നിങ്ങൾക്കും നടത്താ വുന്നതാണല്ലോ. ഇതിനു വിപരീതമായി നിങ്ങൾ പ്രവർത്തിക്കുന്ന പക്ഷം ഞങ്ങളുടെ ഉദ്ദേശ്യം പള്ളിക്കാരെ സാധനം മൂലം അറിയിക്കുന്നതിന് ഞങ്ങൾ നിർബന്ധിതരാ യിത്തീരുന്നതാണ്.

എന്ന് ക്രിസ്തബ്ദം 1930 - ന് കൊല്ലം 1105 കുംഭമാസം 18-ാം തീയതി കുണ്ടറ അരമനയിൽ നിന്നും,

പൌരസ്ത്യ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് (ഒപ്പ്)
മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (ഒപ്പ്)
കോട്ടയം ഇടവകയുടെ മാർ ഗ്രീഗോറിയോസ് എപ്പിസ്ക്കോപ്പാ (ഒപ്പ്)

ചേപ്പാട്ട് റമ്പാനും, പുലിക്കോട്ടിൽ റമ്പാനും ചേർന്ന് എഴുതിയ 'മലങ്കര സഭയുടെ കുഴൽക്കണ്ണാടി' എന്ന ഗ്രന്ഥത്തിൽ തുടർന്നുണ്ടായ സംഭവങ്ങൾ വിവരിക്കുന്നുണ്ട് (പേജ് 77):

"പ്രസ്തുത കല്പന അയച്ച് എതാനും നാളുകൾ കഴിഞ്ഞതിൽപ്പിന്നെ

വലിയ തിരുമേനിയും, ബഥനിത്തിരുമേനിയും തമ്മിൽ തിരുമൂലപുരം ബാലികാമഠത്തിൽ വെച്ച് നേരിൽ കണ്ടു. "അവിടുത്തെ ആശ്ലേഷത്തിന് അർഹനല്ലാത്തവണ്ണം എന്നെ ആക്കിത്തീർത്തുവല്ലോ" എന്നു പറഞ്ഞ് ബഥനിത്തിരുമേനി കാല്ക്കൽ വീണു. എന്തു കാരണത്താലോ, വലിയ തിരുമേനി ഉടൻ ദൂരെ മാറിപ്പോയി തിരിഞ്ഞു നിന്നു നോക്കിക്കാണു കയാണ് ഉണ്ടായത്. വലിയതിരുമേനിയൊന്നിച്ച് വന്നിരുന്ന കെ. റ്റി. ഗീവറു ഗീസ് റമ്പാൻ ബഥനിത്തിരുമേനിയുടെ കൈയ്ക്കു പിടിച്ചു എണീപ്പിച്ചു. "കാലു മുത്താൻ അനുവദിക്കുകയില്ലെങ്കിൽ കൈ എങ്കിലും മുത്തട്ടെ" എന്നു പറഞ്ഞു ബഥനിത്തിരുമേനി മുന്നോട്ടു ചെന്നു....."

ടി പുസ്തകം പേജ് 78. "ദൈവനടത്തിപ്പിനേയും മറ്റും അന്യോന്യം സ്വല്പ നേരം സംഭാഷണം നടന്നു. ഉടൻ ഗീവർഗീസ് റമ്പാൻ വലിയ തിരുമേനി യോടായി "ആ കല്പന പിൻവലിക്കരുതോ?" എന്നു ചോദിച്ചു.

'തത്സമയം ബഥനിത്തിരുമേനി കുനിഞ്ഞിരുന്നു കരയുകയായിരുന്നു വത്രേ.....' എന്ന് ഒരു കാച്ച് കാച്ചിയിട്ടുണ്ട് മേൽപറഞ്ഞ പുസ്തകത്തിൽ! ബഥനിത്തിരുമേനിയുടെ നേർക്ക് വായനക്കാരുടെ സഹതാപം ഒപ്പിയെ ടുക്കുവാനായിരിക്കണം സാഹിത്യകുശലനായ പുലിക്കോട്ടിൽ റമ്പാൻ ഈ ആപ്പ് അടിച്ചുകയറ്റിയതെന്നു വേണം ഊഹിക്കാൻ. മാർ ഈവാനിയോസ് ആ സന്ദർഭത്തിൽ കരഞ്ഞിട്ടുണ്ടെങ്കിൽ അതിനെയാണ് മുതലക്കണ്ണീർ എന്ന് മലയാളഭാഷയിൽ പറയുന്നത്. ചെയ്യാവുന്ന ദ്രോഹമെല്ലാം വട്ടശ്ശേരിൽ തിരുമേനിയോടും, ജനിച്ചു വളർന്ന സഭയോടും ചെയ്ത് പിന്നെ ഒരു കരച്ചിലും കൂടി കാഴ്ച വെക്കുന്ന ആ കപട മഹാപുരോഹിതൻ കാൽക്കൽ വീഴാൻ വന്നപ്പോൾ സ്പർശമേൽക്കാതെ വട്ടശ്ശേരിൽ തിരുമേനി ഒഴിഞ്ഞുമാറിയെങ്കിൽ അതിൽ എന്താണ് അത്ഭുതം?

ഗീവറുഗീസ് റമ്പാൻ ''ആ കല്പന പിൻവലിക്കരുതോ?'' എന്നു ചോദിച്ചതിന് "വട്ടശ്ശേരിൽ തിരുമേനി കഴുത്തിനു ചുറ്റും ചൂണ്ടുവിരൽ കൊണ്ടു ആംഗ്യം കാണിച്ചിട്ട്, കഴുത്തു പോയാലും അതു ചെയ്ക യില്ലെന്നുള്ള അർത്ഥത്തിൽ നിഷേധം പ്രകടിപ്പിച്ചു. രണ്ടാമതും സംഭാഷ ണമദ്ധ്യേ അതേ ചോദ്യം ആവർത്തിക്കപ്പെട്ടു. അപ്പോഴും ആദ്യത്തെ ആംഗ്യം തന്നെ കാണുമാറായി' എന്ന് കുഴൽക്കണ്ണാടിയിൽ പറയുന്നു.

മാർ ഈവാനിയോസിന്റെ വഞ്ചനയും, തട്ടിപ്പുകളും നന്നായി മനസ്സി ലാക്കിയിരുന്ന ആളായിരുന്നു ഗീവറുഗീസ് റമ്പാച്ചൻ. സെറാമ്പൂരിലേക്ക് ശെമ്മാശനായിരിക്കുമ്പോൾ കൊണ്ടുപോയത് അദ്ദേഹമായിരുന്നല്ലോ. മാർ ഈവാനിയോസിനെ അളന്നും, തൂക്കിയും മനസ്സിലാക്കുവാൻ അദ്ദേഹ മൊന്നിച്ചുള്ള വാസം ഇടയാക്കിയിട്ടുണ്ട്. ബഥനിക്കാര്യത്തിൽ മാർ ഈവാ നിയോസ് നടത്തിയിട്ടുള്ള സാമ്പത്തിക ക്രമക്കേടുകളെപ്പറ്റിയും റമ്പാച്ചൻ ബോധവാനായിരുന്നു. സഭ വക സ്കൂളുകൾ കൈക്കലാക്കി അത് വിട്ടു കൊടുക്കാതെ മുടന്തൻ ന്യായങ്ങൾ പറഞ്ഞ് ഒഴിഞ്ഞു മാറുന്നതിൽ റമ്പാച്ചന് മാർ ഈവാനിയോസിനോടു അമർഷവും ഉണ്ടായിരുന്നു.

ബഥനിപ്പള്ളികൾ വെച്ചുകൂടെന്ന കല്പന "പിൻവലിക്കരുതോ?" എന്ന് അദ്ദേഹം ചോദിച്ചതായി 'കുഴൽക്കണ്ണാടിയിൽ മാത്രമേ അക്കാലത്ത് എഴുതിക്കണ്ടിട്ടുള്ളൂ. കുഴൽക്കണ്ണാടിയിൽ നിന്ന് ഇക്കാര്യം ഫാ. ഇഞ്ചക്കലോടി, മാർ ഈവാനിയോസിന്റെ ജീവചരിത്രത്തിൽ പകർത്തിയിട്ടുമുണ്ട്. അല്ലാതെ വേറൊരു സ്ഥലത്തും അങ്ങിനെ അദ്ദേഹം വട്ടശ്ശേരിൽ തിരുമേനിയോട് ചോദിച്ചതായി എഴുതിക്കണ്ടിട്ടില്ല. എന്തു നുണയും 'ശാസ്ത്രീയമായി' എഴുതിപ്പിടിപ്പിക്കുവാൻ കഴിവുള്ളവരാണ് റീത്തുകാർ എന്നതിന് ഉദാഹരണങ്ങൾ വേണ്ടുവോളമുണ്ട്. ഞങ്ങൾ എഴുതിയ "വട്ടശ്ശേരിൽ തിരുമേനി - മലങ്കരസഭയുടെ കോട്ട" എന്ന ഗ്രന്ഥത്തിൽ (കോട്ടയ്ക്കൽ പബ്ളീഷേഴ്സ്, മാങ്ങാനം, കോട്ടയം-18) 'ആഘാതമേൽപ്പിച്ച വൻചതി' എന്ന അദ്ധ്യായത്തിൽ അതിനുള്ള ഉദാഹരണങ്ങളും, കൂടുതൽ വിവരങ്ങളും കൊടുത്തിട്ടുണ്ട്.

# 12
# ഗീവർഗീസ് റമ്പാൻ

ഗീവറുഗീസ് കത്തനാർക്ക് മൂന്നു മാസമേ അച്ചനായി കഴിയാൻ ഇടവ ന്നുള്ളൂ. 1929 നവംബർ 3 ന് ഞായറാഴ്ച പരുമല പെരുന്നാൾ കഴിഞ്ഞ തിന്റെ പിറ്റേദിവസം പരുമല വെച്ച് ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ, ഗീവർഗീസ് കത്തനാരെ റമ്പാനാക്കി. പാമ്പാടി തിരുമേനിയും, ബഥനി കൊച്ചുമെത്രാച്ചനും സന്നിഹിതരാ യിരുന്നു. അന്നു തന്നെ ചേപ്പാട്ട് പീലിപ്പോസ് അച്ചനെയും റമ്പാനാക്കി. ഗീവർഗീസ് റമ്പാനും ചേപ്പാട്ട് പീലിപ്പോസ് റമ്പാനും പരുമല സെമിനാരിപ്പള്ളിയുടെ തെക്കും വടക്കുമുള്ള വാതിൽക്കൽ നിന്ന് ഭക്തജനങ്ങളെ കുരിശു മുത്തി ച്ചു. ചേപ്പാട്ട് മാർ ദീവന്നാസ്യോസിന്റെ കുടുംബത്തിൽപ്പെട്ട വൈദികനായി രുന്നു ഫീലിപ്പോസ് റമ്പാൻ. ഇദ്ദേഹം പിന്നീട് കത്തോലിക്കാ സഭയിൽ ചേർന്നു. മാർ ഈവാനിയോസിന്റെ സ്വാധീനവലയത്തിൽ പെട്ട് റീത്തിൽ ചേർന്ന മറ്റൊരാളായിരുന്നു പുലിക്കോട്ടിൽ യൌസേഫ് റമ്പാൻ. ഇരുവർക്കും മെത്രാൻ സ്ഥാനം നൽകാമെന്ന് മാർ ഈവാനിയോസ് വാക്കു കൊടുത്തിരു ന്നെങ്കിലും വാക്കു പാലിച്ചില്ല.

1929 ഗീവർഗീസ് റമ്പാച്ചന്റെ ജീവിതത്തിലെ ഒരു പ്രധാനപ്പെട്ട വർഷ മായിരുന്നു. 1929 -ൽ പൂർണ്ണ ശെമ്മാശുപട്ടവും വൈദികപട്ടവും റമ്പാൻ സ്ഥാനവും ലഭിച്ചു. തുടർന്ന് പഴയസെമിനാരിയിൽ താമസമാക്കി. വട്ടശ്ശേ രിൽ തിരുമേനി അന്ന് പഴയസെമിനാരിയിൽ ആയിരുന്നു സ്ഥിരതാമസം. ഗീവർഗീസ് ദ്വിതീയൻ ബാവാ കുണ്ടറ സെമിനാരിയിലും. സൌകര്യം കിട്ടുമ്പോഴെല്ലാം ബാവാ പഴയസെമിനാരിയിലും എത്തും. വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്തശേഷമാണ് ബാവാ പഴയസെമിനാരിയിലേക്ക് താമസം മാറ്റിയത്. മേൽപ്പട്ടക്കാർ ആചരിക്കേണ്ട കർമ്മാനുഷ്ഠാനങ്ങളെ ക്കുറിച്ചും, പാലിക്കേണ്ട ചട്ട, വട്ടങ്ങളെക്കുറിച്ചും വേണ്ട ഉപദേശ ങ്ങൾ കൊടുത്തുവന്നത് വട്ടശ്ശേരിൽ തിരുമേനിയായിരുന്നു. സഭാഭരണ കാര്യങ്ങ ളിൽ അദ്ദേഹത്തെ ഈ അവസരത്തിൽ ഗീവർഗീസ് റമ്പാച്ചൻ സഹായി ച്ചുകൊണ്ടിരുന്നു. അഭ്യസ്തവിദ്യനായ റമ്പാച്ചന്റെ ഉപദേശവും ആലോച നയും വട്ടശ്ശേരിൽ തിരുമേനി വിലമതിച്ചിരുന്നു. ഇടവക സന്ദർ ശനവേളയിൽ ഗീവർഗീസ് റമ്പാച്ചനെയും കൊണ്ടുപോകും. അങ്ങനെ വിവിധ ഇടവകക ളുമായും ജനങ്ങളുമായും സമ്പർക്കത്തിലേർപ്പെടാൻ സാധിച്ചു. വട്ടശ്ശേരിൽ തിരുമേനിയുമൊന്നിച്ച് റമ്പാച്ചനും വരുന്നത് ഇടവകക്കാർക്ക് വലിയ സന്തോഷമുള്ള കാര്യമായിരുന്നു. റമ്പാച്ചന്റെ പ്രഭാഷണങ്ങളും, ഗീതങ്ങളും യുവതലമുറയ്ക്ക് ഇതിനകം വലിയ ഹരമായി മാറിയിരുന്നു.

സംഘർഷം മുറ്റി നിൽക്കുന്ന രംഗത്തേക്ക് റമ്പാച്ചൻ കടന്നുവന്നാൽ ബാലാർക്കസൂര്യകിരണങ്ങളേറ്റ മഞ്ഞിൻകണങ്ങൾ പോലെ അന്തരീക്ഷം

പെട്ടെന്ന് ശാന്തമാകും.

ഇരുകക്ഷികളും തമ്മിലുള്ള ഭിന്നത രൂക്ഷമായിരുന്ന മദ്ധ്യതിരുവിതാം കൂറിലെ ഒരു പ്രമുഖസ്ഥലം. വാദി - പ്രതികളായ ട്രസ്റ്റികൾ ഒരു തോടിന്റെ ഇരുകരകളിലുമായി താമസിച്ചിരുന്നു. ഇന്നും ഭിന്നകക്ഷികളിലെ ട്രസ്റ്റിമാർ ഈ തോടിന്റെ തന്നെ ഇരുവശങ്ങളിൽ താമസിക്കുന്നുണ്ട്. അവിടെ ഒരു കുരിശുപള്ളിക്കവല എന്ന പ്രധാനസ്ഥലമുണ്ട്. ചുറ്റുപാടുമുള്ള പള്ളികൾ അന്ന് പൂട്ടിക്കിടക്കുകയാണ്. ആത്മികപ്രവർത്തനമെന്നു പറയുവാൻ അടുത്തുള്ള കോളജിലെ വിദ്യാർത്ഥികൾ നടത്തിവന്നിരുന്ന സണ്ടേസ്കൂൾ മാത്രം. വിദ്യാർത്ഥികളിൽ രണ്ടു വിഭാഗത്തിൽപ്പെട്ടവരുമു ണ്ടായിരുന്നു. ഈ പ്രത്യേകത മനസ്സിലാക്കാതെ റമ്പാച്ചനെ സണ്ടേസ്കൂൾ വാർഷികത്തിന് അദ്ധ്യക്ഷനായി ക്ഷണിച്ചു. കടുത്ത വാശിക്കാരായ രക്ഷിതാക്കൾ സമ്മേളന ത്തിൽ സംബന്ധിക്കുവാൻ എത്തിയിട്ടുണ്ട്. എത്ര നിസ്സാര കാര്യത്തിനും കടിപിടി കൂടുന്ന വർഗ്ഗസ്വഭാവം അവരിൽ ദൃശ്യമാണ്. സംഗതി കുഴയുമെന്നു പലർക്കും തോന്നി. ഇതിനിടെ റമ്പാച്ചനെ പ്രസംഗിക്കാൻ അനുവദിക്കുക യില്ലെന്ന് ചില കടുത്ത പാത്രിയർക്കീസ് ഭക്തന്മാർ പ്രചരിപ്പിച്ചു. ഇത് എങ്ങി നെയോ റമ്പാച്ചന്റെ ചെവിയിലുമെത്തി. എങ്കിലും അതൊന്നും അദ്ദേഹം കേട്ട ഭാവം നടിച്ചില്ല.

പിരിമുറുക്കമുള്ള ആ സദസ്സിലേക്ക് റമ്പാച്ചൻ വന്നു. ഓർത്തഡോക്സ് വിഭാഗത്തിൽ പെട്ട രക്ഷിതാക്കളുടെ ഉള്ളിൽ തീയായിരുന്നു! റമ്പാച്ചനെ എന്തെങ്കിലും തരത്തിൽ അപമാനിച്ചാൽ......... ആ കാര്യം ചിന്തിക്കാൻ തന്നെ പ്രയാസമായിരുന്നു. നിമിഷങ്ങൾക്കകം സുസ്മേരവദനനായി റമ്പാച്ചൻ ഹാളിൽ പ്രവേശിച്ചു. നടത്തിപ്പുകാർ അദ്ദേഹത്തെ വേദിയിലേക്ക് ബഹുമാനപൂർവ്വം ആനയിച്ചു. റമ്പാച്ചന്റെ മുഖത്ത്, 'ശങ്കയോ, ഭീതിയോ' നിഴലിച്ചിരുന്നില്ല. നിഷ്കളങ്കമായ ഒരു പുഞ്ചിരി മാത്രം. കൂപ്പുകൈയുമായി അദ്ദേഹം സദസ്സിൽ നിന്നു. 'നമുക്ക് പ്രാർത്ഥിക്കാം' എന്നുള്ള അമൃതധ്വനി ഹാളിൽ മുഴങ്ങി. ഹൃദയത്തിലേക്കു കിനിഞ്ഞ് ഇറങ്ങുന്ന പ്രാർത്ഥന കഴിഞ്ഞതോടെ വൈരാഗികളുടെ വിദ്വേഷധൂളികൾ അമർന്നു. പ്രസംഗി ക്കാൻ അനുവദിക്കില്ലെന്ന് വീമ്പിളക്കിയവരുടെ മുഖത്ത് ജാള്യവും കുറ്റബോധവും നിഴലിച്ചു.

സദസ്സിൽ കുട്ടികളും, യുവാക്കളും വൃദ്ധന്മാരും തിങ്ങിനിറഞ്ഞിരുന്നു. റമ്പാച്ചന്റെ പ്രസംഗ ശൈലിയും ഭാഷാനൈപുണ്യവും ഒന്നു വേറെയാ യിരുന്നു. നിർമലഗ്രാമീണ ഭാഷ അദ്ദേഹത്തിന് മാത്രം വഴങ്ങുന്നതാ യിരുന്നു. നാടിനോട് ബന്ധപ്പെട്ട കഥകളും, ഇതിഹാസങ്ങളും, ഉപകഥകളും, ഉപമകളും കമ്പോട് കമ്പ് അടുക്കിവെച്ച ആ പ്രസംഗം കേൾക്കുന്നവരുടെ മനസ്സ് എന്തോ സുഖശീതളസ്പർശത്താൽ ആനന്ദ സാഗരത്തിൽ ആറാടും. അന്നത്തെ പ്രസംഗം മറക്കാൻ വയ്യാത്തതാ യിരുന്നു. 'പിഞ്ചരിക കൊണ്ടുള്ള ജാലം കണക്കെ' കിഴക്കേത്തലയ്ക്കൽ റമ്പാച്ചൻ, സംഘർഷഭരിതമായ അന്തരീക്ഷം തൂത്തുവാരി അവിടെ സ്നേഹത്തിന്റെ മലരുകൾ വിതച്ചു.

1929 -ലെ വിദ്യാർത്ഥി കോൺഫറൻസ് എല്ലാം കൊണ്ടും സ്മരണാർഹമായിരുന്നതായി അതിൽ സംബന്ധിച്ചവർ ഓർക്കും. വല്ലാത്ത പ്രതിസന്ധിക്കിടയിലാണു കോൺഫറൻസ് വന്നു ചേർന്നത്. റോമാ സഭയുമായി 'ചൊല്ലിയാട്ടം' നടത്തിയിരുന്ന ബഥനിയുടെ മാർ ഈവാ നിയോസ് വിദ്യാർത്ഥി പ്രസ്ഥാനാദ്ധ്യക്ഷ സ്ഥാനം രാജിവെച്ചൊ ഴിഞ്ഞിരുന്നു. ജനറൽ സെക്രട്ടറി കെ. സി. ജോർജ് (പിന്നീട് ഇ. എം. എസിന്റെ ആദ്യ മന്ത്രിസഭയിൽ ഭക്ഷ്യ വകുപ്പ് മന്ത്രി) കമ്മ്യൂണിസ്റ്റ് ആദർശങ്ങളിൽ ആവേശം കൊണ്ട് പ്രസ്ഥാനത്തോട് വിട പറഞ്ഞു. അധ്യക്ഷസ്ഥാനം ഏറ്റ ഫാദർ റ്റി. വി. ജോണും (ആലുവാ യു. സി. കോളജ് ഇംഗ്ലീഷ് പ്രൊഫസറും, മലങ്കരസഭാ മാസികയുടെ പ്രഥമ പത്രാധിപരും) പിന്നീട് റോമ്മാ റീത്തിൽ ചേരുകയാണ് ഉണ്ടായത്. കോൺഫറൻസിനു നാനാഭാഗത്തുമായി ധാരാളം യുവജനങ്ങൾ വന്നിരുന്നു. സഭയിലെ കുത്തഴിഞ്ഞ നിലപാട് കണ്ട് മനസ്സുമടുത്ത അവർ ക്ഷുഭിതരായി. അവരെ ശാന്തരാക്കിയത് ഗീവർഗീസ് റമ്പാനായിരുന്നു. അദ്ദേഹത്തിന്റെ സാമർത്ഥ്യവും നയവും കോപിഷ്ഠരായ യുവാക്കളെ ശാന്തരാക്കി. റമ്പാച്ചന്റെ ഉപദേശ സാമർത്ഥ്യം, വിഗ്വിലാസം, പാണ്ഡിത്യം എന്നിവ സഭാമക്കളെ ഹഠാദാകർഷിച്ചിരുന്നു. 'തങ്ങളേക്കാൾ എത്രയോ പഠിപ്പും, ബുദ്ധിയും ഉള്ള ആളാണ് റമ്പാച്ചൻ; അദ്ദേഹം പറയുന്നതേ ശരിയാകാൻ വഴിയുള്ളൂ' എന്ന ഒരു ഉൾബോധം യുവജനങ്ങൾക്കിടയിലും, മറ്റും ഉണ്ടായിരുന്നു.

റമ്പാച്ചനായിരുന്നപ്പോഴും വെട്ടിത്തുറന്ന് ആരെയും കൂസാതെ കാര്യ ങ്ങൾ പറയുന്നതിൽ വിമുഖനായിരുന്നില്ല. മറ്റുള്ളവർക്ക് ഇഷ്ടപ്പെടുമോ, അവർ എന്താണ് വിചാരിക്കുക, എന്നീ ചിന്തകളൊന്നും അദ്ദേഹത്തിനു പ്രശ്നമായിരുന്നില്ല. റമ്പാച്ചൻ കോട്ടയം സി. എം. എസ്. കോളജിൽ ഒരു ആദ്ധ്യാത്മിക സംഘടനയുടെ വാർഷികത്തിൽ സംബ ന്ധിക്കുകയായി രുന്നു. പ്രസംഗത്തിന്റെ ആദ്യഭാഗത്ത് മിഷനറിമാരുടെ സേവനങ്ങളെ പ്രശംസിച്ചു. കോളജിലെ പ്രമുഖ അദ്ധ്യാപകരും, സി. എം. എസിലെ വൈദികരും മുൻനിരയിൽ ഇരുന്ന് പ്രസംഗം ശ്രദ്ധാപൂർവ്വം കേൾക്കു ന്നുണ്ട്. പ്രസംഗം പിന്നീട് ലോ ചർച്ച്കാരായ മിഷനറിമാരുടെ ബുദ്ധി ശൂന്യമായ പ്രവൃത്തികളെ കുറിച്ചായി. അവർ തന്ത്രപരമായി സുറിയാനി സഭയെ പിളർത്തിയതിനെ കുറിച്ച് ചരിത്രഗ്രന്ഥങ്ങളിലെ തെളിവുകൾ നിരത്തി റമ്പാച്ചൻ പ്രഭാഷണം നടത്തി. പഴയസെമിനാരിയുടെ മൂന്നാമ ത്തെ നിലയിലെ ഭിത്തി അലമാരയിൽ സൂക്ഷിച്ചിരുന്ന പഴയ സുറിയാനി ഗ്രന്ഥങ്ങൾ പീറ്റ് എന്ന മിഷനറി മലങ്കര മെത്രാപ്പോലീത്തായുടെ അസാന്നിദ്ധ്യത്തിൽ അവിടെ എത്തി അലമാരിയുടെ കതകു തല്ലിപ്പൊളിച്ച് കവർന്നു കൊണ്ടുപോയി സി. എം. എസ്. കോളജിലെ പ്രിൻസിപ്പലിന്റെ ബംഗ്ലാവിൽ സൂക്ഷിക്കുകയും പിന്നീട് അവയിൽ പലതും അഗ്നിക്ക് ഇരയാക്കുകയും ചെയ്തതായി പറഞ്ഞപ്പോൾ അതു കേട്ടു കൊണ്ടിരുന്ന സി. എം. എസ്സുകാരുടെ മുഖം കറുത്തു. ഇങ്ങിനെ എത്ര, എത്ര, സംഭവങ്ങൾ.

# 13

# മഹാപുരോഹിത സ്ഥാനത്തേക്ക്

മാർ ഈവാനിയോസ് റോമാ സഭയിലേക്ക് ചേക്കേറാനുള്ള തീയതിയും, സമയവും, നിശ്ചയിച്ചു കഴിഞ്ഞു. മലങ്കരസഭ മുഴുവൻ തന്റെ പുറകെ വരും എന്ന് വീമ്പിളക്കി റോമുമായി കത്തിടപാടുകൾ നടത്തിയിരുന്ന അദ്ദേഹത്തിന് ഇനിയും കാത്തിരുന്നാൽ വലയിൽ പെട്ട മത്സ്യങ്ങൾ കൂടി നഷ്ടപ്പെടുമെന്ന പേടി തോന്നിത്തുടങ്ങിയിരുന്നു. ആൾബലമില്ലാതെ റോമാ സഭയിലേക്ക് ചെന്നാൽ അവർ സ്വീകരിച്ചില്ലെങ്കിലോ എന്ന ഭയവും കലശലായി ഉണ്ടായി. ഇതിനിടെ മലങ്കരസഭയിൽ ഉടനീളം റീത്തു പ്രസ്ഥാനത്തിനെതിരെ പ്രചരണം കൊടുമ്പിരി കൊണ്ടു. അതുവരെ ശാന്തമായി മാർ ഈവാനിയോസിന്റെ നീക്കങ്ങൾ നിരീക്ഷിച്ചിരുന്ന മലങ്കരസഭാ നേതൃത്വം അതിശക്തമായി തിരിച്ചടിക്കാൻ തുടങ്ങി. വട്ടശ്ശേരിൽ തിരുമേനി റീത്തു പ്രസ്ഥാനത്തിനെതിരെ സുശക്തം പ്രതികരിച്ചു. നിലയ്ക്കൽ കൺവൻഷൻ ഉദ്ഘാടനവേളയിൽ വട്ടശ്ശേരിൽ തിരുമേനി അൽപം വികാരാവേശത്തോടെ പറഞ്ഞു: “നമ്മിൽ നിന്ന് ഒരു റീത്തു പുറപ്പെട്ടിരിക്കുന്നു. സങ്കടം, സങ്കടം, സങ്കടം!” തിരുമേനിയുടെ വാക്കുകളിലെ വികാരതീവ്രത അവിടെ കൂടിയിരുന്ന ജനതതിക്ക് തീർത്തും അനുഭവവേദ്യമായിരുന്നു. കിഴക്കേത്തലയ്ക്കൽ റമ്പാച്ചൻ റീത്തിന്റെ പൊള്ളത്തരങ്ങൾ തുറന്നുകാട്ടി തിരഞ്ഞെടുത്ത വേദികളിൽ മണിക്കൂറുകൾ നീണ്ട പ്രഭാഷണങ്ങൾ നടത്തി. ഒരിക്കൽ വട്ടശ്ശേരിൽ തിരുമേനിയും, റമ്പാച്ചനും കൂടി കുന്നംകുളത്തു വന്നു. പഴയപള്ളി അങ്കണത്തിൽ ചേർന്ന വമ്പിച്ച സദസ്സിനെ അഭിസംബോധന ചെയ്തുകൊണ്ട് റമ്പാച്ചൻ പ്രസംഗിക്കുകയായിരുന്നു. റീത്തുകാരുടെ വഞ്ചനയും, കാപട്യവും അദ്ദേഹം തുറന്നു കാട്ടി. റമ്പാച്ചൻ സമയപരിധി വിട്ട് ആവേശപൂർവ്വം പ്രസംഗിക്കുകയാണ്. ഒടുക്കം വട്ടശ്ശേരിൽ തിരുമേനിക്കു, പ്രസംഗം ചുരുക്കുവാൻ റമ്പാച്ചനോട് അഭ്യർത്ഥിക്കേണ്ടി വന്നു. റീത്തിൽ ചേർന്ന പുലിക്കോട്ടിൽ യൌസേഫ് റമ്പാച്ചന്റെ ജന്മനാടായ കുന്നംകുളത്തു നിന്ന് ആരും റീത്തിൽ ചേരാൻ ഉണ്ടായില്ല എന്നതാണ് സത്യം. റമ്പാച്ചന്റെ സ്വന്തം സഹോദരനോ, സഹോദരിമാരോ, അവരുടെ കുടുംബത്തിൽപെട്ടവരോ ആരും റമ്പാച്ചന്റെ കൂടെ കത്തോലിക്കാ സഭയിൽ ചേരാൻ മുന്നോട്ടുവന്നില്ല.

മലങ്കരസഭയിൽ നിന്ന് തിരിച്ചടി കിട്ടാൻ തുടങ്ങിയപ്പോൾ മാർ ഈവാനിയോസിന്റെ ബുദ്ധി ഉണർന്ന് പ്രവർത്തിച്ചു. അതിന്റെ ഫലമായി ഒട്ടും വൈകാതെ പാപ്പായുടെ ഇന്ത്യയിലെ ഡെലിഗേറ്റ് അപ്പസ്തോലിക്കായെ ചെന്നു കണ്ട് റോമാ സഭയിൽ ചേരുന്നതിനുള്ള നടപടികൾ സംബന്ധിച്ച വിശദാംശങ്ങൾ ചർച്ച ചെയ്ത് പെട്ടെന്ന് എല്ലാം ശരിപ്പെടുത്തി വെച്ചു.

ഇതിനിടെ കേരളത്തിലെ സിറിയൻ കത്തോലിക്കാ ബിഷപ്പുമാരിൽ ചിലർക്ക് മാർ ഈവാനിയോസ്, റോമൻ കത്തോലിക്കാ സഭയിൽ വരുന്നതിനോട് ഉള്ളിൽ വിരോധം ഉണ്ടായിരുന്നു. മുടിയനായ പുത്രനെപ്പോലെ, ജനിച്ചു വളർന്ന ഓർത്തഡോക്സ് സഭയെ ഉപേക്ഷിച്ച് അവിടെ നിന്നു കിട്ടാവുന്ന തെല്ലാം കവർന്നെടുത്ത് റോമാ സഭയുടെ പണസമൃദ്ധിയിൽ കണ്ണുവെച്ച് അതിൽ ചേരാൻ പോകുന്ന മാർ ഈവാനിയോസ് ഒടുവിൽ തങ്ങൾക്ക് ഒരു ബാധ്യതയായിത്തീരുമോ എന്നായിരുന്നു അവരുടെ പേടി. മലങ്കരസഭയെ കഷ്ടപ്പെടുത്തിയ മാർ ഈവാനിയോസിന്റെ അതിസാമർത്ഥ്യം തങ്ങളുടെ ഇടയിൽ തൊഴുത്തിൽകുത്ത് ഉണ്ടാക്കി ഒടുവിൽ തങ്ങളെ കണ്ണീരു കുടിപ്പി ക്കുമോ എന്ന് അവർ ഭയന്നു പോയെങ്കിൽ അവരെ കുറ്റപ്പെടുത്താൻ വയ്യ.

'വരാനുള്ളത് വഴിയിൽ തങ്ങില്ല' എന്നാണ് പ്രമാണം. ആ ദുരന്തം സംഭ വിച്ചു. '1106 കന്നി 4. അതായത് 1930 സെപ്തംബർ 20 ശനിയാഴ്ച രാവിലെ ഏഴര മണിക്ക് കൊല്ലത്തു ചെന്ന് ലത്തീൻ ബിഷപ്പ് ഡോ. അലോഷ്യസ് ബൻസിഗറിന്റെ മുമ്പിൽ മുട്ടുകുത്തി പീയൂസ് പതിനൊന്നാമൻ മാർപ്പാപ്പാ വെഞ്ചരിച്ച വെന്തിങ്ങ കഴുത്തിലണിഞ്ഞ്, ഉർബൻ എട്ടാമൻ മാർപ്പാപ്പാ നിർദേ ശിച്ചിട്ടുള്ള സത്യവാചകങ്ങൾ ഏറ്റുപറഞ്ഞ് കത്തോലിക്കനായി. 'പുന രൈക്യം' എന്ന ഓമനപ്പേരിട്ട് റീത്തു കുഞ്ഞാടുകൾ ഈ നടപടിക്ക് ഉച്ചത്തിൽ ഊശാന പാടി. കുറെ സ്ഥാനമോഹികളും, അസംതൃപ്തരും, ദുർവൃത്തരും, എറാൻമൂളികളും സ്വയം ഒരു തീരുമാനമെടുക്കാൻ കഴിവില്ലാത്തവരുമായ ഒരുപറ്റം ആളുകൾ 'റീത്തു' മായി കത്തോലിക്കാ സഭയിലേക്ക് ചേരി മാറി" (വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെ കോട്ട, പേജ് 117-118).

ഇതിനു മുൻപുതന്നെ മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടാൻ വട്ടശ്ശേ രിൽ തിരുമേനി നടപടികൾ ആരംഭിച്ചിരുന്നു. "ബഥനി മെത്രാന്മാർ ഇരു വരും റോമാ സഭയിൽ ചേരുമെന്നു വ്യക്തമായി ധരിച്ചയുടൻ തന്നെ, അവർക്കു പകരം മേൽപ്പട്ടക്കാരെ വാഴിക്കുന്നതിനുള്ള നടപടികൾ ആരംഭിച്ചു. 1106 ചിങ്ങം 19 ന് മലങ്കര അസോസിയേഷൻ പഴയസെമിനാരിയിൽ ചേർന്നു. യോഗം കലക്കുന്നതിനു പറ്റിയില്ലെങ്കിലും, അമംഗളമാക്കണമെന്നു വച്ചു റോമ്മാ - ബഥനിക്കാരും, പാത്രിയർക്കീസ് പക്ഷക്കാരും മറ്റും ലഘുലേഖക ളും, പരസ്യക്കടലാസും വാറോലകളും വിതരണം ചെയ്തു. എങ്കിലും കുഴ പ്പങ്ങൾ ഒന്നും ഉണ്ടായില്ല. ഉന്നയിച്ച പ്രശ്നങ്ങൾ ആരോഗ്യപരമായ വാദപ്ര തിവാദങ്ങൾക്കു ശേഷം ഐകകണ്ഠ്യേന പാസ്സാക്കുകയാണ് ചെയ്തത്. മാനേജിങ്ങ് കമ്മിറ്റിയുടെ അംഗസംഖ്യ മുപ്പത്തിമൂന്നായി ക്ലിപ്തപ്പെടുത്തി. അംഗങ്ങളെ തെരഞ്ഞെടുത്തു. കൈവിട്ടുപോയി എന്നു തീർച്ചപ്പെട്ട ബഥനി മെത്രാന്റെ ഒഴിവിലേയ്ക്കും, മറ്റും ആവശ്യാനുസരണം വാഴിക്കുന്നതിനു പുത്തൻകാവിൽ ഗീവറുഗീസ് റമ്പാൻ, ഫാദർ മാത്യൂസ് പാറേട്ട്, ചെറിയമഠ ത്തിൽ സ്കറിയാ മല്പാൻ, വാളക്കുഴിയിൽ ജോസഫ് കത്തനാർ, ബഥനി യിലെ ഫാദർ അലക്സിയോസ്, കെ. സി. ചാക്കോ (യു. സി. കോളജ്) എന്നി വരെ തെരഞ്ഞെടുത്തു. ഭരണഘടനാ കമ്മിറ്റിയിലേക്കു കൂടുതൽ അംഗങ്ങളെ

തെരഞ്ഞെടുക്കുകയും ഘടനയുടെ നക്കൽ ശരിപ്പെടുത്തി ഒരു വർഷത്തിനകം അസോസിയേഷനിൽ ഹാജരാക്കണമെന്നു നിർദ്ദേശം നൽകുകയും ചെയ്തു. ഏലിയാസ് തൃതീയന്റെ സന്ദർശനവും, ബഥനി ഈവാനിയോസിന്റെ റോമാ പൂകലും ആസന്നമാണ്, രണ്ടു സംഗതികളും പലതരത്തിലുള്ള കുഴപ്പങ്ങൾക്കു വഴിതെളിക്കും; രണ്ടു ദിക്കിൽ നിന്നും ആക്രമണങ്ങൾ ഉണ്ടാകും എന്നു എല്ലാവർക്കും തന്നെ അറിയാമായിരുന്നു. അതിനുള്ള ഒരു തയ്യാറെടുക്കൽ ആയിരുന്നു ഈ അസോസിയേഷൻ എന്നു പറഞ്ഞാൽ തെറ്റാവില്ല" (മ. ന., വാല്യം 4, പേജ് 781 – 782).

മേൽപ്പട്ട സ്ഥാനത്തേക്ക് മലങ്കര അസോസിയേഷൻ തിരഞ്ഞെടുത്ത ആറു പേരിൽ നിന്ന് ആദ്യം മെത്രാനായി വാഴിക്കപ്പെട്ടത് പുത്തൻകാവ് ഗീവറുഗീസ് റമ്പാനായിരുന്നു. 1930 നവംബർ 3 ന് തിങ്കളാഴ്ച ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായും, വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും, കോട്ടയം ഇടവകയുടെ പാമ്പാടി കുറിയാക്കോസ് മാർ ഗ്രിഗോറിയോസും ഉൾപ്പെട്ട സുന്നഹദോസ് പരുമല വെച്ച് എപ്പിസ്കോപ്പയായി വാഴിച്ചു. ഒരു എം. എ. ക്കാരൻ മെത്രാൻ സഭ വിട്ടുപോയതിന്റെ ചൂടാറും മുൻപെ – ഒന്നര മാസത്തിനകം, കൃത്യമായിപ്പറഞ്ഞാൽ 43-ാം പക്കം – മറ്റൊരു എം. എ. ക്കാരനെ വട്ടശ്ശേരിൽ തിരുമേനി മേൽപ്പട്ടക്കാരനായി വാഴിച്ചു.

ആ വർഷത്തെ പരുമലപ്പെരുനാൾ ഞായറാഴ്ചയായിരുന്നു. നാടിന്റെ നാനാ ഭാഗത്തു നിന്നും അനേകം പട്ടക്കാരും, ജനങ്ങളും പരുമല വന്നുകൂടി. രണ്ടു ദിവസത്തെ നിൽപ്പിനു തയ്യാറായിട്ടാണ് ദൂരദിക്കുകളിൽ നിന്നുള്ള ഭക്തജനങ്ങൾ പരുമല വന്നുചേർന്നത്. രണ്ടാം തീയതി ഞായറാഴ്ച പരുമലത്തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിൽ സംബന്ധിച്ച് അനുഗ്രഹങ്ങൾ പ്രാപിപ്പാനും, അതുകഴിഞ്ഞ് അടുത്ത ദിവസം നടക്കുന്ന മെത്രാനഭിഷേകത്തിൽ പങ്കെടുത്തു സാഫല്യമടയാനും. ജനങ്ങളുടെ മുഖത്ത് എന്തെന്നില്ലാത്ത ആഹ്ളാദവും, വീറും, പ്രത്യക്ഷമായിരുന്നു.

നവംബർ 3 തിങ്കളാഴ്ച രാവിലെ ഏഴു മണിക്ക് പ്രഭാതനമസ്ക്കാരത്തോടെ ആരംഭിച്ച സുദീർഘമായ ശുശ്രൂഷാ കർമ്മങ്ങളിൽ സഭാമക്കൾ ഭക്തിപുരസ്സരം പങ്കു കൊണ്ട് അനുഗ്രഹം പ്രാപിച്ചു.

പ്രധാന കാർമ്മികത്വം വഹിച്ചിരുന്ന ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ വി. കുർബ്ബാനയുടെ 'തൂയോബോ' ശുശ്രൂഷയ്ക്കായി മദ്ബഹായിലേക്കു പ്രവേശിച്ചു. സഹമെത്രാപ്പോലീത്താമാർ ഗീവർഗീസ് റമ്പാനെ ശുശ്രൂഷക്കുപ്പായം, ഹൈമനിയ്ക്കാ, ഇടക്കെട്ട്, കൈയുറ, മസ്നപ്സാ എന്നിവ ധരിപ്പിച്ചു. തലയും, മുഖവും ശോശപ്പാ കൊണ്ടു മൂടി. കാതോലിക്കാ ബാവായും, മെത്രാപ്പോലീത്താമാരും റമ്പാച്ചന്റെ മുമ്പാകെ മുട്ടുകുത്തി.

പരിശുദ്ധ കാതോലിക്കാ ബാവാ ഇപ്രകാരം പ്രസ്താവിച്ചു: "പൗരസ്ത്യ ശ്ലൈഹിക സിംഹാസനത്തിന്റെ അധികാരത്തിൻ കീഴിലുള്ള പരിശുദ്ധ സഭ

യിൽ എപ്പിസ്കോപ്പയായിരിക്കുവാൻ പരിശുദ്ധ റൂഹാ അങ്ങയെ വിളിച്ചിരിക്കുന്നു."

അപ്പോൾ, "ആയത് ഞാൻ സമ്മതിച്ച് സ്വീകരിച്ചിരിക്കുന്നു" എന്ന് മറുപടി പറഞ്ഞ് റമ്പാച്ചൻ പ. ബാവായുടെ മുമ്പാകെ മുട്ടുകുത്തി.

തുടർന്ന് ധ്യാനത്തിനും, പ്രാർത്ഥനയ്ക്കുമായി നിയുക്ത മെത്രാനെ പ്രത്യേകം സജ്ജമാക്കിയ മുറിയിലേക്ക് മെത്രാപ്പോലീത്തന്മാർ ആനയിച്ചിരുത്തി. പ. ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ വിശുദ്ധ കുർബ്ബാന തുടർന്നു. ഇതിനിടയിലാണ് സ്ഥാനാഭിഷേകത്തിന്റെ ഒന്നാം ഘട്ടം പുനരാരംഭിച്ചത്. ധ്യാനനിരതനായിരുന്ന സ്ഥാനാർത്ഥിയെ മേൽപ്പട്ടക്കാർ വി. മദ്ബഹായിലേക്ക് കൂട്ടിക്കൊണ്ടു വന്നു. അദ്ദേഹം കിഴക്കോട്ട് അഭിമുഖമായി കൈകൾ കെട്ടി മുട്ടിൻമേൽ നിന്നു. തുടർന്ന് ശുശ്രൂഷകൾ ആരംഭിച്ചു. സങ്കീർത്തനങ്ങളും, പ്രൊമിയോൻ മുതലായ പ്രാർത്ഥനകളും, ചൊല്ലിയ ശേഷം മെത്രാപ്പോലീത്തന്മാർ ശ്ളീഹാ വായന നടത്തുകയും പ. കാതോലിക്കാ ബാവാ റമ്പാച്ചന്റെ തലയിൽ ഏവൻഗേലിയോൻ വച്ചു വായിക്കുകയും ചെയ്തു. പ്രാരംഭ ശുശ്രൂഷയ്ക്കു ശേഷം നിയുക്ത മെത്രാപ്പോലീത്താ സത്യവിശ്വാസം ഏറ്റുപറഞ്ഞും വേദവിപരീതങ്ങൾ ഉപേക്ഷിച്ചും, സഭയോടും, കാതോലിക്കേറ്റിനോടും, കാതോലിക്കാ ബാവായോടുമുള്ള അനുസരണവും വിധേയത്വവും പ്രഖ്യാപിച്ചുകൊണ്ടുള്ള 'ശൽ മൂസാ' വായിച്ചു. "വിശുദ്ധ മദ്ബഹായുടേയും, പരിശുദ്ധ കാതോലിക്കാ ബാവായുടേയും, മെത്രാപ്പോലീത്തന്മാരുടേയും, വൈദിക ഗണങ്ങളുടെയും, ബഹുജനങ്ങളുടെയും മുൻപാകെ ഞാൻ ഈ വിശ്വാസം പ്രഖ്യാപിക്കുന്നു" എന്ന് റമ്പാച്ചൻ ഉറക്കെപ്പറഞ്ഞ് ശൽമൂസയിൽ ഒപ്പുവച്ച് പ. ബാവായെ ഏൽപ്പിച്ചു. വിശുദ്ധ മദ്ബഹായിൽ നടക്കുന്ന ഓരോ കർമ്മവും ജനങ്ങൾ ആഹ്ലാദ, ഭക്തിസമ്മിശ്രമായ വികാരങ്ങളോടെ ശ്രദ്ധിച്ചു നിന്നു. കിഴക്കെതലയ്ക്കൽ തോമ്മാ കത്തനാരും സന്നിഹിതനായിരുന്നു. ഗീതങ്ങൾ ഏറ്റു ചൊല്ലിയും, പ്രാർത്ഥനകൾ നടത്തിയും അച്ചൻ ശുശ്രൂഷയിൽ പങ്കുകൊണ്ടു.

പട്ടാഭിഷേക പ്രഖ്യാപനമായിരുന്നു രണ്ടാം ഘട്ട ശുശ്രൂഷകളിലെ ഏറ്റവും പ്രാധാന്യമർഹിക്കുന്നതും വിശുദ്ധാത്മശക്തി പകരുന്നതുമായ കർമ്മം. സ്ഥാനാർത്ഥി, മുഖ്യകാർമ്മികനായ കാതോലിക്കാ ബാവായുടെ മുന്നിൽ മുട്ടുകുത്തിയപ്പോൾ മേൽപ്പട്ടക്കാർ റമ്പാച്ചനെ കാപ്പ കൊണ്ട് മറച്ചുപിടിച്ച് തലയിൽ നിന്ന് മസ്നപ്സാ നീക്കി. ബാവാ വിശുദ്ധ കുർബ്ബാനയിൽ കൈകൾ ആവസിച്ച് വിശുദ്ധാത്മശക്തി പകർന്നു. പരിശുദ്ധാത്മദാനത്തിന്റെ ഈ അതുല്യ നിമിഷത്തിൽ പരുമല സെമിനാരിയിലെ വലിയ മണി മന്ത്രമധുരമായി മുഴങ്ങി. മറുബഹസാകൾ കിലുങ്ങി. ജനങ്ങൾ ഭക്തി നിർഭരമായി 'കുറിയേലായിസോൻ' എന്ന് അത്യുച്ചത്തിൽ ചൊല്ലിക്കൊണ്ടിരുന്നു. മേൽപ്പട്ടക്കാർ സ്ഥാനാർത്ഥിയുടെ തലയിൽ കൈവച്ചു പ്രാർ ത്ഥിച്ചു. തുടർന്ന് പ. കാതോലിക്കാ ബാവാ സ്ഥാനാർത്ഥിയുടെ ശിരസ്സിൽ കൈവച്ചുകൊണ്ട് "അനുഗ്രഹിക്കപ്പെട്ട ഇടവകയായ പൗരസ്ത്യ മലങ്കര ഓർത്തഡോക്സ് സഭയ്ക്കായി

പിതാവിന്റെയും, പുത്രന്റെയും, പരിശുദ്ധറൂഹായുടേയും നാമത്തിൽ നിത്യ ജീവനായി എപ്പിസ്കോപ്പാ പട്ടം കെട്ടപ്പെട്ടിരിക്കുന്നു" എന്ന് ഉച്ചത്തിൽ ഉദ്ഘോഷിച്ചുകൊണ്ട് നെറ്റിയിൽ മൂന്നു പ്രാവശ്യം റൂശ്മാ ചെയ്തനുഗ്രഹിച്ചു. മാർ പീലക്സിനോസ് എന്ന സ്ഥാന നാമം പ. ബാവാ പ്രഖ്യാപിച്ചു. തുടർന്ന് മേൽപ്പട്ടസ്ഥാനത്തിനാവശ്യമായ ശീലമുടി, പത്രസീൻ, കാപ്പ, കുരിശുമാല, സ്ളീബാ തുടങ്ങിയവ ധരിപ്പിച്ച്, തിരുമേനിയെ പടിഞ്ഞാറോട്ട് അഭിമുഖമായി സിംഹാസനത്തിൽ ഇരുത്തി.

സിംഹാസനത്തിൽ ജനങ്ങൾക്ക് അഭിമുഖമായി കൈയിൽ സ്വർണ്ണ സ്ളീബാ വഹിച്ചുകൊണ്ടിരിക്കുന്ന കൊച്ചുതിരുമേനിയെ ജനസഞ്ചയത്തിന് കണ്ടിട്ടും, കണ്ടിട്ടും മതിവരുന്നില്ല. പുത്തൻകാവിൽ നിന്നു വന്നിരുന്ന ചില വൃദ്ധജനങ്ങൾ തൽസമയം ആനന്ദാശ്രുക്കൾ പൊഴിച്ചുകൊണ്ട് സന്തോഷാധിക്യത്താൽ തേങ്ങിക്കരഞ്ഞു. വർഷങ്ങൾക്കു മുമ്പ് ജനനസമയത്ത് മരിച്ചു പോയി എന്നു കരുതിയ കുഞ്ഞ് വളർന്നു വലുതായി മലങ്കരസഭയിലെ വിവേകമുള്ള ആട്ടിൻപറ്റത്തെ മേച്ചുഭരിക്കേണ്ട മഹാപുരോഹിതന്റെ പദവിയിൽ എത്തിച്ചേർന്നിരിക്കുന്ന മഹനീയ കാഴ്ച കണ്ട പിതാവ് തോമ്മാ കത്തനാരുടെ നയനങ്ങളും നിറഞ്ഞു കവിഞ്ഞു.

അടുത്തതായി 'ഓക്സിയോസ്' വിളിയാണ് നടന്നത്. തിരുമേനിയെ സിംഹാസനത്തിലിരുത്തി മൂന്നു പ്രാവശ്യം ഉയർത്തിയപ്പോൾ സ്ലീബാ ഉയർത്തി തിരുമേനി ജനങ്ങളെ വാഴ്ത്തി. 'ഈ സ്ഥാനത്തിനിദ്ദേഹം യോഗ്യൻ' എന്നു പ്രഖ്യാപിക്കുന്ന 'ഓക്സിയോസ്' ബാവാ ഈ അവസരത്തിൽ ഉച്ചത്തിൽ ചൊല്ലുകയും മറ്റു വൈദികരും, ജനങ്ങളും അത്യുച്ചത്തിൽ ഏറ്റുപാടി അത് അംഗീകരിക്കുകയും ചെയ്തു. തുടർന്ന് 'ഞാൻ നല്ല ഇടയനാകുന്നു. നല്ല ഇടയൻ ആടുകൾക്കു വേണ്ടി തന്റെ ജീവനെ നൽകുന്നു...." എന്നു തുടങ്ങുന്ന വേദഭാഗം ഉയർത്തിപ്പിടിച്ച സിംഹാസനത്തിലിരുന്നു കൊണ്ട് കൊച്ചു തിരുമേനി വായിച്ചു. മാർ പീലക്സിനോസ് കൊച്ചുതിരുമേനിയുടെ മന്ത്രനാദം പരുമലപ്പള്ളിയുടെ ചുമരുകളിൽ തട്ടി പ്രതിധ്വനിച്ചു.

എല്ലാവരുടെയും സമ്മതവും, സഭയുടെ അധികാരവും കൈയേൽക്കുന്നതിന്റെ പ്രതീകമായി വിശേഷബുദ്ധിയുള്ള ആട്ടിൻകൂട്ടത്തെ നീതി പാതയിലേക്കു നയിക്കുന്നതിനു വേണ്ടി "കർത്താവ് സെഹിയോനിൽ നിന്ന് അങ്ങേയ്ക്ക് ബലമുള്ള ചെങ്കോൽ അയയ്ക്കുകയും അങ്ങ് ശത്രുക്കളുടെ മേൽ അധികാരം നടത്തുകയും ചെയ്യും" എന്ന പ്രാർത്ഥനയോടെ പ. കാതോലിക്കാ ബാവാ അപ്പോസ്തോലികാധികാരത്തിന്റെ അംശവടി നൽകി. തുടർന്ന് ഗുണദോഷങ്ങളടങ്ങിയ രഹസ്യോപദേശം ബാവാ നൽകിക്കൊണ്ടിരുന്നപ്പോൾ ഉയർന്ന മണിനാദവും, ഇമ്പമാർന്ന പ്രാർത്ഥനാ ഗാനങ്ങളും അന്തരീക്ഷത്തെ ഭക്തിസാന്ദ്രമാക്കി. പിന്നീട് പ. കാതോലിക്കാ ബാവായും, മെത്രാപ്പോലീത്താമാരും, നവാഭിഷിക്തനായ മെത്രാന് സമാധാന ചുംബനം നൽകി. എല്ലാവിധ സ്ഥാനമാന ചിഹ്നങ്ങളും അണിഞ്ഞ് കൊച്ചുതിരുമേനി അംശവടി ഉയർത്തി കുരിശാകൃതിയിൽ ജനങ്ങളെ വാഴ്ത്തി അനുഗ്രഹിച്ചതോടെ

അഞ്ചു മണിക്കൂർ നീണ്ടു നിന്ന മെത്രാഭിഷേക ശുശ്രൂഷയ്ക്കു തിരശ്ശീല വീണു. പിന്നീട് കൊച്ചു തിരുമേനി വി. കുർബ്ബാനയുടെ ശേഷം ഭാഗം പൂർത്തിയാക്കി.

വി. കുർബ്ബാനാനന്തരം പരുമല പരിശുദ്ധന്റെ കബറിടത്തിൽ കൊച്ചുതിരുമേനി ധൂപപ്രാർത്ഥന നടത്തി. ഒരു ചെറു പ്രസംഗവും ചെയ്തു. തിരുമേനിയുടെ സ്ലീബാ മുത്തിയാണ് ജനങ്ങൾ പിരിഞ്ഞുപോയത്. വൈദികരുടെ കൂട്ടത്തിൽ നിന്ന് പിതാവ് തോമ്മാ കത്തനാരാണ് ആദ്യം വന്ന് കൈമുത്തിയത്. സന്തോഷമോ, അഭിമാനമോ, വാത്സല്യമോ എന്തായിരുന്നു ആ പിതാവിന്റെ ഉള്ളിൽ. മകന്റെ മുമ്പിൽ തലവണങ്ങി കൈമുത്തുമ്പോൾ സ്ഥായിയായി ഉണ്ടായിരുന്ന ചേതോവികാരം എന്ന് തീർത്തുപറയാൻ വയ്യ!

തുമ്പമൺ ഭദ്രാസനാധിപനായിട്ടാണ് മാർ പീലക്സിനോസ് ചുമതലയേറ്റത്. കാര്യമായ പൊതുസ്ഥാപനങ്ങളോ, അരമനയൊ, സ്വന്തം ഓഫീസോ ഇല്ലാതിരുന്ന തുമ്പമൺ ഭദ്രാസനത്തെ അടിമുതൽ തൊട്ട് കെട്ടിപ്പടുക്കുവാൻ തയ്യാറായി ഉൽപ്പതിഷ്ണുവായ ആ യുവ പ്രധാനാചാര്യൻ കർമ്മരംഗത്തേക്കിറങ്ങി.

# 14

# അന്നത്തെ തുമ്പമൺ ഭദ്രാസനം

പത്രോസ് തൃതീയൻ പാത്രിയർക്കീസ് 1876 –ൽ മലങ്കരയെ ഏഴു ഭദ്രാസനങ്ങളാക്കി. അതിൽപെട്ടതാണ് തുമ്പമൺ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നിലയ്ക്കൽ അഥവാ ചായൽ പള്ളി തുമ്പമൺ ഭദ്രാസനാതിർത്തിക്കുള്ളിലായിരുന്നു. തുമ്പമൺ ഭദ്രാസനം രൂപവൽക്കരിക്കുമ്പോൾ അന്ന് 21 പള്ളികളേ ഉണ്ടായിരുന്നുള്ളൂ. ഭദ്രാസനാധിപന് ആസ്ഥാനമോ മറ്റു സൗകര്യങ്ങളോ ഉണ്ടായിരുന്നില്ല. ഭദ്രാസനത്തിന്റെ പ്രഥമ മെത്രാ പ്പോലീത്താ കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് ആയിരുന്നു. ഭരണകാലം 1876 മുതൽ 1884 വരെ. 1884 –ൽ അദ്ദേഹം ജന്മനാടായ പാമ്പാക്കുട വെച്ച് കാലം ചെയ്തു. അവിടെ കബറടക്കപ്പെട്ടു. പാമ്പാക്കുട വലിയപള്ളിപ്പറമ്പിലെ ഒരു പ്രത്യേക കെട്ടിടത്തിൽ കബറിടം കാണാം. ഇദ്ദേഹത്തിന് തുമ്പമൺ ഭദ്രാസനം ശരിക്ക് ഭരിക്കാൻ കഴിഞ്ഞില്ലെന്നാണ് ചരിത്രകാരൻമാർ പറയുന്നത്. പാത്രിയർക്കീസ് ബാവാ സ്വന്ത ഇഷ്ട പ്രകാരമാണ് മെത്രാന്മാരെ വാഴിച്ചത്. ജനസമ്മതം നോക്കിയായിരുന്നില്ല തിരഞ്ഞെടുപ്പ്. ഇതിന്റെ ഫലമായി ചില ഇടവകക്കാർ അവരെ ഭരിക്കാനാക്കിയ മെത്രാപ്പോലീത്തായെ അംഗീകരിച്ചില്ല. കൊച്ചി ഇടവകയുടെ ശമവൂൻ മാർ ദീവന്നാസ്യോസിനും തുമ്പമൺ ഇടവകയുടെ ഗീവർഗീസ് മാർ യൂലിയോസിനും ഭരിക്കാൻ സാധിച്ചില്ലത്രെ. അതിനു മുൻപ് പുലി ക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായായി ഭരണം നടത്തി വരികയായിരുന്നു. അദ്ദേഹത്തിന്റെ വമ്പിച്ച അധികാരം ഇല്ലായ്മ ചെയ്യുന്നതിനാണ് പത്രോസ് പാത്രിയർക്കീസ് മലങ്കരയെ ഏഴു ഭദ്രാസനങ്ങളായി ഭാഗിച്ച് ഏഴ് മെത്രാൻമാരെ ആക്കിയത്. കൊച്ചി ഭദ്രാസനാധിപനായിരുന്ന ശമവൂൻ മാർ ദീവന്നാസ്യോസ്, തന്നെ ഇടവകക്കാർ വകവെക്കുന്നില്ലെന്നും മറ്റും കാണിച്ച് പത്രോസ് പാത്രിയർ ക്കീസിന് അയച്ച പരാതിക്കത്തുകൾ ചരിത്ര രേഖയായി നമ്മുടെ മുൻപിൽ ഉണ്ട്.

സമുദായ വൈദിക ട്രസ്റ്റിയായിരുന്ന കോനാട്ട് മാത്തൻ മൽപ്പാൻ വട്ടിപ്പണക്കേസിൽ മൊഴികൊടുത്തതിൽ തുമ്പമൺ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായ കോനാട്ട് ഗീവർഗീസ് മാർ യുലിയോസിനെ ക്കുറിച്ച് പരാമർശിക്കുന്നുണ്ട്.

1092 കുംഭം 19 ന് നാലു മുതൽ ആറു വരെ പ്രതിഭാഗം രണ്ടാം സാക്ഷിയായി കോനാട്ട് മാത്തൻ മൽപ്പാൻ ഇങ്ങനെ മൊഴി കൊടുത്തതായി കാണുന്നു (വട്ടിപ്പണക്കേസ് മൊഴി, പേജ് 82):

"...... തുമ്പമൺ ഇടവകയ്ക്കു നിയമിക്കപ്പെട്ട യൂലിയോസ് എന്റെ അപ്പന്റെ അനുജനാണ്. എല്ലാ മെത്രാപ്പോലീത്തന്മാരും അവരവരുടെ ഇടവകകൾ

ഭരിച്ചുവന്നതു നേരിട്ടറിയാം......”

കുംഭം 25-ാം തീയതി വ്യാഴാഴ്ചയിലെ മൊഴി (പേജ് 102): “മാർ യൂലി യോസ് തുമ്പമൺ ഇടവക ഭരിച്ചിരുന്നു. തുമ്പമൺ മെത്രാസന എടവകയാണ് മാർ യൂലിയോസ് ഭരിച്ചിരുന്നത്. അദ്ദേഹത്തിന്റെ ഭരണകാലത്ത് ശെമ്മാശ നായിരുന്നത് ഞാനാണ്. അനേകം പള്ളികളിൽ നിന്ന് അദ്ദേഹത്തിന് കൈ മുത്തു കൊടുത്തിട്ടുണ്ട്. പട്ടം കൊടുത്തിട്ടുണ്ട്. പള്ളികൾക്കു കല്പന അയ ച്ചിട്ടുണ്ട്. അദ്ദേഹം പള്ളികളിൽ സഞ്ചരി ക്കുമ്പോൾ ഞാൻ കൂടെ ഉണ്ടായി രുന്നു. എന്നെക്കൂടാതെ അദ്ദേഹം പോയിട്ടുണ്ടോ എന്ന് സംശയമാണ്. 1059-ൽ ആണ് യൂലിയോസ് മരിച്ചതും. അന്നുവരെ അദ്ദേഹം ഭരിച്ചു.”

1092 മീനം 15 ബുധനാഴ്ചത്തെ ക്രോസിൽ അദ്ദേഹം ഇങ്ങിനെ മൊഴി കൊടുത്തു (പേജ് 173): “എന്റെ കാരണവർ മാർ യൂലിയോസു പാമ്പാക്കുട പള്ളിയിൽ വച്ചാണ് മരിച്ചത്.”

ചോദ്യം: ഭരണം ഇല്ലാതെ പാമ്പാക്കുടപള്ളിയിൽ താമസിക്കുമ്പോഴല്ലേ മരിച്ചത്? ഉത്തരം: പാമ്പാക്കുട പള്ളിയിൽ താമസിക്കുമ്പോഴാണ് മരിച്ചത്. എന്നാൽ ഭരണം ഇല്ലാതെ വന്നു താമസിക്കുമ്പോളല്ല. അദ്ദേഹം പള്ളിക ളിൽ സഞ്ചരിച്ചു വിശ്രമത്തിനായി പാമ്പാക്കുട വന്നു താമസിക്കു മ്പോളാണു മരിച്ചത്. അദ്ദേഹത്തിന്റെ റിക്കാർട്ടുകൾ താമസിച്ചിരുന്ന പാമ്പാക്കുട പള്ളിയിലായിരുന്നു. തുമ്പമൺ ഇടവക ഭരിച്ചിരുന്നതായി റിക്കാർട്ടുകൾ ഉണ്ടായിരുന്നു. ഇപ്പോൾ കാണുകയില്ലെന്നാണ് തോന്നു ന്നത്. കാണുമോ ഇല്ലയോ എന്നു നിശ്ചയമില്ല. നോക്കിയാലേ അറിയൂ.”

ചോദ്യം: തുമ്പമൺ ഇടവകയ്ക്കു ഭദ്രാസനാസ്ഥാനം ഉണ്ടോ? ഉത്തരം: അങ്ങനെ പ്രത്യേകം ഒരു സ്ഥലമില്ല.

വട്ടിപ്പണക്കേസിൽ കൊച്ചിരാജ്യത്തെ പോലീസ് സൂപ്രണ്ടും കമാൻ ണ്ടിംഗ് ഓഫീസറുമായിരുന്ന എം. എ. ചാക്കോ വാദി ഭാഗം അഞ്ചാം സാക്ഷിയായി 1092 ഇടവം 27 -നു ക്രോസിൽ ബോധിപ്പിച്ച മൊഴി (പേജ് 231):

“പത്രോസ് പാത്രിയർക്കീസ് ജനഹിതത്തിനു വിരോധമായിട്ടാണ് ഏഴ് ഇടവക ഉണ്ടാക്കിയത്. ജനങ്ങൾ പാത്രിയർക്കീസു വാഴിച്ച രണ്ടു മെത്രാൻ മാരെ ഭരിക്കാൻ സമ്മതിച്ചില്ല എന്നുള്ളതിൽ നിന്ന് എനിക്കുള്ള അനുമാനം ആണ്. ശിമയോൻ ദീവന്നാസ്യോസ് മരിച്ചിട്ട് ഇരുപത്, ഇരുപത്തഞ്ച് കൊല്ലമായി. മെത്രാപ്പോലീത്തായായിട്ട് അഞ്ചുപത്തു വർഷം ജീവിച്ചിരു ന്നിരിക്കണം. അദ്ദേഹം വളരെ നാൾ കൊച്ചി ഇരവീശപ്പള്ളിയിൽ ആണ് താമസിച്ചിരുന്നത്. കൊച്ചി ഇടവകക്കാര്യത്തിൽ അദ്ദേഹത്തെ ഒരു പള്ളി ക്കാരും വകവെച്ചു കാര്യങ്ങൾക്ക് ഏർപ്പെടുത്തിയിരുന്നില്ല. മാർ ജോസഫ് ദീവന്നാസ്യോസു മൂലമാണ് കാര്യങ്ങൾ നടത്തിച്ചു വന്നത്. അതുകൊണ്ട് അദ്ദേഹം ഭരിച്ചില്ലെന്നറിയാം. ഇരവീശപ്പള്ളി എന്നു പറഞ്ഞതു കൊച്ചി മെത്രാസന ഇടവകയിൽ ഉൾപ്പെട്ടതാണ്. സൈമൺ ദീവന്നാസ്യോസു ജീവിച്ചിരുന്ന കാലത്തു ഞാൻ എറണാകുളത്തും, അയ്യമ്പിള്ളിയിലും

താമസിച്ചിരുന്നു. അക്കാലത്തു ഞാൻ പഠിച്ചു നടക്കു കയായിരുന്നു. ഞാൻ അയ്യമ്പിള്ളിയിലും, എറണാകുളത്തും പഠിച്ചു. അതിൽപ്പിന്നെ മദ്രാസിൽ പോയി. 1889 –ൽ ആണ് പോയത് എന്നു തോന്നുന്നു. അന്ന് അദ്ദേഹം ജീവിച്ചിരിപ്പുണ്ടോ എന്ന് ഓർമ്മയില്ല. ജോസപ്പു ദീവന്നാസ്യോസു കൊച്ചി ഇടവക ഭരിച്ചിട്ടുള്ളതിലേക്കു ഞാൻ കല്പന കണ്ടിട്ടുണ്ടായിരിക്കണം എന്നാണ് എന്റെ ഓർമ്മ. ശിമയോൻ ദീവന്നാസ്യോസിനെ ജനങ്ങൾ സ്വീകരിച്ചില്ല എന്നുള്ളതിനു രേഖ ഒന്നും കണ്ടിട്ടില്ലെന്നാണ് തോന്നുന്നത്. ജോസപ്പു ദീവന്നാസ്യോസ് ഒരിക്കൽ സൈമൺ ദീവന്നാസ്യോസിനെയും കൂട്ടിക്കൊണ്ട് റായിൽ വന്ന് അവിടെയുള്ള ജനങ്ങളെ വിളിച്ചുകൂട്ടി ഇതു നിങ്ങളുടെ മെത്രാപ്പോലീത്താ യാണ് സ്വീകരിക്കണമെന്നു പറഞ്ഞു. എല്ലാവരും ത്യജിച്ചു. അപ്പോൾ ഞാനും കൂടെ ഉണ്ടായിരുന്നു. അന്ന് എനിക്ക് പത്തു പന്ത്രണ്ടു വയസ്സു ണ്ടായിരുന്നു എന്നു തോന്നുന്നു. അന്നു ഞാൻ അയ്യമ്പിള്ളി സ്കൂളിൽ പഠിക്കുകയായിരുന്നു. ആ സ്കൂളിൽ ക്ലാസില്ലാ യിരുന്നു. അഞ്ചാറു കൊല്ലം തുടർന്നു ഒരു വാദ്ധ്യാരെക്കൊണ്ടു പഠിപ്പിച്ച താണ്. പിന്നെ എറണാകുളത്തു പോയപ്പോൾ സ്റ്റാൻണ്ടേർഡ് ഉണ്ടായി. പിന്നെ ഒരു മെത്രാപ്പോലീത്താ, യൂലിയോസ് മെത്രാപ്പോലീത്തയാണ്. തുമ്പമൺ എടവകയിലെ ആണെന്നാണ് കേട്ടിരിക്കുന്നത്....."

ചുരുക്കത്തിൽ കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് തുമ്പമൺ ഭദ്രാസനം കാര്യമായി ഭരിച്ചിട്ടില്ലെന്നാണ് തോന്നുന്നത്. കഷ്ടിച്ച് എട്ടു കൊല്ലത്തെ ഭരണത്തിനു ശേഷം അദ്ദേഹം നിര്യാതനായപ്പോൾ ഭദ്രാസ നത്തിന്റെ ഭരണം പരുമല മാർ ഗ്രിഗോറിയോസിന് ലഭിച്ചു. നിരണം ഭദ്രാസ നത്തിനു പുറമെ അദ്ദേഹത്തെ ഏൽപ്പിച്ചതായിരുന്നു തുമ്പമൺ ഭദ്രാസനം. മലങ്കര ഒട്ടുക്ക് കാര്യാന്വേഷണത്തിന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അയച്ചിരുന്നത് പരുമലത്തിരുമേനിയെയായിരുന്നു. അതുകൊണ്ട് തുമ്പമൺ ഭദ്രാസനം ഭരിക്കാൻ അദ്ദേഹത്തിനും വേണ്ടത്ര സമയം കിട്ടിയിരുന്നില്ലെന്ന് വേണം പറയാൻ. എന്നാലും തുമ്പമൺ ഭദ്രാസന കാര്യങ്ങളിൽ ശ്രദ്ധിച്ചിരുന്നു. തുമ്പമൺ ഇംഗ്ലീഷ് മിഡിൽ സ്കൂൾ അദ്ദേഹത്തിന്റെ ഉത്സാഹത്താൽ ഉണ്ടായിട്ടുള്ളതാണ്. ജനങ്ങളുടെ ആദ്ധ്യാ ത്മിക ഉയർച്ചയ്ക്കും, ക്ഷേമത്തിനുമായി പരുമലത്തിരുമേനി കഠിന മായി പ്രയത്നിച്ചു. അക്കാലത്ത് നവീകരണക്കാരുടെ സ്വാധീനം മൂലം ഇടവകയിൽ കുഴപ്പങ്ങൾ വരാതെ തിരുമേനി തുമ്പമൺ ഭദ്രാസനത്തെ കാത്തുസൂക്ഷിച്ചു. പുറജാതിക്കാരെ സഭയിൽ ചേർക്കുവാൻ പരിശ്രമിച്ചിരുന്നു. അവർക്ക് ദേവാലയങ്ങൾ നിർമ്മിച്ചു കൊടുക്കാനും ശ്രദ്ധിച്ചു. ചെങ്ങന്നൂരിനു സമീപ മുള്ള 'കാളികുന്ന്' പള്ളി തിരുമേനിയുടെ പ്രയത്ന ഫലമത്രെ.

1884 മുതൽ 1902 വരെയായിരുന്നു പരുമല തിരുമേനിയുടെ തുമ്പമൺ ഭദ്രാസനഭരണകാലം. അദ്ദേഹത്തിന്റെ കാലശേഷം പുലിക്കോട്ടിൽ തിരുമേനി മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ തുമ്പമൺ ഭദ്രാസന ഭരണം ഏറ്റെടുത്തു. അദ്ദേഹം നിര്യാതനായപ്പോൾ 1909 –ൽ ഭദ്രാസന ഭരണം

പിൻഗാമിയായ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കൈയേറ്റു. അധികം താമസിയാതെ അബ്ദുള്ളാ പാത്രിയർക്കീസ് മലങ്കരയിൽ വന്നു കുഴപ്പ ങ്ങളെല്ലാം സൃഷ്ടിക്കുകയും, വട്ടശ്ശേരിൽ തിരുമേനിയെ മുടക്കു കയും ചെയ്തു. ആ സമയം തുമ്പമൺ ഭദ്രാസനം ഒറ്റക്കെട്ടായി വട്ടശ്ശേരിൽ തിരുമേനിയുടെ പുറകിൽ ഉറച്ചുനിന്നു. തുടർന്ന് അബ്ദുൽ മശിഹാ പാത്രി യർക്കീസ് ബാവാ മലങ്കര സന്ദർശിച്ചു. സി. ജെ. കുര്യനും മറ്റും സ്വാധീനം ചെലുത്തി പാത്രിയർക്കീസിനെ കോട്ടയം ഡിവിഷനിൽ കയറ്റാതെ നോക്കിയ പ്പോൾ അദ്ദേഹത്തെ തുമ്പമൺ ഭദ്രാസനം ഹൃദയംഗമമായി സ്വാഗതം ചെയ്തു. ചെങ്ങന്നൂർ പള്ളിയിൽ വച്ചായിരുന്നു അബ്ദൽ മശിഹാ പാത്രിയർക്കീസ് കണ്ടനാട്ട് കരോട്ടുവീട്ടിൽ യൂയാക്കിം റമ്പാ നെയും, വാകത്താനത്ത് ഗീവർഗീസ് റമ്പാനെയും മേൽപ്പട്ടക്കാരായി വാഴിച്ചത്. ഇതിൽ യൂയാക്കിം മാർ ഈവാനിയോസിനെ തുമ്പമൺ ഭദ്രാസനത്തിൽ നിയമിച്ചു. 1925 –ൽ ഇദ്ദേഹം കാലം ചെയ്തു പരുമല കബറടങ്ങി. തുടർന്ന് ഭദ്രാസന ഭരണം കല്ലാശ്ശേരിൽ മാർ ഗ്രിഗോറിയോസ് (പിന്നീട് മൂന്നാം കാതോലിക്കാ) ഏറ്റെടുത്തു. അദ്ദേഹം 1929–ൽ കാതോലിക്കാ ആയപ്പോൾ ഭദ്രാസന ഭരണത്തിന് മറ്റൊരു മെത്രാപ്പോലീ ത്തായെ ഏൽപ്പിക്കാൻ നിശ്ചയിച്ചു. അപ്പോഴാണ് 1930 –ൽ പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സിനോസ് അഭിഷിക്തനാകുന്നത്. തുടർന്ന് കൊച്ചുതിരുമേനി 33–ാം വയസ്സിൽ ഭദ്രാസനഭരണം ഏറ്റെടുത്തു. തുമ്പമൺ ഭദ്രാസനത്തിന് പേരു പറഞ്ഞ് പ്രത്യേ കമായി വാഴിക്കപ്പെട്ട ആദ്യത്തെ മേൽപ്പട്ടക്കാരനാണ് മാർ പീലക്സിനോസ്. 1930 മുതൽ 1951 വരെ ഇരുപത്തിരണ്ട് വർഷക്കാലം അദ്ദേഹം തുമ്പമൺ ഭദ്രാസനം ഭരിച്ചു.

ഭദ്രാസനഭരണം കൈയേൽക്കുമ്പോൾ മുൻപ് സൂചിപ്പിച്ചിരുന്നതു പോലെ തുമ്പമൺ ഇടവകയ്ക്ക് പൊതുസ്വത്തെന്നു പറയാൻ കാര്യമായി ഒന്നും ഉണ്ടായിരുന്നില്ല. ഭദ്രാസനാധിപന് താമസിക്കാൻ അരമനയോ, ഇരുന്നു ജോലി ചെയ്യാൻ ആഫീസോ, ഇല്ലായിരുന്നു. മെത്രാപ്പോലീത്തായുടെ ജീവസന്ധാ രണത്തിനു വേണ്ട ഉപാധികളും ഉണ്ടായിരുന്നില്ല. പാക്കനാർ പറഞ്ഞപോലെ വാ കീറിയ ദൈവം ഭക്ഷണവും തന്നു കൊള്ളുമെന്ന ഉറപ്പ് മാത്രമെ ഉണ്ടായി രുന്നുള്ളൂ. മെത്രാപ്പോലീത്തായുടെ ചിലവിന് എന്നു പറഞ്ഞ് കൃത്യമായി വരുമാനമാർഗ്ഗമൊന്നും അന്ന് നിലവിലില്ലായിരുന്നു. ഇത് തുമ്പമൺ ഭദ്രാസ നത്തിന്റെ മാത്രം പ്രത്യേകത യായിരുന്നില്ല. മലങ്കരസഭയിലെ ഒട്ടുമിക്ക ഭദ്രാസനങ്ങളുടെയും ഗതി ഇതു തന്നെയായിരുന്നു. നിലയില്ലാത്ത വെള്ള ത്തിൽ വീണ, നീന്തലറിയാത്ത ആളെപ്പോലെ വല്ലാതെ കഷ്ടപ്പെട്ടായിരുന്നു ഓരോ മേൽപ്പട്ടക്കാരനും നീന്തിത്തുടിച്ച് കാലം കഴിച്ചിരുന്നത്. ജീവിക്കാൻ മാർഗ്ഗമില്ലാതെ സഭ വിട്ടു പോകാൻ രഹസ്യ ആലോചനകൾ നടത്തിയവരുടെ കഥകൾ ഇന്നും പഴമ ക്കാരുടെ ഓർമ്മയിൽ കാണും. ഇന്നു കാണുന്ന പണസമൃദ്ധി അന്ന് സഭയിൽ ഉണ്ടായിരുന്നില്ല. കഴിഞ്ഞുകൂടാൻ വലിയ പ്രയാസമായിരുന്നു. ബ്രിട്ടീഷുകാർ ഇന്ത്യ അടക്കി ഭരിക്കുന്ന കാലമാണ്.

ജനങ്ങളുടെ ക്ഷേമ ത്തിൽ സായിപ്പിന് വലിയ താത്പര്യമൊന്നും ഉണ്ടായിരുന്നില്ല. നാട്ടിൽ ദാരിദ്ര്യവും, മുഴുപ്പട്ടിണിയും കൊടികുത്തിവാണു. ഓതറ ദയറായിൽ ഇപ്പോഴത്തെ കാതോലിക്കാ ബാവാ അച്ചനായി കഴിയുമ്പോൾ പട്ടിണി കിടന്ന് പരവശനായത് പലരും കേട്ടിരിക്കും. അതും ഒരു സംഭവം മാത്രം! അങ്ങിനെ എത്ര, എത്ര, കദനകഥകൾ!! ഇന്നത്തെ തലമുറയ്ക്ക് അതെല്ലാം പറഞ്ഞാൽ വിശ്വസിക്കുവാൻ പ്രയാസമാകാം. ഇന്ന് ലക്ഷങ്ങൾ വിലപിടിച്ച മുന്തിയ കാറുകളിൽ സഞ്ചരിക്കുന്ന മെത്രാപ്പോലീത്താമാരെ കണ്ട് പരിചയിച്ച പുത്തൻ തലമുറയ്ക്ക് ഒരു എം. എ. ബി. ഡി. ക്കാരൻ മെത്രാച്ചൻ ടൗൺ ബസ്സിൽ യാത്ര ചെയ്യാൻ വെയിലും കൊണ്ട് പെട്ടിയും തൂക്കിപ്പിടിച്ച് റോഡരുകിൽ കാത്തുനിന്നിരുന്നു എന്നു പറയുമ്പോൾ എങ്ങിനെ വിശ്വസിക്കാൻ കഴിയും സുഹൃത്തേ? അങ്ങിനെ ഒരു കാലം ഉണ്ടായിരുന്നു!!

തുമ്പമൺ ഇടവകയുടെ ഒന്നാമത്തെ മെത്രാപ്പോലീത്തായായിരുന്ന കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് ജന്മനാടായ പാമ്പാക്കുട ഇരുന്നാണ് ഭദ്രാസനഭരണം നടത്തിയത്. പരുമല തിരുമേനി പരുമല സെമിനാരിയിൽ ഇരുന്ന് തുമ്പമൺ ഭദ്രാസനം ഭരിച്ചു. മലങ്കര മെത്രാപ്പോ ലീത്താമാർ പഴയസെമിനാരിയിൽ ഇരുന്നായിരുന്നു തുമ്പമൺ ഭദ്രാസന ഭരണം. ഗീവർഗീസ് ദ്വിതീയൻ ബാവാ, ഗ്രിഗോറിയോസ് മെത്രാ പ്പോലീത്തായായിരുന്ന കാലത്തു പലപ്പോഴും കുണ്ടറ സെമിനാരിയിലിരു ന്നാണ് ഭദ്രാസനം ഭരിച്ചിരുന്നത്. ചുരുക്കത്തിൽ ആരും തന്നെ തുമ്പമൺ ഭദ്രാസനത്തിന്റെ നാലതിരുകൾക്കുള്ളിൽ വസിച്ചുകൊണ്ട് ഭരിച്ചില്ല. ആ കുറവ് നികത്തുവാനാണ് കൊച്ചുതിരുമേനി ആദ്യം ശ്രമിച്ചത്. മെത്രാൻ പട്ടം കിട്ടിയ ആദ്യ നാളുകളിൽ കുറച്ചു ദിവസം പുത്തൻകാവ് പള്ളിയിൽ താമസിച്ചുകൊണ്ട് ഭദ്രാസന പുനർനിർമ്മാണ പദ്ധതികളെക്കുറിച്ച് ഗാഢമായി ചിന്തിച്ചു. അതിന്റെ സാക്ഷാത്ക്കാരമാണ് ഇന്നു നാം കാണുന്ന 'തുമ്പമൺ ഭദ്രാസനം.'

മുൻപ് സൂചിപ്പിച്ച ശമവൂൻ മാർ ദീവന്നാസ്യോസിന്റെ കൊച്ചി ഇടവകയ്ക്കും പഴയകാലത്ത് ആസ്ഥാനമെന്ന് പറയാവുന്ന യാതൊരു സ്ഥലവും ഉണ്ടായിരുന്നില്ല. 1946 ആഗസ്റ്റ് നാലിനായിരുന്നു പാത്രിയർ ക്കീസ് ഭാഗത്തെ കൊച്ചി ഇടവകയ്ക്കു വേണ്ടി പൌലൂസ് മാർ സേവേറി യോസിനെ വാഴിച്ചുപോകരുതെന്നും നാട്ടിൽ വന്നാൽ താമസിക്കാൻ ഇടമി ല്ലാതെ നട്ടം തിരിഞ്ഞ് ഒടുവിൽ വൃക്ഷച്ചുവട്ടിൽ കഴിയേണ്ടിവരുമെന്നും മലങ്കരയിൽ നിന്നു ചില കുബുദ്ധികൾ അപ്രേം പ്രഥമന് എഴുതി അയച്ചു. അതിന്റെ ഫലമായി പട്ടാഭിഷേകം കഴിഞ്ഞശേഷം അപ്രേം പാത്രിയർ ക്കീസ് നവാഭി ഷിക്തനായ സേവേറിയോസിനോട് ചോദിച്ചു.

“സേവേറിയോസെ, മലയാളത്തു ചെന്നാൽ നിനക്ക് ഒരു ഇരിപ്പിടം എവിടെ?” 'അതിനു നാം നൽകിയ ആശാപൂർവമായ മറുപടി ശ്രദ്ധിച്ചിട്ട് “അടി പതറാതെ ധൈര്യസമേതം പരിശ്രമിക്കുക” എന്നു കല്പിച്ചരുളുകയും

ചെയ്തു (1958 ഏപ്രിൽ 17 -നു കൊരട്ടി സീയോൻ സെമിനാരിയുടെ ഉദ്ഘാടനയോഗത്തിൽ കൊച്ചി ഭദ്രാസനാധിപതി പൗലൂസ് മാർ സേവേറി യോസ് നടത്തിയ സ്വാഗതപ്രസംഗത്തിൽ നിന്ന്).

മാർ പീലക്സിനോസ് തുമ്പമൺ ഭദ്രാസനത്തിന് അരമന പണിത പോലെ വളരെ കഷ്ടപ്പാടുകൾ സഹിച്ചാണ് പൌലൂസ് മാർ സേവേ റിയോസ് കൊരട്ടിയിൽ കൊച്ചി ഭദ്രാസനത്തിന് അരമന നിർമ്മിച്ചത്.

കൊല്ലം ഭദ്രാസനത്തിന്റെ ഗതിയും വ്യത്യസ്തമായിരുന്നില്ല. ഇപ്പോ ഴത്തെ കാതോലിക്കാ ബാവാ, മാത്യൂസ് മാർ കൂറിലോസ് കൊല്ലം ഭദ്രാസനം ഭരിക്കാൻ തുടങ്ങിയപ്പോഴാണ് കൊല്ലം പട്ടണത്തിൽ അര മനയും, മെത്രാസന ആഫീസും, അരമനച്ചാപ്പലും മറ്റും ഉണ്ടായത്. അതിനു മുൻപ് കൊല്ലം ഭദ്രാസനം ഭരിച്ചിരുന്ന അലക്സിയോസ് മാർ തേവോദോസ്യോസ് പെരുനാട് മലമുകളിലുള്ള ബഥനി ആശ്രമത്തിലി രുന്നാണ് ഭരിച്ചത്. മെത്രാപ്പോലീത്തായെ കണ്ട് വല്ല കാര്യവും അറിയണ മെങ്കിൽ ഇടവകജനങ്ങളും, വൈദികരും, ആ മുണ്ടൻമലയുടെ മണ്ടയിൽ എത്തണം. ആ മലമുകളിലേക്കു കയറിപ്പറ്റാനുള്ള പ്രയാസം അവിടെ ഒരു തവണ പോയവർക്കു മാത്രമേ മനസ്സിലാക്കാൻ കഴിയുകയുള്ളൂ. അവിടെ ഇരുന്നു ഭദ്രാസനം ഭരിച്ചാൽ എങ്ങിനെയിരിക്കുമെന്നു ഊഹിക്കാവുന്നതേ യുള്ളൂ. ആറു കാൽ പള്ളികളാണ് കൊല്ലം ഭദ്രാസനത്തിൽ ആ കാലത്ത് ഉണ്ടായിരുന്നതെന്ന് സഭാചരിത്ര പുസ്തകങ്ങളിൽ കാണാം! അതിൽ അദ്ഭുതപ്പെടാനുമില്ലല്ലോ. ആ നില മാറിയതും മാത്യൂസ് മാർ കൂറിലോസ് ഭരണം ഏറ്റെടുത്തപ്പോഴാണ്.

കണ്ടനാടിനു മൂവാറ്റുപുഴ ടൗണിൽ ഭദ്രാസനത്തിന്റേതെന്നു പറയാൻ കുറച്ചു സ്ഥലം കണ്ടനാട് ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായ മാർ ഈവാനിയോസ് തിരുമേനി (പിന്നീട് ഒന്നാം കാതോലിക്കാ ബാവാ) സമ്പാദിച്ചിട്ടിരുന്നു. ഔഗേൻ മാർ തീമോത്തിയോസ് (നാലാം കാതോ ലിക്കാ ബാവാ) അവിടെ ഉണ്ടായിരുന്ന കുടിലു പോലെയുള്ള കൊച്ചു വീട്ടിൽ താമസിച്ചാണ് ഭദ്രാസനഭരണം നടത്തിയിരുന്നത്. അദ്ദേഹം കാതോലിക്കാ ആകുന്നതിന്റെ കുറച്ചു കൊല്ലം മുൻപു മാത്രമാണ് മൂവാറ്റുപുഴ അരമന ഒന്നാം നില പണിയാൻ ഇടയായത്.

അങ്കമാലി ഭദ്രാസനത്തിന് തൃക്കുന്നത്തു സെമിനാരി ആലുവായിൽ ഉണ്ടായിരുന്നതു കൊണ്ട് ആ ഭദ്രാസനം ഭരിച്ച മെത്രാപ്പോലീത്താമാർക്ക് ആസ്ഥാന മന്ദിരം ഇല്ലാത്തതിന്റെ കഷ്ടപ്പാട് അനുഭവിക്കേണ്ടി വന്നില്ല. നിരണം ഭദ്രാസനത്തിന് പരുമല സെമിനാരിയും, കോട്ടയം ഭദ്രാസനത്തിന് പഴയ സെമിനാരിയും, പാമ്പാടി ദയറായും ഉണ്ടായിരുന്നത് സഹായകരമായി.

# 15

# ഏലിയാസ് തൃതീയന്റെ ദുരന്തവും, കൊച്ചുതിരുമേനിയുടെ സന്ദർശനവും

പുത്തൻകാവ് കൊച്ചുതിരുമേനി വാഴിക്കപ്പെട്ട് നാലു മാസം കഴിഞ്ഞപ്പോഴാണ് അന്ത്യോക്യാ പാത്രിയർക്കീസ് മാർ ഏലിയാസ് തൃതീയന്റെ മലങ്കര സന്ദർശനം. 1106 കുംഭം 21 ന് (1931 മാർച്ച് മാസം 5) വ്യാഴാഴ്ച; അന്ന് ഇന്ത്യയുടെ ഭാഗമായിരുന്ന കറാച്ചി തുറമുഖത്ത് പാത്രിയർക്കീസ് വന്നു ചേർന്നു. കൂടെ ക്ലീമ്മിസ് എന്നൊരു മെത്രാൻ, രണ്ടു റമ്പാന്മാർ, ഒരു റൈട്ടർ, ഒരു അംഗരക്ഷകൻ എന്നിവർ ഉണ്ടായിരുന്നു. ന്യൂഡൽഹിയിൽ ചെന്ന് വൈസ്രോയി ഇർവിൻ പ്രഭുവുമായി സഭാസമാധാനത്തെക്കുറിച്ച് ചർച്ച ചെയ്ത ശേഷം പാത്രിയർക്കീസ് 1106 മേടം 15 ന് (1931 ഏപ്രിൽ 28) ചൊവ്വാഴ്ച്ച ആലുവയിൽ എത്തി തൃക്കുന്നത്തു സെമിനാരിയിൽ താമസിച്ചു. പിന്നീട് വട്ടശ്ശേരിൽ തിരുമേനിയുമായി സഭാസമാധാനത്തെക്കുറിച്ച് ചർച്ച നടന്നു. 1931 മാർച്ച് 20 (1106 മീനം 8) ഏലിയാസ് തൃതീയനും, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസും തമ്മിൽ അവിടെ വച്ച് കൂടിക്കാഴ്ച നടത്തി. മാർച്ച് 27-നു മുടക്കുതീർത്ത സന്ദേശവും പുറപ്പെടുവിച്ചു.

കാര്യങ്ങൾ അങ്ങനെ ഭംഗിയായി നടക്കുന്നു എന്ന് പുറമേക്കു തോന്നിയെങ്കിലും പാത്രിയർക്കീസ് ഭാഗം വട്ടശ്ശേരിൽ തിരുമേനിയുടെ അഴിയാത്ത മുടക്കിന് അണിയറയിൽ പണിയെടുത്തുകൊണ്ടിരുന്നു. മലങ്കരയെ സംബന്ധിച്ചു പാത്രിയർക്കീസ് എന്തു ചെയ്താലും അത് ഈ ലോകത്തിൽ അല്ല, പരലോകത്തിൽ പോലും എന്നും, എന്നേക്കും പ്രാബല്യത്തിൽ ഇരിക്കും എന്നു ഭാവിച്ചാണ് ദീവന്നാസ്യോസിനെ അബ്ദള്ളാ പാത്രിയർക്കീസ് മുടക്കുവാനായി ഒരു രേഖ 1086 ഇടവത്തിൽ പുറപ്പെടുവിച്ചത്. അതെഴുതിയ കടലാസു കീറിയാൽ ഉമിക്കരി എടുക്കുന്നതിനു പറ്റിക്കാമെന്നല്ലാതെ മറ്റൊന്നിനും കൊള്ളുകയില്ലെന്നു വന്നു. 1095 ചിങ്ങത്തിൽ വട്ടിപ്പണക്കേസിൽ ജി. ശങ്കരപ്പിള്ള എഴുതിയ വിധിയിൻമേലുണ്ടായ അപ്പീലിൽ ആ വിധിയെ വീരരാഘവ അയ്യങ്കാർ 98 മീനത്തിൽ അസ്ഥിരപ്പെടുത്തി എങ്കിലും, ആ അസ്ഥിരപ്പെടുത്തലിനെതിരെ 1103 കർക്കിടകത്തിൽ ചാറ്റ്ഫീൽഡ് ഉൾപ്പെട്ട ഫുൾബഞ്ച് തീർച്ച ചെയ്തു. അതുകഴിഞ്ഞപ്പോഴാണ് പാത്രിയർക്കീസ് മലങ്കരയുടെ ദൈവം അല്ലെന്ന് ആ സ്ഥാനിക്കും, ഇളക്കിവിട്ടവർക്കും ബോദ്ധ്യമായത്. അബ്ദള്ളാ കണ്ണുംപൂട്ടി മുടക്കിയത് അബദ്ധമായിപ്പോയി, ഒരു

വിചാരണ നടത്തി എന്നു വരുത്തുക എങ്കിലും ചെയ്യേണ്ടതായിരുന്നു എന്ന് ശങ്കരപ്പിള്ളയുടെ വിധി സ്ഥിരപ്പെടുത്തിക്കൊണ്ട് ചാറ്റ്ഫീൽഡ് ഉൾപ്പെട്ട ഫുൾബഞ്ച് 1103 കർക്കിടകത്തിൽ എഴുതിയ വിധിയുടെ ഫലം ശരിക്ക് അനുഭവത്തിൽ വന്നപ്പോൾ പാത്രിയർക്കീസ് പക്ഷത്തെ ആധുനിക നേതാക്കന്മാർക്ക് തോന്നി. സി. ജെ. കുര്യന്റെ പിമ്പെ വന്നവരും അദ്ദേഹത്തിന്റെ 'ചെരിപ്പിന്റെ വാർ കുനിഞ്ഞഴിപ്പാൻ' യോഗ്യതയില്ലാത്തവരും ആയവർ ഒഴിയാത്ത മുടക്ക് സൃഷ്ടിക്കാൻ ഏതോ ഒരു പദ്ധതിയുടെ രൂപരേഖ സൃഷ്ടിച്ചു. അതിന് മദ്രാസിലെ ഒരു അഭിഭാഷകന്റെ അനുഗ്രഹാശിസ്സും വാങ്ങി. ആ പദ്ധതിയിൽ ദീവന്നാസ്യോസിനെ കുറുപ്പംപടി പള്ളിയിൽ വരുത്തി ഒരു വിചാരണ പ്രഹസനം നടത്തുക എന്നത് ഉൾപ്പെട്ടിരുന്നു. ഇതനുസരിച്ചു തമ്മിൽ കണ്ട് ചില പ്രത്യേക കാര്യങ്ങൾ സംസാരിക്കാൻ ഉള്ളതിനാൽ അടുത്ത ദിവസം ഇത്രടം വരണമെന്ന് ഏലിയാസ് പാത്രിയർക്കീസ് എഴുതിയ ഒരു കത്ത് 1106 മിഥുനം 15 –നു വൈകുന്നേരം മാർ ദീവന്നാസ്യോസിനു കിട്ടി. അദ്ദേഹം അതനുസരിച്ച് 16 ന് കുറുപ്പംപടിയിൽ എത്തി. പാത്രിയർക്കീസിന്റെ മുറിയിൽ കയറിച്ചെന്നപ്പോൾ മിഖായേൽ, അത്താനാസ്യോസ്, ക്ലിമ്മിസ്, യൂലിയോസ് എന്നീ മേൽപ്പട്ടക്കാരും ഉണ്ടായിരുന്നു" (മ. ന., വാല്യം 4, പേജ് 746–747).

വിസ്തരിച്ചു മുടക്കാനുള്ള ഭാവമാണെന്നു കണ്ടപ്പോൾ വട്ടശ്ശേരിൽ തിരുമേനി അതിന് വഴിപ്പെട്ടില്ല. ഏലിയാസ് തൃതീയൻ ക്ഷോഭിച്ച് ഉറക്കെ സംസാരിച്ചപ്പോൾ വട്ടശ്ശേരിൽ തിരുമേനി ശാന്തമായി പാത്രിയർക്കീസിനോടു പറഞ്ഞു.

"സുഖമില്ലാത്ത ആളാണല്ലൊ. വർത്തമാനം ദീർഘിപ്പിച്ചാൽ - ഉറക്കെ സംസാരിച്ചാൽ - സുഖക്കേട് വർദ്ധിച്ചേക്കും. അതിനാൽ സംസാരം നിർത്തി വിശ്രമിക്കയാണ് നല്ലത്. എനിക്ക് ഉടൻ പോകണം."

മാർ ദീവന്നാസ്യോസിനെ അന്നവിടെ താമസിപ്പിച്ച് വിസ്തരിച്ചു എന്നു വരുത്തണമെന്നായിരുന്നു ലാക്ക്. അതിലേക്ക് ദീവന്നാസ്യോസ് കുറുപ്പംപടിയിൽ എത്തിയ ശേഷം ദീയസ്കോറോസ് ഉടൻ വന്നു ചേരണമെന്ന് പാത്രിയർക്കീസ് കമ്പിയടിച്ചു. കോലഞ്ചേരിയിൽ നിന്നു മാർ തീമോത്തിയോസിനെ വരുത്തുന്നതിന് എഴുത്തുകൊടുത്തു സൈക്കിളിൽ ആളയച്ചു. നേതാവായ ചാക്കോത്തരകൻ ഓടി എത്തണമെന്ന് അത്താനാസ്യോസും കമ്പി കൊടുത്തു.

അതുകൊണ്ടൊന്നും യാതൊരു പ്രയോജനവും ഉണ്ടായില്ല. വിസ്തരിക്കാൻ വിസമ്മതിച്ച വട്ടശ്ശേരിൽ തിരുമേനി ഇറങ്ങിപ്പോന്നതിനാൽ ആ പരിപാടി പൊട്ടി. ഇത് പാത്രിയർക്കീസിന് വലിയ ഇച്ഛാഭംഗത്തിന് ഇടയാക്കി. ആരോഗ്യസ്ഥിതിയെക്കൂടി ഈ നിരാശ ബാധിച്ചു. ഓമല്ലൂർക്ക് സമീപം മഞ്ഞനിക്കരയിൽ ഒരു വ്യക്തിയുടെ വകയായ ഒരു ചെറിയ പള്ളിയിൽ വച്ച് 1107 കുംഭം ഒന്നിനു (1932 ഫെബ്രുവരി 13) ശനിയാഴ്ച രാവിലെ ഹൃദയസ്തംഭനം മൂലം പാത്രിയർക്കീസ് അന്തരിച്ചു. കൂടെ വന്നിരുന്ന രണ്ടു റമ്പാന്മാരിൽ

ഒരാൾ പിന്നീട് അമേരിക്കയിൽ മെത്രാനായി പോയ ശമുവൽ അത്താനാസ്യോസായിരുന്നു. ഇദ്ദേഹത്തിനായിരുന്നു പുരാതന ചാവുകടൽ ബൈബിൾ ചുരുളുകൾ ഇടയബാലൻമാരിൽ നിന്നു കിട്ടിയത്. അത് അമേരിക്കയിലേക്ക് കടത്തിക്കൊണ്ടു പോയി വിറ്റ് അദ്ദേഹം പണക്കാരനായി. ചാവുകടൽ ബൈബിൾ ചുരുളുകളെക്കുറിച്ച് അദ്ദേഹം ഇംഗ്ലീഷിൽ ഒരു ഗ്രന്ഥവും എഴുതി. അതിൽ ഏലിയാസ് തൃതീയനുമായി മലങ്കരയിൽ വന്നതും പാത്രിയർക്കീസ് ഹാർട്ടറ്റാക്കായി മരിച്ച വിവരവും കൊടുത്തിട്ടുണ്ട്. “അയ്യോ, എന്റെ ഹൃദയം വേദനിക്കുന്നു” എന്ന് പ്രാണവേദനയോടെ നിലവിളിച്ചാണ് ബാവാ ചരമമടഞ്ഞതെന്ന് പ്രസ്തുതഗ്രന്ഥത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. 1958 –ലെ സഭാസമാധാനത്തിനു ശേഷം പൗലൂസ് മാർ പീലക്സിനോസിന്റെ കീഴിൽ (പിന്നീട് ശ്രേഷ്ഠ കാതോലിക്കാ) അന്ത്യോക്യൻ മൂവ്മെന്റ് എന്ന പ്രസ്ഥാനം തുടങ്ങി, ‘അഖില മലങ്കര യാക്കോബായ സംയുക്ത ഭദ്രാസന മെത്രാപ്പോലീത്താ’ എന്ന ദീർഘമായ പേരിൽ കലഹത്തിന്റെ വിത്തുപാകിയപ്പോൾ അന്വേഷിച്ച് റിപ്പോർട്ട് ചെയ്യാൻ യാക്കോബ് തൃതീയൻ പാത്രിയർക്കീസ് മേൽപ്പറഞ്ഞ സാമുവൽ മാർ അത്താനാസ്യോസിനെയാണ് കേരളത്തിലേക്ക് അയച്ചത്.

മഞ്ഞനിക്കര വെച്ച് പാത്രിയർക്കീസ് കാലം ചെയ്ത വിവരം അറിഞ്ഞ ഉടനെ പത്തനംതിട്ടയിൽ ഉണ്ടായിരുന്ന പുത്തൻകാവ് കൊച്ചുതിരുമേനി മറ്റൊന്നും ആലോചിക്കാതെ മഞ്ഞനിക്കര എത്തി. ബദ്ധശത്രുവായിരുന്ന ഒരു സഭാമേലദ്ധ്യക്ഷന്റെ മൃതദേഹം സന്ദർശിക്കാനാണ് താൻ പോകുന്നതെന്ന കാര്യം തിരുമേനി തൽക്കാലം മറന്നു. ഓർത്തഡോക്സ് വിഭാഗത്തെ, തീണ്ടൽ ജാതിക്കാരേക്കാളും മ്ലേച്ഛമായി കരുതുന്ന ‘ആഡ്യൻ’ മാരുടെ പാളയത്തിലേയ്ക്കാണ് താൻ കടന്നു ചെല്ലുന്നതെന്ന കാര്യവും വിസ്മരിച്ചു. ആരുടേയും അനുവാദത്തിനോ, സമ്മതത്തിനോ കാത്തു നിൽക്കാതെ യുവാവായ ആ പ്രധാനാചാര്യൻ മഞ്ഞനിക്കരയിൽ എത്തിയപ്പോൾ തികച്ചും ശോകപൂർണ്ണമായ അന്തരീക്ഷമായിരുന്നു അവിടെ. ഇടിവെട്ടേറ്റതുപോലെ പാത്രിയർക്കീസിന്റെ കൂടെ വന്നവർ സ്തംഭിച്ചു നിന്നിരുന്നു. സൂത്രശാലിയായ യൂലിയോസ് മെത്രാൻ തലയും താഴ്ത്തി ഇരിപ്പാണ്. എന്താണ് സംഭവിച്ചതെന്നോ, എന്താണിനി ചെയ്യേണ്ടതെന്നോ അറിയാൻ പാടില്ലാതെ അവർ തീർത്തും സംഭ്രമത്തിലായിരുന്നു. അത്താനാസ്യോസ്, മിഖായേൽ, ദീയസ്കോറോസ്, തീമോത്തിയോസ് എന്നിവർ രംഗത്ത് എത്തിക്കഴിഞ്ഞിട്ടില്ല. വിവരം എല്ലാവരേയും അറിയിച്ചിട്ടുണ്ടെന്ന് ക്ലീമ്മിസ് മെത്രാൻ പുത്തൻകാവ് മാർ പീലക്സിനോസിനോട് പറഞ്ഞു. പാത്രിയർക്കീസ് കാലം ചെയ്താൽ ചൊല്ലേണ്ട പ്രാർത്ഥനകളും ചെയ്യേണ്ട ക്രിയകളും നടുക്കം കൊണ്ട് നിർവ്വഹിക്കാൻ വയ്യാത്ത അവസ്ഥയിലായിരുന്നു അവിടെയുള്ളവർ. മാർ പീലക്സിനോസ് ഒരു ശ്രേഷ്ഠാചാര്യൻ ദിവംഗതനായാൽ അനുഷ്ഠിക്കേണ്ട കർമ്മങ്ങളും, പ്രാർത്ഥനകളും നടത്തി. ഒരു ചെറു പ്രസംഗവും ചെയ്തു. വട്ടശ്ശേരിൽ തിരുമേനിയെ താൻ വിവരം അറിയിച്ചിട്ടുണ്ടെന്നും അദ്ദേഹം കോട്ടയത്തു നിന്നും പുറപ്പെട്ടതായി വിവരം കിട്ടിയിട്ടുണ്ടെന്നും ആബൂൻ ഉടനെ തന്നെ വന്നെത്തുമെന്നും

കൊച്ചുതിരുമേനി അറിയിച്ചു. ഇത് കേട്ടതോടെ പാത്രിയർക്കീസ് പക്ഷക്കാരുടെ മനസ്സിൽ ഒരു വെള്ളിടി വെട്ടി. വട്ടശ്ശേരിൽ തിരുമേനി വന്നാൽ മൃതദേഹം കോട്ടയം പഴയസെമിനാരിയിലേയ്ക്ക് കൊണ്ടുപോയേക്കുമെന്നു അവർ വിശ്വസിച്ചു!

മലങ്കര മെത്രാപ്പോലീത്താ, പാത്രിയർക്കീസ് ബാവായുടെ മൃതദേഹം സന്ദർശിക്കാൻ വരുന്നു എന്ന് അറിഞ്ഞ ക്ഷണം മഞ്ഞനിക്കരയിലെ അന്ത്യോഖ്യൻ പാളയത്തിൽ ആകെ അങ്കലാപ്പായി. അവർ ധരിച്ചത് വട്ടശ്ശേരിൽ തിരുമേനി, ഭൗതികദേഹം കോട്ടയത്തേക്ക് കൊണ്ടുപോകുമെന്നായിരുന്നു. പരേതനായ പാത്രിയർക്കീസിന്റെ സ്ഥാനചിഹ്നങ്ങളായ വിലപിടിച്ച സ്വർണ്ണ സ്ലീബായും, ഇരട്ടപ്പത്തിയുള്ള മുഴുസ്വർണ്ണ അംശവടിയും, സ്വർണ്ണ കാസായും, പീലാസായും, പല കുരിശുമാലകളും, രത്നങ്ങൾ പതിച്ച മെഡലുകളും മറ്റും വട്ടശ്ശേരിൽ തിരുമേനി കൈക്കലാക്കുമെന്ന് അവർ ഭയപ്പെട്ടു. മാർ ദീവന്നാസ്യോസ് ആറാമൻ ശരിയായിട്ടുള്ള മലങ്കര മെത്രാപ്പോലീത്താ ആണെന്ന് ഹൈക്കോടതിയുടെ അന്തിമവിധി അനുസരിച്ച് തന്റെ അധികാരാവകാശങ്ങൾ വട്ടശ്ശേരിൽ തിരുമേനി നടപ്പിലാക്കിക്കൊണ്ടിരിക്കുന്ന സമയമാണ്. വട്ടിപ്പണത്തിന്റെ 19 കൊല്ലത്തെ പലിശ ഏതാനും ദിവസങ്ങൾക്കു മുമ്പ് വാങ്ങിയിരുന്നു. വട്ടിപ്പണത്തിന്റെ പലിശ (16000 രൂപ) വട്ടശ്ശേരിൽ വറുഗീസിനെ കൊണ്ട് തൊടുവിക്കില്ലെന്നായിരുന്നു സി. ജെ. കുര്യൻ മീശപിരിച്ചു ആക്രോശിച്ചിരുന്നത്. അനുയായികൾ അതു വിശ്വസിച്ച് ആശ്വാസം കണ്ടെത്തിയിരുന്നു. വട്ടിപ്പണപ്പലിശ വട്ടശ്ശേരിൽ തിരുമേനി വാങ്ങിക്കൊണ്ടു പോകുന്നത് അത്താനാസ്യോസ് വ്യസനത്തോടെ നോക്കിക്കണ്ടു. സി. ജെ. കുര്യനും, കോനാട്ട് മാത്തൻ മല്പാനും അക്കരയ്ക്കു പോയതിനാൽ ഈ കാഴ്ച അവർക്കു കാണേണ്ടതായി വന്നില്ല. ജീവിച്ചിരുന്നു എങ്കിൽ അതോടെ ഹൃദയംപൊട്ടി മരിച്ചേനെ! സി. ജെ. കുര്യൻ ലക്ഷക്കണക്കിനു രൂപ കേസു നടത്താൻ ഒഴുക്കിക്കളഞ്ഞത് വട്ടശ്ശേരിൽ തിരുമേനിയുടെ മലങ്കര മെത്രാപ്പോലീത്താസ്ഥാനം തട്ടിത്തെറിപ്പിക്കാനായിരുന്നല്ലോ. അങ്ങനെ മലങ്കര സഭയിലെ സർവ്വാധിപതിയായ ദീവന്നാസ്യോസു തിരുമേനി മഞ്ഞനിക്കര വന്ന് പാത്രിയർക്കീസിന്റെ മൃതദേഹം കോട്ടയം പഴയസെമിനാരിയിൽ കൊണ്ടുപോയി അടക്കം ചെയ്യണമെന്ന് ആജ്ഞാപിച്ചാൽ സർക്കാരും അത് സമ്മതിച്ചെന്നു വരും. വിലപിടിച്ച സ്വർണ്ണ ഉരുപ്പടികൾ മുഴുവൻ മല്ലപ്പള്ളി മെത്രാൻ കൈവശപ്പെടുത്തി കോട്ടയം പഴയസെമിനാരിയിലെ ബഗാസാ മുറിയിലെ ഇരുമ്പുപൂട്ടിൽ കൊണ്ടു ചെന്നു വച്ച് മൂന്ന് പൂട്ടിട്ട് പൂട്ടും! അതിന്റെ മൂന്നു താക്കോലുകളിൽ രണ്ടു താക്കോലുകൾ ഒന്ന് കുര്യനും, മറ്റൊന്ന് കോനാട്ട് മല്പാനും കിട്ടണമെന്നു പറഞ്ഞായിരുന്നല്ലോ മലങ്കര മെത്രാപ്പോലീത്തായായി സ്ഥാനമേറ്റ വട്ടശ്ശേരിൽ തിരുമേനിയുമായി കൊ-ട്രസ്റ്റികൾ ആദ്യമേ ഉരസാൻ തുടങ്ങിയത്. എന്തൊരു ദൈവനടത്തിപ്പാണിതു കർത്താവേ? ആ ബർഗാസാ മുറിയിൽ അന്ത്യോക്യൻ പാത്രിയർക്കീസിന്റെ സ്വർണ്ണശേഖരവും ചെന്നുപെട്ട് വട്ടശ്ശേരിൽ തിരുമേനി താക്കോലു മൂന്നും തൂവാലയിൽ കെട്ടി ചുമലിലിട്ട് നടക്കുന്ന

കാഴ്ച കാണേണ്ടി വരുമോ ദൈവമേ? പാത്രിയർക്കീസ് ഭാഗത്തെ പ്രധാനികളുടെ ചിന്ത കാടുകയറി; അവർ നിഴലിനെപ്പോലും ഭയപ്പെടാൻ തുടങ്ങി!

മഞ്ഞനിക്കരയിലെ അന്ത്യോഖ്യൻ പടയണിയിലെ പരിഭ്രാന്തി മിനിട്ടുതോറും വർദ്ധിച്ചു വന്നു. വിദേശത്തു നിന്നു വന്ന ക്ലീമ്മിസ് മെത്രാനും, റമ്പാന്മാരും, റൈട്ടറും തലപുകഞ്ഞ് ആലോചിച്ചു. ഇതിനകം നാടൻ മെത്രാന്മാർ ഓരോരുത്തരായി മഞ്ഞനിക്കര വന്നു തുടങ്ങി.

അവിടെയുണ്ടായിരുന്ന മേൽപ്പട്ടക്കാരോടും, വേണ്ടപ്പെട്ടവരോടും അനുശോചനം അറിയിച്ചശേഷം മാർ പീലക്സിനോസ് പത്തനംതിട്ടയിലേക്ക് മടങ്ങി. അതിനു ശേഷമാണ് വട്ടശ്ശേരിൽ തിരുമേനി എത്തിയത്. മാർ പീലക്സിനോസ് പോയിക്കഴിഞ്ഞശേഷം അവിടെയുണ്ടായിരുന്ന പാത്രിയർക്കീസ് ഭാഗത്തെ മെത്രാന്മാർ കൂടി ആലോചിക്കുകയും കുന്നംകുളത്തു നിന്നു വന്നു ചേർന്ന പനയ്ക്കൽ മാത്തു വശം പാത്രിയർക്കീസ് ബാവായുടെ സ്വർണ്ണച്ചമയങ്ങൾ കുന്നംകുളത്തേയ്ക്ക് മാറ്റുകയും ചെയ്തു. പനയ്ക്കൽ മാത്തു അവ കൊണ്ടുവന്നു കുന്നംകുളത്തെ അദ്ദേഹത്തിന്റെ വസതിയിലെ നിലവറയിൽ ഭദ്രമായി സൂക്ഷിച്ചുവെച്ചു (ഞങ്ങളുടെ 'ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും' എന്ന ഗ്രന്ഥത്തിൽ 887–892 പേജുകളിൽ കൂടുതൽ വിവരങ്ങൾ കാണാം).

സമയോചിതമായി സംസാരിക്കുന്നതിനും, അവസരോചിതമായി പ്രവർത്തിക്കുന്നതിനും കൊച്ചുതിരുമേനിക്ക് അസാമാന്യ കഴിവുണ്ടായിരുന്നു. ആ സിദ്ധിവിശേഷമാണ് മറ്റുള്ളവർ കടന്നുചെല്ലുവാൻ മടിച്ചു നിൽക്കുന്ന രംഗത്തേയ്ക്ക് കടന്നുചെല്ലുവാൻ അദ്ദേഹത്തിന് പ്രേരണ നൽകുന്നത്. അപകടകരമായ മേഖലകളിലേക്ക് അദ്ദേഹം ചെന്നിട്ടുണ്ട്. പക്ഷേ ഒരു അപകടവും സ്പർശിച്ചില്ല. അദ്ദേഹത്തിന്റെ നയചാതുര്യത്തിനു മുൻപിൽ ഒരു നാവും വിലക്കാൻ മുതിരാറില്ല എന്നതാണ് അനുഭവം. മലങ്കരയെ അടിമയാക്കി ഭരിക്കാൻ സകല തന്ത്രങ്ങളും പയറ്റി നോക്കി തോറ്റ മഹാചാര്യനായിരുന്നു ഏലിയാസ് തൃതീയൻ. വട്ടശ്ശേരിൽ തിരുമേനിയെ കീഴ്പ്പെടുത്താൻ പല തന്ത്രങ്ങൾ പയറ്റി നോക്കി. ഉപയോഗിച്ച ആയുധത്തിന്റെ ചിറി മടങ്ങി പയറ്റ് നിർത്തിവെക്കുകയാണ് പാത്രിയർക്കീസ് ചെയ്തത്. നിരാശയുടേയും, ഇച്ഛാഭംഗത്തിന്റെയും കയത്തിൽ മുങ്ങിത്തുടിക്കുമ്പോഴാണ് മരണം ഉണ്ടായതെന്ന് ചരിത്രകാരന്മാർ പറയുന്നു.

ഏലിയാസ് മൂന്നാമന് മലങ്കരസഭയോട് ഒട്ടും സ്നേഹമോ, കാരുണ്യമോ ഇല്ലായിരുന്നു എന്ന് അദ്ദേഹത്തിന്റെ കല്പന തെളിയിക്കുന്നുണ്ട്. മലങ്കരയിൽ രണ്ടാം കാതോലിക്കായെ നിരണത്തു വെച്ച് വാഴിച്ചുവെന്നും, അദ്ദേഹം ഫാദർ പി. റ്റി. ഗീവർഗീസിനെ പിറ്റേദിവസം നിരണം പള്ളിയിൽ വെച്ച് മെത്രാനായി വാഴിച്ചുവെന്നും പാത്രിയർക്കീസ് ഭാഗത്തെ മലങ്കരയിലുള്ള മേൽപ്പട്ടക്കാർ ഏലിയാസ് തൃതീയനെ അറിയിച്ചിരുന്നു. മലങ്കരയിലെ മേൽപ്പട്ടസ്ഥാനാഭിഷേകങ്ങൾ എല്ലാം തന്റെ കൈകൊണ്ടു വേണം നടത്താൻ എന്നു ശഠിച്ചിരുന്ന പാത്രിയർക്കീസ് വിവരം അറിഞ്ഞപ്പോൾ കോപം കൊണ്ട് കലി

തുള്ളുകയായിരുന്നു. പാത്രിയർക്കീസ് രണ്ടാം കാതോലിക്കാ ബാവായേയും, അദ്ദേഹത്തിൽ നിന്നു പട്ടമേറ്റ മാർ ഈവാനിയോസിനെയും ശക്തിയായ ഭാഷയിൽ ശപിച്ചുകൊണ്ട് ഒരു മുടക്കു കല്പന അയച്ചു. ഏലിയാസ് തൃതീയന്റെ മനഃസ്ഥിതി ശരിക്കു മനസ്സിലാക്കുവാൻ പ്രസ്തുത കല്പന ഒരാവർത്തി വായിക്കുന്നതു നന്നായിരിക്കും. ഇത്തരം കടുത്ത കല്പന അയച്ച ആൾ നിര്യാതനായപ്പോഴാണ് മാർ പീലക്സിനോസ് മൃതദേഹം സന്ദർശിച്ച് പ്രാർത്ഥന നടത്തിയതെന്ന് അറിയുമ്പോൾ തിരുമേനിയുടെ ധൈര്യവും, ദീർഘവീക്ഷണവും, ഹൃദയവിശാലതയും ഏറെക്കുറെ മനസ്സിലാക്കുവാൻ കഴിയും.

സർവ്വശക്തനായി സാരാംശസമ്പൂർണ്ണനായിരിക്കുന്ന ആദ്യന്തമില്ലാത്ത നിത്യന്റെ തിരുനാമത്തിൽ മൂന്നാമത്തെ ഏലിയാസ് ആകുന്ന അന്തോഖ്യയുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് (മുദ്ര)

നമ്പർ 402

നമ്മുടെ വാത്സല്യവാന്മാരായ ബ. സ്ലീബാ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായ്ക്കും, ബ. പൗലൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്തായ്ക്കും, ബ. ഗീവറുഗീസ് സേവേറിയോസു മെത്രാപ്പോലീത്തായ്ക്കും, ബ. ഏലിയാസ് യൂലിയോസു മെത്രാപ്പോലീത്തായ്ക്കും കൂടി എഴുതുന്നത്. ദൈവമായ കർത്താവിന്റെ വാഴ്വ് അവരുടെമേലും അവരോടുചേരുന്ന എല്ലാവരുടെ മേലും വസിക്കുമാറാകട്ടെ. അതു ദൈവമാതാവായ മറിയാമിന്റെ പ്രാർത്ഥനയാൽ തന്നെ; അമ്മീൻ.

നിങ്ങളുടെ സ്നേഹത്തിനു സമാധാനത്തെ നാം പ്രദാനം ചെയ്യുന്നു. ക്രിസ്തബ്ദം 1925 മിഥുനം 21-നു നിങ്ങൾ അയച്ച എഴുത്തു നമുക്കു കിട്ടി. മെത്രാപ്പോലീത്താ അല്ലാതിരിക്കുന്ന വാകത്താനത്തുകാരൻ ഗീവറുഗീസ് റമ്പാനെ മുടക്കപ്പെട്ടവരും, ശപിക്കപ്പെട്ടവരുമായ അവന്റെ ഇഷ്ടന്മാർ കാതോലിക്കാ എന്നു പേർ വിളിച്ചതായും, പരേതനായ നമ്മുടെ മുൻഗാമി അബ്ദള്ളാ പാത്രിയർക്കീസിനാൽ പ്രത്യേകം ശപിക്കപ്പെട്ടിരിക്കുന്ന ഗീവറുഗീസു കശ്ശീശാ എം. എ. യെ അവന്റെ ഇഷ്ടന്മാർ എപ്പിസ്കോപ്പാ എന്നു പേർ വിളിച്ചതായും അതിൽ നിന്നു നമുക്കു മനസ്സിലായി. മുടക്കപ്പെട്ട അബ്ദൽ മിശിഹാ ചുവപ്പു വേഷം ധരിപ്പിച്ചിട്ടുള്ള മൂന്നുപേരും വ്യർത്ഥന്മാരും, മുടക്കപ്പെട്ടവരും ആകുന്നു. എന്തെന്നാൽ ഒരുവനു ഏതെങ്കിലും സ്ഥാനം കൊടുപ്പാൻ അബ്ദൽ മിശിഹിനു നമ്മുടെ വിശുദ്ധസഭയിൽ റൂഹായ്ക്കടുത്ത അധികാരം അശേഷമില്ല. അവന്റെ പ്രവൃത്തികളും കല്പനകളും അസാധുവാകുന്നു. മരിച്ചുപോയ ഒരാളിൽ നിന്നു യാതൊരു സ്ഥാനവും കൈക്കൊള്ളുവാൻ ഒരുവനു നിവൃത്തില്ലാത്തതുപോലെ തന്നെ സിംഹാസനത്തിൽ നിന്നു തള്ളപ്പെട്ടതിനു ശേഷം പാത്രിയർക്കാസ്ഥാനത്തിൽ നിന്നു മരിച്ചവനായി തീർന്നുപോയ അബ്ദൽ മ്ശിഹിൽ നിന്നു യാതൊരു സ്ഥാനവും പ്രാപിക്കുവാൻ നിവൃത്തിയില്ല. മുടക്കപ്പെട്ട ഗീവറുഗീസിനെയും, റൂഹായ്ക്കടുത്ത നൽവരത്തിൽ നിന്നു ഒഴിഞ്ഞിരിക്കുന്ന അബ്ദൽ മിശിഹിനേയും അംഗീകരിക്കുന്നവർ സഭയുടെ

ഉടലിൽ നിന്നു വേർപെട്ടു പോയിരിക്കുന്നു എന്നു നാം മുമ്പു പ്രസ്താവിച്ചിട്ടുള്ളതുപോലെ ഇപ്പോഴും പ്രസ്താവിക്കുന്നു. അവർ നമ്മുടെ വിശ്വാസത്തിനു എതിരാളികളാകുന്നു. ഈ വിവരത്തിനു ക്രിസ്തബ്ദം 1924-നു (ചിങ്ങം 12) നാം ഒരു പൊതുകല്പന നിങ്ങൾക്ക് അയച്ചിട്ടുണ്ടല്ലോ. വ്യർത്ഥസ്ഥാനം പ്രാപിച്ചവരായ മേൽപ്പറഞ്ഞ വാകത്താനത്തുകാരനും, എം. എ. ക്കാരനും യാതൊരു സ്ഥാനവുമില്ല. റൂഹായ്ക്കടുത്ത യാതൊരു വരവും അവർക്കില്ല എന്നു മാത്രമല്ല, അവർക്കു നമ്മുടെ സഭയിൽ ഒരവകാശവുമില്ല. ഈ വിവരം ഇപ്പോൾ നിങ്ങൾ നല്ലവണ്ണം മനസ്സിലാക്കി എന്നു നാം വിചാരിക്കുന്നു. അനന്തരം നിങ്ങളുടെ സ്നേഹത്തോടു നാം ആജ്ഞാപിക്കുന്നതെന്തെന്നാൽ ഗീവറുഗീസും അവരുടെ സഖാക്കളും, അവരോടു ചേർന്നിരിക്കുന്നവരും പൈശാചികപ്രവൃത്തികളിൽ പെരുമാറുകയും, അന്ത്യോഖ്യാ സിംഹാസനത്തിനെതിരായി നിന്നു പാത്രിയർക്കാ സ്ഥാനത്തെ നിന്ദിക്കുകയും, തന്നിഷ്ടപ്രകാരം നടക്കുവാനും മലയാളത്തു കാതോലിക്കാ സ്ഥാനം സ്ഥിരപ്പെടുത്തുവാനും ആഗ്രഹിക്കുകയും ചെയ്യുന്നവരാകുന്നു. മൂശയ്ക്കു വിരോധമായി എഴുന്നേറ്റവരെയും, യോനീസിനെയും, യന്നബാറിസിനെയും ഓർത്തുകൊൾവിൻ. ശാപത്തിന്റെ ഈവക പ്രവൃത്തി ചെയ്യുന്നവരും അപ്രകാരമുള്ളവരാകുന്നു. എന്നേക്കും നിന്നിൽ നിന്ന് ഒരുവനും ഫലം "ലഭിക്കാതിരിക്കട്ടെ" എന്നു നമ്മുടെ കർത്താവ് ആ അത്തിവൃക്ഷത്തോടു പറഞ്ഞപ്പോൾ അതു ഉണങ്ങിപ്പോയി എന്നുള്ളതും ഓർത്തുകൊൾവിൻ. ദൈവത്തിന്റെ ശക്തിയാൽ അങ്ങനെ തന്നെ അവരും ഉണങ്ങിപ്പോകുന്നതാകുന്നു. അവരിൽ നിന്നു ഫലം ഉണ്ടാകുകയില്ല. അവർ വിശുദ്ധസഭയുടെ മടിയിലേക്ക് മടങ്ങി വരത്തക്കവണ്ണം ദൈവം അനുതാപത്തിന്റെ ആത്മാവ് അവർക്കു കൊടുത്തില്ല. അവരുടെ പാപങ്ങളിൽ നിങ്ങൾ അശുദ്ധപ്പെടാതിരിക്കാനായിട്ടു അവരിൽ നിന്ന് അകന്നു കൊൾവിൻ. ദുഷ്ടൻമാർക്കു സമാധാനമില്ലെന്നു ദീർഘദർശി പറഞ്ഞിരിക്കുന്നതു കൊണ്ടു നിങ്ങൾ അവർക്ക് സമാധാനം കൊടുക്കരുത്. ഇസ്രായേലിന്റെ ദൈവം സകല ദോഷങ്ങളിൽ നിന്നും നിങ്ങളെ കാത്തു സഹായിക്കട്ടെ. വിവരം പൊതുവിൽ അറിയിക്കണം. അനുസരണമുള്ളവരുടെ മേൽകൃപയും വാഴ്വും ഉണ്ടായിരിക്കട്ടെ. അമ്മീൻ.

കൃസ്താബ്ദം 1925 - ചിങ്ങം 28-ാം തീയതി സിംഹാസന ദയറായിൽ നിന്നും.

ഈ കല്പന അന്ത്യോഖ്യയുടെ അപ്പസ്തോലിക സിംഹാസനത്തിൽ വാഴുന്ന മൂന്നാമത്തെ ഏലിയാസു എന്ന മോറാൻ മോർ ഇഗ്നാത്തിയോസ് പാത്രിയർക്കീസു ബാവാ അയച്ചു തന്നിട്ടുള്ള കല്പനയുടെ തർജ്ജമയാകുന്നു.

സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ (ഒപ്പും, മുദ്രയും)
ഏലിയാസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ,,
പൗലൂസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ ,,
ഗീവറുഗീസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ,,

# 16

# സ്കൂളുകൾ തിരിച്ചു പിടിക്കുന്നു

വട്ടശ്ശേരിൽ തിരുമേനി, ഏലിയാസ് തൃതീയൻ പാത്രിയർക്കീസു ബാവായുമായി സഭാ സമാധാന ചർച്ചകൾ നടത്താൻ 1923 ജൂണിൽ മർദ്ദീനിലേക്കു പോയപ്പോൾ തിരുമേനിയുടെ പേരിലുള്ള സഭ വക 64 സ്കൂളുകളുടെ മാനേജ്മെന്റ് മാർ ഈവാനിയോസ് കൈക്കലാക്കിയ കാര്യം മുൻപ് സൂചിപ്പിച്ചിരുന്നല്ലോ. മാർ ഈവാനിയോസിന്റെ പോക്ക് ശരിയല്ലെന്ന് തോന്നിത്തുടങ്ങിയ 1929 അവസാനം സ്കൂളുകൾ തിരിച്ചുതരാൻ വട്ടശ്ശേരിൽ തിരുമേനി ആവശ്യപ്പെട്ടു. അദ്ദേഹം വഴിപ്പെട്ടില്ല. 1923 ജൂണിൽ മർദ്ദീനിലേക്ക് പോയ തിരുമേനി ആറു മാസം കഴിഞ്ഞ് തിരിച്ചെത്തി. ബുദ്ധിമാനായ വട്ടശ്ശേരിൽ തിരുമേനി എന്തുകൊണ്ട് മർദ്ദീൻ യാത്ര കഴിഞ്ഞ് മടങ്ങി വന്ന ഉടനെ മാർ ഈവാനിയോസിൽ നിന്നു മാനേജ്മെന്റ് തിരിച്ചു വാങ്ങിയില്ല? പല സഭാ നേതാക്കളോടും ഞങ്ങൾ ഈ ചോദ്യം ചോദിച്ചിട്ടുണ്ട്. ആർക്കും വ്യക്തമായ മറുപടിയില്ല. സഭാചരിത്ര ഗ്രന്ഥങ്ങളിൽ ഒന്നും ഇതിനെക്കുറിച്ച് പറഞ്ഞു കാണുന്നുമില്ല. കാതോലിക്കേറ്റ് ആൻഡ് എം. ഡി. സ്കൂളുകളുടെ കോർപ്പറേറ്റ് മാനേജ്മെന്റ് ഓഫീസ് മാനേജരായി വളരെക്കാലം പ്രശസ്തമായി പ്രവർത്തിച്ച ബ. പി. വി. വർഗ്ഗീസ് ക്ലേറി അച്ചനോട് ഈ കാര്യം ചോദിച്ചു. "നിങ്ങൾ ഇപ്പോൾ ചോദിച്ചപ്പോഴാണ് ഞാൻ ഇക്കാര്യം ഓർത്തതു തന്നെ" എന്നായിരുന്നു മറുപടി.

മാർ ഈവാനിയോസ് സഭ വിട്ടുപോയശേഷം, അദ്ദേഹത്തെ ഏല്പിച്ചിരുന്ന പല സ്കൂളുകളും അപ്ഗ്രേഡ് ചെയ്തു വാങ്ങി. തിരുവനന്തപുരത്ത് താമസമായിരുന്നതിനാൽ വിദ്യാഭ്യാസ വകുപ്പിൽ സ്വാധീനം ചെലുത്തി പലതും ചെയ്യാൻ എളുപ്പമായിരുന്നു. എൽ. പി. സ്കൂളുകൾ അപ്ഗ്രേഡ് ചെയ്തു വാങ്ങുമ്പോൾ യു. പി. വിഭാഗത്തിന് വേറെ പേരാണ് കൊടുത്തിരുന്നത്. അതുപോലെ തന്നെ യു. പി. സ്കൂൾ, ഹൈസ്കൂൾ ആക്കുമ്പോഴും ഇങ്ങനെ ചെയ്തിരുന്നു. പഴയ സ്കൂൾ നിന്നിരുന്ന വളപ്പിൽ തന്നെയായിരുന്നു പുതിയ സ്കൂൾ കെട്ടിടങ്ങൾ പണിതത്. തന്നെ ഏൽപ്പിച്ചിരുന്ന സ്കൂളുകളുടെ കെട്ടിടങ്ങൾ നവീകരിച്ചതിനും മറ്റുമായി 12000 രൂപ ചിലവായിട്ടുണ്ടെന്നും ആ തുക തന്നാൽ മാനേജ്മെന്റ് തിരിച്ചേൽപ്പിക്കാമെന്നുമാണ് മാർ ഈവാനിയോസ് ന്യായം പറഞ്ഞു നിന്നത്. മാനേജ്മെന്റ് വിട്ടുകിട്ടുവാൻ 12000 രൂപയ്ക്ക് അദ്ദേഹം വിലപേശിയ കാര്യം 'മലങ്കരസഭയുടെ ഭൂതക്കണ്ണാടി' എന്ന ഗ്രന്ഥത്തിൽ മാത്രമേ ഞങ്ങൾ കണ്ടിട്ടുള്ളു. മറ്റൊരു സഭാചരിത്ര ഗ്രന്ഥത്തിലും ഇതിനെപ്പറ്റിയുള്ള പരാമർശം കാണാനായില്ല. "ഇപ്പോൾ അദ്ദേഹം റോമ്മാസഭയിൽ ചേരുന്നതിനു നിശ്ചയിച്ച വിവരം അറിഞ്ഞു

(വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്) പള്ളിക്കുടങ്ങളുടെ മാനേജ്മെന്റ് തിരികെ കിട്ടുന്നതിനാവശ്യപ്പെട്ടപ്പോളല്ലേ മാർ ഈവാനിയോസിന്റെ കൃത്രിമവും, വഞ്ച നയും അവിടെയും പ്രത്യക്ഷപ്പെട്ടത്. മാനേജ്മെന്റ് വഹിച്ച വകയിൽ 12000 രൂപാ കടമുണ്ടു പോലും! അതു തരാതെ സ്കൂളുകൾ വിട്ടുകൊടുക്കുന്നതിനു നിവൃത്തിയില്ലെന്നായി" (മലങ്കരസഭയുടെ ഭൂതക്കണ്ണാടി, 1930, പേജ് 134).

1929 അവസാനം മാർ ഈവാനിയോസ് റോമ്മാ സഭയിലേക്ക് പോകു മെന്ന് വട്ടശ്ശേരിൽ തിരുമേനിക്ക് പൂർണ്ണബോദ്ധ്യമായപ്പോഴാണ് ഉറക്കമുണർന്ന് സ്കൂളുകൾ തിരിച്ചുകിട്ടേണ്ട കാര്യം ആലോചിക്കുന്നത്! ഓർത്തഡോക്സ് സഭയിൽ പല ബുദ്ധിമാൻമാർ ആ കാലഘട്ടത്തിലും ഉണ്ടായിരുന്നിട്ടും ഈവാ നിയോസ് കെട്ടുംകെട്ടി റോമ്മാ സഭയിലേക്ക് പോകും മുൻപ് എങ്ങിനെയെങ്കിലും മാനേജ്മെന്റ് തിരിച്ചുവാങ്ങിക്കാൻ കഴിയാതിരുന്നത് ഒരു വീഴ്ച തന്നെയാണ്.

മാർ ഈവാനിയോസിനോടുള്ള അതിവാത്സല്യമായിരിക്കാം മർദ്ദീനിൽ നിന്നു മടങ്ങി വന്നിട്ടും ഒരു പക്ഷേ സ്കൂളുകളുടെ മാനേജ്മെന്റ് ഈവാനി യോസിൽ തന്നെ നിലനിർത്താൻ കാരണം. ഇനി മറ്റൊരു സംശയവും ഉണ്ട്. വട്ടിപ്പണക്കേസിൽ തിരുമേനി പരാജയപ്പെട്ടിരുന്ന അവസരമാണല്ലോ അത്. പാത്രിയർക്കീസ് ഭാഗം, സ്കൂളുകൾ കൈവശപ്പെടുത്തുന്നതിൽ നിന്ന് താൽക്കാലിക ഒഴിവ് നേടാൻ വട്ടശ്ശേരിൽ തിരുമേനി സ്കൂളുകൾ മാർ ഈവാ നിയോസിന്റെ പേരിൽ തന്നെ നിൽക്കട്ടെ എന്നു കരുതി കാണുമോ? 1928 ജൂലൈ രണ്ടിനാണു വട്ടിപ്പണക്കേസിൽ വട്ടശ്ശേരിൽ തിരുമേനി അന്തിമവിധി വന്ന് വിജയശ്രീലാളിതനാകുന്നത്. അപ്പോൾ ധൈര്യമായി മാനേജ്മെന്റ് തിരിച്ചു ചോദിക്കാമായിരുന്നു. പക്ഷേ, അപ്പോഴേക്കും മാർ ഈവാനിയോസ് റോമുമായി അടുത്തു കഴിഞ്ഞിരുന്നു.

മാനേജ്മെന്റ് തിരിച്ചു തരാൻ ചോദിച്ച പന്തീരായിരം രൂപ അക്കാലത്ത് ഭീമമായ തുകയായിരുന്നു. എന്നാലും മദ്ധ്യസ്ഥന്മാർ മുഖാന്തിരം ഒരു ഒത്തു തീർപ്പിനു ശ്രമിക്കാമായിരുന്നില്ലേ. അതിനെക്കുറിച്ച് സഭാചരിത്ര ഗ്രന്ഥങ്ങ ളിൽ ആരും എഴുതി കണ്ടിട്ടില്ല. അന്ന് ഒത്തുതീർപ്പ് ഉണ്ടായിരുന്നുവെങ്കിൽ പിന്നീട് സ്കൂളുകൾക്ക് വേണ്ടി ദീർഘനാൾ നടത്തിയ വ്യവഹാരം ഒഴിവാ ക്കാമായിരുന്നു. മാർ ഈവാനിയോസ് ദുഷ്ടലാക്കോടെ ഇതിനിടയിൽ പലതും ചെയ്തുകൂട്ടി. ചില സ്കൂളുകളുടെ കെട്ടിടങ്ങൾ നശിപ്പിച്ച് ആ വിദ്യാലയ ങ്ങൾ അടച്ച് പൂട്ടി അവയുടെ അംഗീകാരം അദ്ദേഹം നഷ്ടപ്പെടുത്തി. അതേസമയം തന്റെ വരുതിയിലുള്ള കന്യാസ്ത്രീ മഠങ്ങളുടെ മാനേജ്മെന്റിൽ തൊട്ടടുത്തു തന്നെ പുതിയ സ്കൂളുകൾക്കു അംഗീകാരവും വാങ്ങി. പല കുതന്ത്രങ്ങൾ സ്കൂൾ നടത്തിപ്പിൽ അദ്ദേഹം കാണിച്ചു. ഓർത്തഡോക്സ് സഭ പുതിയ സ്കൂളുകളുടെ മേൽ അവകാശം സ്ഥാപി ക്കാതിരിക്കാനാണ് ഇത്തരം വില കുറഞ്ഞ വേലകൾ കാണിച്ചത്. അതെല്ലാം അദ്ദേഹവും കൂട്ടരും ചെയ്തു കൂട്ടുമ്പോൾ ഓർത്തഡോക്സ് സഭയ്ക്ക് ഫലപ്രദമായി തടയാനോ, ശക്തമായി പ്രതികരിക്കാനോ കഴിഞ്ഞില്ല.

വട്ടശ്ശേരിൽ തിരുമേനിയുടെ അന്ത്യകാലത്ത് സ്കൂളുകൾ തിരിച്ചുപിടിക്കാൻ മാർ പീലക്സിനോസിനെ നിയോഗിച്ചു. ഉടനെ തന്നെ പുത്തൻകാവ് തിരുമേനി പൂർണ്ണ ഗൗരവത്തോടെ ദൗത്യം ഏറ്റെടുത്ത് ശക്തിയായി പ്രവർത്തിക്കാൻ തുടങ്ങി. പല തവണ അദ്ദേഹം മാർ ഈവാനിയോസുമായി സ്കൂൾ കാര്യങ്ങൾ ചർച്ച ചെയ്തു. ഒട്ടും വഴങ്ങിയില്ല. ഇതേ സമയം ബഥനി പള്ളികളും, വസ്തുക്കളും വിട്ടുകിട്ടുവാൻ ബഥനിയിലൂടെ അലക്സിയോസ് മാർ തേവോദോസ്യോസും ശ്രമിച്ചിരുന്നു. 'മാർ ഈവാനിയോസിന്റെ വീരപരാക്രമങ്ങളിൽ ഒട്ടും അപ്രധാനമായിരുന്നില്ല ബഥനി സ്ഥാപനങ്ങൾക്കു വേണ്ടി നടത്തിയ ചരിത്രം സൃഷ്ടിച്ച ബഥനിക്കേസ്. "ആ മരത്തലയന് ഞാൻ ഒന്നും കൊടുക്കുകയില്ല" എന്ന് ഈവാനിയോസ് ഒരിക്കൽ ഒരു മദ്ധ്യസ്ഥനോട് പറഞ്ഞു' (ബഥനിയുടെ പനിമലർ, പേജ് 71).

പല തവണ സംസാരിച്ചിട്ടും ശരിപ്പെടുന്നില്ലെന്ന് കണ്ടപ്പോൾ മാർ പീലക്സിനോസ്, മാർ ഈവാനിയോസിന്റെ ഇന്ത്യയിലെ മേലാവായ മാർ പാപ്പായുടെ അപ്പസ്തോലിക്കാ പ്രതിനിധിയുമായി കത്തു മുഖേന ബന്ധപ്പെട്ടു. 1934 ഫെബ്രുവരി ഒന്നിനു മാർ പീലക്സിനോസ് അയച്ച കത്ത് താഴെ കൊടുക്കുന്നു.

To,

The Apostolic Delegate, Bangalore.

Your Excellency,

It has been very kind of you to have replied me. But I am sorry I could not acknowledge receipt of the same, although I sent a letter to Mar Ivanios to that effect.

Seeing that Mar Ivanios has so flatly denied the truth of what has been stated in my letter; I am now compelled to present a few facts for your information and impartial decision.

Foremost among these, comes the case of 64 Vernacular schools. About a dozen years ago, the present metropolitan of malankara transferred the management of the above schools to Mar Ivanios. This was just a few months before he left malabar, to meet the patriach of Antioch. But now that he has asked for these schools, Mar Ivanios handed over only 24 to him. And 40 schools still remain. I might also add that Mar Dionysius came to passess these schools, by virtue of his office as the metropolitan of Malankara.

Further, there is a printing press at Thiruvalla, which has been given to the "Bethany Ashram', by a protestant donor. He still says that the press should "remain the property of the Ashram and not of Mar Ivanios personally." If your exellency requires further evidence with regard to the same, I shall supply you in time.

More over the House for the Sisters which the oxford Mission to Calcutta, erected, is still retained by them as their own. I don't wish to enlarge, by citing what that mission feels with regard to the ownership of this building.

Although instances of this sort and more glaring can be cited, I feel it would be difficult to deal with them sufficiently in this letter. I, there fore, request you to kindly appoint a proper person who would go in to the matter thoroughly and submit a true report to you.

Requesting to be excused for the trouble,

I remain

Yours in this holy service

**Mar Philoxenos**

Bishop of Thumpamon Diocese

Bishops House,

Pathanamthitta

Travancore,

Feb. 1. 1934

മേൽപ്പറഞ്ഞ കത്തിൽ തിരുവല്ലയിൽ അന്നുണ്ടായിരുന്ന ഒരു പ്രസ്സിനെപ്പറ്റി പറയുന്നുണ്ടല്ലോ. ബഥനി പ്രസ്സ് മാർ ഈവാനിയോസ് കൈവശം വെച്ചു വന്നു. അദ്ദേഹത്തിന്റെ 'ബഥനി മാസിക' അതിൽ നിന്നുമാണ് അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി വന്നത്. കൂടാതെ പള്ളി രജിസ്റ്ററുകൾ, രസീതുകൾ മുതലായവയും അച്ചടിച്ചിരുന്നു. ബഥനി ആശ്രമത്തിനായിട്ടാണ് ആ പ്രസ്സ് അതിന്റെ മുൻ ഉടമസ്ഥൻ സംഭാവന ചെയ്തത്. അല്ലാതെ മാർ ഈവാനിയോസിന് സംഭാവനയായി കൊടുത്തതല്ലായിരുന്നു. ആ പ്രസ്സ് മടക്കിക്കിട്ടാനും മാർ പീലക്സിനോസ് ശ്രമിച്ചു. ഇതിനും പുറമെ കൽക്കട്ട ഓക്സ്ഫോർഡ് മിഷൻ പണിയിച്ച സഹോദരിമാർക്കുള്ള ഭവനവും മാർ ഈവാനിയോസ് കൈയടക്കി വെച്ചിരുന്നു. അതിനെക്കുറിച്ചും മേൽപ്പറഞ്ഞ കത്തിൽ സൂചിപ്പിക്കുന്നുണ്ട്.

ഫെബ്രുവരി ഒന്നിനു മാർ പീലക്സിനോസ് അയച്ച കത്തിന് 5–ാം തീയതി അപ്പസ്തോലിക്കാ ഡെലിഗേറ്റ് മറുപടി അയച്ചു. ആ മറുപടി കിട്ടിയതിന് പീലക്സിനോസ് ഏപ്രിൽ 10 –ന് താഴെപ്പറയുന്ന കത്തയച്ചു.

The Right Reverend

MAR PHILOXENOS, MA, BD

BISHOPS HOUSE

PATHANAMTHITTA. P. O.

10th April 1934

Your Excellency,

May I humbly remind you of my letter dated Feb. 1 and your reply dated Feb. 5, 1934.

I hear that His grace Mar Ivanios is taking advantage of the time thus given him to change even the very nature of the institutions that he retains. He has already changed the name of the schools that were transferred to him by our late metropolitan and is devising measures, we hear, to make matters more complex.

Excuse me when I repeat that a Deputy or a Commission alone would enable you to realise the real situation here. Believe me when I state that we are anxious to put a stop to this business, for we know that it would cause real inconvenience to both parties, if we enter into a Civil Suit.

I hope you would take immediate steps, if you care to go into the matter seriously.

I remain,

Yours Sincerely in Christ,

1934 ഫെബ്രുവരി 23 -ന് (1109 കുംഭം 12) വെള്ളിയാഴ്ച ഉച്ചക്കു 12.15 ന് വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കാലം ചെയ്തു. പിന്നീട് സുന്നഹദോസ്സു കൂടി സ്കൂളുകൾ തിരിച്ചുപിടിക്കേണ്ട ചുമതല മാർ പീലക്സിനോസ് തന്നെ തുടർന്ന് നോക്കണമെന്ന് നിശ്ചയിച്ചു. അതനുസരിച്ച് തിരുമേനി അപ്പസ്തോലിക്കാ ഡെലിഗേറ്റുമായി കത്തിടപാടുകൾ തുടർന്നു. മേൽകാണിച്ച 1934 ഏപ്രിൽ പത്തിലെ കത്ത് വട്ടശ്ശേരിൽ തിരുമേനി നിര്യാതനായ ശേഷം എഴുതിയതാണ്. കത്തിൽ "late Metropolitan" എന്ന് സൂചി പ്പിച്ചിരിക്കുന്നത് വട്ടശ്ശേരിൽ തിരുമേനിയെക്കുറിച്ചാണ്. സ്കൂളുകൾ തിരിച്ചേൽപ്പിക്കുന്നില്ലെങ്കിൽ വ്യവഹാരത്തിന് മടിക്കുകയില്ലെന്ന് ഏപ്രിൽ പത്താം തീയതിയിലെ കത്തിൽ സൂചിപ്പിക്കുന്നുണ്ട്. പ്രസ്തുത കത്തിന് അപ്പസ്തോലിക്കാ ഡെലിഗേറ്റിന്റെ മെയ് 18 -ലെ മറുപടി താഴെ കൊടുക്കുന്നു.

**APOSTOLIC DELEGATION OF THE EAST INDIES**

APOSTOLIC DELEGATION VILLA,

WELLINGTON, NILGIRIS

3566/ 34

May 18, 1934

My Lord,

Your courteous reminder of April 10th duly reached me, but to my regret I could not reply before now, as I was waiting an answer to my preliminary inquiries.

Of course I am quite willing to promote a solution just and fair to all concerned, and no doubt with the good will of everyone, that result can be achieved. However I am not quite clear yet as to who has a say in the matter. On one side I understand is His Grace Mar Ivanios and a board of trustees; but I should need to know who on your side claim to have leegal standing in the matter and whether they would all be willing to come to a pacific solution. Pending Your Lordship's reply I am looking for a person suitable to hear both sides and to report.

With Kindest regards, I remain,

Yours Sincerely in Christo,

**Delegate Apostolic**

His Lordship

the Most Rev. Mar Philoxenos, M. A., B. D.

Bishop of Thumpamun.

സ്കൂളുകൾ സംബന്ധിച്ച് വ്യക്തമായ ഒരു തീരുമാനത്തിലെത്താതെ കാര്യങ്ങൾ നീണ്ടുപോയി. മാർ ഈവാനിയോസിനെ വെറുപ്പിക്കാൻ ഡെലിഗേറ്റിന് താല്പര്യമില്ലായിരുന്നു എന്ന് ഇതിനകം വ്യക്തമായി. ഒടുവിൽ ഗത്യന്തരമില്ലാതെ മാർ ഈവാനിയോസിനെ പ്രതിയാക്കി കേസു കൊടുക്കേണ്ടി വന്നു.

1941 –ൽ തിരുവല്ല മുൻസിഫ് കോടതിയിൽ മാർ ഈവാനിയോസിനെ പ്രതിയാക്കി കേസ് ഫയൽ ചെയ്തു. അസംബന്ധങ്ങളും, പച്ചനുണകളും എഴുതിപ്പിടിപ്പിച്ച് മാർ ഈവാനിയോസ് പത്രിക ബോധിപ്പിച്ചു. കേസിന്റെ തീർപ്പിന് മാർ ഈവാനിയോസിനെ വിസ്തരിച്ചിരുന്നു. എന്തു മാത്രം നുണകളാണ് അദ്ദേഹം വേദപുസ്തകം പിടിച്ച് സത്യം ചെയ്ത് കോടതിയിൽ പറഞ്ഞത്! പ്രതികാരപ്രേമിയായ യഹോവ ഇതിനുള്ള ശിക്ഷയും അധികം താമസിയാതെ കൊടുത്തു. കേസ് തീർന്നു കാണുവാൻ മാർ ഈവാനിയോസിന് സാധിച്ചില്ല. അദ്ദേഹം 1953 ജൂലൈ 15 –നു അക്കര കടന്നു. ഈ ലോകത്തിൽ ചെയ്തുകൂട്ടിയ തിന്മകൾക്ക് മതിയായ പ്രതിഫലം പറ്റിയാണ് അദ്ദേഹം സ്ഥലം വിട്ടത്. ജീവചരിത്രകാരനായ ഫാ. ഇഞ്ചക്കലോടി പറയുന്നു. "1953 മാർച്ചിനു ശേഷം മൂന്നു മാസക്കാലത്തോളം അതികഠിനമായ ശാരീരികവേദനയാണ് അദ്ദേഹത്തിന് അനുഭവിക്കേണ്ടി വന്നത്. കരളിലെ രോഗം മൂലം (Liver cancer?) രക്തനിറം കലർന്ന ജലം കരളിൽ നിന്നും ഒഴുകിവന്നത് ഉദരത്തിൽ കെട്ടിനിന്നതു നിമിത്തം പ്രസ്തുത ജലം കൂടെക്കൂടെ ഡോക്ടർമാർക്കു എടുത്തു മാറ്റേണ്ടി വന്നു. .... ജൂലൈ ആരംഭിച്ചതോടു കൂടി ആലസ്യം ഒന്നിനൊന്നായി വർദ്ധിച്ചു തുടങ്ങി. കിടക്കയിൽ നിന്ന് എഴുന്നേറ്റിരിക്കുവാൻ പോലും അശക്തനാകുമാറ് ശരീരക്ഷീണം അനുഭവപ്പെട്ടു. .... മരണത്തിന് ഇനി അധികം താമസമില്ലെന്ന് എല്ലാവരും നിശ്ചയിച്ചു കഴിഞ്ഞു. അതിയായ ശരീരവേദന ഉണ്ടായിരുന്നു. ..... മരുന്നുകൾ യാതൊന്നും

ശരീരത്തിൽ ഫലിക്കുന്ന ലക്ഷണം കണ്ടില്ല. അങ്ങിനെ രണ്ടാഴ്ചകൾ കൂടി മുമ്പോട്ടു നീങ്ങി. ..... ജൂലൈ പതിനഞ്ചാം തീയതി..... സന്ധ്യയോടു കൂടി രോഗനില അതിയായി വർദ്ധിച്ചു. മരണലക്ഷണങ്ങൾ ദൃശ്യമായി.... പത്തു മണിയോടു കൂടെ രോഗനില ആശങ്കാ ജനകമായിത്തീർന്നു....." (ആർച്ച് ബിഷപ്പ് ഈവാനിയോസ് വാല്യം 2, പേജ് 343, 344, 348).

അങ്ങിനെ കുറെ മാസങ്ങൾ കഷ്ടപ്പെട്ട്, രോഗം മൂലം നരകയാതനകൾ അനുഭവിച്ച് റീത്തു മെത്രാൻ 1953 ജൂലൈ 15 നു കടന്നു പോയി. അദ്ദേഹം മൂലം തീരാദുഃഖങ്ങൾ അനുഭവിക്കാൻ ഇടവന്ന, ഗുരുവായ വട്ടശ്ശേരിൽ തിരുമേനി, മാർ ഈവാനിയോസിനേക്കാൾ അഞ്ചു വർഷം കൂടുതൽ ജീവിച്ചിരിക്കുകയും ചെയ്തു. എട്ടു ദിവസത്തെ അസുഖം മൂലം നിര്യാതനാകുകയും ചെയ്തു. അദ്ദേഹത്തെക്കുറിച്ച് ചരമപ്രസംഗത്തിൽ പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ ഇങ്ങിനെ പ്രസംഗിച്ചു. ".... എട്ടു ദിവസത്തോളം അദ്ദേഹം രോഗശയ്യയിൽ ആയിരുന്നു. .... അവസാനം സമീപിക്കുവോളം സുബോധമുണ്ടായിരുന്നു. ... 'കന്തീലാ ശുശ്രൂഷ' നടത്തിയപ്പോൾ എത്രയും തെളിവായ ബുദ്ധിയോടെ അദ്ദേഹം അതിൽ സംബന്ധിച്ചു. കുരിശു വരയ്ക്കേണ്ട സമയങ്ങളിൽ ഒക്കയും അദ്ദേഹം തന്നത്താൻ അപ്രകാരം ചെയ്തു. എന്നു മാത്രമല്ല ശുശ്രൂഷാനന്തരം ആരും ഓർമ്മിപ്പിയ്ക്കാതെ തന്നെ ക്രമപ്രകാരം ചുറ്റും നിന്നവരെ റൂശ്മാ ചെയ്ത് അനുഗ്രഹിച്ചു. .... അദ്ദേഹത്തിന്റെ വേർപാട് എത്രയും ശാന്തമായിരുന്നു. യാതൊരു ചേഷ്ടയോ, ഗോഷ്ടിയോ, കൂടാതെ നാഴികമണിയുടെ പെൻ ഡുലം ചലനരഹിതമായിത്തീരുന്നതു പോലെയാണ് അദ്ദേഹത്തിന്റെ ശ്വാസം നിന്നത്. പ്രാർത്ഥനയുടെ അവസാനം വിശ്വാസപ്രമാണം ചൊല്ലിത്തീർന്നപ്പോൾ കൃത്യം പന്ത്രണ്ടു മണിക്ക് മശിഹാ തമ്പുരാൻ ലോകരക്ഷയ്ക്കു വേണ്ടി ക്രൂശിക്കപ്പെട്ട വെള്ളിയാഴ്ച ദിവസത്തിലും ആ നാഴികയിലും അദ്ദേഹം കർത്താവിൽ നിദ്ര പ്രാപിച്ചു" (വട്ടശ്ശേരിൽ തിരുമേനി: മലങ്കരസഭയുടെ കോട്ട, പേജ് 197– 198).

മാർ ഈവാനിയോസ് മരിച്ചപ്പോൾ പിൻഗാമിയായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് കക്ഷി ചേരുകയും ശക്തിയായി കേസു നടത്തുകയും ചെയ്തു. പ്രഗത്ഭന്മാരായ വക്കീലന്മാരെ വെച്ച് കേസ് വാദിച്ചു. അതുകൊണ്ടൊന്നും പ്രയോജനം കിട്ടിയില്ല. പല കോടതികൾ കയറി ഇറങ്ങി ഒടുവിൽ 1963 –ൽ കേരള ഹൈക്കോടതി, സ്കൂളുകൾ ഓർത്തഡോക്സ് സഭയ്ക്ക് വിട്ടുകൊടുക്കുവാൻ വിധിച്ചു. മുൻപ് വിട്ടുകൊടുത്തിരുന്ന 24 സ്കൂളുകൾക്കു പുറമേ 34 സ്കൂളുകൾ വിട്ടുകൊടുക്കാനായിരുന്നു വിധി. ഇതിൽപെടാത്ത കുറച്ചു സ്കൂളുകൾ കെട്ടിടങ്ങൾ വീണും മറ്റും നശിച്ചു പോയിരുന്നു.

കേസിൽ തോറ്റ ബനഡിക്റ്റ് മെത്രാൻ സുപ്രീം കോർട്ടിൽ പോകാനൊരുങ്ങി. അപ്പീൽ കൊടുത്താൽ കേസ് അനേക വർഷം പിന്നെയും നടത്തേണ്ടതായി വന്നു കൂടും. അതുകൊണ്ട് ഒരു മദ്ധ്യസ്ഥ തീരുമാനത്തിന് വിടാൻ ഇരുകക്ഷികളും തീരുമാനിച്ചു. ഒടുവിൽ മദ്ധ്യസ്ഥ തീരുമാന പ്രകാരം 11 സ്കൂളുകൾ റീത്തുകാർക്കും 17 സ്കൂളുകൾ ഓർത്തഡോക്സ് സഭക്കും

നല്കി ഒത്തുതീർപ്പുണ്ടായി, കുറച്ചു സ്കൂളുകൾ (ചെന്നിത്തല, തുമ്പമൺ മുതലായവ) സ്ഥലം വാങ്ങി കെട്ടിടം വെച്ച് മാറ്റാനും നിശ്ചയിച്ചു. ഈ ഒത്തുതീർപ്പിന് മുൻകൈ എടുത്തത് ബ. വർഗ്ഗീസ് ക്ലേറി അച്ചനായിരുന്നു. അദ്ദേഹത്തിന്റെ ഫയലിൽ ഇതിനെക്കുറിച്ചുള്ള വിശദ വിവരങ്ങൾ ഉണ്ട്.

അങ്ങിനെ 1934 -ൽ മാർ പീലക്സിനോസ് തുടങ്ങി വെച്ച സ്കൂൾ തിരിച്ചുപിടിക്കൽ യത്നം 1963 -ൽ പര്യവസാനിച്ചു. വട്ടശ്ശേരിൽ തിരുമേനിക്കും, മാർ പീലക്സിനോസ് തിരുമേനിക്കും കേസിന്റെ അന്ത്യം കാണുവാൻ ഭാഗ്യമുണ്ടായില്ല. കൊച്ചുതിരുമേനി ശക്തിയായി മാർ ഈവാനിയോസിനോട് മല്ലിട്ടതിന്റെ ഫലമായിട്ടാണ് 24 സ്കൂളുകൾ ആദ്യമെ തിരിച്ചു കിട്ടിയത്. അതും മാർ പീലക്സിനോസിന്റെ വിജയമായി കണക്കാക്കണം. അപ്ഗ്രേഡ് ചെയ്തെന്നും, കെട്ടിടം പണിയാൻ പണം മുടക്കിയെന്നും ഉള്ള ദുർന്യായങ്ങൾ പറഞ്ഞാണ് മാർ ഈവാനിയോസ് സ്കൂളുകൾ വിട്ടു കൊടുക്കാതെ കെട്ടിപ്പിടിച്ചു വെച്ചത്. മാർ പീലക്സിനോസ് ഓരോ സ്കൂളിന്റെയും ഫയൽ പഠിച്ച് ഓരോ വിദ്യാലയവും നേരിട്ട് സന്ദർശിച്ച് വിശദമായ റിപ്പോർട്ടുണ്ടാക്കി. മാർ ഈവാനിയോസുമായി നടത്തിയ ചർച്ചകളിൽ അദ്ദേഹം ചോദിക്കുന്ന ഓരോ ചോദ്യത്തിനും ഉത്തരം പറയാൻ പഠിച്ച് തയ്യാറായിരുന്നു. മാർ പീലക്സിനോസിന്റെ മുമ്പിൽ പിടിച്ചു നിൽക്കാൻ ആ റീത്ത് മെത്രാന് കഴിയാതെ വന്നു. ചർച്ചകളിൽ ഈവാനിയോസിന്റെ ദുർവാദങ്ങളെ കാര്യകാരണ സഹിതം ഖണ്ഡിച്ചു. അങ്ങിനെയാണ് 24 സ്കൂളുകൾ നീരാളിപ്പിടുത്തത്തിൽ നിന്ന് ആദ്യമെ വിടർത്തിക്കൊണ്ടു വന്നത്. ശേഷിച്ച 40 സ്കൂളുകൾക്കാണ് കേസു കൊടുത്തതെന്ന് മുൻപ് സൂചിപ്പിച്ചിരുന്നല്ലോ. കോട്ടയം എം. ഡി. സെമ്മിനാരി ഹൈസ്കൂൾ, തിരുവല്ല എം. ജി. എം. ഹൈസ്കൂൾ എന്നിവ മാർ ഈവാനിയോസിന് കൊടുത്തിരുന്നില്ല. അതു നിമിത്തം ആ സ്കൂളുകൾക്കു കേസില്ലായിരുന്നു. തിരിച്ചുകിട്ടിയ എല്ലാ സ്കൂളുകളും ചേർത്താണ് പിന്നീട് കാതോലിക്കേറ്റ് ആൻഡ് എം. ഡി. സ്കൂളുകൾ എന്ന പേരിൽ കോർപ്പറേറ്റ് മാനേജ്മെന്റ് രൂപവൽക്കരിച്ചത്.

# 17

# അഗ്നികുണ്ഡത്തിൽ ഒരു രാജകുമാരൻ

തുമ്പമൺ ഇടവക മെത്രാപ്പോലീത്തായായി ചാർജ്ജെടുത്ത ഉടനെ ഭദ്രാസനത്തിന് അടിയന്തിരമായി ആസ്ഥാനമുണ്ടാക്കാനാണ് തിരുമേനി പ്രയത്നിച്ചത്. ഭദ്രാസനാസ്ഥാനം എവിടെ പണിയണമെന്ന് ഗാഢമായി ചിന്തിച്ചു. തുമ്പമൺ, പുത്തൻകാവ്, ചെങ്ങന്നൂർ തുടങ്ങിയ സ്ഥലങ്ങളേ ക്കാൾ തിരുമേനിക്ക് ഇഷ്ടപ്പെട്ടത് ഒരു കർഷകഗ്രാമമായിരുന്ന പത്തനം തിട്ടയായിരുന്നു. ഇംഗ്ലീഷ് വിദ്യാലയമൊന്നും അന്നവിടെ ഇല്ല. ഒരു സർക്കാർ മിഡിൽ സ്കൂൾ ആയിരുന്നു ഏക സരസ്വതീമന്ദിരം. ഒട്ടും താമസിച്ചില്ല, കുറ്റിക്കാട് പിടിച്ച് കിടന്നിരുന്ന മാക്കാംകുന്ന് അദ്ദേഹം ഭദ്രാസനാസ്ഥാനം പണിയാൻ തിരഞ്ഞെടുത്തു. വിജനമായിരുന്നെങ്കിലും പ്രകൃതിമനോഹരമായ ഒരു ചെറിയ കുന്നിൻപ്രദേശം. ഒരു സംഗതി വിചാരിച്ചിറങ്ങിയാൽ പിന്നെ ആ ലക്ഷ്യം കൈവരിക്കാതെ പുറകോട്ട് മാറുന്ന സമ്പ്രദായം തിരുമേനിക്ക് ഇല്ലായിരുന്നു. മാക്കാംകുന്ന് പ്രദേശം ഭദ്രാസനാസ്ഥാനം പണിയാൻ തീരെപ്പറ്റിയ സ്ഥലമല്ലെന്നു പറഞ്ഞ് ചിലർ മെത്രാച്ചനെ നിരുത്സാഹപ്പെടുത്താൻ ശ്രമിച്ചു. 'ചെറുപ്പക്കാരനായ മെത്രാന്റെ ഓരോ കമ്പം' എന്നു പറഞ്ഞ് ചില വൈദികരും മുടക്കാൻ ശ്രമിച്ചു. കൊച്ചുതിരുമേനി അതൊന്നും ചെവിക്കൊണ്ടില്ല. എല്ലാവരുടെയും അഭിപ്രായം കേട്ടാൽ ഒരു കാര്യവും നടക്കില്ലെന്നായി തിരുമേനി. ചെങ്ങന്നൂരാണ് ഭദ്രാസനത്തിന് പറ്റിയ സ്ഥലമെന്ന് ചിലർ ഉപദേശിച്ചു. ''അവിടെയും ആവാം. ആദ്യം പത്തനംതിട്ടയിൽ ഭദ്രാസനമന്ദിരം പണി യട്ടെ" എന്ന് തിരുമേനി മറുപടി പറഞ്ഞു.

പ്രതികൂല സാഹചര്യങ്ങളെ അതിജീവിച്ചായിരുന്നു മാക്കാംകുന്നിൽ ഭദ്രാസനാസ്ഥാനം പണിതത്. കൈയിൽ കാശില്ലായിരുന്നു എന്നതാണ് മുഖ്യപ്രശ്നം. കെട്ടിടം പണിക്ക് സാമഗ്രികൾ വാങ്ങാനും, പണിക്കാർക്ക് കൂലി കൊടുക്കാനും കെട്ടിയിരിപ്പൊന്നും ഇല്ല. അപൂർവ്വം ചില പള്ളി ക്കാരും സന്മനസ്സുള്ള ചില ഇടവകക്കാരും ചെറിയ തുകകൾ തിരുമേ നിയെ ഏൽപ്പിച്ചുപോന്നു. അതുകൊണ്ട് വൈകുന്നേരം കൂലി കൊടുക്കും. ചില അവസരങ്ങളിൽ കൂലിക്കാർക്ക് പൈസ കൊടുക്കാൻ ഇല്ലാതെ വിഷമിച്ചിട്ടുണ്ട്. വൈകുന്നേരം കൂലി കൊടുക്കേണ്ട നേരമാവുമ്പോഴേക്കും ആരെങ്കിലും കൈമുത്തായോ, സംഭാവനയായോ വരുമെന്ന വിശ്വാസ ത്തിലാണ് ജോലിക്കാരെ ഏർപ്പാടാക്കുന്നത്. കൂലി കൊടുക്കാൻ കൈയിൽ കാശില്ലാത്ത അവസരങ്ങളിൽ പണിക്കാരോട് ഉള്ള കാര്യം തുറന്നു പറയേ ണ്ടതായും വന്നിട്ടുണ്ട്. ''ചക്രമൊന്നും ഇല്ല. നാളെത്തരാം'' എന്ന്

വിഷാദവിവശനായി അവരോടു പറയുമ്പോൾ അത് കേൾക്കാൻ ഇടവരുന്ന പണിക്കാർക്ക് ഇരട്ടി സങ്കടം. അന്തിയാവോളം പണിതിട്ട് കൂലി കിട്ടാതെ കുടിലിലേക്ക് മടങ്ങുന്നതിലല്ല അവർക്ക് ദുഃഖം. തമ്പുരാൻ കൂലി തരാത്ത തിന് തങ്ങളോട് സങ്കടപ്പെട്ടു പറഞ്ഞല്ലോ എന്നതിലാണ് അവർക്ക് ദുഃഖം. "അത് സാരമില്ല തമ്പ്രാനെ" എന്നു പറഞ്ഞ് അവർ പോകാൻ തുട ങ്ങുമ്പോൾ കേൾക്കാം ഒരു കാർ കുന്നു കയറി അങ്ങോട്ടു വരുന്നതിന്റെ ഇരമ്പൽ. കാറിൽ നിന്ന് ഇറങ്ങുന്ന ആൾ തിരുമേനിയുടെ കൈമുത്തിയ ശേഷം ഒരു പൊതി ഭവ്യതയോടെ ഏൽപ്പിക്കുന്നുണ്ടാവും. ഉടനെ തിരുമേനി പണിക്കാരെ തിരികെ വിളിക്കും. ആ സമയത്ത് തിരുമുഖത്ത് വിരിയുന്ന സന്തോഷവും, സംതൃപ്തിയും അന്യാദൃശ്യമായിരുന്നു. "ധൃതി ഉണ്ടായിരുന്നില്ല തമ്പ്രാനെ" എന്നു പറഞ്ഞ് ആ പാവങ്ങൾ മെത്രാച്ചന്റെ കൈയിൽ നിന്ന് അന്നത്തെ കൂലി വാങ്ങും. അങ്ങനെ എത്ര, എത്ര, ദിവസം കടന്നു പോയിരിക്കുന്നു!

മാക്കാംകുന്നിന്റെ മുകൾപ്പരപ്പിൽ തണൽ കിട്ടാൻ വലിയ വൃക്ഷങ്ങ ളൊന്നും ഉണ്ടായിരുന്നില്ല. എല്ലാം കുറ്റിച്ചെടികളാണ്. കാരമുള്ളും, തൊട്ടാവാടിയും അതുപോലെയുള്ള പാഴ്ച്ചെടികളും നിറഞ്ഞു നിന്നിരുന്നു. അവയ്ക്കിടയിൽ പാറക്കല്ലുകൾ ഉയർന്നു നിന്നു. ഈ പ്രദേശം തിരുമേനി കൂലിക്കാർക്കൊപ്പം വെയിലും കൊണ്ടു നിന്നും വെട്ടുകത്തിയും, കമ്പിപ്പാ രയും, പിക്കാസും ഉപയോഗിച്ചു നിരപ്പാക്കി. പൊള്ളുന്ന വെയിലാ യിരിക്കും. മെത്രാന്മാർ സഭയുടെ രാജകുമാരന്മാരാണെന്നാണ് വെയ്പ്. ഇവിടെ ഒരു രാജകുമാരൻ രക്തം വറ്റിപ്പോകുന്ന ഉച്ചവെയിലേറ്റ് വാടിക്കരി യുന്നു! ആ കൊടുംചൂടിൽ അദ്ദേഹത്തിന്റെ ദേഹം വിയർത്ത് കുളിക്കും. ആ വെളുത്ത മുഖം വെയിലടിയേറ്റ് കരുവാളിക്കുന്നുണ്ടോ? യാതൊരു മടുപ്പും കൂടാതെയാണ് മെത്രാച്ചൻ ആ കുന്നുംപുറത്ത് കഠിനാദ്ധ്വാനം ചെയ്തിരുന്നത്. തൂമ്പാ കൊണ്ട് ആഞ്ഞുകിളക്കുമ്പോൾ 'നിന്നെ ഞാൻ മെരുക്കിയെടുക്കും' എന്ന് പരുപരുത്ത ആ കുന്നിൻപുറത്തെ മണ്ണിനോട് അദ്ദേഹം കുശലം ചോദിക്കുകയായിരുന്നോ ചെയ്തിരുന്നത്? സ്വർണ്ണ സ്ലീബാ വഹിച്ച മൃദുലമായ വലംകൈയിൽ കമ്പിപ്പാര പിടിച്ച് കരിങ്കല്ലുകൾ കുത്തി ഇളക്കി മാറ്റുമ്പോൾ ഉള്ളംകൈ പൊട്ടി ചിലപ്പോൾ ചോര ഒലിക്കും. തിരുമേനി അത് കാര്യമാക്കാറില്ല. ആരും കാണാതെ നീറുന്ന കൈപ്പത്തി പതുക്കെ ഊതി വേദന മാറ്റും. വൈഷമ്യം, ആരെങ്കിലും കൈമുത്താൻ ആ നേരത്ത് കയറിവരുന്നതിലാണ്. ഉള്ളംകൈ പൊട്ടി ചോര ഒലിക്കുന്ന വലതുകരം എങ്ങിനെ മുത്താൻ നീട്ടിക്കൊടുക്കും! ഗത്യന്തരമില്ലാതെ കൈത്തണ്ട മുത്താൻ കാണിച്ചുകൊടുത്തിട്ടുണ്ട്. തങ്ങളുടെ സഭയിലെ മെത്രാച്ചൻ ഇങ്ങിനെ ദേഹാദ്ധ്വാനം ചെയ്ത് കഷ്ടപ്പെടുന്നതും കണ്ട് സഹിക്കവയ്യാതെ 'ഇതൊന്നും ചെയ്യരുത് തിരുമേനി' എന്ന് വിലക്കാൻ ശ്രമിച്ച സഭാമക്കളുമുണ്ട്. അവരോട് തിരുമേനി കയർത്തൊന്നും സംസാരി ക്കയില്ല. അവരുടെ സ്നേഹം അദ്ദേഹത്തിന് മനസ്സിലാക്കാൻ കഴിയും. എന്നാലും പ്രവൃത്തികളിൽ നിന്നും പീലക്സിനോസ് തിരുമേനിയെ പിന്തിരിപ്പിക്കാൻ ആർക്കും കഴിഞ്ഞിട്ടില്ല.

സായാഹ്നമാകുന്നതോടെ പണിക്കാർ പിരിഞ്ഞു പോകും. അസ്തമയ സൂര്യന്റെ ചെങ്കതിരുകൾ ഓരോന്നായി കുന്നിൻതലപ്പിൽ നിന്ന് മാഞ്ഞു പോവുന്നു. ഇരുട്ട് മാക്കാംകുന്നിന്റെ അടിവാരത്തിൽ നിന്ന് കുറേശെ അരിച്ചരിച്ച് കയറിവരുന്നു. തണുത്ത ആ കാറ്റ് പടിഞ്ഞാറു നിന്ന് മെല്ലെ മെല്ലെ കടന്ന് വന്ന് ആ രാജകുമാരന്റെ തളർന്ന മേനിയെ വീശി ആശ്വസി പ്പിക്കും. തിരുമേനി താഴെയുള്ള കിണറ്റിൻകരയിലേക്ക് നടക്കും. വിയർ പ്പിൽ കുതിർന്ന 'മസ്നപ്സ' നനച്ച് ഉണക്കാനിടും. ആകപ്പാടെയുള്ള 'മസ്നപ്സ' യാണ്. അടുത്ത ദിവസം അതു വേണം ധരിക്കാൻ. കൈയും, കാലും മുഖവും കഴുകി വെറും നിലത്ത് ആകാശനീലിമയിലേക്ക് കണ്ണും നട്ട് പിന്നെ ഒരു കിടപ്പാണ്. ചിലപ്പോൾ ക്ഷീണം കൊണ്ട് ഒന്ന് മയങ്ങിയെന്നും വരും. കിഴക്കൻ ചക്രവാളത്തിൽ ഉയർന്നുവരുന്ന ചന്ദ്ര ബിംബം ആ രാജകുമാരന്റെ തറയിലെ ഈ ക്ഷീണിച്ച കിടപ്പ് കണ്ട് സഹിക്കാൻ വയ്യാതെ കാർമേഘപാളികൾക്കുള്ളിൽ മുഖം മറയ്ക്കും!

താമസം ആ കുന്നിൻപുറത്ത് താൽക്കാലികമായി കെട്ടി ഉണ്ടാക്കിയ ഒരു തുറന്ന മുറിയിലാണ്. രണ്ട് ബഞ്ച് കൂട്ടിയിട്ട് അതിന്മേലാണ് കിടപ്പ്. ഇരുട്ടിനോട് മാപ്പ് ചോദിച്ചുകൊണ്ട് മങ്ങിക്കത്തുന്ന ഒരു കൊച്ചുവിളക്ക് ഉണ്ട്. മുറിയുടെ മൂലയ്ക്ക് ഒരു കൂജ നിറയെ പച്ചവെള്ളം ഉണ്ടായിരിക്കും. വലിയ ദാഹമാ യിരുന്നു തിരുമേനിക്ക്. വളരെ നേരം വെയിലും കൊണ്ട് പണി എടുത്തതു കൊണ്ടാണ് ദാഹിക്കുന്നതെന്നായിരുന്നു കരുതിയിരുന്നത്. കൂജ എടുത്ത് പൊക്കി നിന്ന നില്പിൽ ആയിരുന്നു വെള്ളംകുടി. പ്രമേഹരോഗത്തിന്റെ ആരംഭമായിരുന്നു എന്നു പിന്നീടാണ് മനസിലായത്.

കൊച്ചുതിരുമേനിയെപ്പോലെ അഭ്യസ്തവിദ്യനായ മറ്റൊരു മെത്രാ പ്പോലീത്താ ഇങ്ങിനെ കഠിനാദ്ധ്വാനം ചെയ്തതായി അറിവില്ല. ചോരയും, നീരും ഒഴുക്കി അങ്ങിനെ മാക്കാംകുന്നിൽ അദ്ദേഹം ഭദ്രാസനാസ്ഥാനവും ഓഫീസും കെട്ടിപ്പടുത്തു. പിന്നീട് തന്റെ പ്രവർത്തമേഖലയായി വളർന്ന മാക്കാംകുന്നിൽ പല സ്ഥാപനങ്ങളും, കെട്ടിടങ്ങളും ഉയർന്നു വരാൻ തുടങ്ങി.

തിരുമേനിയുടെ സഹപാഠിയും, സമപ്രായക്കാരനുമായിരുന്ന ഡോ. സി. റ്റി. ഈപ്പൻ 'മാർ പീലക്സിനോസ് സുവനിറി' ൽ എഴുതിയ ഹൃദയ സ്പർശിയായ ലേഖനത്തിൽ ഇങ്ങിനെ പറയുന്നു (പേജ് 29):

'നിരന്തരമായി നടത്തിക്കൊണ്ടിരിക്കുന്ന കെട്ടിടം പണികളിലും, മറ്റും കഴിവുള്ള സഹായങ്ങൾ ചെയ്യുന്നതിൽ അതീവ തല്പരനായിരുന്നു. മാക്കാംകുന്നു സ്കൂൾ ആരംഭിച്ച ഘട്ടത്തിൽ പല അവസരങ്ങളിലും ഓടു പൊക്കിക്കൊടുക്കുക, പുരപ്പുറത്തു കയറി ഓടിടുക, മുതലായ ജോലികൾ ചെയ്ക സാധാരണമായിരുന്നു. ഒരിക്കൽ ഒരു മാന്യപൗരൻ അദ്ദേഹത്തെ കാണാൻ മാക്കാംകുന്ന് സ്കൂളിൽ എത്തി. കൈ രണ്ടും ഓടുകൾ കൊണ്ടു നിറഞ്ഞിരുന്ന തിരുമേനി, കൈമുത്താൻ അക്ഷമത കാണിച്ച സഭാഭക്തന് ഓടുഭാരത്താൽ മടങ്ങിയിരുന്ന കൈമുട്ടു നീട്ടിക്കൊടുത്തു. പ്രവർത്തനം പ്രാർത്ഥനയ്ക്ക് തുല്യമെന്ന് ദൃഢമായി വിശ്വസിച്ച തിരുമേനിക്ക് ഇവയി ലൊന്നും ലവലേശം സങ്കോചം തോന്നിയിരുന്നില്ല'.

# 18

# ബഥേലിലെ ബാലസിംഹം

കൊച്ചുതിരുമേനി ഭരണമേറ്റ തുമ്പമൺ മെത്രാസനം വളരെ വിസ്തീർണ്ണമുള്ളതായിരുന്നു. എല്ലാ ദേവാലയങ്ങളും വർഷത്തിൽ പല തവണ സന്ദർശിക്കണമെന്ന് നിർബന്ധമായിരുന്നു. ഓരോ ഇടവക പ്പള്ളിയേയും കണ്ണിലെ കൃഷ്ണമണി പോലെ കാത്തുസൂക്ഷിച്ചു. വികാരി മാർ അലസൻമാരായി ഞായറാഴ്ച കുർബ്ബാനയും ചൊല്ലി വീട്ടിൽപോയി ചടഞ്ഞുകൂടിയിരിക്കാൻ തിരുമേനി അനുവദിച്ചിരുന്നില്ല. ആത്മീയ പ്രവർത്തനങ്ങൾ ചെയ്യാൻ അവർക്ക് കൈനിറയെ ഏൽപ്പിച്ചിരുന്നു. ഭദ്രാസന ത്തിന്റെ നെടുകയും, കുറുകയും ഓടി എത്താൻ ചെങ്ങന്നൂർ പ്രദേശത്ത് എം. സി. റോഡിനോട് ചേർന്ന് എവിടെയെങ്കിലും കുറച്ചു സ്ഥലം കിട്ടിയാൽ അവിടെ ഒരു സഭാകേന്ദ്രം നിർമ്മിക്കുന്നത് ഉത്തമമായിരിക്കുമെന്ന് മെത്രാച്ചന് തോന്നി. അതിന്റെ ഫലമാണ് ചെങ്ങന്നൂർ ബഥേൽ അരമന. ടൗണിന്റെ സമീപം ചന്തയുടെ തെക്കു വശത്തുള്ള പൊതേൽക്കുളമെന്ന സ്ഥലമാണ് തിരുമേനി കണ്ടുവെച്ചത്. എം. സി. റോഡിനോടു ചേർന്നുകിടക്കുന്ന സ്ഥലം. എല്ലാവരാലും അവഗണിക്കപ്പെട്ട വൃത്തിഹീനമായ ഒരു ചെളിക്കുണ്ടാ യിരുന്നു പൊതേൽക്കുളം. മെത്രാച്ചൻ ആ സ്ഥലം നികത്തിയെടുത്ത് ബഥേൽ അരമനയും, ചാപ്പലും പണിതു. ചെങ്ങന്നൂരിലെ ചപ്പും, ചവറും, മറ്റു മാലിന്യങ്ങളും നിക്ഷേപിച്ചിരുന്ന പൊതേൽക്കുളം തിരുമേനിയുടെ കടാക്ഷം വീണപ്പോൾ മനോഹരമായ ബഥേലായി. ശ്രീരാമന്റെ കാൽ തട്ടിയപ്പോൾ 'കാട്ടിലെ കല്ലൊരു മോഹിനിയായ്' എന്നു പറഞ്ഞ പോലെയാണ് പൊതേൽക്കുള ത്തിന് സംഭവിച്ചത്. 1942 -ലാണ് മാർ പീലക്സിനോസ് ബഥേലിലേയ്ക്ക് കാലെടുത്തു വച്ചത്. പിന്നീട് ആ സ്ഥലത്തിന് ഉണ്ടായ വളർച്ച ഭാവനാതീതം. തിരുമേനി വാത്സല്യവാനായ പി. ജി. ജോർജ് കത്തനാരെ ബഥേലിന്റെ ചുമതല ഏൽപ്പിച്ചു. അവിടെ പണിയിച്ച ബഥേൽ പ്പള്ളി പ. പരുമല ഗ്രിഗോറിയോസിന്റെ നാമത്തിലായിരുന്നു. അദ്ദേഹത്തെ സഭ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതിനു മുമ്പു തന്നെ കൊച്ചുതിരുമേനി ബഥേൽപള്ളി ആ പരിശുദ്ധന്റെ നാമത്തിൽ സ്ഥാപിച്ചു. എന്തൊരു ദീർഘദൃഷ്ടി.

ബഥേൽ ചാപ്പൽ പുതുക്കിപ്പണിയിക്കുക, സണ്ടേസ്കൂൾ ഹാൾ നിർമ്മിക്കുക, അരമനക്കെട്ടിടം വലുതാക്കുക തുടങ്ങിയ പ്രവർത്ത നങ്ങൾക്ക് ധനശേഖരത്തിനായി അയച്ച കല്പനയുടെ പ്രസക്തഭാഗം താഴെ കൊടുക്കുന്നു:

1117 – മാണ്ട് ഇടവം 29 -നു (1942 ജൂൺ 11) വ്യാഴാഴ്ച 'ബഥേൽ' എന്ന നാമധേയത്തിൽ ആരംഭിച്ചിട്ടുള്ള നമ്മുടെ വക അരമനയും, ചാപ്പലും ദൈവകൃപയാൽ ഏതാണ്ടു രൂപം എടുത്തിട്ടുണ്ടെങ്കിലും നാളിതുവരെ ടി.

സ്ഥാപനത്തെപ്പറ്റി നമുക്ക് അഭിമാനിക്കാൻ തക്കവണ്ണം അത് ആയിത്തീർന്നിട്ടില്ല. ആവശ്യമുള്ള തുക മുഴുവൻ സംഭരിച്ചതിന്റെ ശേഷം പ്രവർത്തനം ആരംഭിക്കുക എന്നത് കാലദൈർഘ്യം വരുത്തുന്നതും നമുക്ക് ഏറ്റവും ക്ലേശകരവും ആണ്. അതിനാൽ അത്രെ അപ്പോഴപ്പോഴായി നമുക്കു ലഭിച്ചുകൊണ്ടിരിക്കുന്ന തുകകൾ കൊണ്ട് അല്പാൽപ്പമായിട്ടെങ്കിലും സ്ഥാപനത്തെ വലിപ്പപ്പെടുത്തിക്കൊണ്ടിരിക്കുന്നത്.

എന്നാൽ ചാപ്പൽ പുതുക്കിപ്പണിയിക്കുക, സൺഡേസ്കൂൾ ഹാൾ, അരമനക്കെട്ടിടം എന്നിവ വലിപ്പപ്പെടുത്തുക, സ്ഥാപനത്തിനു അത്യാവശ്യപ്പെട്ട സ്ഥലം വാങ്ങിക്കുക എന്നിവയ്ക്കു വേണ്ടി കുറഞ്ഞത് ഇരുപതിനായിരം രൂപ ഉണ്ടാകേണ്ടിയിരിക്കുന്നു. നമ്മുടെ കൈവശം ഇപ്പാൾ ഉള്ള ഒരു ചെറിയ തുക കൊണ്ട് ചാപ്പൽ പണി ആരംഭിച്ചു കഴിഞ്ഞു. ഒരു മാസത്തിനകം മേൽക്കാര്യങ്ങൾ സാധിച്ചാൽ കൊള്ളാമെന്ന് നമുക്ക് പ്രാർത്ഥനയുണ്ട്. ഇതിലേക്കായി ദൈവത്തിന്റെ കരുണയിൻകീഴ് നമ്മുടെ ആത്മീയമക്കളും, അഭ്യുദയകാംക്ഷികളുമായ എല്ലാവരുടെയും സഹായ സഹകരണം ആവശ്യം തന്നെ. 'പൊതേലിൽ നിന്ന് ബഥേലിലേക്ക്' ഉള്ള ഇക്കഴിഞ്ഞ 3 1/2 വർഷത്തെ യാത്രയിൽ നമുക്കു ലഭിച്ചിട്ടുള്ള ദൈവിക സഹായങ്ങളും മാനുഷിക സഹകരണങ്ങളും നമ്മെ ഈ അവസരത്തിൽ ധൈര്യപ്പെടുത്തുന്നുണ്ടെന്നുള്ളത് ഇത്തരുണത്തിൽ നന്ദിപൂർവ്വം പ്രസ്താവ്യമത്രെ.

ബഥേലിന്റെ വളർച്ചയിൽ താത്പര്യമുള്ള എല്ലാവരെയും ഈ സന്ദർഭത്തിൽ അവരവരുടെ പ്രാപ്തിക്കു തക്കവണ്ണമുള്ള കൈത്താങ്ങലിനായി നാം ക്ഷണിച്ചുകൊള്ളുന്നു. നിങ്ങളുടെ മനസ്സും പ്രാപ്തിയും അനുസരിച്ചുള്ള സംഭാവനകൾ അയച്ചുതന്ന് പ്രസ്തുത പ്രസ്ഥാനത്തെ വിജയിപ്പിക്കുമെന്നുള്ള വിശ്വാസത്തിൽ ഈ അഭ്യർത്ഥന അയയ്ക്കു ന്നതാകുന്നു.

(ഒപ്പ്)

മാർ പിലക്സിനോസ് മെത്രാപ്പോലീത്താ

ബഥേൽ
ചെങ്ങന്നൂർ
20 - 3 - 1121

സൗകര്യമുള്ളപ്പോഴെല്ലാം മാർ പീലക്സിനോസ് ചെങ്ങന്നൂർ ബഥേലിൽ വന്നു താമസിക്കും. വളരെ കഷ്ടപ്പെട്ട ജീവിതമായിരുന്നു തിരുമേനി അവിടെ നയിച്ചിരുന്നതെന്നതിന് ഇപ്പോഴത്തെ കാതോലിക്കാ ബാവാ മാത്യൂസ് ദ്വിതീയൻ തിരുമേനി സാക്ഷിയാണ്. അന്ന് അദ്ദേഹം 'ഏഞ്ചലച്ചൻ' എന്ന് വിളിക്കപ്പെട്ടുപോന്ന ഓതറ മാത്യൂസ് കത്തനാരാ യിരുന്നു. ഡോ. സാമുവേൽ ചന്ദനപ്പള്ളി 1999 ൽ ഉള്ളന്നൂർ സെന്റ് മേരീസ് വലിയപള്ളി ശതാബ്ദി കൂദാശാ സ്മരണികയിൽ എഴുതിയ ലേഖനത്തിൽ ഇങ്ങിനെ പറയുന്നു (പേജ് 51):

“ഇടയ്ക്കിടെ തന്റെ ഗുരുവും വഴികാട്ടിയുമായ പുത്തൻകാവ് തിരുമേനിയെ കാണാൻ പോകും. ചെങ്ങന്നൂർ ചന്തയുടെ തെക്കുവശമുള്ള അന്നത്തെ പൊതേൽക്കുളത്തിന്റെ കരയിൽ ഒരു ചെറിയ വീടുണ്ടാക്കി തിരുമേനി താമസിച്ചിരുന്നു. ഈ ‘പൊതേൽ’ ആണ് പിന്നീട് ‘ബഥേൽ’ ആയിത്തീർന്നത്. മാത്യൂസ് അച്ചൻ ഒരിക്കൽ അവിടെ ചെന്നപ്പോൾ കണ്ട രംഗം ഓർമ്മയിലുണ്ട്. അടുത്തുള്ള കാപ്പിക്കടയിൽ നിന്നു കട്ടൻകാപ്പിയും, പരിപ്പുവടയും വരുത്തി അഭിവന്ദ്യ തിരുമേനി ‘മേശ’ കഴിക്കുന്നു. ദുരിതപൂർണ്ണമായ ഒരു ജീവിതം അദ്ദേഹം നയിക്കുന്നതു കണ്ടു. ഒരു കുശിനിക്കാരനെ നിർത്തി ചെലവു നടത്തിക്കൊണ്ടുപോകുവാനുള്ള സാമ്പത്തികഭദ്രത അന്നവിടെയില്ല. ഒരു മെത്രാപ്പോലീത്തായുടെ ജീവിതം – ഇതു മാത്യൂസ് അച്ചന്റെ ഹൃദയത്തെ സ്പർശിച്ചു.”

അങ്ങനെ പട്ടിണിയും, പരിവട്ടവുമായി കൊച്ചുതിരുമേനി ചെങ്ങന്നൂർ ബഥേലിനെ താലോലിച്ച് വളർത്തിയെടുത്തു. എന്തിനുവേണ്ടി, അഥവാ ആർക്കുവേണ്ടി തിരുമേനി ഈ കഷ്ടപ്പാടുകൾ സഹിച്ചു എന്ന ചോദ്യം പ്രസക്തമാണ്. ‘എല്ലാം സഭയ്ക്കു വേണ്ടി’ എന്ന ഒറ്റ ഉത്തരമേ പറയാ നുള്ളൂ. കിട്ടുന്ന കൈമുത്തും സംഭാവനകളും, പള്ളികളിൽ നിന്നു പിരിവും വാങ്ങി സുഖമായി തിരുമേനിക്ക് ഭദ്രാസനത്തിൽ എവിടെയെങ്കിലും അടങ്ങി യൊതുങ്ങിക്കഴിയാമായിരുന്നു. ഒരു മെത്രാപ്പോലീത്താ ജീവിത കാലത്ത് ഇത്ര സ്കൂളുകൾ തുടങ്ങണമെന്നോ, ഇത്ര പള്ളികൾ സ്ഥാപി ക്കണമെന്നോ, ഭദ്രാസനത്തിനു വേണ്ടി ഇത്ര കെട്ടിടങ്ങൾ പണിയിക്കണ മെന്നോ എവിടെയും എഴുതിവച്ചിട്ടില്ല! ഇവയൊന്നും ചെയ്യാതെ ദേഹം അനങ്ങാതെ കാലം കഴിച്ച എത്രയോ തിരുമേനിമാരുണ്ട്! അരമനയുടെ തൊട്ടുള്ള എൽ. പി. സ്കൂൾ സ്വന്തം മാനേജ്മെന്റിലായിരുന്നിട്ടു പോലും അതൊന്ന് അപ്ഗ്രേഡ് ചെയ്തു വാങ്ങാൻ തീരെ ശ്രമിക്കാതെ കാലം കഴിച്ചുകൂട്ടിയ മഹാപുരോഹിതൻമാ രുമുണ്ട്. അരമന സ്ഥാപകനായ വന്ദ്യതിരുമേനിയുടെ ഓർമ്മയ്ക്കായി സെക്രട്ടറി ശെമ്മാശൻ ഭദ്രാസന ത്തിന്റെ ഉടമസ്ഥതയിൽ തുടങ്ങിയ സ്കൂൾ പല വർഷങ്ങൾ കഴിഞ്ഞിട്ടും ഇന്നും ഹൈസ്കൂളാക്കാതെ വളർച്ച മുരടിച്ച് അരമനയോട് ചേർന്നുള്ള വിശാലമായ പറമ്പിൽ നിൽക്കുന്നത് തൃശൂർ – എറണാകുളം ദേശീയ പാതയിലൂടെ യാത്ര ചെയ്യുന്നവർക്ക് കാണാം.

തുമ്പമൺ ഭദ്രാസനം ശക്തിപ്പെടണമെന്നും, സഭ അഭിവൃദ്ധിപ്പെട ണമെന്നുമുള്ള അതിയായ വാഞ്ഛയായിരുന്നു തിരുമേനിക്ക്. അതിനു വേണ്ടി എന്ത് ത്യാഗം ചെയ്യാനും സന്നദ്ധനായിരുന്നു. യുവാക്കളോട് ചോദിക്കുമായിരുന്നു ‘സഭ ആരുടേതാണെന്ന്?’ ‘എന്റെ സഭ’ എന്ന ഉത്തര മാണ് തിരുമേനി പ്രതീക്ഷിക്കുന്നത്. അത് അവരെക്കൊണ്ട് മെത്രാച്ചൻ പറയിക്കും. കഴിഞ്ഞില്ല! കൈ നെഞ്ചത്തു വച്ച് പറയാൻ തിരുമേനി ആവശ്യപ്പെടും. അങ്ങനെ ‘എന്റെ സഭ’ എന്ന് കൈ നെഞ്ചത്തു വച്ച് ചെറുപ്പക്കാർ പറയുമ്പോൾ തിരുമേനി എന്തോ ആത്മനിർവൃതി അടയുന്ന പോലെ തോന്നും. ആ മുഖത്ത് പതുക്കെ പുഞ്ചിരി വിടരും. അത് അഭിമാനത്തി

ന്റേതായിരുന്നോ? അതോ സ്നേഹത്തിന്റെയോ?

കാലചക്രം അതിവേഗം മുന്നോട്ടു കുതിച്ചുകൊണ്ടിരുന്നു. കൊച്ചു തിരുമേനി വെറും ഓർമ്മ മാത്രമായി ശേഷിച്ചു. സഭയിൽ വമ്പിച്ച മാറ്റങ്ങൾ ഉണ്ടായി. നാട് സമ്പൽ സമൃദ്ധമായി. മാർ പീലക്സിനോസ് തിരുമേനി പട്ടിണി കിടന്ന് സ്ഥാപനങ്ങൾ കെട്ടിപ്പടുത്തു എന്ന് പറഞ്ഞാൽ തന്നെ വിശ്വസിക്കാൻ ആളെ കിട്ടിയെന്നു വരില്ല. പണത്തിന്റെ തിളപ്പാണ് ഇന്ന് ദൃശ്യമാകുന്നത്. അതിരിക്കട്ടെ, കാലത്തിന്റെ തികവിൽ ചെങ്ങന്നൂർ ഭദ്രാസനം നിലവിൽ വന്നു. തുമ്പമൺ, നിരണം, കൊല്ലം ഭദ്രാസനങ്ങളിൽ നിന്നുള്ള 50 പള്ളികൾ ഉൾപ്പെടുത്തി 1985 മാർച്ച് 10 -നു ഭദ്രാസനം രൂപ വൽക്കരിച്ചു. 1985 ആഗസ്റ്റ് 25 -നു ഭദ്രാസനത്തിന്റെ ഔപചാരികമായ ഉദ്ഘാടനം ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ നിർവ്വഹിച്ചു. 1985 ഓഗസ്റ്റ് ഒന്നിന് തോമസ് മാർ അത്താനാസ്യോസ് ഭദ്രാസ നത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായി നിയമിക്കപ്പെട്ടു. പുത്തൻകാവ് തിരുമേനി ദീർഘദൃഷ്ടിയോടെ തിരഞ്ഞെടുത്ത സ്ഥലത്തു നിർമ്മിച്ച ബഥേൽ അരമന ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആസ്ഥാനമായി. പുത്തൻ കാവ് തിരുമേനിയുടെ സഹോദരപുത്രൻ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായി ബഥേലിൽ താമസിച്ച് ബൃഹത്തായ ഭദ്രാസന അരമനയും, ചാപ്പലും മറ്റും പടുത്തുയർത്തുവാൻ ദൈവം സംഗതിയാക്കി. പുതുക്കിപ്പണിത ബഥേൽ അരമനപ്പള്ളിയുടെ കൂദാശ 2004 മാർച്ച് 25, 26, 27 തീയതികളിൽ സമുചിതമായി നടത്തി. ബഥേലിലെ ബാലസിംഹം ഉന്നതങ്ങളിലിരുന്ന് ഇതു കണ്ട് ആനന്ദാശ്രുക്കൾ പൊഴിക്കുന്നുണ്ടായിരിക്കും!

# 19
# ബേസിൽ ദയറാ

മലങ്കരസഭയ്ക്ക് പൊതുവേയും, തുമ്പമൺ ഭദ്രാസനത്തിന് പ്രത്യേ കിച്ചും പുരോഗതി ഉണ്ടാക്കുവാനുള്ള പ്ലാനും, പദ്ധതികളുമായിരുന്നു മാർ പീലക്സിനോസിന്റെ മനസ്സ് നിറയെ. സഭയുടെ ഉന്നമനത്തിന് അവിവാ ഹിത വൈദിക സംഘം കൂടിയേ തീരൂ എന്ന് അദ്ദേഹം വിശ്വസിച്ചു. അഭ്യ സ്തവിദ്യരും, സേവനമനോഭാവക്കാരുമായ ഒരു സംഘം വൈദികർ ഉണ്ടെ ങ്കിൽ വൻകാര്യങ്ങൾ നേടാമെന്ന് അദ്ദേഹത്തിന് തോന്നി. ദയറാ പ്രസ്ഥാന ത്തെക്കുറിച്ച് പല ഗ്രന്ഥങ്ങൾ ഈ കാലഘട്ടത്തിൽ തിരുമേനി വായിച്ചു മനസ്സിലാക്കി. കേരളത്തിലും പുറത്തുമുള്ള പല സന്യാസാശ്രമങ്ങളും സന്ദർശിച്ച് പ്രവർത്തനരീതി കണ്ട് പഠിച്ചു. ഭദ്രാസന മെത്രാപ്പോലീ ത്തായായി നിയമിക്കപ്പെട്ട് അധികം താമസിയാതെ തന്നെ മനസ്സിലുള്ള ദയറാ സംഘത്തിൽ ചേർക്കുവാൻ പറ്റിയ യുവാക്കളെ തെരഞ്ഞു. ആദ്യ മായി കണ്ടുപിടിച്ചത് സൗമ്യനും, സൽസ്വഭാവിയുമായ ക്ലേറി പി. ഇ. ദാനിയേലിനെ ആയിരുന്നു. അദ്ദേഹമാണ് പിൻഗാമിയായി വന്ന ദാനിയേൽ മാർ പീലക്സിനോസ്.

ദയറായിൽ ചേരുന്നവർക്ക് താമസത്തിനായി ആസ്ഥാനത്തു തന്നെ സൗകര്യങ്ങൾ ഒരുക്കി. ഭദ്രാസനകേന്ദ്രം മെത്രാപ്പോലീത്തായുടെ ആസ്ഥാ നവും, കാര്യാലയവും, മാത്രമല്ല ഒരു സന്യാസ സമൂഹത്തിന്റെ വാസ സ്ഥലവും കൂടി ആയിരിക്കണമെന്ന് തിരുമേനി നിശ്ചയിച്ചു. കോട്ടയം പഴയ സെമിനാരിയുടെ പ്ലാനിൽ നാലുകെട്ടായി പന്ത്രണ്ടു മുറികളുള്ളതും, ഓരോ വശത്തും മദ്ധ്യത്തിൽ ഓരോ ഇടനാഴികയുള്ളതുമായ ഒറ്റനിലക്കെട്ടിടം സ്ഥാപിക്കണമെന്ന് നിശ്ചയിച്ചു പണി തുടങ്ങി. കെട്ടിടത്തിന്റെ പടിഞ്ഞാറും, വടക്കും ഭാഗങ്ങൾ പൂർണ്ണമായും, കിഴക്കേ ഭാഗത്തിന്റെ പകുതിയും 1948 ജനുവരി ആയപ്പോഴേക്കും പണിയുവാൻ കഴിഞ്ഞു. ദയറായിൽ ചേരാൻ താത്പര്യമുള്ള അഞ്ചു പേരെക്കൂടി കിട്ടിക്കഴിഞ്ഞി രുന്നു. ആ വർഷം മാർ ബസേലിയോസിന്റെ പെരുനാളും മറ്റുമായ മകരം ഒന്നിനു തിരുമേനി ആ സ്ഥാപനം യാതൊരു ആർഭാടവും കൂടാതെ കൂദാശ ചെയ്തു. തന്റെ ആദർശപുരുഷൻ കൂടിയായ മഹാനായ മാർ ബസേലി യോസിന്റെ പേർ ദയറായ്ക്കു നൽകി. അംഗങ്ങളായി ചേരാൻ വന്നവരെ പുതിയ കെട്ടിടത്തിൽ താമസിപ്പിച്ചു. തിരുമേനിയും അവർക്കൊപ്പ മായിരുന്നു താമസം. മെത്രാച്ചന്റെ താമസത്തിനായി തെക്കുപടിഞ്ഞാറെ കോണിലെ മുറി വേർതിരിച്ചു. അങ്ങിനെ 1948 ജനുവരി 14 -നു മാർ ബേസിൽ ദയറാ രൂപം കൊണ്ടു. പന്ത്രണ്ടു വർഷത്തോളം തിരുമേനിയുടെ മനസ്സിലെ പ്രധാനചിന്താ വിഷയ മായിരുന്നു ദയറാ. ദയറാ അധിപൻ തിരുമേനി തന്നെ ആയിരുന്നു. മെത്രാച്ചന്റെ അസാന്നിദ്ധ്യത്തിൽ ദാനിയേൽ അച്ചൻ ഉപാദ്ധ്യക്ഷൻ എന്ന

നിലയിൽ കാര്യങ്ങൾ നോക്കി വന്നു.

ബേസിൽ ദയറായ്ക്കു നിയമാവലിയും, ചട്ടങ്ങളും തിരുമേനി തന്നെ എഴുതിയുണ്ടാക്കി. അംഗങ്ങൾ കുടുംബജീവിതം ഉപേക്ഷിക്കണമെന്നും, എല്ലാവരുടെയും സമ്പാദ്യം പൊതുവകയാണെന്നും, എല്ലാവരുടെ ചിലവുകളും ദയറായിൽ നിന്നു വഹിക്കുമെന്നും നിയമാവലിയിൽ ഉണ്ട്. വിദ്യാഭ്യാസം തുടരാൻ താല്പര്യമുള്ള അംഗങ്ങളെ എത്രവരെ പഠിപ്പിക്കു വാനും തിരുമേനി തയ്യാറായിരുന്നു.

മാർ പീലക്സിനോസ് പള്ളികൾ സന്ദർശിക്കാൻ പോകുമ്പോൾ ബേസിൽ ദയറായിലെ ഒന്നോ, രണ്ടോ അംഗങ്ങളെ കൂടെ കൊണ്ടു പോകും. പൊതുയോഗങ്ങളിൽ പ്രസംഗിക്കുവാൻ തിരുമേനി അവർക്ക് പരിശീലനം നൽകും. അവർ പ്രസംഗിക്കുന്നത് തിരുമേനി സശ്രദ്ധം കേൾക്കും. വിശ്രമവേളകളിൽ അവരുടെ പ്രസംഗം കൂടുതൽ മികവുള്ള താക്കാനുള്ള പ്രായോഗിക ഉപദേശം കൊടുത്തുപോന്നു. ബേസിൽ ദയറാ ഉത്തരോത്തരം അഭിവൃദ്ധിപ്പെട്ടു വരുമ്പോഴാണ് തിരുമേനി കടന്നുപോയത്. അത് ബേസിൽ ദയറായ്ക്ക് താങ്ങാൻ വയ്യാത്ത ആഘാതമായിരുന്നു. കഷ്ടിച്ച് മൂന്നു വർഷമേ തിരുമേനിക്ക് ദയറാ നടത്തിക്കൊണ്ടു പോകാൻ കഴിഞ്ഞുള്ളു.

അന്ന് ബേസിൽ ദയറായിൽ ഉണ്ടായിരുന്ന ചില അംഗങ്ങളുടെ പേരുവിവരം:

1. ഫാ. പി. ഇ. ദാനിയേൽ (പിന്നീട് ദാനിയേൽ മാർ പീലക്സിനോസ്)
2. ഫാ. വി. സി. ജോർജ് (ളാക്കൂരച്ചൻ)
3. ഫാ. സി. വി. മാത്യൂസ് തുമ്പമൺ
4. ഫാ. എ. എം. വറുഗീസ്, പന്തളം
5. ഫാ. കെ. സി. ഉമ്മൻ (തെയോഫോറസ് റമ്പാൻ, ആറാട്ടുപുഴ).
6. ഫാ. എ. റ്റി. ഗബ്രിയേൽ, കാർത്തികപ്പള്ളി
7. ഫാ. പി. ജി. ജോർജ്, പത്തനംതിട്ട
8. ഫാ. എം. കെ. തോമസ്, പുത്തൻകാവ് (ഇപ്പോൾ ന്യൂയോർക്കിൽ)
9. ഫാ. എം. ഇ. ഇടിക്കുള, പ്രക്കാനം (യു. എസ്. എ.)
10. ഫാ. പി. എസ്. ശമുവേൽ, മെഴുവേലി (ഇപ്പോൾ ന്യൂയോർക്കിൽ)

ഇവരെല്ലാം അയ്മേനികളും, ശെമ്മാശമ്മാരും, വൈദികരും ആയി ബേസിൽ ദയറായിൽ താമസിച്ചിരുന്നു.

സഭാകവി വെണ്ണിക്കുളം സി. പി. ചാണ്ടി, ആറാട്ടുപുഴ എം. ജി. ചെറിയാൻ, ഫാ. ടി. എം. വറുഗീസ് മല്ലശ്ശേരി, ഇ. വി. കോശി ഇങ്ങനെ പലരും ബേസിൽ ദയറായുമായി ബന്ധപ്പെട്ടവരായിരുന്നു.

തിരുമേനിയുടെ കാലം കഴിഞ്ഞതോടു കൂടി പല അംഗങ്ങളും പുതിയ മേച്ചിൽപ്പുറങ്ങൾ കണ്ടെത്തി. പിൻഗാമിയായി വന്ന തിരുമേനിക്കു

സഭാതലത്തിലും പ്രവർത്തിക്കേണ്ടി വന്നതിനാൽ പുത്തൻകാവു തിരുമേനി തുടങ്ങിയ ദയറാ നടത്തിക്കൊണ്ടു പോകാൻ സാധിച്ചില്ല.



**ബേസിൽ ദയറാ**



**പത്തനംതിട്ട കാതോലിക്കേറ്റ് കോളജ്**

# 20
# ഔചിത്യബോധം

പുത്തൻകാവ് കൊച്ചുതിരുമേനിയെപ്പറ്റി ചിന്തിക്കുമ്പോൾ പലരും ഓർക്കാറുള്ളത് അദ്ദേഹത്തിന്റെ സന്ദർഭോചിതമായി പെരുമാറുന്നതിനുള്ള കഴിവാണ്. പെട്ടെന്ന് ആലോചിച്ച് ഒരു തീരുമാനമെടുക്കാൻ തിരുമേനിക്ക് ഒരു പ്രത്യേക കഴിവുണ്ടായിരുന്നു. അങ്ങിനെ എടുക്കുന്ന തീരുമാനങ്ങൾ ഒരിക്കലും തെറ്റാറുമില്ല. ഏബ്രഹാം മാർത്തോമ്മാ മെത്രാപ്പോലീത്താ പെട്ടെന്ന് കാലം ചെയ്തു. മാർത്തോമ്മാ സഭയിലെ രണ്ടു എപ്പിസ്കോപ്പാ മാരും അപ്പോൾ സ്ഥലത്തില്ല. മരണവാർത്ത കേട്ട ഉടനെതന്നെ മാർ പീലക്സിനോസ് സ്ഥലത്തെത്തി, മടിച്ചുനിൽക്കാതെ ശവസംസ്കാര ശ്രൂശ്രൂഷയുടെ പ്രാരംഭ ചടങ്ങുകൾ നിർവ്വഹിച്ചു. ഇത് ചരിത്രം സൃഷ്ടിച്ച ഒരു പ്രവൃത്തിയായിരുന്നു. യാക്കോബായ – ഓർത്തഡോക്സ് മെത്രാന്മാർ, മാർത്തോമ്മാ സഭയിലെ മെത്രാന്മാരെ കാണുമ്പോൾ കുശലം പറയുകയോ, അവരെ സന്ദർശിക്കുകയോ ചെയ്യാതിരുന്ന കാലത്താണ് മാർ പീലക്സിനോസ് ഇപ്രകാരം പ്രവർത്തിച്ചത്. രണ്ടു പേരും ഒരു ഗോത്ര വഴിക്കാരാണെന്നുള്ള ന്യായത്തിലാണ് ചില മാർത്തോമ്മാക്കാർക്ക് രസിക്കാൻ ഇടയില്ലാത്തതും, ഓർത്തഡോക്സ് മെത്രാപ്പോലീത്തായ്ക്ക് ചെയ്യാൻ കാനോനികമായി അവകാശമില്ലാത്തതുമായ ഒരു കൃത്യം ചെയ്യുന്നതിന് അദ്ദേഹം മുതിർന്നത്. ഇത് തീവ്രവാദികളായ ചില മാർത്തോമ്മാക്കാർക്ക് ഇഷ്ടപ്പെട്ടില്ല. പക്ഷേ ഒന്നും ഉണ്ടായില്ല. അന്നു മാർ പീലക്സിനോസ് തുടങ്ങി വച്ച മാതൃക ഇന്ന് സർവ്വസാധാരണമായിട്ടുണ്ട്.

ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് കാലം ചെയ്തപ്പോൾ മാർ പീലക്സിനോസ് മഞ്ഞനിക്കരയിൽ ഓടിയെത്തിയതും, തുടർന്നുണ്ടായ സംഭവങ്ങളും മുൻപ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. പാത്രിയർക്കീസ് ഭാഗത്തെ യൂലിയോസ് മെത്രാൻ മഞ്ഞനിക്കര സ്ഥിരതാമസം തുടങ്ങിയ ശേഷം, ആ വഴി കടന്നുപോകുമ്പോഴെല്ലാം മാർ പീലക്സിനോസ് മാർ യൂലിയോസിനെ ചെന്നു കാണുമായിരുന്നു. അവർ തമ്മിൽ സൗഹൃദ സംഭാഷണങ്ങളിൽ മുഴുകും. മാർ പീലക്സിനോസിന്റെ അന്ത്യ പ്രസംഗത്തിൽ അതിനെക്കുറിച്ച് പറയുന്നുണ്ട്. "...... ഞാൻ ഒരു ദിവസം മാർ യൂലിയോസിന്റെ അടുക്കൽ പോയിരുന്നു. നാമും അദ്ദേഹവും തമ്മിൽ വലിയ അടുപ്പമാണ്. നാം മഞ്ഞനിക്കരക്ക് പോയാൽ അദ്ദേഹം നമുക്ക് കാപ്പി തരും. മറ്റാർക്കും കിട്ടിയില്ലെങ്കിലും നമുക്കു കണിശമാ. അദ്ദേഹം ബഥേലിലും വരാറുണ്ട്....."

വടക്കോട്ടുള്ള യാത്രാവേളകളിൽ ആലുവായിലൂടെ കടന്നുപോകുമ്പോഴെല്ലാം തൃക്കുന്നത്തു സെമിനാരിയിൽ ചെന്ന് മാർ അത്താനാസ്യോസിനെ സന്ദർശിക്കുക പതിവാണ്. പൗലൂസ് മാർ അത്താനാസ്യോസിനു പുത്തൻ

കാവ് തിരുമേനിയെ കാണുകയെന്നു വെച്ചാൽ വലിയ സന്തോഷമായിരുന്നു. ആത്മീയ പുത്രനെപ്പോലെയാണ് കൊച്ചുതിരുമേനിയെ കരുതിയിരുന്നത്. പ്രായാധിക്യത്താൽ കണ്ണിനു കാഴ്ച കുറഞ്ഞ് ആളെ കണ്ട് തിരിച്ചറിയാൻ വയ്യാത്ത നാളുകളിൽ മാർ അത്താനാസ്യോസ് പുത്തൻകാവു തിരുമേനി വന്നു എന്നറിഞ്ഞാൽ മാർ പീലക്സിനോസ് ഇരിക്കുന്ന കസേരയോട് അടുപ്പിച്ച് തന്റെ കസേര നീക്കി ഇടുവിച്ച് അതിൽ ഇരുന്ന് അദ്ദേഹത്തിന്റെ കരം ഗ്രഹിച്ചാണ് സംസാരിച്ചിരുന്നത്. ഏലിയാസ് പാത്രിയർക്കീസിന്റെ കല്പനപ്രകാരം ഓർത്തഡോക്സ് മെത്രാന്മാർ വെറും ചുമപ്പു വസ്ത്രധാരികളും, പട്ടമില്ലാത്തവരുമാണ്, അവരുമായി സംസർഗ്ഗം പാടില്ലാത്തതുമാണ്. ഏലിയാസ് പാത്രിയർക്കീസിനു ശേഷം വന്ന അപ്രേം പ്രഥമൻ പാത്രിയർക്കീസും ഇതു തന്നെ ഏറ്റു പാടി. അദ്ദേഹം ഒരു പടി കൂടി മുൻപോട്ടു പോയി ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ “വൃദ്ധൻ പുന്നൂസ്” എന്നു വരെ കല്പനയിൽ ആക്ഷേപിച്ചു. എന്നാൽ പാത്രിയർക്കീസ് ഭാഗത്തെ വലിയ മെത്രാച്ചനും, ബദൽ മലങ്കര മെത്രാപ്പോലീത്തായുമായ പൌലൂസ് മാർ അത്താനാസ്യോസിന് പീലക്സിനോസിനെ കാണുമ്പോൾ ആ വിലക്കുകൾ ഒന്നും പ്രശ്നമായിരുന്നില്ല. മാർ അത്താനാസ്യോസും മാർ പീലക്സിനോസിന്റെ പിതാവ് കിഴക്കെത്തലയ്ക്കൽ തോമ്മാ കത്തനാരും വലിയ സുഹൃത്തുക്കളുമായിരുന്നു.

സമയോചിതമായി പ്രവർത്തിക്കുകയും, സംസാരിക്കുകയും ചെയ്യുന്നതിലുള്ള കഴിവ് പുത്തൻകാവ് തിരുമേനിക്ക് കിട്ടിയ നൽവരങ്ങളിൽ ഒന്നാണെന്നു തെളിയിക്കുന്ന മറ്റൊരു സംഭവം കേൾക്കൂ. തിരുമേനിക്ക് ആരാധകന്മാരും സ്നേഹിതന്മാരും അനവധി ഉണ്ടായിരുന്ന പോലെ പല ശത്രുക്കളും ഉണ്ടായിരുന്നു. ഫലങ്ങൾ തൂങ്ങി നിൽക്കുന്ന മാവിന്മേലാണല്ലോ കല്ലേറ് വന്നു വീഴുക. അങ്ങിനെ മാർ പീലക്സിനോസിന്റെ പ്രവൃത്തികൾക്ക് പാര വെയ്ക്കുന്നവരും, തിരുമേനിയുടെ യശസ്സിന് ഭംഗം വരുത്തുവാൻ വ്രതമെടുത്ത് കഴിഞ്ഞവരുമായി കുറേപ്പേരുണ്ടായിരുന്നു. ആസ്ഥാനമായ പത്തനംതിട്ടയിലും ചില പ്രമുഖന്മാരുടെ ശല്യങ്ങൾ സഹിക്കേണ്ടതായി വന്നിട്ടുണ്ട്. തിരുമേനിയുടെ തിളങ്ങുന്ന നേട്ടങ്ങളിൽ അസൂയ പൂണ്ടായിരുന്നു അവരുടെ വെറിക്കൂത്തുകൾ. മെത്രാച്ചൻ അവരുടെ കുത്സിത പ്രവൃത്തികളിൽ ദുഃഖിക്കുകയോ, പ്രതികാര നടപടികൾ സ്വീകരിക്കയോ ചെയ്തില്ല. ആരെങ്കിലും അതിനെക്കുറിച്ച് സൂചിപ്പിച്ചാൽ “Leave It; അതു വിട്ടേയ്ക്കു - അസൂയയ്ക്കും, കഷണ്ടിക്കും മരുന്നില്ലെന്ന് കേട്ടിട്ടില്ലേ?” ഇതായിരുന്നു പ്രതികരണം.

അങ്ങിനെയിരിക്കെ തിരുവിതാംകൂർ ദിവാൻ സർ സി. പി. രാമസ്വാമി അയ്യർ പത്തനംതിട്ട സന്ദർശിക്കാൻ വരുന്നെന്നു കേട്ടു. സി. പി. യ്ക്കു അഞ്ചു വർഷം കൂടി ഔദ്യോഗിക സ്ഥാനം നീട്ടിക്കിട്ടിയതിൽ അനുമോദിക്കുവാനാണ് പത്തനംതിട്ടയിൽ യോഗം കൂടിയത്. 1931 -ലാണ് സർ സി. പി. രാമസ്വാമി അയ്യരെ ശ്രീ ചിത്തിര തിരുന്നാൾ മഹാരാജാവ് ഉപദേഷ്ടാവായി നിയമിച്ചത്. സർ മുഹമ്മദ് ഹബിബുള്ളയായിരുന്നു അന്ന് ദിവാൻ. 1936 -ൽ ദിവാന്റെ ഉദ്യോഗ

കാലാവധി അവസാനിക്കാറായിരുന്നു. അധികം താമസിയാതെ അദ്ദേഹം രാജി വെയ്ക്കുകയും സി. പി. ആ സ്ഥാനത്തേക്ക് നിയമിതനാകുകയും ചെയ്തു. അങ്ങിനെ സി. പി. ദിവാനായി, ഏകച്ഛത്രാധിപതിയെപ്പോലെ ഭരിച്ചു വരവെയാണ് കാലാവധി നീട്ടിക്കൊടുക്കുന്നത്. പുത്തൻകാവ് തിരുമേനിയുടെ ശത്രുപാളയത്തിലുള്ള വരാണ് ദിവാന് സ്വീകരണം കൊടുക്കാൻ മുൻകൈ യെടുത്തത്. മാർ പീലക്സിനോസ് പത്തനംതിട്ട ഭദ്രാസനാസ്ഥാനവും, സ്കൂളും മറ്റും പണിയിച്ച ശേഷമാണ് ഗ്രാമപ്രദേശമായിരുന്ന പത്തനംതി ട്ടയ്ക്ക് ഒരു ഉണർവ്വും, വികസനവും, പരിഷ്കാരവും കൈവന്നത്. എല്ലാ നല്ല സംരംഭങ്ങൾക്കും സഹകരണവും, പ്രോത്സാഹനവും കൊടുത്തുപോന്ന തിരുമേനിയെ ഒഴിവാക്കി വിദേശിയായ യൂലിയോസ് മെത്രാനെയാണ് ടൗൺഹാളിൽ ചേരുന്ന സമ്മേളനത്തിന് സംഘാടകർ ക്ഷണിച്ചത്. നാട്ടുകാ രെല്ലാം സ്ഥലത്തെത്തി യിട്ടുണ്ട്. ദിവാൻ ഉടനെ ആഗതനാകും. ആകാംക്ഷ നിറഞ്ഞ ജനതതി റോഡിന്റെ ഇരുവശവും തിങ്ങി നിറഞ്ഞ് നിൽക്കുന്നു. ദിവാനെ സ്വീകരിപ്പാൻ സംഘാടകരും യൂലിയോസ് മെത്രാനും റോഡിന്റെ കിഴക്കു വശം ചേർന്നാണ് നിലകൊള്ളുന്നത്. പ്രത്യേകം ക്ഷണിച്ചിരുന്നില്ലെ ങ്കിലും പത്ത നംതിട്ടയിലെ ഒരു പൗരൻ എന്ന നിലയിൽ മാർ പീലക്സി നോസ് അവിടെ സന്നിഹിതനായി. യൂലിയോസും സംഘാടകരും നിൽക്കു ന്നതിന്റെ എതിർ വശത്ത് സ്വല്പം മാറി കുറച്ചു പേരോടു കൂടി തിരുമേ നിയും നല്ല ഒരു പൂമാലയും കരുതി നിന്നു. സർ സി. പി. യുടെ കൊടിവച്ച വലിയ ചവർലറ്റ് കാർ അതാ വരുന്നു. കാണികൾ ആഹ്ളാദഭരിതരായി. ടൗൺ ഹാളിന്റെ നേരെ മുമ്പിൽ കാർ വന്നു നിന്നു. പുത്തൻകാവ് തിരുമേനി തൽക്ഷണം മുന്നോട്ട് ചെന്നു സി. പി. യെ ഹാരമണിയിച്ചു സ്വീകരിച്ചു. ദിവാൻ ആഹ്ളാദചിത്തനായി. പുഞ്ചിരിച്ചുകൊണ്ടു തിരുമേനിയുടെ കൈ പിടിച്ചു കുലുക്കി. “Very glad to meet your Grace” എന്നു പറഞ്ഞ് സർ സി. പി. യും മെത്രാച്ചനും ടൗൺ ഹാളിലേക്ക് നടന്നു. അന്നേരം അവിടെ ഉണ്ടായ തിക്കിലും തിരക്കിലും തുടർന്നുണ്ടായ ഗതാഗതക്കുരുക്കിലും പോലീസിന്റെ വിലക്കിലും, ദിവാനെ ക്ഷണിച്ച 'മഹാന്മാർക്ക്' സി. പി. യുടെ അടുത്തെ ത്താൻ കഴിഞ്ഞില്ല. മാർ യൂലിയോസ് മാലയിടാൻ കഴിയാതെ വിഷണ്ണനായി നിന്നു. ഇതിനകം സി. പി. യും പീലക്സിനോസും ടൗൺ ഹാളിലെ സ്റ്റേജി നോട് അടുക്കാറായി. ആകെ തിരക്കാണ്. സി. പി. യെ ക്ഷണിച്ച സംഘാട കർക്കും അവർ കെട്ടിയെഴുന്നള്ളിച്ചുകൊണ്ടു വന്ന യൂലിയോസ് മെത്രാനും ദിവാനോടൊപ്പം ടൗൺ ഹാളിലേക്ക് കയറാൻ കഴിഞ്ഞില്ല. സ്റ്റേജിൽ കയ റിയ സർ. സി. പി., മാർ പീലക്സിനോസിനോട് തൊട്ടടുത്ത കസേരയിൽ ഇരിക്കാൻ താല്പര്യപ്പെട്ടു. കുശലാന്വേഷണങ്ങൾ നടത്തി. സർ സി. പി. യും, കൊച്ചുതിരുമേനിയും ഇരുന്നു. സ്വാഗതഗാനം പാടാൻ മൂന്നു പെൺകു ട്ടികൾ സ്റ്റേജിൽ കയറിക്കഴിഞ്ഞു. മാർ പീലക്സിനോസ് നാട്ടിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കാനായി പുതിയ, പുതിയ സ്കൂളുകൾ തുടങ്ങുന്നത് ദിവാന്റെ ശ്രദ്ധ യിൽ പെട്ടിരുന്നു. മാത്രമല്ല തിരുമേനിയുടെ ഇംഗ്ലീഷിലുള്ള അഗാധ

ജ്ഞാനവും ദിവാൻജിയെ അമ്പരപ്പിച്ചിരുന്നു. സർ. സി. പി. രാമസ്വാമി അയ്യരുടെ മതിപ്പ് പിടിച്ചു പറ്റിയ അപൂർവ്വം ക്രിസ്തീയ മതമേലദ്ധ്യക്ഷന്മാരിൽ ഒരാളായിരുന്നു മാർ പീലക്സിനോസ്.

സർ. സി. പി. കാര്യപരിപാടി എഴുതിയ കടലാസിലേക്ക് ഒന്ന് കണ്ണോടിച്ചു. പ്രാസംഗികരുടെ പട്ടികയിൽ മാർ പീലക്സിനോസിന്റെ പേർ ഉണ്ടാകുമെന്നാണ് ദിവാൻ കരുതിയിരുന്നത്. അദ്ദേഹം ശ്രദ്ധാപൂർവ്വം പ്രോഗ്രാം വായിച്ചു നോക്കി. അതിൽ തിരുമേനിയുടെ പേരില്ല! ദിവാൻ തൊട്ടടുത്തിരിക്കുന്ന മെത്രാപ്പോലീത്തായോട് പതുക്കെ ചോദിച്ചു.

Is there not Bishop’s speech?

They have not included my name.

Why?

They do not want me.

Who are they?

Advocate ........ and his friends.

സചിവോത്തമന്റെ മുഖം കറക്കുന്നത് ഹാളിലിരിക്കുന്നവർ ശരിക്കും കണ്ടു. അദ്ദേഹം കോട്ടിന്റെ പോക്കറ്റിൽ നിന്ന് സ്വർണ്ണ ക്യാപ്പുള്ള പാർക്കർ പേന വലിച്ചൂരി എടുത്ത് പ്രോഗ്രാം എഴുതിയ കടലാസിൽ Speech by Mar Philoxenos എന്ന് കുറിച്ചു.

സ്വാഗതമാശംസിച്ച ആൾ പല പേരുകളും നിരത്തിയെങ്കിലും മാർ പീലക്സിനോസിന്റെ പേർ ഒഴിവാക്കാൻ പ്രത്യേകം ശ്രദ്ധിച്ചു. പ്രസംഗം ശ്രദ്ധവെച്ചു കേട്ടുകൊണ്ടിരുന്ന സർ. സി. പി. പ്രസംഗം മതിയാക്കാൻ പോകുന്ന സ്വാഗതക്കാരനോട് സ്വല്പം ഗൗരവത്തിൽ ചോദിച്ചു. ‘‘Don’t you know Bishop Mar Philoxenos is also sitting on the platform.’’

അതോടെ സ്വാഗതം പറഞ്ഞ ആൾ പരുങ്ങി. അയാളാകെ വിളർത്തുപോയി. തെല്ലു ജാള്യത്തോടെ മാർ പീലക്സിനോസിനും സ്വാഗതം ആശംസിച്ചു. കേട്ടിരിക്കുന്നവരുടെ മുഖത്ത് ഒരു മന്ദഹാസം വന്നു മറഞ്ഞു.

മാർ പീലക്സിനോസിനെയാണ് ആദ്യം പ്രസംഗിക്കുവാൻ ദിവാൻജി ക്ഷണിച്ചത്. ആ ‘സിംഹക്കുട്ടി’ കസേരയിൽ നിന്ന് ചാടി എണീറ്റ് ഇങ്ങനെ പ്രസംഗം തുടങ്ങി. “Dynamic vigour of Sir. C. P. Ramaswamy Iyer has put Travancore on the map of India.”

ഹാളിൽ സൂചി നിലത്തു വീണാൽ കേൾക്കുന്ന നിശബ്ദത. ജനങ്ങൾ തിരുമേനിയുടെ വാഗ്ദ്ധോരണി തികച്ചും ആസ്വദിച്ചു. അര മണിക്കൂർ മെത്രാച്ചൻ ചെയ്ത ഉഗ്രൻ പ്രസംഗം വീഡിയോവിൽ പകർത്താനുള്ള സംവിധാനം അന്ന് ഇല്ലാതെ പോയല്ലോ! അത്യധികം സന്തുഷ്ടനായ സചിവോത്തമൻ കൊച്ചുതിരുമേനിയോട് വിടവാങ്ങും മുൻപ് തിരുവനന്തപുരത്ത് വരുമ്പോൾ സൗകര്യം കിട്ടുമ്പോഴെല്ലാം തന്നെ കണ്ടിട്ടേ പോകാവൂ എന്ന് വീണ്ടും വീണ്ടും സ്നേഹപൂർവ്വം പറഞ്ഞു.

# 21

# ഓതറ ദയറായുടെ ശില്പി

സഭയ്ക്ക് ശക്തി പകരാൻ ദയറാ പ്രസ്ഥാനത്തിന് കഴിയുമെന്ന് മാർ പീല ക്സിനോസ് അടിയുറച്ച് വിശ്വസിച്ചു. മലങ്കരസഭയിലെ ഓരോ ഭദ്രാസന ത്തിലും ദയറാകൾ വളർന്നുവരണമെന്ന് അദ്ദേഹം അതിയായി ആഗ്രഹിച്ചു. ദയറാ തുടങ്ങുവാൻ സ്ഥലവും, കെട്ടിടവും, ചിലവിന്നു വസ്തുക്കളും തരാൻ കഴിവും, മനസ്ഥിതിയുമുള്ള ധനാഢ്യരായ സഭാസ്നേഹികളുമായി തിരുമേനി സമ്പർക്കത്തിലേർപ്പെട്ടു വന്നു. അങ്ങനെ മെത്രാച്ചൻ സമീപിച്ചവരിൽ ഒരാ ളായിരുന്നു തോട്ടുപുറത്ത് റ്റി. കെ. അലക്സാണ്ടർ. ദയറാ പ്രസ്ഥാനം മല ങ്കരസഭയിൽ വളർത്തി എടുക്കുന്നതിനായി ആ സഭാ സ്നേഹി 1943 -ൽ ഓതറയിൽ ഓർത്തഡോക്സ് സഭയ്ക്ക് ദാനമായി നൽകിയ ഒരേക്കർ പതി മൂന്നു സെന്റ് സ്ഥലത്ത് ഒരു ചാപ്പലും, അടുക്കളയും, മൂന്നു മുറികളുമുള്ള ഒരു കെട്ടിടവും ഉണ്ടായിരുന്നു. മൂന്നു റമ്പാൻമാർ അവിടെ താമസിച്ച് ഒരു സന്യാസാശ്രമം പടുത്തുയർത്തണമെന്നായിരുന്നു ദാനം ചെയ്ത സഭാ ഭക്തന്റെ ആഗ്രഹം. പുത്തൻകാവു തിരുമേനിയുടെ കർമ്മകുശലതയിലും, പ്രവർത്തന വൈദഗ്ദ്ധ്യത്തിലും വിശ്വസിച്ചാണ് അദ്ദേഹം അത് ദാനം ചെയ്ത ത്. തിരുവല്ലായ്ക്കും, ചെങ്ങന്നൂരിനും മദ്ധ്യേ ചെങ്ങന്നൂരിൽ നിന്ന് അഞ്ചു മൈൽ വടക്കു കിഴക്കായി വരട്ടാറിനു സമീപമുള്ള ഓതറ ഗ്രാമപ്രദേശത്താണ് ദയറാ സ്ഥിതി ചെയ്യുന്നത്. 1944 -ൽ മാർ പീലക്സിനോസിന്റെ അശ്രാന്ത പരിശ്രമഫലമായി ദയറാ ആരംഭിക്കാൻ കഴിഞ്ഞു. ഔഗേൻ മാർ തീമോത്തി യോസ്, പാമ്പാടി മാർ ഗ്രിഗോറിയോസ്, ഗീവർഗീസ് മാർ പീലക്സിനോസ്, അലക്സിയോസ് മാർ തേവോദോസിയോസ് എന്നിവരുടെ സഹകരണ ത്തോടെ പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ, ദയറായുടെ കൂദാശയും, നാമകരണവും നിർവ്വഹിച്ചു. അങ്ങനെ ഓതറ സെന്റ് ജോർജ് ദയറ രൂപമെടുത്തു.

ദയറാക്കെട്ടിടവും, ചാപ്പലും മറ്റുമായി എങ്കിലും അവിടെ താമസിച്ച് ദൈവാ ശ്രയത്തോടെ വേല ചെയ്യുവാൻ സന്മനസ്സുള്ളവരെ കണ്ടെത്തണമല്ലോ. ഇതി നായി മാർ പീലക്സിനോസ് തിരച്ചിൽ തുടങ്ങി. പത്തനംതിട്ട ബേസിൽ വൈദിക കോളജിൽ വിദ്യാർത്ഥിയായ ശേഷം കൽക്കട്ടയിൽ പോയി പഠിച്ച് ആയിടെ തിരിച്ചെത്തിയ ഫാ. ഇ. മാത്യൂസ് അച്ചൻ (ഇപ്പോഴത്തെ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ) പറ്റിയ ആളാണെന്ന് തിരുമേനിക്ക് തോന്നി.

മാത്യൂസ് അച്ചൻ ഓതറ ദയറായിൽ വന്നു പെട്ടതും അവിടെ ജീവിച്ചതു മായ ചരിത്രം കരളലിയിക്കുന്ന കഥയാണ്. പ. ബാവാ തന്നെ ആ കാര്യം രേഖപ്പെടുത്തിയിട്ടുള്ളതിനാൽ അതങ്ങനെ തന്നെ പകർത്തുന്നു. ഉപ്പോളം വരില്ലല്ലോ ഉപ്പിലിട്ടത്. ബാവാ തിരുമേനിയുടെ സ്വന്തം വാക്കുകളായതിനാൽ

അത് വായിക്കുന്നതിലുള്ള ആർജ്ജവം വായനക്കാർക്ക് നഷ്ടപ്പെടരുതെന്ന് കരുതിയാണ് ആ മൊഴികൾ തന്നെ കുറിക്കുന്നത്. ആ അത്യുന്നത മഹാചാര്യൻ കടന്നുവന്ന ത്യാഗത്തിന്റെ പൊള്ളുന്ന പാതകൾ സഭാ മക്കൾ ഒന്ന് അറിഞ്ഞിരിക്കുന്നതും നല്ലതാണ്:

"അതുകഴിഞ്ഞാണ് (ബിഷപ്പ്സ് കോളജിലെ പഠനം) ഞാൻ ഓതറ ദയറായിൽ വന്നത്. അതിനും എനിക്ക് വളരെ മാർഗ്ഗതടസ്സങ്ങൾ ഉണ്ടായി. വീട്ടിൽ അപ്പച്ചൻ മാത്രം. ഞാനാണ് മക്കളിൽ മൂത്തവൻ. ഇളയ രണ്ടു സഹോദരിമാർ വിവാഹിതരായി. വസ്തുക്കൾ രണ്ടു സ്ഥലത്തും. ഉദ്ദേശം മുപ്പതു മൈൽ അകലം. വാഹന സൗകര്യമില്ലായിരുന്ന അക്കാലത്ത് അത് വലിയ അകലമായിരുന്നു. അപ്പച്ചന്റെ താത്പര്യം വീട്ടിൽ ഞാൻ താമസിക്കുകയും, അവിടെയുള്ള കാര്യങ്ങൾ അന്വേഷിക്കുകയും കുഞ്ഞുങ്ങളുടെ കാര്യം നോക്കുകയും ചെയ്യണമെന്നായിരുന്നു. കൂടുതൽ നിലമുള്ള കടമ്പനാട്ട്, അപ്പച്ചൻ പോയി താമസിക്കാമെന്നും ചിന്തിച്ചു. അല്ലെങ്കിൽ അപ്പച്ചൻ വീട്ടിൽ താമസിക്കും, ഞാൻ കടമ്പനാട്ടു പോകണമെന്നായി. ഇടവകക്കാരുടെ പ്രേരണയാണ് പട്ടം ഏൽക്കുവാൻ ദൈവം ഉപയോഗിച്ച മാർഗ്ഗം. പെരിനാട് പള്ളി നടത്തണമെന്ന് അവരും. അപ്പച്ചന്റെ നിർബന്ധം കൂടുതൽ. അതിനേക്കാൾ ഇടവകക്കാരും. കുടുംബം നശിക്കുമെന്ന് അപ്പച്ചനും. ഇടവക പോകുമെന്ന് ഇടവകക്കാരും. എന്റെ പഠനം കഴിഞ്ഞു ഞാൻ കോട്ടയം വഴിയാണു വന്നത്. പ. ബാവാ തിരുമേനി (ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ) കോട്ടയത്തു പഴയസെമിനാരിയിലുണ്ട്. ഞാൻ തിരുമേനിയെ കണ്ടു. അപ്പോൾ എന്നോടു കൽപ്പിച്ചു. "തനിക്കിരിക്കാൻ ഞാൻ ഒരു സ്ഥലം ക്രമപ്പെടുത്തിക്കൊണ്ടു വന്നതേയുള്ളൂ. താൻ ഉടനെ അങ്ങോട്ടു പൊയ്ക്കൊള്ളണം." ഓതറ ചാപ്പലിന്റെ കൂദാശ കഴിഞ്ഞിട്ട് രണ്ടോ, മൂന്നോ ദിവസമേ ആയിരുന്നുള്ളൂ. തേവോദോസ്യോസ് തിരുമേനി കൽപ്പിച്ചിരുന്നു ഞാൻ നാട്ടിൽ വന്നിട്ട് തിരുമേനിയോടാലോചിച്ചിട്ടു മാത്രമേ എന്തെങ്കിലും ജോലി സ്വീകരിക്കാവൂ എന്ന്. ആ വിവരം ഞാൻ ബാവായോട് ഉണർത്തിച്ചപ്പോൾ ബാവായ്ക്ക് ഇഷ്ടമായില്ല. കോപിച്ചു: "ഞാൻ പറയുന്നതിനപ്പുറമാണോ മെത്രാച്ചൻ പറയുന്നത്. ഞാനാരാ, മെത്രാച്ചനാരാ?" എന്നു ചോദിച്ചു. "തിരുമേനി കല്പിക്കുന്നതു പോലെ ചെയ്തുകൊള്ളാമെന്നു" പറഞ്ഞപ്പോൾ ബാവാ സംതൃപ്തനായി. അനുഗ്രഹം വാങ്ങി പോരുകയും ചെയ്തു. തിരിച്ചുപോരുമ്പോൾ ബഥേലിലിറങ്ങി. കൊച്ചുതിരുമേനിയെ കണ്ടു. തിരുമേനിയും ഓതറപ്പോകുന്ന കാര്യം കൽപ്പിച്ചു. "അച്ചൻ ഓതറപ്പോയി കണ്ടു പോരണ" മെന്ന് പറഞ്ഞു. ഞാൻ ഉണർത്തിച്ചു. "പോയിക്കാണണമെന്നില്ല അബ്രഹാം പുറപ്പെട്ടതുപോലെ പോകാൻ തയ്യാറാണ്" എന്ന്. അന്ന് ഇതെല്ലാം ദൈവവാക്യമാണെന്ന് ഞാൻ പൂർണ്ണമായി വിശ്വസിച്ചിരുന്നു. സഭയിൽ പ്രവർത്തിക്കുന്ന മാനുഷിക കാര്യങ്ങളെക്കുറിച്ച് അറിവുണ്ടായിരുന്നില്ല. സഭയിൽ തിരുമേനിമാരെ ഒഴിച്ച് ആരെയും പരിചയവുമില്ലായിരുന്നു. ഭരണകാര്യങ്ങളിൽ പരിചയമില്ല. ചുക്കാൻ പിടിക്കുന്ന പട്ടക്കാരെയും, അത്മായക്കാരെയും അറിവില്ല. സഖായിയെപ്പോലെ

ഒളിച്ചിരുന്നു കർത്താവിനെ കാണുവാൻ ആഗ്രഹിക്കുന്ന ഒരു പാവപ്പെട്ടവൻ എന്നല്ലാതെ ഒന്നുമില്ല. ഇന്നു ലോകത്തിൽ കാണുന്ന ഒളിച്ചുകളികളും സംഭ വങ്ങൾക്കിടയിൽ പാത്തും പതുങ്ങിയും കിടക്കുന്ന കാര്യങ്ങളും ചിന്തയിലി ല്ലാതെ പോകുന്ന ഒരു വ്യക്തി. തിരുമേനിയോടു യാത്ര പറഞ്ഞു പെട്ടിയും സാധനങ്ങളുമായി വീട്ടിലെത്തി. വീട്ടിൽ എല്ലാവർക്കും സന്തോഷമായി. അപ്പ ച്ചനു കൂടുതൽ സന്തോഷമായി. ഇടവകക്കാർക്കു സന്തോഷമായി. എന്നാൽ ഭാവി കാര്യങ്ങളെക്കുറിച്ചു പറഞ്ഞപ്പോൾ അപ്പച്ചനും ഇടവകക്കാർക്കും പിണ ക്കമായി. ബാവാ തിരുമേനിയുടെയും, കൊച്ചുതിരുമേനിയുടെയും കല്പന കൾ മുറയ്ക്കു വരുന്നു. തേവോദോസ്യോസ് തിരുമേനിക്കു ഞാൻ ബഥനി യിൽ ചേരണമെന്നാഗ്രഹമുണ്ടായിരുന്നു. ഈ കഥയെല്ലാം കേട്ടപ്പോൾ തിരു മേനിക്കും അൽപം നീരസമുണ്ടായി. ഞാൻ വളരെ വിഷമിച്ചു. വീട്ടിലെ സ്ഥിതി പരിതാപകരമായിരുന്നു. ജീവിക്കാനും അധികവുമുള്ള സാഹചര്യങ്ങളുണ്ട്. നോക്കാൻ ആളില്ല. ഇതാണ് വീട്ടിലെ പ്രയാസം. ഞാൻ വളരെ കുഴങ്ങി. വീട്ടിൽ നിന്നു വിട്ടിറങ്ങുവാൻ വളരെ പ്രയാസമായി. അവസാനം അപ്പച്ച നോട് ഇങ്ങനെ പറയുവാനിടയായി. “തിരുമേനിമാർ പോകണമെന്നു കൽപ്പി ക്കുന്നു. അപ്പച്ചൻ എന്നെ തടയുന്നു. ദൈവം മുകളിൽ നിന്നു തിരുമേനി മാർക്കും, അപ്പച്ചനും ഞാൻ ഇല്ലായെന്നു കണ്ടാലോ?” എന്റെ രണ്ടു സഹോ ദരങ്ങളുടെ മരണം കഴിഞ്ഞാണിത്. ദൈവകൃപയിൽ വിശ്വാസവും, ദൈവത്തെ ഭയവും ഉണ്ടായിരുന്ന എന്റെ പിതാവ് കുറെ സമയം ഒന്നും പറയാതെ നിശ്ച ലനായി നിന്നിട്ട് “അച്ചന്റെ ഇഷ്ടം പോലെ ചെയ്തു കൊള്ളുക. ഞാൻ ഇനി തടസ്സമല്ല. ഭവനകാര്യങ്ങൾ എല്ലാം കൂടി നോക്കുവാൻ എന്നെക്കൊണ്ടു സാധ്യ മല്ല. ഒരു സ്ഥലത്തെ വസ്തുക്കൾ ഞാൻ തള്ളിക്കളയും. കുടുംബം തകരും. അതാണ് ദൈവ ഇഷ്ടമെങ്കിൽ അങ്ങനെയാകട്ടെ” എന്നു പറഞ്ഞു.

അപ്പച്ചൻ എന്നെക്കുറിച്ചുള്ള പ്ലാനും, പദ്ധതിയും എല്ലാം ഉപേക്ഷിച്ചു. വളരെ മനസ്താപമായി. അത് എന്റെ ഹൃദയത്തിലും വളരെ വേദന ഉളവാ ക്കി. ഞാനും പോയി വളരെ കരഞ്ഞു. ഞാൻ അന്നു പോന്നില്ല. അപ്പച്ചനെ സന്തോഷിപ്പിക്കുവാനും, വീട്ടിലുള്ള എന്റെ ഇളയ സഹോദരങ്ങളെ ആശ്വ സിപ്പിക്കുവാനും സന്തോഷിപ്പിക്കുവാനും ആവോളം ശ്രമിച്ചു. കാരണം ഞാൻ എവിടേയ്ക്കാണ് പോകുന്നത്?, എന്തിനാണ് പോകുന്നത്? ആ നെടുംപോ ക്കിനെ സംബന്ധിച്ച് ഞാൻ അൽപ്പമെങ്കിലും ബോധവാനായിരുന്നു. മൂന്നാം ദിവസം എന്റെ സാധനങ്ങളെല്ലാം പെറുക്കിക്കെട്ടി. വീട്ടിൽ ഞാൻ രഹസ്യ മായി പ്രാർത്ഥിക്കുവാനുപയോഗിക്കുന്ന ഒരു ചെറിയ ചരിപ്പു മുറിയുണ്ട്. അതിൽ പോയി പ്രാർത്ഥിച്ചു. ഇന്നാണ് എനിക്ക് പോകേണ്ടത് എന്നറിയാമാ യിരുന്നു. അതിനുള്ള സാഹചര്യം നേരത്തെ ഇണക്കിയിരുന്നു. അടുത്തുള്ള വീട്ടുകാർ വന്നുചേർന്നു. എല്ലാവരും വികാരഭരിതരായി. ഞാൻ ഭക്ഷണം കഴിക്കാൻ പോയി. തിരിച്ചു വന്ന് അപ്പച്ചന്റെ കാൽക്കൽ വീണു പാദം മുത്തി. അപ്പച്ചന്റെ കൈ എന്റെ തലയിൽ വെച്ച് അനുഗ്രഹം വാങ്ങി. നിലവിളിയോടു കൂടി എല്ലാവരും ചേർന്ന് എന്നെ യാത്ര അയച്ചു. ഞാനും നിലവിളിച്ചു യാത്ര

പറഞ്ഞു. ഒരു മരണവീട്ടിലെ അനുഭവമായിരുന്നു. അത് എന്നെ സംബന്ധിച്ചിടത്തോളം വളരെ ശരിയായിരുന്നു. അങ്ങനെ ഇറങ്ങിപ്പോന്നതാണ്. ഓതറ ദയറായിൽ വന്നു താമസം തുടങ്ങി."

ഒരുവിധം സുഖമായി ജീവിക്കാനുള്ള സാമ്പത്തിക ശേഷി ഉള്ള വീടായിരുന്നു മാത്യൂസ് അച്ചന്റേത്. എല്ലാ സുഖസൗകര്യങ്ങളും ഉപേക്ഷിച്ച് ബാവാ തിരുമേനിയുടെയും പുത്തൻകാവ് കൊച്ചുതിരുമേനിയുടെയും വാക്കുകൾ കേട്ട് മാത്യൂസ് അച്ചൻ മറ്റൊന്നും ചിന്തിക്കാതെ ഇറങ്ങിപ്പോരികയാണ് ഉണ്ടായത്. ഓതറ ദയറായിൽ ഒരു ദിവസം വൈകുന്നേരത്തോടു കൂടി അച്ചൻ വന്നെത്തി. കഷ്ടപ്പാടിന്റെ പാനപാത്രമായിരുന്നു അവിടെ അച്ചനെ കാത്ത് ഇരുന്നത്. എന്തും സഹിക്കുവാൻ തയ്യാറായിട്ടായിരുന്നു ആ യുവ വൈദികൻ അവിടെ കാലെടുത്തു വച്ചത്. ഇല്ലായ്മയും, വല്ലായ്മയും അച്ചനെ തളർത്താൻ പര്യാപ്തമായില്ല. എല്ലാം ദൈവത്തിൽ അർപ്പിച്ച് മാത്യൂസ് അച്ചൻ ഓതറ ദയറായിൽ അരിഷ്ടിച്ച് കഴിഞ്ഞ ആദ്യ നാളുകൾ ഏതൊരു മനുഷ്യമനസ്സിനെയും നടുക്കുന്നതായിരുന്നു. ശരീരത്തിൽ ജീവൻ പിടിച്ചുനിർത്താൻ വേണ്ട ആഹാരം ഓർത്തഡോക്സ് സഭയുടെ ആ ദയറായിൽ ഉണ്ടായിരുന്നില്ലെന്ന പരമാർത്ഥം സഭയിൽ എത്ര പേർ അറിഞ്ഞിട്ടുണ്ടാകും? എല്ലാം ദൈവം നോക്കിക്കൊള്ളുമെന്ന അടിയുറച്ച വിശ്വാസത്തിൽ ഇപ്രകാരം ഒരു കൊടുംസാഹസത്തിനു മുതിരാൻ മാത്യൂസച്ചനല്ലാതെ വേറെ ആരെ കിട്ടാൻ?

'ഓതറ ദയറായിലെ സത്യാന്വേഷണ പരീക്ഷകൾ' എന്ന പേരിൽ പ്രസിദ്ധ സാഹിത്യകാരനായിരുന്ന ഡോ. സാമുവൽ ചന്ദനപ്പള്ളി എഴുതിയ ലേഖനത്തിൽ നിന്ന് അൽപം ഉദ്ധരിക്കുന്നു (പേജ് 51):

"ജീവിതരീതിയും, മാർഗ്ഗവും പ്രയാസമെന്നു കണ്ട് പലരും അവിടെ (ഓതറ ദയറായിൽ) വരാൻ വിസമ്മതം കാട്ടി. ചിലരൊക്കെ അവിടെ വന്നെങ്കിലും അടുത്ത ദിവസം അതിനോടു വിടപറഞ്ഞു. പുത്തൻകാവിൽ തിരുമേനിക്കായിരുന്നു ദയറായുടെ ചുമതല. അർഹനായ ഒരു വ്യക്തിക്കുവേണ്ടി നോക്കിപ്പാർത്തിരിക്കുമ്പോഴാണ് മാത്യൂസ് അച്ചന്റെ വരവ്.

ഓതറ ദയറായുടെ ചുമതല മാത്യൂസ് അച്ചനെ ഏൽപ്പിച്ചുകൊണ്ട് കല്പന കൈമാറി. എന്നിട്ട് ഇത്ര കൂടി പറഞ്ഞു: "രണ്ടുനാഴി അരിയിൽ കൂടുതൽ ചെലവാക്കരുത്. എവിടെയെങ്കിലും പോയി പിരിച്ചു ജീവിച്ചു കൊള്ളണം. അന്നന്നത്തെ കണക്കെഴുതി സൂക്ഷിച്ച് എന്നെ കാണിക്കണം." എല്ലാം മാത്യൂസ് അച്ചൻ സമ്മതിച്ചു.

....... ഓതറ ദയറായിൽ വ്രതത്രയത്തിലെ ദാരിദ്ര്യം തീർത്തും പാലിച്ചിരുന്നു. കാരണം ഭക്ഷിക്കാനൊന്നുമില്ലായിരുന്നു. പലപ്പോഴും കൊടും പട്ടിണി. ചക്ക കൂട്ടാനും, കാന്താരിച്ചമ്മന്തിയും, ചുക്കു വെള്ളവും മുഖ്യ ആഹാരമായിത്തീർന്നു. നെല്ലരിയുടെ ആഹാരം പൊതുവെ ഇല്ലെന്നു പറയാം. മിക്കപ്പോഴും ബജറാ കഞ്ഞി കുടിച്ച് തൃപ്തിപ്പെടും. ദയറാ വാസികളാകാൻ വന്നവർ കൂടുപേക്ഷിച്ചു പോയി. സി. വി. മാത്യു തുമ്പമൺ, എം. ഇ. ഇടിക്കുള പ്രക്കാനം തുടങ്ങിയവർ ഇവിടത്തെ അന്തേവാസികളായിരുന്നു.

ചക്കയും, കപ്പയും കഴിച്ചു ശരീരത്തിന്റെ ശാലീനത നഷ്ടപ്പെടുക മാത്രമല്ല നീരു പിടിക്കുക കൂടി ചെയ്തു. എന്നിട്ടും മാത്യൂസച്ചൻ വ്രതത്തിന് അയവു വരുത്തിയില്ല. ഒരിക്കൽ പിതാവ് ദയറായിലെത്തി. മകന്റെ രൂപം കണ്ട് ആ പിതാവ് ഇടനെഞ്ചു പൊട്ടിക്കരഞ്ഞു പോയി. വീട്ടിലേക്കു പോകാൻ വിളിച്ചു. "ഇല്ല. ഇവിടെക്കിടന്നു ചത്താലും വരില്ല." മകന്റെ മറുപടി. അപ്പൻ ദുഃഖിതനായി മടങ്ങി.

വെളുപ്പിന് 4 മണിക്ക് എഴുന്നേൽക്കുന്ന മാത്യൂസ് അച്ചൻ പ്രാർത്ഥനയ്ക്കു ശേഷം ഭാരമുള്ള കൂന്താലി കൈയിലെടുക്കും. അദ്ധ്വാനത്തിന്റെ ആത്മീയ സുഖം അനുഭവിക്കും. വിയർപ്പോടെ അപ്പം ഭക്ഷിക്കും. എന്നിട്ടും ദയറായിലെ ദാരിദ്ര്യം വിട്ടുമാറിയില്ല. ദാരിദ്ര്യം പിടിമുറുക്കുംതോറും ദയറായിലെ കുശിനിയുടെ വടക്കുവശത്തു നിൽക്കുന്ന പ്ലാവിൽ ചക്ക കൂടുതൽ കൂടുതൽ ഉണ്ടായിക്കൊണ്ടിരുന്നത് മാത്യൂസ് അച്ചൻ സന്തോഷത്തോടെ നോക്കിക്കണ്ടു.

ഓതറ ദയറായെക്കുറിച്ച് അറിഞ്ഞ പലരും സന്ദർശനത്തിനായി അവിടെ എത്തി. കുറ്റിക്കണ്ടത്തിൽ കെ. സി. തോമസ് (ഇപ്പോൾ തോമസ് മാർ മക്കാറിയോസ് – അമേരിക്ക) ഒരു സന്ധ്യയ്ക്ക് ദയറായിലെത്തി. പ്രാർത്ഥനയ്ക്കു ശേഷം കുശലാന്വേഷണം. "സന്ധ്യയ്ക്കു ചോറും കഞ്ഞിയും അല്ലാതെ മറ്റു വല്ലതും കഴിച്ചു പരിചയമുണ്ടോ?" മാത്യൂസ് അച്ചൻ ആരാഞ്ഞു. "ഇല്ല" എന്നു മറുപടി.

അപ്പോൾ അച്ചൻ പറഞ്ഞു. "കുഞ്ഞേ, ഇന്ന് ഇവിടെ കഞ്ഞിയും, ചോറുമൊന്നുമില്ല. ഒരു അതിഥി വരുമെന്നറിഞ്ഞിരുന്നെങ്കിൽ കുറച്ചു അരിയോ വല്ലതും കരുതാമായിരുന്നു. ഇന്നു ഞങ്ങൾക്കു ബജറാ കഞ്ഞിയാണ് അത്താഴം." എന്തായാലും അത് അച്ചനോടൊപ്പം തോമസ് കഴിച്ചു. അടുത്ത ദിവസം രാവിലെ ഉപവാസമായിരുന്നു. അരിയില്ലാഞ്ഞിട്ടോ, ഉപവാസ ദിവസമായിരുന്നോ എന്ന് തോമസിന് സംശയമുണ്ടായിരുന്നു. ഉച്ചഭക്ഷണത്തെപ്പറ്റി അച്ചൻ നേരത്തെ മുന്നറിയിപ്പു കൊടുത്തു. ദയറായിലെ പ്രസിദ്ധമായ പ്ലാവ് ചൂണ്ടിക്കാട്ടി മാത്യൂസ് അച്ചൻ പറഞ്ഞു. "ഗീവറുഗീസ് സഹദാ കനിഞ്ഞ് ഈ വർഷം കുറെ ചക്ക കായിച്ചിട്ടുണ്ട്. ഇന്നത്തെ ഉച്ചഭക്ഷണം ചക്കയാണ്." അങ്ങനെ ആ രംഗം അവസാനിച്ചു.

ഒരു സന്ദർഭത്തിൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളജിന്റെ ധനശേഖരണാർത്ഥം സഞ്ചരിക്കവേ, കെ. സി. മാമ്മൻ മാപ്പിളയും, ഇലഞ്ഞിക്കൽ ജോൺ ഫീലിപ്പോസും (മുൻ തിരു – കൊച്ചി മന്ത്രി) ദയറായിൽ കയറി. ഉച്ചനമസ്ക്കാരത്തിനു ശേഷം ഭക്ഷണമേശയുടെ അരികിലെത്തി. അച്ചന്റെ നിർദ്ദേശാനുസരണം ഉള്ള കഞ്ഞി ഊറ്റി ചോറ് മേശമേൽ കൊണ്ടുവച്ചിരുന്നു. ചോറിന്റെ രൂപഭേദം കണ്ടപ്പോൾ അവർക്ക് കാര്യം മനസ്സിലായി. അരി വാങ്ങാൻ നിവൃത്തിയില്ലാതെ ഒരു യുവവൈദികൻ കഴിയുന്ന അവസ്ഥ മനസ്സിലാക്കിയ ഇ. ജോൺ ഫീലിപ്പോസ് പറഞ്ഞു. "അച്ചൻ വിഷമിക്കേണ്ട, കൊയ്ത്തു കഴിയുമ്പോൾ ഞങ്ങളുടെ നിരണം, വീയപുരം, മേല്പാടം ദേശങ്ങളിലേക്ക് ആരെയെങ്കിലും അയയ്ക്കുക. ആവശ്യമുള്ള നെല്ലു കിട്ടും."

അടുത്ത വർഷം മുതൽ അച്ചൻ തന്നെ ആ പ്രദേശത്തു പോയി നെൽപ്പിരിവു നടത്തി. വർഷം തോറും അതു തുടർന്നു. ദയറായിൽ അംഗങ്ങളായി ചേരുന്നവരെ നെൽപ്പിരിവിനു വിടുക പതിവായിത്തീർന്നു."

ദയറായുടെ ഒരു മൂന്നാം ഓർഡറായി പ്രവർത്തിച്ചിരുന്ന 'Associates of St. George Dayara - യുടെ ഒരു വിശേഷാൽ യോഗം വർഷം തോറും നടന്നിരുന്നു. ദയറായിലെ ഭക്ഷണ ദാരിദ്ര്യം ചർച്ചാവിഷയമായി. മാത്യൂസ് അച്ചനും അവിടെയുണ്ട്. അദ്ധ്യക്ഷനായ പുത്തൻകാവിൽ തിരുമേനി അച്ചനെ അടിമുടി ഒന്നു നോക്കി. കടുത്ത ശാസനാവാക്കുകൾ ആ നാവിൽ നിന്നു തെറിച്ചുവീണു. "താൻ ഈ ചെയ്തത് കടുംകൈ അല്ലേ? എന്തു കൊണ്ട് ഈ വിവരം എന്നെ അറിയിച്ചില്ല? തന്നെ ഞാൻ ഇവിടെ വിളിച്ചു കൊണ്ടു വന്നു കൊല്ലിച്ചു എന്നു പറയാനിടയാകില്ലേ?" തിരുമേനിയുടെ കണ്ണുകൾ നിറഞ്ഞു. കണ്ണുനീർ തുള്ളികൾ അടർന്നു കുപ്പായത്തിൽ വീണു. അദ്ദേഹം വീണ്ടും മാത്യൂസ് അച്ചനെ നോക്കി. ആ രൂപം അത്ര കണ്ടു ശോഷിച്ചിരുന്നു. നോമ്പു കാലത്ത് സന്ധ്യ വരെ ഉപവാസം. നോമ്പു വീടിയാലും ദയറായിൽ ഭക്ഷണകാര്യങ്ങൾക്കു വലിയ മാറ്റമില്ല (ഭക്ഷണമുണ്ടായിട്ടു വേണ്ടേ മാറ്റം). ശരീരം മുഴുവൻ നീര്, ചിറികൾ വെടിച്ചു കീറിയിരിക്കുന്നു. കണ്ണുകൾ രണ്ടും ഉള്ളിലേക്കു വലിഞ്ഞു താണിരിക്കുന്നു. രൂപം ആകെക്കൂടി വിളറി വെളുത്തു. ജീവകങ്ങളുടെ അഭാവം ആ ശരീരത്തെ ആകെ വികൃതമാക്കിയിരിക്കുന്നു. തിരുമേനിയുടെ ശരങ്ങൾ പോലുള്ള വാക്കുകൾ കേട്ടിട്ടും മാത്യൂസ് അച്ചൻ അനങ്ങുന്നില്ല. നിശബ്ദനായി നിലകൊണ്ടു."

ഓതറ ദയറായിലുള്ള തന്റെ ആദ്യകാല വാസത്തെക്കുറിച്ച് മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തന്നെ രേഖപ്പെടുത്തിയിരിക്കുന്നതു നോക്കാം: "ഓതറ ദയറായിലുള്ള താമസം ആത്മീയമായി വളരെ ലാഭകരമായിരുന്നു. ശാരീരികമായി വളരെ ക്ലേശമുണ്ടായിരുന്നു. ആരോടും ഒന്നും കടം വാങ്ങാതെ കഴിയണമെന്നുള്ള മനസ്ഥിതി കൊണ്ട് കാര്യമായ വരുമാനമില്ലാതെ ആശ്രമം പലപ്പോഴും ഭക്ഷണമില്ലാതെ കഴിയുവാനിടയാക്കിയിട്ടുണ്ട്. രോഗം ഒരു വിട്ടുപിരിയാക്കൂട്ടായി തീർന്നിട്ടുണ്ട്. നമ്മുടെ സെമിനാരിയിലെ പട്ടികൾ സുഭിക്ഷമായി ഭക്ഷിച്ചു കഴിയുമ്പോൾ ഓതറ അച്ചൻ ദാരിദ്ര്യത്തിലും, പ്രയാസത്തിലും, പട്ടിണിയിലും കഴിഞ്ഞു കൂടി. എന്നാൽ ആളുകൾ അറിയുവാൻ തുടങ്ങിയപ്പോൾ അനേകം പേരുടെ ദയാദൃഷ്ടി ആ സ്ഥാപനത്തിൻമേൽ പതിയുകയും പലരുടെയും പ്രോത്സാഹനങ്ങൾക്കു വിധേയമാകുകയും ചെയ്തു. അംഗങ്ങൾ ഉണ്ടാകാൻ തുടങ്ങി. അവരെ പലരേയും ഉന്നത വിദ്യാഭ്യാസത്തിന് അയയ്ക്കേണ്ടി വന്നു. അവരെക്കുറിച്ചുള്ള ആവശ്യവും, ചുമതലയും വർദ്ധിച്ചപ്പോൾ ദയറായ്ക്ക് അസോസിയേറ്റ്സ് ഉണ്ടായി. അവരുടെ സമൂഹം ഉണ്ടായി. അവർ ഈ സ്ഥാപനത്തിന് താങ്ങും, തണലുമായി വരുവാൻ തുടങ്ങി. ബലഹീനനായ എന്നെ പലരും ആത്മീയ കാര്യങ്ങൾക്ക് ഉപയോഗിക്കുവാൻ ആരംഭിച്ചു. ധ്യാനയോഗം, വേദപാഠ ക്ലാസ്, പ്രസംഗങ്ങൾ മുതലായ കാര്യങ്ങൾക്ക്. അംഗങ്ങളുടെ സംഖ്യ വർദ്ധിച്ചു. ഞങ്ങൾ ഒരു

സമൂഹമായി. അസുഖമുള്ള പല ആളുകൾ അവിടെ വരികയും പ്രാർത്ഥന കളിൽ സങ്കേതപ്പെടുകയും ദൈവത്തിന്റെ അനുഗ്രഹങ്ങൾ അവരുടെ മേൽ അത്ഭുതകരമായി വർഷിക്കപ്പെടുകയും ചെയ്തിട്ടുണ്ട്. അവരെ കൃതജ്ഞത യോടെ നാം സ്മരിക്കുന്നു.

ദൈവത്തിന്റെ അത്ഭുതകരമായ വ്യാപാരമായിരുന്നു ഞങ്ങളുടെ കൈമുതൽ. വളരെ ആത്മാർത്ഥമായും, ഭക്തിയോടും കൂടെയുള്ള ജീവിതം ഞങ്ങൾക്കവിടെ ഉണ്ടായിരുന്നു. ജാതിമത ഭേദമെന്യേ, കക്ഷിവ്യത്യാസമെന്യേ ഞങ്ങളെ എല്ലാവരും സ്നേഹിച്ചിരുന്നു; ബഹുമാനിച്ചിരുന്നു. ഞങ്ങളുടെ ഭക്ഷണം വളരെ ലഘുവായിരുന്നു. ഞങ്ങൾ underfed ആയിരുന്നു. എന്നിരു ന്നാലും ആർക്കും പരിഭവമില്ല. ആർക്കും ഒരു പ്രത്യേകതയുമില്ല. ഉള്ളതു എല്ലാവരും ചേർന്നു ഭക്ഷിക്കും, പാനം ചെയ്യും. കിണറ്റിലെ വെള്ളം വളരെ നല്ലതായിരുന്നു. തീവ്രമായ വേനലിൽ കുറെ വറ്റിപ്പോകുമെങ്കിലും ഞങ്ങളെ തീരെ നിരാശപ്പെടുത്തിയിരുന്നില്ല. അന്നു ഞാൻ ഒരു നിരന്തര വാതരോഗി യായിരുന്നു. കാരണം ഭക്ഷണത്തിന്റെ കുറവാണെന്ന് പിന്നീട് എനിക്കു മന സ്സിലായി."

ബാവായുടെ പഴയ കദനകഥ ആരെയും കണ്ണുനീർ അണിയിക്കുന്നതാ ണ്. ഒരിക്കൽ 17 ദിവസം തുടർച്ചയായി ദയറായുടെ വക സ്ഥലത്തു നിന്നി രുന്ന ഒരു പ്ലാവിലെ ചക്കയും, കിണറ്റിലെ വെള്ളവും മാത്രം ഉപയോഗിച്ച് അച്ചൻ ജീവൻ നിലനിർത്തിയതായി വിശ്വാസയോഗ്യമായി അറിയുന്നു. മല ങ്കരസഭ വക ഗിന്നസ്സ് ബുക്കു പോലെ വല്ല ഗ്രന്ഥവും പ്രസിദ്ധീകരിക്കുകയാ ണെങ്കിൽ പ്രസ്തുത ഗ്രന്ഥത്തിൽ ഈ വിവരം ആദ്യ പേജിൽ ചേർക്കണം. 10 കൊല്ലം മാത്യൂസ് അച്ചൻ ഓതറ സെന്റ് ജോർജ് ദയറാ അദ്ധ്യക്ഷനായും, അതിന്റെ ജീവാത്മാവും, പരമാത്മാവും ആയിക്കഴിഞ്ഞു. ഒരേക്കർ പതിമൂന്നു സെന്റ് മാത്രം വിസ്തീർണ്ണമുണ്ടായിരുന്ന ദയറായുടെ സ്ഥലം മാത്യൂസ് അച്ചന്റെ പരിശ്രമം കൊണ്ട് അഞ്ചേക്കറായി വർദ്ധിച്ചു. ധാരാളം കെട്ടിടങ്ങളും പണി കഴിപ്പിച്ചു.

മാത്യൂസ് അച്ചനെ കണ്ടുപിടിച്ച് നിയമിച്ചാക്കിയ മാർ പീലക്സിനോസിനു ദയറായുടെ ബഹുമുഖമായ വളർച്ച കണ്ട് ആനന്ദിക്കുവാൻ ഇടയായില്ല. അപ്പോഴേക്കും തിരുമേനി കാലം ചെയ്തു. ഇപ്പോൾ തിരുമേനിയുടെ സഹോ ദരപുത്രനും ചെങ്ങന്നൂർ ഭദ്രാസനാധിപനുമായ തോമസ് മാർ അത്താനാ സ്യോസിന്റെ കാര്യക്ഷമമായ മേൽനോട്ടത്തിലാണു ദയറാ പുരോഗമിച്ചു കൊണ്ടിരിക്കുന്നത്.

# 22
# പള്ളിക്കൂടങ്ങളെ സ്നേഹിച്ച പ്രധാനാചാര്യൻ

ഇരുപതാം നൂറ്റാണ്ട് കേരളത്തിൽ വിദ്യാഭ്യാസ നവോത്ഥാനത്തിന്റെ പടഹധ്വനി മുഴങ്ങിയ കാലഘട്ടമായിരുന്നു. ധിഷണാശാലികളായ സമുദായ പരിഷ്കർത്താക്കൾ സംസ്ഥാനത്തുടനീളം വിദ്യാഭ്യാസ സ്ഥാപനങ്ങൾ പടുത്തുയർത്തി കേരളത്തെ ഇന്ത്യയിലെ ഏറ്റവും കൂടുതൽ വിദ്യാഭ്യാസമുള്ള പ്രദേശമാക്കിത്തീർത്തു. മന്നത്തു പത്മനാഭൻ, നായർ സർവ്വീസ് സൊസൈറ്റി രൂപവൽക്കരിച്ച് ഒട്ടനവധി സ്കൂളുകളും, കോളജുകളും മറ്റും സ്ഥാപിച്ചു. ആർ. ശങ്കർ, എസ്. എൻ. ഡി. പി. ക്ക് നേതൃത്വം നൽകി വളരെ കോളജുകളും ഹൈസ്കൂളുകളും മറ്റു വിദ്യാഭ്യാസ സ്ഥാപനങ്ങളും തുടങ്ങി. വിദ്യാഭ്യാസത്തിൽ പിന്നണിയിൽ നിന്നിരുന്ന മലബാർ പ്രദേശത്ത് മുസ്ലിം സമുദായക്കാർ മുസ്ലിം എഡ്യുക്കേഷണൽ സൊസൈറ്റിക്ക് രൂപം കൊടുത്ത് അതിന്റെ മേൽനോട്ടത്തിൽ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിച്ചു. ക്രിസ്തീയ സഭകൾ ഇക്കാര്യത്തിൽ വളരെ അധികം മുൻപോട്ടു പോയിരുന്നു. റോമൻ കത്തോലിക്കാ സഭയിലെ ബിഷപ്പുമാർ അവരുടെ രൂപതകളിൽ നിരവധി വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്ഥാപിച്ചു. കന്യാസ്ത്രീ മഠങ്ങളും, കൊവേന്തകളും അക്കാലത്ത് കൂടുതൽ പ്രാധാന്യം കൊടുത്തത് വിദ്യാഭ്യാസ സ്ഥാപനങ്ങൾ കെട്ടിപ്പടുക്കുന്നതിലായിരുന്നു.

ഈ കാലഘട്ടത്തിലാണ് പുത്തൻകാവ് മാർ പീലക്സിനോസ് മേൽപ്പട്ടക്കാരനായി അഭിഷിക്തനാകുന്നത്. ഉന്നത വിദ്യാഭ്യാസം ലഭിച്ചിരുന്നതിനാൽ അസാമാന്യമായ ദാർശനികബോധവും, അപാരമായ ദീർഘവീക്ഷണ ചതുരതയും മാർ പീലക്സിനോസിനു സ്വായത്തമായിരുന്നു. കൽക്കട്ടാ സർവ്വകലാശാലയിലെ വിദ്യാഭ്യാസവും, മഹാകവി ടാഗോറിന്റെ വിശ്വഭാരതി സർവ്വകലാശാലയുമായുണ്ടായ നിരന്തര സമ്പർക്കവും തിരുമേനിയുടെ വിജ്ഞാന തീക്ഷ്ണതയെ ആളിക്കത്തിച്ചു. വിദ്യാഭ്യാസ കാര്യങ്ങളിലുള്ള താല്പര്യം ചെറുപ്പത്തിലേ ആ മനസ്സിൽ ഉണ്ടായിരുന്നു താനും. അനുകൂലമായ ചുറ്റുപാടിൽ ആ അഭിനിവേശം സീമാതീതമായി വളർന്ന് വികസിക്കുകയായിരുന്നു. വിജ്ഞാനം കൊണ്ട് ബലവാനാകുക എന്ന തത്വം അദ്ദേഹം മുറുകെപ്പിടിച്ചു. തന്റെ സഭയിലെയും, തന്റെ പ്രിയപ്പെട്ട നാട്ടിലെയും ജനങ്ങളെ വിജ്ഞരാക്കുക എന്ന ദൗത്യം സ്വയം ഏറ്റെടുത്തു. സെറാമ്പൂരിൽ പഠിക്കുമ്പോൾ ഉന്നത വിദ്യാഭ്യാസ വിചക്ഷണന്മാരുമായുണ്ടായിരുന്ന നിരന്തര സമ്പർക്കം അദ്ദേഹത്തിന്റെ മനസ്സിൽ അന്തർലീനമായിരുന്ന വിദ്യാഭ്യാസ താല്പര്യങ്ങളെ

വാനോളം വളർത്തി വിട്ടിരുന്നു. സെറാമ്പൂർ കോളജിന്റെ സെനറ്റ് മെമ്പറായി തിരഞ്ഞെടുക്കപ്പെട്ട തിരുമേനി സൗകര്യം കിട്ടുമ്പോഴെല്ലാം സെനറ്റ് മീറ്റിങ്ങുകളിൽ സംബന്ധിച്ചിരുന്നു. നാട്ടിലും ഇതുപോലെയുള്ള ഉന്നത വിദ്യാഭ്യാസ പീഠങ്ങൾ ഉണ്ടാവണമെന്ന് ആശിച്ചുപോയെങ്കിൽ അതിൽ അതിശയിപ്പാനില്ല. കുറച്ചു കൊല്ലം സ്കൂളിൽ ജോലി നോക്കിയിരുന്നതിനാൽ അദ്ധ്യാപനമെന്നത് ജീവിതശൈലിയായി മാറിക്കഴിഞ്ഞിരുന്നു.

കത്തോലിക്കാ സഭയിലെ മെത്രാന്മാരെപ്പോലെ സമ്പത്തിന്റെ മുകൾപ്പരപ്പിലായിരുന്നില്ല തിരുമേനി ജീവിച്ചിരുന്നത്. തന്റെ പരിമിതമായ സ്രോതസ്സുകൾ ഉപയോഗിച്ച് വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഭദ്രാസനത്തിൽ സ്ഥാപിക്കാൻ മുൻകൈയെടുത്തു. ആരാധനാലയങ്ങൾ കഴിഞ്ഞാൽ പിന്നെ തിരുമേനിക്ക് ഏറ്റവും പ്രിയംകരമായത് പള്ളിക്കൂടങ്ങളായിരുന്നു. തന്റെ ഭദ്രാസനത്തിൽ സ്കൂളുകൾ തുടങ്ങാൻ 'സ്കോപ്പുള്ള' സ്ഥലങ്ങൾ ഏതൊക്കെയാണെന്ന് ആദ്യമെ കണ്ടു വെച്ചു. പിന്നീട് അവിടെയെല്ലാം പള്ളിക്കൂടങ്ങൾ തുടങ്ങാൻ ആശ്രാന്ത പരിശ്രമം തുടങ്ങി. സ്കൂളുകൾ തുടങ്ങാൻ സ്ഥലമോ, കെട്ടിടം വെക്കാൻ വേണ്ട പണമോ തിരുമേനിയുടെ കൈവശം ഉണ്ടായിരുന്നില്ല താനും. 'അരിമണിയൊന്നു കൊറിപ്പാനില്ല; തരിവളയിട്ടു കിലുക്കാൻ മോഹം' എന്നു പറഞ്ഞ പോലെയായിരുന്നു കാര്യങ്ങൾ. കൈയിൽ പത്തു ചക്രം (പഴയ തിരുവിതാംകൂർ നാണയം) തികച്ച് എടുക്കുവാനില്ലെങ്കിലും സ്കൂളുകളെക്കുറിച്ചുള്ള 'സ്കീമുകൾ' മറ്റുള്ളവരുമായി ലോഭമെന്യേ ചർച്ച ചെയ്യുമായിരുന്നു. വല്ലപ്പോഴും കൈയിൽ വന്നു പെടുന്ന സംഖ്യ മുടക്കി സ്ഥലം വാങ്ങിച്ചിടും. മുഴുവൻ തുക കൊടുക്കാൻ ഇല്ലെങ്കിൽ കടം പറഞ്ഞു നിർത്തി വസ്തു എഴുതി വാങ്ങും. കൈയിൽ പണം വരുന്ന മുറയ്ക്ക് കൊടുത്തു തീർത്ത് വസ്തു ഒഴുമുറി വാങ്ങും.

സ്കൂൾ കെട്ടിടം പണിയും ഏതാണ്ട് ഇതുപോലെയായിരുന്നു. മുറി പണിയാൻ പാകത്തിൽ തറ നെടുനീളത്തിൽ പണിതിടും. അതിൽ ഒരു മുറി മാത്രം തൽക്കാലം പണി തീർത്തു ക്ലാസ്സ് തുടങ്ങും. പണം വരുന്ന മുറയ്ക്ക് മറ്റു മുറികൾ കുറേശ്ശെ കുറേശ്ശെയായി പണിയും. ഓലഷെഡ്ഡ് കെട്ടി സ്കൂൾ അതിൽ തുടങ്ങിയ ചരിത്രവും ഉണ്ട്. അക്കാലത്ത് കുട്ടികളിൽ നിന്ന് ഫീസ് പിരിച്ച് കിട്ടുന്ന തുക കൊണ്ട് വേണം അദ്ധ്യാപകന് ശമ്പളം കൊടുക്കാൻ. വരവും, ചെലവും ഒത്തുപോകാൻ വലിയ പ്രയാസമായിരുന്നു. അന്നു സർക്കാരിൽ നിന്നു അദ്ധ്യാപകർക്ക് ശമ്പളം കൊടുക്കുന്ന സമ്പ്രദായം ഉണ്ടായിരുന്നില്ലല്ലോ. സ്കൂൾ നടത്തുന്നത് ഒട്ടും സാമ്പത്തിക നേട്ടം ഉണ്ടാക്കുന്ന ഏർപ്പാട് ആയിരുന്നില്ല. അദ്ധ്യാപകർക്ക് മാസാദ്യം ശമ്പളം കൊടുക്കാൻ കഴിയാതെ പകുതി ശമ്പളം ആദ്യം കൊടുത്ത് ബാക്കി കടം പറഞ്ഞ് നിർത്തുന്ന സംഭവങ്ങളും സാധാരണമായിരുന്നു. കെട്ടിടം പണി തീരാതെ ഇൻസ്പെക്ഷന് ഗവർമ്മെണ്ടിൽ നിന്ന് ഉദ്യോഗസ്ഥൻ വരുമ്പോൾ പല സ്കൂൾ നടത്തിപ്പുകാരും വിഷമിച്ചു പോയിട്ടുണ്ട്. മന്നത്തു പത്മനാഭൻ കറുകച്ചാലിൽ സ്കൂൾ തുടങ്ങിയിട്ട് അദ്ദേഹത്തിന് ഉണ്ടായ അനുഭവങ്ങൾ മന്നത്തിന്റെ ജീവചരിത്ര

ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതു കാണാം. സ്വാതന്ത്ര്യ സമരസേനാനിയായി പിന്നീട് അറിയപ്പെട്ട കെ. കേളപ്പനെ ഹൈസ്കൂളിൽ ഹെഡ്മാസ്റ്ററായി നിയമിച്ച് മലബാറിൽ നിന്ന് തിരുവിതാംകൂറിൽ കൊണ്ടുവന്നു. സ്കൂൾ കെട്ടിടം പണി പൂർത്തിയാവാതെ പണിയെല്ലാം കഴിഞ്ഞെന്ന് ഗത്യന്തരമില്ലാതെ റിപ്പോർട്ട് അയക്കേണ്ടി വന്നു. പരിശോധിക്കാൻ ഇൻസ്പെക്ടർ വരുമെന്ന് അറിയിപ്പു കിട്ടിയ പാടെ ഒരു കത്തെഴുതി വച്ച് രാത്രി കേളപ്പൻ സ്ഥലം വിട്ടു! ഇത് മന്നത്ത് പത്മനാഭന്റെയും, എൻ. എസ്. എസിന്റെയും മാത്രം ചരിത്രമല്ല. അക്കാലത്ത് സ്കൂൾ തുടങ്ങിയ പല മാനേജർമാർക്കും ഉണ്ടായിട്ടുള്ള ദുരനുഭവമാണ്. മാർ പീലക്സിനോസിനും സ്കൂൾ നടത്തിപ്പിൽ ഒരുപാട് കഷ്ടപ്പാടുകൾ സഹിക്കേണ്ടതായി വന്നു കൂടിയിട്ടുണ്ട്. പത്തനംതിട്ടയിൽ കാതോലിക്കേറ്റ് ഹൈസ്കൂൾ തുടങ്ങിയപ്പോൾ പ്രബലരായ ചിലരുടെ ശക്തിയായ എതിർപ്പു നേരിടേണ്ടതായി വന്നു.

1930 നവംമ്പർ 3-ാം തീയതി മേൽപ്പട്ടക്കാരനായി വാഴിക്കപ്പെട്ട തിരുമേനി നാലു മാസത്തിനകം, അതായത് 1931 ഫെബ്രുവരിയിൽ മാക്കാം കുന്നിൽ സ്കൂളിന് തറക്കല്ലിട്ടു. ഒട്ടും സമയം നഷ്ടപ്പെടുത്താതെ തന്റെ കർമ്മ പന്ഥാവിലേക്ക് തിരുമേനി ഇറങ്ങിയെന്നാണല്ലോ ഇത് കാണിക്കുന്നത്. സഹ്യപർവതത്തിന്റെയും, അറേബ്യൻ സമുദ്രത്തിന്റെയും ഇടയ്ക്ക് പണ്ടത്തെ തിരുവിതാംകൂർ നാട്ടുരാജ്യത്തിന്റെ ഏതാണ്ട് നടുക്കായി സ്ഥിതി ചെയ്തിരുന്ന ഒരു മലയോര പ്രദേശമായിരുന്നു പത്തനംതിട്ട. കേരളത്തിലെ മലയോര പ്രദേശങ്ങളിലെ ദേവാലയങ്ങളിൽ ഏറ്റവും മുഖ്യസ്ഥാനം പത്തനംതിട്ട - കൈപ്പട്ടൂർ റോഡിന്റെ വലതു ഭാഗത്തായി സ്ഥിതി ചെയ്യുന്ന മാക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് ദേവാലയത്തിനു തന്നെയായിരുന്നു. ഈ പള്ളിയിൽ നിന്നു നോക്കിയാൽ ഇതിന്റെ തെക്കു ഭാഗത്തായി തൊട്ടടുത്തുള്ള വയലിലേക്കു പാദങ്ങൾ നീട്ടിയിറക്കി നിൽക്കുന്ന കുന്നിന്റെ പേര് ഇന്നെന്ന പോലെ അന്നും മാക്കാംകുന്നെന്നായിരുന്നു. ആ കുന്നിൽ നിന്ന് അല്പം തെക്കു മാറി നിന്നിരുന്ന മറ്റൊരു കുന്നിന്റെ മുകൾപ്പരപ്പിലായിരുന്നു തുമ്പമൺ മെത്രാസന അരമന മാർ പീലക്സിനോസ് തിരുമേനി നിർമ്മിച്ചത്.

കാതോലിക്കേറ്റ് ഹൈസ്കൂൾ തുടങ്ങുവാൻ തിരുമേനിക്ക് സഹായഹസ്തം നീട്ടിക്കൊടുത്തവർ പലരുണ്ടായിരുന്നു. തെങ്ങുംതറയിൽ വന്ദ്യ ദിവ്യശ്രീ. ഗീവറുഗീസ് കോർഎപ്പിസ്കോപ്പാ, തിരുവിതാംകൂർ ലോ കോളജ് പ്രിൻസിപ്പലായിരുന്ന പത്രോസ് മത്തായി, സ്വദേശി ബാങ്കു മാനേജരായിരുന്ന വടക്കേടത്തു ജോർജ്ജ് വർഗീസ് മുതലായവർ അവരിൽ ചിലരായിരുന്നു. പാറക്കെട്ടുകളും, കുറ്റിക്കാടുകളും നിരന്നു കിടക്കുന്ന കുന്നിൻ പുറം നിരപ്പാക്കുന്ന കാര്യത്തിൽ കൊച്ചുതിരുമേനി ഇരുമ്പു പാരയും, വെട്ടു കത്തിയുമായി കൂലിക്കാർക്കൊപ്പം പണിയെടുത്ത കാര്യം മുൻപ് സൂചിപ്പിച്ചിട്ടുണ്ടല്ലോ.

കാതോലിക്കേറ്റ് ഹൈസ്കൂളിന്റെ സ്ഥാപന ചരിത്രത്തെപ്പറ്റി പത്തനംതിട്ട സ്വദേശിയും സ്കൂളിലെ പൂർവ്വ വിദ്യാർത്ഥിയും ഗ്രന്ഥകാരനുമായ കെ. വി.

മാമ്മൻ കഴിഞ്ഞ വർഷം രചിച്ച "തെങ്ങുംതറയിൽ ഗീവറുഗീസ് കോർഎപ്പി സ്കോപ്പാ, മഹാചാര്യന്മാരുടെ മഹാനായ മല്പാൻ" എന്ന പുസ്തകത്തിൽ ഇങ്ങനെ പറയുന്നു:

വിദ്യാഭ്യാസ കാര്യത്തിൽ പത്തനംതിട്ട 1929 വരെ വളരെ പിന്നിലായിരുന്നു. പത്തനംതിട്ട ടൗണിൽ അക്കാലത്ത് ഒരു മലയാളം മിഡിൽ സ്കൂളും ഇംഗ്ലീഷ് മിഡിൽ സ്കൂളുമേ ഉണ്ടായിരുന്നുള്ളു. തെങ്ങുംതറയിൽ കോർ എപ്പി സ്കോപ്പാ ഒന്നാമന്റെ കാലത്താണു മലയാളം സ്കൂൾ സ്ഥാപിതമായത്. മലയാളം സ്കൂളിൽ നിന്നു വിജയിക്കുന്നവർ ഉപരിപഠനാർത്ഥം തിരുവല്ലയിലും, ഇംഗ്ലീഷ് സ്കൂളിൽ നിന്നു പാസ്സാകുന്നവർ കോഴഞ്ചേരി, അടൂർ എന്നീ സ്ഥലങ്ങളിലെ ഹൈസ്കൂളുകളിലുമാണ് പഠിച്ചു വന്നത്. ഉന്നത വിദ്യാഭ്യാസം ആഗ്രഹിച്ചിരുന്നവർ യാത്രാസൗകര്യമില്ലാത്തതിനാൽ മൈലുകൾ നടന്നു ചെന്നും സ്കൂളിന്റെ സമീപത്തുള്ള വീടുകളിൽ താമസിച്ചുമാണ് പഠിച്ചത്. തന്നിമിത്തം മിക്ക കുട്ടികളും മിഡിൽ സ്കൂൾ പഠനം കൊണ്ടു വിദ്യാഭ്യാസത്തിനു വിരാമമിട്ടു. അവരുടെ ഭാവിയും മുരടിച്ചു.

പത്തനംതിട്ടയിൽ അനിവാര്യമായ ഒരു ഇംഗ്ലീഷ് ഹൈസ്കൂൾ ആരംഭിക്കുന്നതിനു മുൻകൈ എടുത്തതു തെങ്ങുംതറയിൽ ഗീവറുഗീസ് കോർ എപ്പി സ്കോപ്പാ രണ്ടാമനാണ്. ബാല്യകാലത്തു തനിക്ക് ഇംഗ്ലീഷ് വിദ്യാഭ്യാസം ലഭിക്കാതെ വന്ന സാഹചര്യം തന്റെ മക്കൾക്കും നാട്ടുകാർക്കും ഉണ്ടാകരുതെന്ന വീക്ഷണമായിരുന്നു വല്യച്ചനെ ഈ രംഗത്തേക്ക് പ്രധാനമായും തള്ളിവിട്ടത്. സ്ഥലത്തെ മുസ്ലീം സമുദായ നേതാക്കളുടേയും മറ്റും സഹായ സഹകരണം അദ്ദേഹത്തിനു ലഭിച്ചു.

ഹൈസ്കൂൾ പഠനത്തിനു തന്റെ മക്കളെ തിരുവല്ലാ എം. ജി. എം. സ്കൂളിൽ വിടേണ്ടി വന്നതു കൊണ്ടാണു നാട്ടിൽ തന്നെ ഒരു ഹൈസ്കൂൾ ഉണ്ടാകണമെന്ന ചിന്തയ്ക്ക് മൂർച്ച കൂടിയത്. പത്തനംതിട്ട ടൗണിന്റെ കിഴക്ക് ഒരു കോട്ട പോലെ നിലകൊള്ളുന്ന ചുട്ടിപ്പാറയ്ക്കു സമീപം ചെറുകുന്നിൽ ഹൈസ്കൂൾ ആരംഭിക്കാമെന്നു കരുതി ശ്രമങ്ങൾ ആരംഭിച്ചു. സ്ഥലത്തെ പ്രമാണികളായിരുന്ന അയ്യാപിള്ള വക്കീൽ, മീരാണൻ മീരാ റാവുത്തർ, എ. ജി. തോമസ് വക്കീൽ, വടക്കേടത്ത് ജോർജ്ജ് വറുഗീസ്, പരമേശ്വരൻ നായർ എം. എൽ. സി. മുതലായവർ ഒന്നിച്ചാണു പ്രാരംഭ പ്രവർത്തനങ്ങൾ തുടങ്ങിയത്. എന്നാൽ ഏതോ സാങ്കേതിക തടസ്സങ്ങൾ മൂലം ഹൈസ്കൂൾ പദ്ധതി പൂവണിഞ്ഞില്ല.

ഇതുകൊണ്ടൊന്നും താൻ മുന്നോട്ടു വച്ച കാൽ പിൻവലിക്കാൻ കോർ എപ്പിസ്കോപ്പാ തയ്യാറായില്ല. സഭ വകയായി നാട്ടിൽ ഒരു ഹൈസ്കൂൾ സ്ഥാപിക്കാമെന്നുള്ള ചിന്തയാണ് അദ്ദേഹത്തെ ഭരിച്ചത്. വല്യച്ചനും മറ്റു ചിലരും ചേർന്ന് സ്കൂൾ സ്ഥാപനക്കാര്യം മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായോടും മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ തിരുമേനിയോടും ആലോചിച്ചു. മാർ ഗ്രീഗോറിയോസിന്റെ മാനേജ്മെന്റിൽ ഒരു സ്കൂളിനു വേണ്ടി സർക്കാരിൽ അപേക്ഷ സമർപ്പിച്ചു. സ്കൂൾ സ്ഥാപനക്കാര്യത്തിൽ

വല്യച്ചന്റെ സഹോദരൻ ടി. ജി. മാത്യുവും (പിന്നീട് ഫാ. ടി. ജി. മാത്യു) മറ്റു ചിലരും മുൻനിരയിൽ തന്നെ നിലകൊണ്ടിരുന്നു.

കുമ്പഴയിൽ ഹൈസ്കൂൾ ആരംഭിക്കാനാണു ആദ്യം ആലോചിച്ചതെങ്കിലും വേണ്ടത്ര സ്ഥലം വാങ്ങാനുള്ള പണം ഇല്ലാതിരുന്നതിനാൽ അതു നടന്നില്ല. ഒടുവിൽ മാക്കാംകുന്നിന്റെ മകുടത്തിൽ തന്നെ സരസ്വതീ നിലയം കുടികൊള്ളട്ടെ എന്ന അന്തിമ തീരുമാനത്തിൽ എത്തുകയായിരുന്നു. സ്കൂളിനാവശ്യമായ സ്ഥലം വല്യച്ചൻ തന്നെ സസന്തോഷം സൗജന്യമായി നൽകി.

ഒടുവിൽ സ്കൂളിന് ആവശ്യമായ സ്ഥലം – ഇന്നത്തെ കോളജ് ഇരിക്കുന്ന സ്ഥലം – വല്യച്ചന്റെ ഉത്സാഹത്താൽ മെത്രാപ്പോലീത്തായുടെ പേർക്കു എഴുതിച്ചു. സ്കൂളിലേക്ക് ആവശ്യമായ റോഡുകൾ വെട്ടിച്ചതും വല്യച്ചൻ തന്നെ ആയിരുന്നു. 1930 –ൽ ഏഴു ക്ലാസ്സുകൾ നടത്തുന്നതിനാവശ്യമായ ഒരു സ്കൂൾ കെട്ടിടത്തിനു തിരുമേനി കല്ലിട്ടപ്പോൾ സഭ വക ആദ്യത്തെ കോളജിനാണു കല്ലിടുന്നതെന്ന പ്രവചന ശബ്ദവും വല്യച്ചന്റെ വായിൽ നിന്നാണു പുറപ്പെട്ടത്. “തിരുമേനി ഇതൊരു കോളജാകും.” അച്ചന്റെ ദീർഘദർശനം 1952 –ൽ ഒരു യാഥാർത്ഥ്യമായിത്തീർന്നു. കെട്ടിടത്തിന്റെ പണി കുറച്ചു മുന്നോട്ടു പോയപ്പോൾ മെത്രാപ്പോലീത്തായ്ക്കു താമസിക്കുന്നതിനുള്ള ഒരു ചെറിയ അരമനയും നിർമ്മിച്ചതിനാൽ അദ്ദേഹം അതിൽ താമസവുമാക്കി. ഭാവിയിൽ രണ്ടു നിലക്കെട്ടിടം വേണ്ടിവരുമെന്നുള്ള ദർശനത്തിന്റെ അടിസ്ഥാനത്തിൽ കരിങ്കല്ലു കൊണ്ടു ബലിഷ്ഠമായ അടിത്തറയാണു നിർമ്മിച്ചതെന്ന് ഓർക്കണം.

ഇങ്ങനെയിരിക്കെ മലങ്കരസഭയിലെ രണ്ടാമത്തെ കാതോലിക്കാ പ. ബസ്സേലിയോസ് ഗീവറുഗീസ് ഒന്നാമൻ ഒരു ശസ്ത്രക്രിയയെ തുടർന്ന് നെയ്യൂരാശുപത്രിയിൽ വച്ചു കാലം ചെയ്തു. തുടർന്നു മൂന്നാം കാതോലിക്കായായി തെരഞ്ഞെടുക്കപ്പെട്ട മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെ മാർ ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ എന്ന പേരിൽ കാതോലിക്കായായി വാഴിച്ചപ്പോൾ അദ്ദേഹത്തിനു കോട്ടയത്തു പോയി 1929 –ൽ സഭാധ്യക്ഷ സ്ഥാനം സ്വീകരിക്കേണ്ടി വന്നു. ഈ ചുറ്റുപാടിൽ സ്കൂൾ കെട്ടിട നിർമ്മാണവും മറ്റും കുറച്ചു നാളത്തേക്കു നിശ്ചലാവസ്ഥയിലെത്തി. ഇതിനിടയിൽ ബഥനിയുടെ സ്ഥാപകനേതാവായ മാർ ഈവാനിയോസ് റോമാ സഭയെ ആശ്ലേഷിച്ചതിനെത്തുടർന്ന് മറ്റൊരു എം. എ. ക്കാരനായ പുത്തൻകാവു കിഴക്കേത്തലയ്ക്കൽ കെ. ടി. ഗീവറുഗീസ് അച്ചനെ പീലക്സിനോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിക്കുകയും അദ്ദേഹത്തിനു തുമ്പമൺ ഭദ്രാസനത്തിന്റെ ചുമതല നൽകുകയും ചെയ്തു. സഭാവിശ്വാസ സംരക്ഷണത്തിലും വിദ്യാഭ്യാസ പ്രവർത്തനത്തിലും പുത്തൻകാവു തിരുമേനി ഒരു കൊടുങ്കാറ്റിന്റെ ശക്തിയോടുകൂടി സഭയിലങ്ങോളമിങ്ങോളം ഓടിനടന്നു സഭയുടെ തൂണുകളെ ബലപ്പെടുത്തി. ‘പുത്തൻകാവു കൊച്ചു തിരുമേനി’ എന്ന ഓമനപ്പേരിൽ അറിയപ്പെട്ട കോമള ശരീരനായിരുന്ന അദ്ദേഹത്തിന്റെ അറിവും ആത്മനിറവും ആധ്യാത്മിക രംഗങ്ങളിൽ മാത്രമല്ല ഒതുങ്ങിനിന്നത്. സഭയ്ക്കും തുമ്പമൺ ഭദ്രാസനത്തിനും പൊതുവെയും പത്തനംതിട്ടയ്ക്കും പുത്തൻ

കാവിനും പ്രത്യേകിച്ചും കൊച്ചുതിരുമേനി ഒരു രക്ഷകന്റെ പങ്കാണു വഹിച്ച തെന്ന് അദ്ദേഹത്തിന്റെ ജീവചരിത്രം സാക്ഷിക്കുന്നു.

നിശ്ചലാവസ്ഥയിലെത്തിയ സ്കൂൾ പ്രവർത്തനം വർദ്ധിത ശക്തിയോടെ പുനരാരംഭിക്കുന്നതിനു തിരുമേനി വീണ്ടും അപേക്ഷ സമർപ്പിക്കുകയും തട സ്സങ്ങളെ റോബർട്ടു ബ്രൂസിന്റെ മനോഭാവത്തോടെ നേരിടുകയുമാണുണ്ടാ യത്.

1931 മെയ് മാസം. കടുത്ത വേനൽ ചൂട്. വിദ്യാഭ്യാസ ഡയറക്ടറായി രുന്ന ധര സുഖവാസത്തിനായി മൂന്നാറിലെ മഞ്ഞിൽപൊതിഞ്ഞ മലമുക ളിലെ വസതിയിൽ താമസിക്കുകയാണ്. പീലക്സിനോസ് മെത്രാപ്പോലീ ത്തായും ഗീവറുഗീസ് കോർഎപ്പിസ്കോപ്പായും സഹോദരനായ ടി. ജി. മാത്യുവും സ്കൂളിനുള്ള അനുവാദത്തിനായി മൂന്നാറിലേക്കു പോയി. കാറു കൾ അപൂർവ്വമായിരുന്ന കാലം. സാമ്പത്തിക ബുദ്ധിമുട്ടുമൂലം ഒരു കാർ വാട കയ്ക്കെടുക്കാനും സാധിച്ചില്ല. വല്യച്ചന്റെ സീമന്ത പുത്രനും ഇപ്പോൾ 106 വയസ്സു പ്രായമുള്ള ആളുമായ ടി. ജി. ജോർജിന്റെ കാറിലാണ് മൂന്നാർ യാത്ര നടത്തിയത്. ചെറുപ്പക്കാരനായിരുന്ന ഡ്രൈവർ വളഞ്ഞുപുളഞ്ഞു കിടന്ന വീതി കുറഞ്ഞ റോഡിലൂടെ അന്നു നടത്തിയ സാഹസിക കാർ യാത്രയെ പ്പറ്റി ഇന്നും ഒട്ടും മറവി കൂടാതെ കഴിഞ്ഞ വർഷം ഒരഭിമുഖ സംഭാഷണ ത്തിൽ വിവരിച്ചു കേട്ടപ്പോൾ രോമഹർഷമുണ്ടായി. ഒരു ഭദ്രാസനത്തിന്റെയും ഒരിടവകയുടേയും യുവ ചൈതന്യം തുളുമ്പുന്ന ചുമതലക്കാർ മാത്രമല്ലല്ലോ കാറിലിരിക്കുന്നത്. സ്വന്തം അച്ഛനും പിതാവിന്റെ സഹോദരനും എന്നോർക്കു മ്പോൾ അപകടമൊന്നും കൂടാതെ സുരക്ഷിതമായി മടങ്ങി എത്തണമെന്ന പ്രാർത്ഥന മാത്രമായിരുന്നു മാക്കാംകുന്നിൽ തിരിച്ച് എത്തുന്നതു വരെയും തനിക്കുണ്ടായിരുന്നതെന്ന് ടി. ജി. ജോർജ് പറഞ്ഞു. ക്ലേശപൂർണ്ണമായ യാത്ര നടത്തി മൂന്നാറിൽ ചെന്നപ്പോൾ മൂർഖന്റെ സ്വഭാവം കാട്ടിയ സായിപ്പ് സ്കൂളിന് അനുവാദം നിരസിക്കുകയാണുണ്ടായത്.

മനുഷ്യന്റെ ദുഷ് ചെയ്തികൾ മൂലം ദൈവത്തിന്റെ പദ്ധതി നടപ്പാകാതി രിക്കില്ലെന്നുള്ള ദൃഢനിശ്ചയത്തോടു കൂടി തിരിച്ചെത്തിയ അവർ 1931 ഇടവ ത്തിൽ രണ്ടും കൽപിച്ച് സ്കൂളിന്റെ പ്രവർത്തനം ആരംഭിച്ചു. ദൈവത്തിലാ ശ്രയിച്ചു കൊണ്ടുള്ള ഈ സാഹസിക സംരംഭം സായിപ്പിനെ രോഷാകുല നാക്കുകയും സ്കൂൾ പ്രവർത്തനം നിറുത്തി വെക്കാൻ ഉത്തരവിടുകയും ചെയ്തു. കോട്ടയം എം. ഡി. ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന കെ. ജി ചെറിയാനാണ് പ്രഥമ ഹെഡ്മാസ്റ്ററായി ചുമതല ഏറ്റത്. ഇങ്ങനെ പ്രശ്ന ങ്ങളെ അതിജീവിച്ചുണ്ടായ കാതോലിക്കേറ്റ് ഹൈസ്കൂളാണ് പത്തനംതിട്ട യുടെ ഇന്നത്തെ വൻപിച്ച പുരോഗതിയുടെ അസ്തിവാരമിട്ടത്. നാലു വർഷം കഴിഞ്ഞു ഈ സ്കൂളിനോടനുബന്ധിച്ചു ഒരു മലയാളം ഹൈസ്കൂളും തുട ങ്ങാൻ സാധിച്ചു. ഈ രണ്ടു സ്കൂളും ഉണ്ടായതോടെ മാക്കാംകുന്നിലും പരി സര പ്രദേശങ്ങളിലുമുള്ള ശതക്കണക്കിന് കുട്ടികൾ ഉന്നതപഠനത്തിന്റെ പട വുകൾ ചവിട്ടിക്കയറുകയും ജീവിത സോപാനത്തിന്റെ ഉയരങ്ങളിലെത്തിച്ചേരു

കയും ചെയ്തു. സുപ്രീം കോടതി ജഡ്ജിയും തുടർന്ന് തമിഴ്നാട് ഗവർണ്ണറുമായിരുന്ന ഫാത്തിമാബീവി സ്കൂളിന്റെ ആദ്യകാല സന്താനമാണ്. ഇന്ന് ലോകത്തിന്റെ ഏതു കോണിൽ ചെന്നാലും കാതോലിക്കേറ്റ് ഹൈസ്കൂളിലെ ഒരു പൂർവ്വ വിദ്യാർത്ഥിയെങ്കിലും കാണാതിരിക്കില്ല. അവരെല്ലാം തന്നെ എന്നെപ്പോലെ സ്കൂളിന്റെ ഉയർച്ചയിൽ അഭിമാനഭരിതരാണ്. ഞങ്ങൾ പഠിച്ച ആയിരത്തി തൊള്ളായിരത്തി നാല്പതുകളിൽ സ്കൂളിന്റെ പഠന നിലവാരവും ശിക്ഷണവും എത്രയോ സമുന്നതമായിരുന്നു. എൻ. ജി. കുര്യൻ (പിന്നീട് വൈദികൻ), ഫാ. കെ. ഐ. വറുഗീസ് കൊല്ലന്റയ്യത്ത്, വി. ജി. തോമസ് വടക്കേടത്ത്, സി. സി. മാമ്മൻ കുമ്പനാട്, വി. ടി. ഏബ്രഹാം മല്ലപ്പള്ളി, ഫാ. പി. ഇ. ഡാനിയേൽ (പിന്നീട് ഡാനിയേൽ മാർ പീലക്സിനോസ്), പി. ഇ. ചെറിയാൻ വെണ്ണിക്കുളം, നീലകണ്ഠൻ ആശാരി സാർ മുതലായ പ്രശസ്ത വ്യക്തികളുടെ ക്ലാസ്സുകളിൽ പഠിച്ച ഞങ്ങൾ എത്ര ഭാഗ്യവാന്മാർ എന്നു ചിന്തിക്കുകയാണ്. ആണ്ടിൽ ഒന്നു രണ്ടു തവണയെങ്കിലും പുത്തൻകാവു മാർ പീലക്സിനോസ് തിരുമേനിയും ക്ലാസ്സിൽ വന്നു ഇംഗ്ലീഷ് പഠിപ്പിക്കുമായിരുന്നു.

അതോടെ തിരുമേനിക്ക് വാശി കയറി. ഇനി എന്താണ് മാർഗ്ഗം എന്നായി. അന്ന് റീജന്റ് റാണി സേതു ലക്ഷ്മീഭായി തിരുവിതാംകൂർ ഭരിക്കുന്ന കാലമാണ്. മെത്രാച്ചൻ തിരുവനന്തപുരത്തു പോയി ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ വക്കീലിനേയും, ഇ. ജെ. ഫിലിപ്പോസിനേയും കൂട്ടി കൊട്ടാരത്തിൽ പോയി മഹാറാണിയെ കണ്ട് നിവേദനം നൽകി. ഇലഞ്ഞിക്കൽ ജോൺ വക്കീലിന് കൊട്ടാരത്തിൽ വലിയ പിടിപാടുണ്ടായിരുന്നു. മഹാറാണി അന്ന് ചീഫ് സെക്രട്ടറിയായിരുന്ന കെ. ജോർജ്ജിനോട് മാർ പീലക്സിനോസിന്റെ സ്കൂളിന് അംഗീകാരം നൽകുവാൻ കല്പിച്ചു. ചീഫ് സെക്രട്ടറി ഇലഞ്ഞിക്കൽ ജോൺ വക്കീലിന്റെ ഉറ്റ സുഹൃത്തായിരുന്നു. മഹാറാണി കല്പിച്ച ക്ഷണം ചീഫ് സെക്രട്ടറി വിദ്യാഭ്യാസ ഡയറക്ടറെ വിളിച്ച് പത്തനംതിട്ടയിലുള്ള ബിഷപ്പിന്റെ സ്കൂളിന് ഉടൻ അംഗീകാരം നൽകാൻ നിർദ്ദേശിച്ചു. സായിപ്പ് വേഗം മാർ പീലക്സിനോസിനെ വിളിപ്പിച്ചു. തിരുമേനി പോയില്ല. സായിപ്പിന് തന്നെ കാണണമെങ്കിൽ ഇങ്ങോട്ടു വന്ന് കാണട്ടെ എന്ന് അറിയിച്ച് തിരുമേനി സെക്രട്ടറിയേറ്റിന് സമീപമുള്ള സെന്റ് ജോർജ്ജ് സുറിയാനിപ്പള്ളിയിൽ ഇരുന്നു. അതോടെ സായിപ്പ് വിഷമിച്ചു. ഒടുവിൽ ഡയറക്ടർ പള്ളിയിലെ പാർസനേജിൽ വിശ്രമിച്ചുകൊണ്ടിരുന്ന തിരുമേനിയെ വന്നു കണ്ട് സ്കൂൾ തുടർന്ന് നടത്തിക്കൊള്ളാൻ വേണ്ട ഉത്തരവ് കയ്യാൽ കൊടുത്തും കുറച്ചു ഭംഗി വാക്കു പറഞ്ഞും വിട വാങ്ങി.

ഇന്നത്തെ കോളജ് നിൽക്കുന്ന സ്ഥലത്താണ് ഹൈസ്കൂൾ കെട്ടിടം പണിതുയർത്തിയത്. പത്തനംതിട്ടയിലും ചുറ്റുപാടുമുള്ള ആയിരക്കണക്കിന് കുട്ടികൾക്ക് നല്ല വിദ്യാഭ്യാസം കൊടുക്കുന്നതിനും അതു വഴി അവരുടെ കുടുംബങ്ങൾ അഭിവൃദ്ധിപ്പെടുന്നതിനും കാതോലിക്കേറ്റ് ഹൈ സ്കൂൾ വഴിവെച്ചു. മെത്രാച്ചൻ കുന്നംകുളത്തേക്ക് പോയി സമീപപ്രദേശമായ മരത്തംകോട് വച്ച്

കാലം ചെയ്തപ്പോൾ കുന്നംകുളം മുനിസിപ്പാലിറ്റിയിലെ ഹെൽത്ത് ഇൻസ്പെക്ടർ മീരാപിള്ളയായിരുന്നു. തിരുമേനി കാലം ചെയ്യുന്നതിന് രണ്ടു ദിവസം മുൻപ് മീരാപിള്ളയുടെ ഭവനം സന്ദർശിച്ച് ആതിഥ്യം സ്വീകരിച്ചിരുന്നു. അദ്ദേഹത്തിന്റെ പിതാവ് മീരാറാവുത്തർ മാർ പീലക്സിനോസ് സുവനിറിൽ ഇങ്ങനെ എഴുതി: "പത്തനംതിട്ട നിവാസികൾ പൊതുവേയും, മുസ്ലീങ്ങൾ പ്രത്യേകിച്ചും മാർ പീലക്സിനോസ് തിരുമേനിയോട് വളരെ കടപ്പെട്ടവരാണ്. സ്ഥലത്തെ മുസ്ലിം വിദ്യാർത്ഥി, വിദ്യാർത്ഥിനികളുടെ വിദ്യാഭ്യാസ പുരോഗതിയിൽ തിരുമേനി കാണിച്ചിട്ടുള്ള ശ്രദ്ധ അകംനിറഞ്ഞ കൃതാർത്ഥതയോടും, കൃതജ്ഞതയോടും കൂടി മാത്രമേ എന്നെപ്പോലെയുള്ള ഒരാൾക്ക് സ്മരിക്കുവാൻ സാദ്ധ്യമാവുകയുള്ളു. തിരു-കൊച്ചി സംസ്ഥാനത്ത് വിദ്യാഭ്യാസപരമായി മുസ്ലീങ്ങൾ ആണും, പെണ്ണും മുന്നോട്ടു വന്നിട്ടുള്ളതും പത്തനംതിട്ട താലൂക്കിലാണ്. അതിനുള്ള കാരണം തിരുമേനിയുടെ മഹാമനസ്കതയല്ലാതെ മറ്റൊന്നുമല്ല. തിരുമേനി സ്വന്തം കഴിവും, സ്വാധീനശക്തിയും ഉപയോഗിച്ച് ഒരു ഹൈസ്കൂൾ സ്ഥാപിച്ച് ധനപരമായി ആനുകുല്യങ്ങൾ ചെയ്തുകൊടുത്ത് മുസ്ലീങ്ങളുടെ വിദ്യാഭ്യാസത്തിന് ഉത്തേജനം നൽകി."

പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂൾ ഒരു കോളജായി ഉയർത്തണമെന്ന് പിൽക്കാലത്ത് തിരുമേനിക്ക് വലിയ ആഗ്രഹമുണ്ടായി. വിദ്യാഭ്യാസ കാര്യങ്ങൾക്കായി മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി നിയോഗിച്ച സമിതിയുടെ അദ്ധ്യക്ഷൻ മാർ പീലക്സിനോസ് ആയിരുന്നു. 1947 സെപ്റ്റംബർ മാസത്തിൽ പത്തനംതിട്ടയിൽ ഒരു കോളജ് സ്ഥാപിക്കുന്നതിനുള്ള അപേക്ഷ തിരുവിതാംകൂർ യൂണിവേഴ്സിറ്റിക്ക് അയച്ചു. കോളജ് തുടങ്ങുന്നതിന് ഫിനാൻഷ്യൽ ഗാരണ്ടിയായി അഞ്ചു ലക്ഷം രൂപാ സർക്കാരിൽ കെട്ടി വയ്ക്കണമെന്ന് നിയമമുണ്ടായിരുന്നു. സഭയുടെ അക്കാലത്തെ സാമ്പത്തികനില വലിയ ആശാവഹമായിരുന്നില്ലെങ്കിലും നിരാശനാകാതെ കോളജിന്റെ പ്രാരംഭ പ്രവർത്തനങ്ങൾക്കായി പതിനൊന്നു പേരടങ്ങുന്ന ഒരു കമ്മറ്റി മെത്രാച്ചൻ രൂപവൽക്കരിച്ചു.

ആദ്യ അപേക്ഷക്ക് മറുപടി ഒന്നും കിട്ടിയില്ല. 1948 -ൽ വീണ്ടും എഴുതി. പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂൾ ഒരു പുതിയ കെട്ടിടത്തിലേക്ക് മാറ്റാമെന്നും, അപ്പോൾ അവിടെ കോളജ് ക്ലാസ്സുകൾ ആരംഭിക്കാമെന്നും തിരുവനന്തപുരത്തിനും, ചങ്ങനാശ്ശേരിക്കും ഇടയ്ക്ക് കോളജുകളൊന്നുമി ല്ലെന്നും മറ്റും അപേക്ഷയിൽ ചൂണ്ടിക്കാണിച്ചിരുന്നു. അതിനും മറുപടി ലഭിച്ചില്ല. നിരാശനാകാതെ 1949 -ൽ വീണ്ടും അപേക്ഷ കൊടുത്തു. അഖിലേന്ത്യാ യൂണിവേഴ്സിറ്റി കമ്മീഷൻ പുതിയ കോളജുകൾ തുടങ്ങുന്നതിനെ സംബന്ധിച്ച് ഒരു റിപ്പോർട്ട് തയ്യാറാക്കുന്നുണ്ടെന്നും അതു പഠിച്ചതിനു ശേഷം മാത്രമേ പുതിയ കോളജുകൾ അനുവദിക്കയുള്ളു എന്നും കാണിച്ച് മറുപടി കിട്ടി.

മാർ പീലക്സിനോസ് 1950 -ൽ വീണ്ടും എഴുതിയപ്പോൾ പുതിയ കോളജ് അനുവദിക്കുന്നതിനുള്ള വ്യവസ്ഥകൾ അറിയിച്ചുകൊണ്ടുള്ള റജിസ്ട്രാറുടെ ഒരു കത്ത് 1951 ഫെബ്രുവരിയിൽ കിട്ടി. വ്യവസ്ഥകളെല്ലാം സമ്മതിച്ച് 1951

മാർച്ചിൽ തന്നെ തിരുമേനി മറുപടിയും കൊടുത്തു. 1951 ഏപ്രിൽ അഞ്ചിനു തിരുമേനിക്കു ലഭിച്ച മറ്റൊരറിയിപ്പിൽ കോളജ് നടത്താനുദ്ദേശിക്കുന്ന സ്ഥലത്തിന്റെയും, കെട്ടിടങ്ങളുടെയും പ്ലാൻ അയച്ചു കൊടുക്കണമെന്നും, ഫിനാൻഷ്യൽ ഗാരണ്ടി അഞ്ചു ലക്ഷം രൂപാ കെട്ടി വെയ്ക്കുവാൻ സമ്മതമാണെന്നുള്ള വിവരം അറിയിക്കണമെന്നും കാണിച്ചിരുന്നു. ഈ കത്തിനു മറുപടി അയക്കുവാൻ സാധിക്കുന്നതിനു മുൻപ് തിരുമേനി നിര്യാതനായി.

പുത്തൻകാവ് തിരുമേനിയുടെ ആഗ്രഹം സാധിപ്പിക്കാനായി ഓർത്തഡോക്സ് സഭാനേതൃത്വം മുന്നോട്ടു വന്നു. അതിന്റെ ഫലമായി 1952 ഓഗസ്റ്റ് മാസത്തിൽ കോളജ് നിലവിൽ വന്നു. അതോടു കൂടി കാതോലിക്കേറ്റ് ഹൈസ്കൂൾ ഒരു സ്ഥലം മാറ്റത്തിന് വിധേയമാകേണ്ടി വന്നു. ഹൈസ്കൂളിനു വേണ്ടി പത്തനംതിട്ട – കൈപ്പട്ടൂർ റോഡിന്റെ തൊട്ടടുത്തായി നിരപ്പുള്ള ഒരു സ്ഥലം വാങ്ങി സ്കൂളിന് പുതിയ കെട്ടിടം പണിയിച്ചു. ഹൈസ്കൂളിന്റെ പഴയ കെട്ടിടങ്ങളിൽ കാതോലിക്കേറ്റ് കോളജ് ആരംഭിച്ചു.

മാർ പീലക്സിനോസ് തിരുമേനിയുടെ മറ്റൊരു സംരംഭമാണ് പുത്തൻകാവ് മെത്രാപ്പോലീത്തൻ ഹൈസ്കൂൾ. പുത്തൻകാവിൽ 1921 –ൽ ആരംഭിച്ച ഒരു മിഡിൽ സ്കൂൾ ഉണ്ടായിരുന്നു. ഏതാനും വ്യക്തികൾ കൂടിച്ചേർന്ന് നടത്തി വന്നതായിരുന്നു അത്. അവിടെ നിന്ന് പാസ്സാകുന്ന വിദ്യാർത്ഥികൾ ചെങ്ങന്നൂർ ഹൈസ്കൂളിൽ ചേരാറാണ് പതിവ്. 1948 –ൽ അവർക്ക് പ്രവേശനം ലഭിച്ചില്ല. അവർ ബഥേലിൽ വിശ്രമിച്ചുകൊണ്ടിരുന്ന തിരുമേനിയെ വിവരം അറിയിച്ചു. പുത്തൻകാവിൽ ഒരു ഹൈസ്കൂൾ വേണമെന്ന് തിരുമേനി ആഗ്രഹിച്ചുകൊണ്ടിരുന്ന അവസരമായിരുന്നു. അദ്ദേഹം സർക്കാരിലേക്ക് അപേക്ഷ സമർപ്പിച്ചു. അതിനു അനുവാദം ലഭിക്കയും ചെയ്തു. 1948 ജൂലൈ ഒന്നിന് 8–ാം ക്ലാസ്സോടു കൂടി (ഫോർത്ത് ഫോം) സ്കൂൾ പ്രവർത്തനം ആരംഭിച്ചു. പുത്തൻകാവ് പള്ളി വികാരി അന്ന് ബി. ഡി. അച്ചൻ എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഫാ. എൻ. ജി. കുര്യാക്കോസ് ആയിരുന്നു. അച്ചൻ പുത്തൻകാവ് പള്ളിപ്പടിയ്ക്കൽ ഒരു വായനശാല നടത്തിയിരുന്നു. അവിടെ 'മെത്രാപ്പോലീറ്റൻ സ്കൂൾ' എന്ന പേരിൽ ഹൈസ്കൂൾ തുടങ്ങി. പത്തനംതിട്ടയിലെപ്പോലെ ഇവിടെയും അനേകം എതിർപ്പുകൾ അദ്ദേഹത്തിനു തരണം ചെയ്യേണ്ടതായി വന്നു കൂടി. സ്കൂൾ നടത്തിപ്പിനെതിരെ കേസും, കോടതിയിൽ നിന്നു സ്റ്റേയും വന്നു. അതെല്ലാം എതിരിട്ടു തിരുമേനിയുടെ മേൽനോട്ടത്തിൽ തന്നെ കെട്ടിടം പണി നടന്നു.

മെത്രാപ്പോലീറ്റൻ ഹൈസ്കൂളിലെ ആദ്യകാല ജീവനക്കാരനായ എ. ഇ. അലക്സാണ്ടർ ആ പഴയ കാലത്തെക്കുറിച്ച് അനുസ്മരിക്കുന്നുണ്ട്: "തിരുമേനി പറഞ്ഞു. ഇപ്പോൾ ശമ്പളം ഒന്നും തരാൻ എന്റെ പക്കലില്ല. നിന്റേതുപോലെ ഈ സ്ഥാപനം നോക്കണം. ഇപ്പോൾ ഒരു ഷർട്ടിന്റെ കാശു തരാം. ഭാവിയിൽ ഈ സ്ഥാപനം നന്നാകുമ്പോൾ നീയും നന്നാകും." ആ വാക്കുകൾ അനുസരിച്ച് അലക്സാണ്ടർ മെത്രാപോലീറ്റൻ ഹൈസ്കൂളിനു വേണ്ടി പ്രയത്നിച്ചു. ക്രമേണ ജോലി സ്ഥിരമായി. ഇപ്പോൾ രണ്ടായിരം രൂപായ്ക്ക്

അടുത്ത് മാസം തോറും പെൻഷൻ ലഭിക്കുന്നു.

ഒട്ടുവളരെ കഷ്ടപ്പാടുകൾ മെട്രൊപ്പോലീറ്റൻ ഹൈസ്കൂളിനു വേണ്ടി തിരുമേനി അനുഭവിച്ചു. സ്കൂളിന്റെ പേരിന്റെ പേരിലും തിരുമേനിക്ക് വിമർശ നങ്ങൾ കേൾക്കാൻ ഇട വന്നു. സ്കൂളിന്റെ ആദ്യകാല ഹെഡ്മാസ്റ്റർമാരിൽ ഒരാളായ ഫാദർ. പി. ജി. ജോർജ്ജ് ഹൈസ്കൂൾ രജത ജൂബിലി സുവനിറിൽ ഇങ്ങിനെ എഴുതിയിട്ടുണ്ട്: "തിരുമേനിക്ക് വളരെ യേറെ ഭയഭക്തി ബഹുമാ നങ്ങളുണ്ടായിരുന്ന വലിയ മാർ ദീവന്നാസ്യോസ്, വട്ടശ്ശേരിൽ മാർ ദീവന്നാ സ്യോസ് എന്നീ മെത്രാപ്പോലീത്താമാരുടെ പാവനസ്മരണക്കായിട്ടാണ് 'മെട്രൊപോലീത്തൻ' എന്ന പേര് സ്കൂളിന് നൽകിയിട്ടുള്ളത് എന്ന് തിരു മേനി എന്നോട് കല്പിച്ചിട്ടുണ്ട്. അല്ലാതെ ചിലർ ധരിക്കുന്നതു പോലെ സ്വന്തം പേരിൽ സ്കൂൾ സ്ഥാപിക്കുകയല്ല ചെയ്തത്."

ഫോർത്ത് ഫോം കഴിഞ്ഞ്, ഫിഫ്ത്ത് ഫോറത്തിൽ കുട്ടികളെ പ്രവേശി പ്പിച്ചു. എങ്കിലും മേൽ ക്ലാസ്സിന് ഗവർമ്മേണ്ടിൽ നിന്ന് അംഗീകാരം ലഭിച്ചില്ല. അന്ന് വിദ്യാഭ്യാസ വകുപ്പിന്റെ ഒരു പ്രധാന അധികാരി പുത്തൻ കാവുകാരൻ ഒരാളായിരുന്നു. അംഗീകാരം ലഭിക്കാതെ വന്നപ്പോൾ കുട്ടികളെ റ്റി. സി. കൊടുത്ത് പറഞ്ഞയക്കുകയല്ലാതെ വേറെ വഴിയില്ലായിരുന്നു. അവർ തന്ന ഫീസും മടക്കിക്കൊടുക്കേണ്ടി വന്നു. 1949 ജൂൺ 23-ാം തീയതി വ്യാഴാഴ്ചത്തെ ഡയറിക്കുറിപ്പിൽ തിരുമേനി മനോവേദനയോടെ എഴുതി: "ഫിഫ്ത്ത് ഫോമിലെ കുട്ടികൾക്ക് 47. T. C. കൊടുത്തയച്ചു. ഫീസും റീഫണ്ട് ചെയ്തു. 47 X 7 രൂപ. നല്ല മഴയുള്ള ദിവസം. എന്റെ ആയുസ്സിലെ വലിയ മനോവേദന അനുഭവിച്ച ദിവസം ഇന്നാണ്. എങ്കിലും ഉത്സാഹത്തോടു കൂടി കാര്യങ്ങൾ നടത്താൻ ദൈവം ശക്തി തന്നു. ദൈവത്തിനു സ്തുതി."

സ്കൂൾ നടത്തിപ്പിലുള്ള തിരുമേനിയുടെ അതിയായ ആത്മാർത്ഥതയും, താല്പര്യവും ഈ കുറിപ്പിൽ നിന്നും വെളിവാകുന്നുണ്ട്. അടുത്ത വർഷം ഫിഫ്ത്തു ഫോറവും, സിക്സ്ത്ത് ഫോറവും ഒരുമിച്ച് ഗവർമ്മേണ്ടിൽ നിന്ന് അനുവദിച്ച് വാങ്ങി. ഇതിന്റെ അനുവാദം സമ്പാദിക്കുവാനായി തിരുമേനിയും, പുത്തൻകാവ് മാത്തൻ തരകനുമായി തിരുവനന്തപുരത്തു പോയ കഥ രസാ വഹമാണ്. അന്നത്തെ വിദ്യാഭ്യാസ മന്ത്രി എൻ. കുഞ്ഞിരാമനായിരുന്നു. അന്ന് ഇ. ജോൺ ഫിലിപ്പോസ് ട്രാൻ സ്പോർട്ട് മന്ത്രിയായി മന്ത്രിസഭയിലുണ്ട്. പറവൂർ ടി. കെ. നാരായണ പിള്ളയായിരുന്നു മുഖ്യമന്ത്രി. ഇലഞ്ഞിക്കൽ ഇ. ജോൺ ഫിലിപ്പോസ് മന്ത്രിസഭയിൽ ഉണ്ടായിരുന്നതുകൊണ്ട് വിദ്യാഭ്യാസ മന്ത്രി അപേക്ഷ തള്ളിക്കളയില്ലെന്ന ഉറപ്പുണ്ടായിരുന്നു. സഭയ്ക്ക് വേണ്ടി എന്തു സഹായവും ചെയ്യാൻ തയ്യാറുള്ള ആളായിരുന്നു പിലിപ്പോസ്. മാത്തൻ തരകൻ ആ യാത്രയെക്കുറിച്ച് ഇങ്ങിനെ എഴുതി:

"അന്ന് തിരുമേനിക്ക് സ്വന്തമായി ഒരു കാറുണ്ടായിരുന്നു. ഞങ്ങൾ സന്ധ്യാ സമയത്ത് ചെങ്ങന്നൂരിൽ നിന്ന് തിരിച്ചു. വാസ്തവത്തിൽ എന്റെ പാട്ടും, കവി തയും, കഥകളും കേട്ട് രസിക്കുവാനും ഉറക്കത്തിൽ നിന്ന് രക്ഷപ്പെടുവാനും കൂടിയാണ് തിരുമേനി എന്നെ കാറിൽ കയറ്റിയതെന്നായിരുന്നു എന്റെ

വിചാരം. അന്നു സന്ധ്യ മുതൽ ആകാശത്തു നിന്നും തുമ്പിക്കൈ വണ്ണത്തിൽ മഴ പെയ്തുകൊണ്ടിരുന്നു. പാട്ടു പാടിയും, കവിത ചൊല്ലിയും, ഫലിതം പറഞ്ഞും, ചിരിച്ച് രസിച്ചും ഞങ്ങൾ രാത്രി പന്ത്രണ്ട് മണിക്ക് തിരുവനന്തപുരത്ത് എത്തി. ആ രാത്രിയിൽ തിരുമേനി തിരുവനന്തപുരം സുറിയാനിപ്പള്ളിയിലും, ഞാൻ തൊട്ടടുത്ത് കാറിലും കഴിച്ചു കൂട്ടി. നേരം പുലർന്നപ്പോൾ ഞാൻ തനിച്ച് വിദ്യാഭ്യാസ മന്ത്രിയെ കാണാൻ പോയി.

രാവിലെ 7 മണിക്ക് ഞാൻ മന്ത്രിയെ കണ്ടു. തിരുമേനിയുടെ ആഗമന വിവരം അറിയിച്ചു. മന്ത്രി സമയം അനുവദിച്ചു. തിരുമേനി വന്ന് മന്ത്രിയുമായി സംസാരിച്ചു. രണ്ടു ക്ലാസ്സും ഈ വർഷം തന്നെ നടത്തുവാൻ മന്ത്രി അനുവദിച്ചു. ഞങ്ങളുടെ തിരിച്ചുള്ള യാത്ര എത്രമാത്രം ഉത്സാഹഭരിതവും ഉല്ലാസ മധുരവുമായിരുന്നുവെന്ന് പ്രത്യേകിച്ച് പറയേണ്ടതില്ലല്ലോ?"

പത്തനംതിട്ടയിൽ ഒരു ട്രെയിനിങ്ങ് സ്കൂൾ തുടങ്ങുവാൻ തിരുമേനി തീരുമാനിച്ചു. 1937 –ൽ ട്രെയിനിങ്ങ് സ്കൂൾ ആരംഭിച്ചു. കുറച്ചു കൊല്ലം പത്തനംതിട്ട നടത്തിയ ശേഷം അത് കിഴവെള്ളൂർക്ക് മാറ്റി സ്ഥാപിച്ചുവെങ്കിലും ആ സ്ഥാപനം പിന്നീട് നിന്നു പോയി. കിഴവള്ളൂർ (കോന്നി) സെന്റ് ജോർജ്ജ് യു. പി. സ്കൂൾ 1937 –ൽ പുത്തൻകാവ് മാർ പീലക്സിനോസ് ചില വ്യക്തികളിൽ നിന്നു തീറെഴുതി വാങ്ങി. പിന്നീട് അത് ഹൈസ്കൂളായി.

മെത്രാപ്പോലീത്തായായിട്ടും സ്കൂളിൽ ക്ലാസ്സെടുക്കുവാൻ തിരുമേനിക്ക് വലിയ ഇഷ്ടമായിരുന്നു. ഇതിനെക്കുറിച്ച് മെട്രോപ്പോലീത്തൻ ഹൈസ്കൂൾ മുൻ ഹെഡ്മാസ്റ്റർ വി. എം. മത്തായി ഇപ്രകാരം അനുസ്മരിക്കുന്നു:

"ഒരു ദിവസം ഫോർത്ത് ഫോമിൽ ഞാൻ ഇംഗ്ലീഷ് പഠിപ്പിക്കുകയായിരുന്നു. തിരിഞ്ഞു നോക്കുമ്പോൾ വരാന്തയിൽ വാതിലിനടുത്തു നിന്ന് തിരുമേനി എന്റെ ക്ലാസ്സ് ശ്രദ്ധിക്കുന്ന കാഴ്ചയാണ് കണ്ടത്. എനിക്ക് പെട്ടെന്ന് ഉള്ളിൽ ഒരു ചൂട് അനുഭവപ്പെട്ടു. തിരുമേനി ക്ലാസ്സിൽ കയറി വന്ന് 'ഇനിയും അൽപനേരം ഞാൻ ഒന്നു പഠിപ്പിക്കട്ടെ' എന്നു ചോദിച്ചു. തിരുമേനി പഠിപ്പിയ്ക്കൽ തുടങ്ങി. എന്തൊരു മധുരമുള്ള ശബ്ദം. എന്ത് ഉച്ചാരണ സ്ഫുടത. ഒറ്റവാക്ക് മലയാളം പറയാതെ കുഞ്ഞു വാചകങ്ങൾ അടുക്കിന് ഓരോന്നായി പറഞ്ഞ് കുട്ടികളെ രസിപ്പിച്ചു. കൊച്ചു കുഞ്ഞുങ്ങളുടെ ഉത്സാഹത്തിൽ തിരുമേനിയും രസിച്ച് പഠിപ്പിക്കുന്നതു കേട്ട് ഞാൻ കോരിത്തരിച്ച് നിന്നു പോയി. വീരപുരുഷന്മാരുടെ അത്ഭുത കഥകൾ കേൾക്കുമ്പോൾ കൊച്ചുകുട്ടികൾക്ക് അവരെപ്പോലെയാകുവാൻ ആഗ്രഹം തോന്നുന്നതു പോലെ എനിക്കും തിരുമേനിയെപ്പോലെ ഇംഗ്ലീഷ് പഠിപ്പിക്കുവാൻ കഴിഞ്ഞിരുന്നെങ്കിൽ എന്ന് ആശിച്ചു പോയി."

വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുടങ്ങുവാൻ മറ്റുള്ളവരെ പ്രോത്സാഹിപ്പിക്കുവാനും തിരുമേനി ശ്രമിച്ചിരുന്നു. ഡോക്ടർ സി. റ്റി. ഈപ്പൻ എം. എം. പി. എച്ച്. ഡി. യുടെ ലേഖനത്തിൽ നിന്ന് ഉദ്ധരിക്കുന്നു (മാർ പീലക്സിനോസ് സുവനിർ, പേജ് 28):

“ധീരനും, കർമ്മയോഗിയുമായ മാർ പീലക്സിനോസ് തിരുമേനിക്ക് സേവനത്തിനുള്ള അവസരം കിട്ടിയാൽ കക്ഷി നോക്കുന്ന പതിവില്ല. അദ്ദേഹം വടക്കൻ തിരുവിതാംകൂർ സന്ദർശിച്ച ഒരവസരത്തിൽ വടക്കു നമുക്കുള്ള പള്ളിക്കൂടങ്ങളുടെ അഭാവത്തെ മനസ്സിലാക്കിയാണ് കോതമംഗലം മാർ ബേസിൽ ഹൈസ്കൂൾ ആരംഭിക്കുന്നതിന് തൽഭാരവാഹികളെ പ്രോത്സാഹിപ്പിക്കുകയും, ഹൈസ്കൂളിന്റെ അനുവാദം വാങ്ങിക്കുന്നതിനുള്ള പ്രധാന ചുമതല സ്വയം കൈവരിക്കുകയും ചെയ്തത്. ബാവാ കക്ഷിയിലുള്ള എത്ര ശെമ്മാശന്മാരാണ് തിരുമേനിക്ക് സ്വാധീനമുള്ള പല കോളജുകളിലും അദ്ദേഹത്തിന്റെ ശുപാർശക്കത്തോടു കൂടി പ്രവേശനം വാങ്ങിയിട്ടുള്ളതും. മദ്ധ്യ തിരുവിതാംകൂറിൽ ഒരു കോളജ് ആരംഭിക്കുന്ന തിനും അദ്ദേഹം മുന്നിട്ടു നിന്നാണ് പ്രവർത്തിച്ചു കൊണ്ടിരുന്നിട്ടുള്ളതും.”

കുന്നംകുളം പഴയപള്ളി അങ്കണത്തിലുള്ള എം. ജെ. ഡി. സ്കൂൾ അന്ന് ഹൈസ്കൂളാക്കാൻ സാധിക്കാതെ വളർച്ച മുരടിച്ച് നിൽക്കുകയായിരുന്നു. കളിസ്ഥലം ഇല്ലെന്ന കാരണം പറഞ്ഞാണ് അന്നത്തെ കൊച്ചി വിദ്യാഭ്യാസ ഡയറക്ടർ അപേക്ഷ നിരസിച്ചത്. ഡയറക്ടർ ആയിരുന്നത് സ്ഥാനമൊഴിഞ്ഞ കൊച്ചി രാമവർമ്മ രാജാവിന്റെ മകൻ ഐ. എൻ. മേനോൻ. ഓക്സ്ഫോർഡ് സർവ്വകലാശാലയിൽ എം. എ. ബിരുദം നേടിയ വ്യക്തിയായിരുന്നു മേനോൻ. പള്ളിക്കാർ പത്തനാപുരത്തെ തോമ്മാ മാർ ദീവന്നാസ്യോസ്, മാർ പീലക്സിനോസ് എന്നിവരെ കുന്നംകുളത്തു വരുത്തി. ആർത്താറ്റ് കുന്നംകുളം മഹാ ഇടവക ട്രസ്റ്റിയും, തിരുമേനിമാരും, റാവുസാഹിബ് ഡോക്ടർ ചീരൻ വറുഗീസ്, സി. വി. ഇയ്യു എം. എൽ. സി. എന്നിവരുമായി ഡയറക്ടർ ഐ. എൻ. മേനോനെ തൃശൂരിൽ ചെന്നു കണ്ടു. ഹൈസ്കൂൾ അനുവദിച്ചുകൊണ്ടുള്ള കല്പനയുമായി അവർ മടങ്ങി എത്തി.

# 23
# റീത്ത് ചൂണ്ടകൾ

മാർ ഈവാനിയോസ് റീത്തിൽ ചേർന്നതിന് പുറകെ ഓർത്തഡോക്സ് സഭയിൽ നിന്ന് മേൽപ്പട്ടക്കാരെയും, വൈദികരെയും, അത്മായക്കാരേയും പിടിച്ചെടുത്ത് റീത്തിൽ ചേർക്കാൻ ശക്തിയായ ശ്രമം നടന്നു. മീൻ പിടിക്കാൻ ചിലേടത്ത് വല ഉപയോഗിക്കും. മറ്റു ചില സ്ഥലങ്ങളിൽ ചൂണ്ടയാണ് ഇട്ടുകൊടുക്കുക. മീനിന് പറ്റിയ 'വിശിഷ്ട ഭോജ്യങ്ങൾ' ചൂണ്ടയിൽ കൊളുത്തുന്നതിലാണ് മീൻപിടുത്തക്കാരന്റെ കഴിവ് കിടക്കുന്നത്.

ഓർത്തഡോക്സ് സഭയിൽ നിന്ന് ആത്മാക്കളെ ആകർഷിച്ച് വലയിലാക്കാൻ റീത്തുകാർ ഒരു പ്രത്യേക വിഭാഗത്തെ പരിശീലിപ്പിച്ചിരുന്നു. അവരിൽ വല വീശിപ്പിടിക്കാൻ കഴിവുള്ളവർ സുലഭം. ചൂണ്ട എറിഞ്ഞ് വലിച്ചെടുത്ത് കൂടയിലാക്കാൻ കെല്പുള്ളവരുമുണ്ടായിരുന്നു. ഇന്ന് അവരുടെ ശല്യം വളരെ കുറവാണ്. ഈയിടെയായി 'പുനരൈക്യമേളകൾ' പണം ധാരാളം മുടക്കി നടത്തി കലാശക്കൊട്ടും കൊട്ടി അവസാനിപ്പിക്കുക യാണ്. എന്നാൽ ഇതായിരുന്നില്ല 1930 -കളിലെ സ്ഥിതി. സൂക്ഷിച്ച് റോഡിലൂടെ നടന്നില്ലെങ്കിൽ റീത്തുകാരുടെ വലയിൽ വീഴും എന്ന നിലയാ യിരുന്നു. പുലിക്കോട്ടിൽ റമ്പാനും, ചേപ്പാട്ട് റമ്പാനും, കുറെ കാഷായ വസ്ത്രക്കാരായ ബഥനി അച്ചന്മാരും കൂട്ടത്തോടെ റീത്തിൽ ചേർന്നു. അവരെ റീത്തിലേക്കു കൊണ്ടുപോകാൻ വലയോ, ചൂണ്ടയോ വേണ്ടി വന്നില്ല. കോലാടുകളെ തെളിച്ച് കൊണ്ടുപോകുന്ന പോലെ മാർ ഈവാനി യോസ് ആട്ടിത്തെളിച്ച് കൊണ്ടുപോയി. ബഥനി കന്യാസ്ത്രീകളെ ചെമ്മരിയാടുകളെ കൊണ്ടുപോകുന്ന പോലെ വളരെ ലളിതമായി പിതാവ് കൊണ്ടുപോയി തിരുമൂലപുരത്തെ കന്യാമഠത്തിൽ താമസിപ്പിച്ചു.

നോക്കിയപ്പോൾ മുഴുത്ത മീനുകൾ ഇനിയും ഓർത്തഡോക്സ് സഭാ സരോവരത്തിൽ കിടപ്പുള്ളതായി പിതാവിന് മനസ്സിലായി. ഇവയെ കൂടെ ഉടൻ പിടിക്കണമെന്ന് തിരുവനന്തപുരത്തെ അതിമെത്രാസന അരമനയിൽ നിന്ന് രഹസ്യകൽപ്പന തിരുവല്ലായിലെ സബ്ഓഫീസിൽ വന്നു. അപ്പോ ഴേക്കും ഒരു ചതി പറ്റി. മാർ ഈവാനിയോസിന്റെ സെക്കണ്ട് ലെഫ്റ്റനന്റ് ആയി പ്രവർത്തിച്ചിരുന്ന പ്രധാനാചാര്യന് ചിത്തഭ്രമം കൂടി. അദ്ദേഹത്തെ മുറിക്കകത്തിട്ട് പൂട്ടേണ്ടിവന്നു. കണ്ണുതെറ്റിയാൽ പുറത്തുചാടിയേക്കും. തിരുവല്ലാ ടൗണിൽക്കൂടി റീത്ത് ഇളമുറത്തമ്പുരാൻ തലയ്ക്ക് സുഖമി ല്ലാതെ ഓടിനടക്കാൻ ഇടവരരുതല്ലോ. ഓടി നടന്നാലും സഹിക്കാം. അദ്ദേഹം സുബോധമില്ലാതെ വിളിച്ചുകൂവുന്ന അശ്ലീലമായിരുന്നു 'അൺ സഹിക്കബിൾ' ആയി വലിയപിതാവിന് തോന്നിയിരുന്നത്. 'വട്ടശ്ശേരിൽ തിരുമേനി - മലങ്കരസഭയുടെ കോട്ട' എന്ന ഗ്രന്ഥത്തിൽ ഇതിനെക്കുറി ച്ചുള്ള വിവരങ്ങൾ കൊടുത്തിട്ടുണ്ട്.

കുറച്ചുകൊല്ലത്തെ കാത്തിരുപ്പിനു ശേഷം റീത്തുകാർക്ക് ഒരു മുഴുത്ത വാളമീൻ കിട്ടി. 1108 ഇടവത്തിൽ കാതോലിക്കാ ബാവാ ഉൾപ്പെട്ട സുന്നഹദോസ് മെത്രാൻപദത്തിലേക്ക് ഉയർത്തിയ മല്ലപ്പള്ളി വാളക്കുഴി യിൽ സേവേറിയോസ് 1113 വൃശ്ചികത്തിൽ റോമാസഭയിൽ ചേർന്നു. മാർ പീലക്സിനോസ് 1113 വൃശ്ചികം 14-ാം തീയതി തിങ്കളാഴ്ചത്തെ ഡയറി ക്കുറിപ്പിൽ (1937 നവംബർ 29) ഇങ്ങനെ എഴുതി: 'പത്തനംതിട്ട. തിരുവനന്തപുരത്ത് വെച്ച് മാർ സേവേറിയോസ് ഇന്ന് റീത്തിൽ ചേർന്നു. ദ്രവ്യാഗ്രഹം. ഇനിയും എങ്ങിനെ വിശ്വസിക്കും? ദ്രവ്യാഗ്രഹം മനുഷ്യനെ നിലംപതിപ്പിക്കുന്നതിന്റെ ഒരു ഉത്തമ ദൃഷ്ടാന്തം. ദൈവം ക്ഷമിക്കട്ടെ.'

പരുമല സെമിനാരിയുടെ ഭരണത്തിനു നിയോഗിക്കപ്പെട്ടിരുന്ന സേവേറിയോസിനോട് അവിടത്തെ വരവു ചെലവു കണക്കിനെപ്പറ്റി കാതോലിക്കാബാവാ എന്തോ ചോദിച്ചതാണ് റോമാസഭയിൽ ചേരാൻ കാരണമെന്നു സൂചനയുണ്ടായിരുന്നു. ഈ സംഭവത്തെക്കുറിച്ച് 1113 വൃശ്ചികം 16 -ലെ 'മലയാള മനോരമ' പ്രസിദ്ധപ്പെടുത്തിയ റിപ്പോർട്ടിന്റെ സംഗ്രഹം താഴെക്കൊടുക്കുന്നു:

'മാർ സേവേറിയോസ് 1113 വൃശ്ചികം 12 -ന് എം. ജി. എം. ഹൈസ്ക്കൂൾ വിദ്യാർത്ഥികളുടെ റിട്രീറ്റു നടത്തുകയും 13-നു തിരുവല്ലാ ബഥനിപ്പള്ളി യിൽ വി. കുർബ്ബാന ചൊല്ലുകയും പ്രസംഗിക്കുകയും ചെയ്തു. വൃശ്ചികം 7 മുതൽ 11 വരെ പഴയസെമിനാരിയിൽ താമസിക്കുകയും സുന്നഹദോസിൽ സംബന്ധി ക്കുകയും ഉണ്ടായി. അപ്പോൾ എങ്ങും, ആരോടും സഭാപരിവർത്തനം ചെയ്യാൻ തീർച്ചപ്പെടുത്തിയ വിവരം പറഞ്ഞില്ല.

പരുമല സെമിനാരിയിൽ 13 നു മടങ്ങി എത്തി. 14 നു കാർത്തികപ്പള്ളി യിൽ ഒരു രോഗിക്ക് തൈലാഭിഷേകം ചെയ്യാൻ പോകുകയാണെന്നും സന്ധ്യ യ്ക്കകം തിരിച്ചുവരുമെന്നും പറഞ്ഞാണ് പുറപ്പെട്ടത്. പോയത് കായംകുള ത്തേക്കാണ്. അവിടെ മുതൽ റീത്തിൽപ്പെട്ടവർ ഓരോ സ്ഥലത്തും കാത്തു നിന്ന് അദ്ദേഹത്തെ സ്വീകരിച്ചു. തിരുവനന്തപുരം ആർച്ച്ബിഷപ്പിന്റെ അരമനയിൽ എത്തി റീത്തിൽ ചേർന്ന ശേഷം മാർ ഈവാനിയോസ് അദ്ദേഹത്തെയും കൂട്ടിക്കൊണ്ട് ബാംഗ്ലൂർക്ക് പോയി. അങ്ങിനെ ഒരു മെത്രാനെ ക്കൂടെ റോമാസഭയ്ക്കു കിട്ടി.

പാറേട്ട് പറയുന്നു, 'മലങ്കരസഭയിലെ കെട്ടുറപ്പ് കൂടുതൽ ഉറപ്പിക്കുന്ന തിനുള്ള മാർഗ്ഗങ്ങളെപ്പറ്റി, ആലോചിക്കുന്നതിനു കോട്ടയം പഴയ സെമിനാ രിയിൽ വൃശ്ചികം 8, 9 തീയതികളിൽ നടന്ന സുന്നഹദോസിൽ സേവേറി യോസ് ഭാഗഭാക്കായി. അതിനുശേഷം ആ സ്ഥാനത്തു മടങ്ങി എത്തി അവിടെ നിന്നു ഒളിച്ചുഓടുന്ന തരത്തിൽ, റോമാസഭയിലേക്ക് കടന്ന് കെട്ടുറപ്പിന്റെ ബലഹാനി തെളിയിച്ചു.

മാർ സേവേറിയോസ് പരുമല സെമിനാരിയിൽ നിന്ന് ഓടിപ്പോയത് സമുദായം വക കാറിലായിരുന്നു. അതോടുകൂടെ സെമിനാരി മാനേജർ എന്ന

നിലയിൽ കൈവശം ഉണ്ടായിരുന്ന പണമോ, പണ്ടങ്ങളോ ഒക്കെ കൊണ്ടുപോയി എന്ന് സംസാരമുയർന്നു. പക്ഷേ രൂപ മടക്കി കൊടുക്കുകയോ, കൊടുക്കാൻ തയ്യാറാണെന്ന് കാതോലിക്കോസ് – മലങ്കര മെത്രാനെ അറിയിക്കുകയോ ചെയ്തു എന്നു പ്രസ്താവമുണ്ടായതോടു കൂടി അപഹരണാരോപണത്തിന്റെ ശക്തി കുറഞ്ഞു. എങ്കിലും അദ്ദേഹ ത്തിന്റെ നടപടി മലങ്കരസഭാധികാരസ്ഥാനങ്ങളിൽ വലിയ അസ്വസ്ഥത ഉണ്ടാക്കി (മ. ന. പേജ് 124).

വാളക്കുഴിയിൽ സേവേറിയോസ് അകപ്പെട്ടുകഴിഞ്ഞപ്പോൾ റീത്തു പിതാക്കന്മാരുടെ പിന്നത്തെ പ്രധാന ഇര പുത്തൻകാവ് മാർ പീലക്സിനോസായിരുന്നു. തിരുമേനി സ്കൂളുകൾ പണിയാനും, അരമന പണി യാനും, പണമില്ലാതെ ഞെരുങ്ങുന്നുണ്ടെന്ന് മനസ്സിലാക്കിയ റീത്തു നേതൃത്വം അദ്ദേഹത്തെ സൗഹൃദപൂർവ്വം അറിയിച്ചു 'ആബൂൻ എന്തിനാ ഇങ്ങിനെ കഷ്ടപ്പെടുന്നത്. ഇങ്ങോട്ട് പോരെ. എത്ര വേണമെങ്കിലും പണം തരാം. എത്ര സ്കൂളുകൾ വേണമെങ്കിലും പണിയിക്കാം.' 40 ദിവസത്തെ കഠിന ഉപവാസത്തിൽ കഴിഞ്ഞ യേശുക്രിസ്തുവിനെയും പരീക്ഷകൻ ഏതാണ്ട് ഇതേ രൂപത്തിൽ പ്രസാദിപ്പിച്ചതായി വേദപുസ്തകത്തിൽ നാം വായിക്കുന്നുണ്ടല്ലോ. മാർ പീലക്സിനോസ് റീത്തുകാരുടെ ചക്കര വാക്കുകളിൽ മയങ്ങിയില്ല.

പുത്തൻകാവ് കൊച്ചുതിരുമേനിയെ റീത്തിലേക്ക് ആകർഷിക്കാൻ മാർ ഈവാനിയോസ് പരിശ്രമിച്ചതിൽ ഒരു പ്രധാന സംഗതി അടങ്ങിയിരുന്നു. മാർ ഈവാനിയോസിന്റെയും കൂട്ടരുടെയും സഭാ പരിവർത്തനത്തെക്കു റിച്ച് മാർ പീലക്സിനോസ് ശക്തിയായി പ്രതികരിച്ചിരുന്നു. തിരുവനന്തപുരം ആർച്ച് ബിഷപ്പ് എന്ന പദവിയിൽ ഇരുന്ന് ഓർത്ത ഡോക്സ് സഭയിൽ നിന്ന് ആളുകളെ ചാക്കിട്ടുപിടിക്കുന്ന വിപുലമായ പദ്ധതിക്ക് തുരങ്കം വെച്ചിരുന്നത് കൊച്ചുതിരുമേനിയുടെ വീറുറ്റ പ്രസംഗ ങ്ങളായിരുന്നു. ഇത് ഇല്ലായ്മ ചെയ്താൽ തന്നെ വലിയ നേട്ടമാകുമെന്ന് മാർ ഈവാനിയോസ് നിരൂപിച്ചു. മാർ പീലക്സിനോസ് റീത്തിൽ ചേർന്നാൽ റീത്തിന് എതിരായി ഓർത്തഡോക്സ് സഭയിൽ നിന്നും ഉണ്ടാകുന്ന ആക്രമണം അതോടെ ദുർബലമാകുകയോ, ചിലപ്പോൾ ഇല്ലാതാകുകയോ ചെയ്യുമെന്നും, അതുവഴി തനിക്ക് അജമോഷണം യാതൊരു തടസ്സവുമില്ലാതെ നടത്താമെന്നും ആ മഹാപുരോഹിത ശ്രേഷ്ഠൻ കണക്കുകൂട്ടി. പുത്തൻകാവ് തിരുമേനിയുടെ റീത്തിനെതിരായ പ്രഹരം മാർ ഈവാനിയോസിനെ കണക്കിലേറെ വിറളി പിടിപ്പിച്ചിരുന്നു. റീത്തു പ്രസ്ഥാനത്തിനെതിരെ അദ്ദേഹം ചെയ്ത 'കറ്റാനം പ്രസംഗം' അക്കാലത്തും അത്യധികം പ്രസിദ്ധിയാർജ്ജിച്ചിരുന്നു. മാർ ഈവാനി യോസിന്റെ സഭാപരിത്യാഗത്തേക്കാളേറെ അദ്ദേഹം സഭാംഗങ്ങളെ പിടിച്ചെടുക്കുന്ന നീതിരഹിതമായ അജമോഷണ പ്രവണതയെയാണ് മാർ പീലക്സിനോസ് അതിശക്തിയായി അപലപിച്ചത്. മാർ ഈവാനി യോസിനും, അനുചരന്മാർക്കും പുത്തൻകാവ് കൊച്ചുതിരുമേനി ഒരു ഭീഷ

ണിയായി നിലകൊണ്ടു. കേസു കൊണ്ടു വലഞ്ഞിരുന്ന മലങ്കരസഭയ്ക്ക് പണദൗർലഭ്യം ഉണ്ടായിരുന്നു എന്നത് നേരാണ്. സഭയുടെ ഖജനാവ് തീർത്തും കാലിയായിരുന്നു. റോമാസഭയുടെ പണത്തിന്റെ സ്വാദ് റീത്തു കാർ ആസ്വദിച്ച് ആനന്ദിക്കുന്ന കാഴ്ച മലങ്കരസഭ കാണുന്നുമുണ്ട്. ആ സഭയുടെ ശീതളഛായയിൽ കഴിയുന്ന റീത്തുകാരോട് ചേർന്നാൽ ഉണ്ടാകാവുന്ന സാമ്പത്തിക സുരക്ഷിതത്വവും, തിളക്കവും സുഖാനുഭൂതികളും ഒരു പ്രലോഭനമായി മാറുമോ എന്ന് സംശയിക്കാത്തവരുമില്ല. ഈ ഘട്ടത്തിൽ വാളക്കുഴിയിൽ സേവേറിയോസിന്റെ മനംമയക്കുന്ന കത്തുകൾ മാർ പീലക്സിനോസിനു നിരന്തരം വന്നുകൊണ്ടിരുന്നു. ഒരു കത്തിൽ വാളക്കുഴി യിൽ തിരുമേനി എഴുതിയിരിക്കുന്നത് ഇപ്രകാരമാണ്. 'ക്രിസ്ത്യാനികളെല്ലാം ഒരു വിശ്വാസത്തിലായിരുന്നെങ്കിൽ എത്ര നന്നായിരുന്നു. അതിനുവേണ്ടി ശ്രമിക്കേണ്ടതല്ലേ? ഭരണഐക്യം കൂടാതെ വിശ്വാസഐക്യം മനുഷ്യരിൽ നിലനിർത്തുവാൻ സാധ്യമാണോ? ഏതൊരു 'ഓർഗനൈസേഷനിലും' ഒരു ഭരണകൂടം നാം കാണുന്നു ണ്ടല്ലോ? കർത്താവ് അധികാരം തനിക്ക് നൽകപ്പെട്ടിരിക്കുന്നു എന്ന് പറയുന്നത് ഭരണത്തെ ഉദ്ദേശിച്ചല്ലേ? യാക്കോ ബായ സഭയുടെ ഭരണഘടന സർവ്വരേയും ഉൾക്കൊള്ളുന്നുണ്ടോ? അതിനു പര്യാപ്തമാണോ? യാക്കോ ബായ സമുദായത്തിന് വേണ്ടി ചെയ്യാവുന്ന ഏറ്റവും നല്ല കാര്യം കത്തോലിക്കാ ഐക്യത്തിലേക്കുള്ള വഴി സുഗമമാക്കുക യാണെന്ന് കാണാൻ പ്രയാസമില്ല. അവിടന്ന് ഇതേക്കുറിച്ചു ചിന്തിക്കുമോ?"

വാളക്കുഴിയുടെ സാരോപദേശങ്ങളിലും തന്ത്രങ്ങളിലും വീഴാൻ മാർ പീലക്സിനോസിനെ കിട്ടിയില്ല.

മാർ ഈവാനിയോസുമായി സ്കൂളുകളെ സംബന്ധിച്ച് കേസു നടന്നി രുന്നതിനാൽ മാർ ഈവാനിയോസിന് കൊച്ചുതിരുമേനിയുമായി നേരിട്ട് ബന്ധപ്പെടുവാൻ ആദ്യകാലങ്ങളിൽ ലജ്ജ തോന്നിയിരുന്നു. വാളക്കു ഴിയിൽ സേവേറിയോസിനെ കൈയിൽ കിട്ടിക്കഴിഞ്ഞപ്പോൾ ഈവാനി യോസ്, മാർ പീലക്സിനോസുമായി ബന്ധപ്പെടാൻ സേവേറിയോസി നെയായിരുന്നു നിയോഗിച്ചത്. മാസത്തിൽ ഒരു കത്തെങ്കിലും മാർ സേവേറിയോസ്, അയച്ചിരുന്നതായി കൊച്ചുതിരുമേനിയുടെ ഫയലിൽ കാണുന്നു. സൌകര്യം കിട്ടുമ്പോഴെല്ലാം മാർ പീലക്സിനോസിനെ കണ്ട് സംസാരിക്കാനും വാളക്കുഴിയിൽ പിതാവ് താല്പര്യമെടുത്തിരുന്നു. കൈയിൽ ചൂണ്ട ഒളിപ്പിച്ചുവെച്ചാണ് സേവേറിയോസിന്റെ സന്ദർശനമെന്ന് കരുതി തന്നെയാണ് പീലക്സിനോസ് ഇരുന്നിരുന്നത്. ചൂണ്ടയിൽ ഇരകൾ മാറ്റി മാറ്റി പ്രയോഗിച്ചിട്ടും പീലക്സിനോസ് ചൂണ്ട വിഴുങ്ങുന്നില്ലെന്ന നിരാശയിൽ റീത്തുമെത്രാൻ ദുഃഖിതനായിക്കഴിഞ്ഞു. എന്നാലും മാർ പീലക്സിനോസ് ഇതാ റീത്തിൽ ചേരാൻ പോകുന്നു എന്ന ഒരു ഓശ വളർത്തിയെടുക്കാൻ റീത്തുകാർക്ക് കഴിഞ്ഞു. ഇതിനിടയിൽ സൂത്രക്കാരനായ മാർ ഈവാനി യോസ് സ്കൂൾ സംബന്ധിച്ച വഴക്കുകളെല്ലാം ഒരിടത്ത് മാറ്റിവെച്ച് പുത്തൻ കാവ് തിരുമേനിയെ കാണാൻ ബഥേലിൽ എത്തി. അപാര തൊലിക്കട്ടി

എന്നല്ലാതെ എന്തു പറയാൻ! സ്കൂളുകൾ വിട്ടുകൊടുക്കാതെ ദുർന്യായങ്ങൾ പറഞ്ഞ് കേസു നടക്കുന്നതിനിടയിലാണ് ആ സന്ദർശനം. ഒരു മേൽപ്പട്ട ക്കാരനെ സ്വീകരിക്കുന്ന രീതിയിൽ യാതൊരു വഴക്കിന്റെ ലാഞ്ഛനയും പുറത്തു കാണിക്കാതെ മാർ പീലക്സിനോസ് ഈവാനിയോസിനെ സ്വീകരിച്ച് സംഭാഷണം നടത്തി. അതോടെ പലർക്കും ഉറപ്പായി തിരുമേനി അടുത്തുതന്നെ റീത്തിലേക്കു കാലു മാറുമെന്ന്. ഈ വാർത്ത കാട്ടുതീ പോലെ നാടെല്ലാം പരന്നു. കുന്നം കുളത്ത് ഈ വാർത്ത കേട്ട് പ്രായമായവർ പൊട്ടിക്കരഞ്ഞു. യുവാക്കൾ അതിയായി ദുഃഖിച്ചു. പീലക്സിനോസിനെ അത്രയ്ക്കു ജീവനായിരുന്നു കുന്നംകുളത്തുകാർക്ക്. സത്യാവസ്ഥ അറിയാൻ കുന്നംകുളത്തു നിന്നും ചിലർ തിരുവിതാംകൂറിലേക്ക് പോയി. പീലക്സിനോ സിനെ കണ്ട് സംസാരിച്ചേ മടങ്ങിപ്പോരാവൂ എന്നാണ് അവർക്ക് കൊടു ത്തിരുന്ന നിർദ്ദേശം. അവർ ചെങ്ങന്നൂർ എത്തുന്നതിനു മുമ്പായിത്തന്നെ ആ വാർത്തകൾ തീർത്തും അടിസ്ഥാനരഹിതമാണെന്ന വിവരത്തിനു കുന്നം കുളത്തേക്ക് ഒരു പ്രധാനപ്പെട്ട വ്യക്തിയുടെ കത്തു വന്നു.

സംഭാഷണമദ്ധ്യേ തന്റെ ഗുരുവായ ഫാ. പി. ടി. ഗിവറുഗീസ് (പിന്നീട് മാർ ഈവാനിയോസ്) സെറാമ്പൂരിൽ വച്ച് മലങ്കരസഭയുടെ വിശ്വാസം പിതാക്കന്മാരെ ഒരിക്കലായി അറിയിച്ചിട്ടുള്ള സത്യവിശ്വാസമാണെന്നും അന്യൂനമാണെന്നും അതിൽ നിന്ന് ഒട്ടും വ്യതിചലിക്കരുതെന്നും മറ്റും തന്നെ പഠിപ്പിച്ച കാര്യം കൊച്ചുതിരുമേനി ഓർപ്പിച്ചു. അങ്ങനെ പഠിപ്പിച്ച ശേഷം ഇപ്പോൾ പൂർണ്ണതയ്ക്കു വേണ്ടിയാണെന്നും മാർപാപ്പായുടെ കീഴിലുള്ള സഭയെ മത്രമേ അനുസരിക്കാവൂ എന്നും മറ്റും പറഞ്ഞ് റീത്തിൽ ചേർന്നത് ഒരു ഫാദർലസ് പരിപാടിയായിട്ടാണു തനിക്കു തോന്നുന്നതെന്നും മാർ പീലക്സിനോസ് തിരുമേനി അനുസ്മരിപ്പിച്ച കാര്യം ഇന്നും ചിലർക്കെങ്കിലും ഒരു രഹസ്യമല്ലെന്നു ഞങ്ങൾക്കറിയാം. സംശയമുള്ളവർക്ക് ഈ സംഭാഷണം നേരിട്ടു കേട്ട ദൃക്സാക്ഷിയായ വടശ്ശേരിയത്ത് ജോസഫ് അച്ചനോട് (അന്ന് ശെമ്മാശ്ശൻ) ചോദിച്ചു മനസ്സിലാക്കാനാവും.

തുമ്പമൺ ഭദ്രാസനത്തിലുള്ളവരിൽ ചിലർ തിരുമേനിയുടെ അടുക്കൽ സംശയ നിവാരണത്തിനായി ചെന്നു. അവർ ഭവ്യതയോടെ കൈമുത്തി തിരുമേനിയോട് പറഞ്ഞു.

'തിരുമേനി, ഒരു വിവരം കേട്ടു.'

'എന്തോന്ന് വിവരം'

'തിരുമേനി റീത്തിൽ ചേരാൻ പോകുന്നുവെന്ന്.'

'അപ്പോഴതു നിങ്ങളും കേട്ടു, അല്ലേ.'

അദ്ദേഹം സെക്രട്ടറി ശെമ്മാശ്ശനെ വിളിച്ച് തന്റെ മണിപ്പേഴ്സ് എടുത്തുകൊണ്ടുവരുവാൻ പറഞ്ഞു. എന്നിട്ട് കാലണ എടുത്ത് ഒരു പ്രമാണിയുടെ കയ്യിൽ വെച്ചുകൊടുത്തിട്ട് പറഞ്ഞു. 'നീ ഇവിടെ നിന്നു ബസ്സ് കയറി പുത്തൻകാവ് തെരുവിൽ ഇറങ്ങണം. അവിടെ കിഴക്കെത്തല യ്ക്കൽ വീട്ടിൽ ചെല്ലുമ്പോൾ ഉമ്മറത്തെ ചാരുകസേരയിൽ താടിനരച്ച ഒരു വല്യച്ചൻ

ഇരിക്കുന്നതു കാണാം. നീ അദ്ദേഹത്തിന്റെ മുഖം നോക്കി ക്ഷണം തിരിച്ചുവന്ന് എന്റെ മുഖത്ത് നോക്ക്.'

ആ വാക്കുകളിൽ ആത്മവിശ്വാസത്തിന്റെയോ, സഭാസ്നേഹത്തി ന്റെയോ തീക്ഷ്ണത മുറ്റി നിന്നിരുന്നു.

പണിക്കരു മെത്രാനും, വാളക്കുഴി മെത്രാനും കൊച്ചുതിരുമേനിയെ റീത്തിലേക്ക് ക്ഷണിച്ച്, ക്ഷണിച്ച് ക്ഷീണിച്ച് വശായി. ഒരു മുഴുത്ത മീൻ കിട്ടാൻ എത്രനേരമെന്നു വെച്ചാ ചൂണ്ട കൊളുത്തിയ കോലും നീട്ടിപ്പിടിച്ച് ഇരിക്കുക. ഈ സമയം ഏതോ അജ്ഞാതകേന്ദ്രത്തിൽ നിന്ന് ഒരു ഉഗ്രൻ പ്രയോഗം നടന്നു. ആ പ്രയോഗത്തിന്റെ ബുദ്ധികേന്ദ്രം എവിടെയായിരുന്നു വെന്നോ, ആരായിരുന്നുവെന്നോ ഇന്നും വ്യക്തമായി അറിവില്ല. ഉണ്ടായത് ഇതാണ്. ബഥനി സുപ്പീരിയറായിരുന്ന ഫാദർ കുറിയാക്കോസ് ഒ. ഐ. സി. അതിനെപ്പറ്റി എഴുതിയ വിവരണം നമ്മുടെ മുമ്പാകെയുണ്ട്. അത് അതേ പടി പകർത്തട്ടെ ('മധുരസ്മരണകൾ', 1991, പേജ് 42-43).

'തുമ്പമൺ ഭദ്രാസനത്തിന്റെ പുത്തൻകാവ് ഗീവറുഗീസ് മാർ പീലക്സി നോസ് മെത്രാപ്പോലീത്തായുടെ പ്രധാന നേതൃത്വത്തിൽ മാക്കാംകുന്ന് കൺവൻഷൻ നടക്കുന്ന കാലം. മേൽപറഞ്ഞ വിദ്വാൻ ഒരു റോമൻ കത്തോലിക്കാ വൈദികന്റെ വേഷത്തിൽ മാക്കാംകുന്ന് വന്നിറങ്ങി. കൺവൻഷൻ നടത്തിപ്പിൽ വ്യാപൃതനായി കഴിഞ്ഞിരുന്ന കൊച്ചുതിരുമേ നിയെ സമീപിച്ച് കൈമുത്തി വണക്കമായി അറിയിച്ചു.

അടിയൻ റീത്തിലെ ഇന്ന അച്ചനാണ്, തിരുമേനി റീത്തിൽ ചേർന്നു എന്നു പറഞ്ഞ് ഇതാ, ഈ അമേരിക്കൻ മാസികയിൽ തിരുമേനിയുടെ പടം പ്രസിദ്ധീകരിച്ചിരിക്കുന്നു.' അച്ചൻ മാസിക നീട്ടിക്കാണിച്ചു.

പുത്തൻകാവിൽ തിരുമേനി സംഭ്രമത്തോടു കൂടി മാസിക വാങ്ങി നോക്കി. അതിനകത്തതാ കിടക്കുന്നു തിരുമേനിയുടെ പടം. ചിത്രത്തിന്നടി യിൽ വലിയ അക്ഷരങ്ങളിൽ അച്ചടിച്ചിരിക്കുന്നത് തിരുമേനി വായിച്ചു.

"Most Reverend Mar Philexinos M.A., B.D. the Most educated prelate in the Orthodox Syrian Church has embraced Catholicism."

തിരുമേനി അടിമുടി വിയർത്തു. 'ഇമ്മാതിരി കൊള്ളരുതായ്മകൾ വിദേശങ്ങളിൽ പ്രചരിപ്പിച്ചിട്ടാണ് ഈ റീത്തുകാർ പണം വരുത്തുന്നത്' എന്ന് തിരുമേനി ദേഷ്യപ്പെട്ട് പറഞ്ഞു'.

എങ്ങിനെയുണ്ട് റീത്ത് ബുദ്ധി! ഇപ്രകാരം എന്തെല്ലാം വേലത്തരങ്ങൾ റീത്ത് സഖാക്കൾ പറ്റിച്ചിരിക്കുന്നു. മാർ പീലക്സിനോസിനെ റീത്തിലേക്ക് റാഞ്ചി എടുക്കാൻ തന്റെ കഴിവിന്റെ പരമാവധി മാർ ഈവാനിയോസ് പ്രയോഗിച്ചു നോക്കി. ആ പ്രയത്നം ഫലവത്തായില്ല. ആ അരി വേവി ക്കാൻ വെച്ച വെള്ളം അടുപ്പത്തു നിന്നും ഇറക്കി വെക്കേണ്ടി വന്നു.

ഹതാശനായ മാർ ഈവാനിയോസ് ഒടുവിൽ പരാജിതനായി മാളത്തി ലേക്കു തല വലിച്ചു. മാർ പീലക്സിനോസ് കാലം ചെയ്ത് ഭൗതികശരീരം

കൊണ്ടുവന്നപ്പോൾ അന്ത്യദർശനത്തിനായി മാർ ഈവാനിയോസ് വന്നു മൃതദേഹം കണ്ട് വണങ്ങി അന്ത്യോപചാരം അർപ്പിച്ചു. ഇതിനിടയിൽ ഉണ്ടായ ഒരു സംഭവം ബഥനിയിലെ ഫാദർ കുറിയാക്കോസ് ഞങ്ങളോട് പറഞ്ഞിട്ടു ള്ളതു കൂടി ഇവിടെ പറയട്ടെ. മൃതദേഹം സന്ദർശിക്കാൻ വിവിധ സഭകളിലെ മേൽപ്പട്ടക്കാരും, വൈദികരും, ജനങ്ങളും പഴയസെമിനാരിയിൽ തിങ്ങിനിറ ഞ്ഞ് നീങ്ങിക്കൊണ്ടിരുന്നു. ബഥനിയിലെ അലക്സിയോസ് മാർ തേവോദോ സ്യോസും കൂട്ടത്തിൽ മുന്നോട്ട് നടക്കുന്നുണ്ട്. അദ്ദേഹത്തിന്റെ കൂടെ ബഥനിയിലെ കുറിയാക്കോസച്ചനും ഉണ്ട്. തേവോദോസ്യോസ് അത്യധികം ദുഃഖത്തി ലാണ്. അദ്ദേഹം തലയും താഴ്ത്തി മന്ദം മന്ദം നടക്കുന്നു. ആ സമയം മാർ ഈവാനിയോസ് വന്ന് തേവോദോസ്യോസിന്റെ തൊട്ടുപുറകിൽ എത്തി. വർഷങ്ങൾക്ക് മുമ്പ് രണ്ടുപേരും ആശ്രമസ്ഥന്മാരായി പെരുനാട് ബഥനിയിലെ മലമുകളിലെ പുൽക്കുടിലിൽ കഴിഞ്ഞവരാണ്. ഇപ്പോൾ രണ്ടു പേരും മേൽപ്പട്ടക്കാരായി. രണ്ടു ഭിന്നകക്ഷികളിലുമായി. മാർ ഈവാനി യോസ്, തേവോദോസ്യോസിന്റെ തോളിൽ, നടന്നുപോകുന്നതിനിടയിൽ പതുക്കെ തട്ടി. തേവോദോസ്യോസ് പെട്ടെന്ന് തിരിഞ്ഞു നോക്കി. തന്റെ പഴയ ഗുരുവിനെ കണ്ട മാത്രയിൽ മെത്രാച്ചന്റെ മുഖത്തുണ്ടായ വികാരഭാവങ്ങൾ വർണ്ണനാതീതമായിരുന്നു! കുറിയാക്കോസച്ചൻ ആ അപൂർവ്വ സംഗമം നോക്കിനിന്നു.

പുത്തൻകാവ് തിരുമേനിയുടെ നിര്യാണത്തിൽ അനുശോചിക്കാൻ തിരുവനന്തപുരത്തു കൂടിയ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചുകൊണ്ട് ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് ഇപ്രകാരം പറഞ്ഞു:

'ഒരു സമുദായത്തിനു വേണ്ടിയല്ല, എല്ലാ സമുദായങ്ങൾക്കും വേണ്ടി ജീവിച്ച മഹാനായിരുന്നു മാർ പീലക്സിനോസ്. അദ്ദേഹം കുറച്ചുകാലം കൂടി ജീവിച്ചിരുന്നുവെങ്കിൽ സഭയെ അലട്ടിക്കൊണ്ടിരിക്കുന്ന പല പ്രശ്ന ങ്ങൾക്കും പരിഹാരമുണ്ടാകുമായിരുന്നു. നാം കത്തോലിക്കാ സഭയിലേക്ക് പോകുവാൻ നിശ്ചയിച്ചപ്പോൾ അന്ന് റമ്പാച്ചനായിരുന്ന അദ്ദേഹം നമ്മെ ആ തീരുമാനത്തിൽ നിന്ന് പിൻതിരിപ്പിപ്പാൻ ശ്രമിച്ചത് അദ്ദേഹത്തിന്റെ സമുദായസ്നേഹത്തിന് ഉത്തമ ഉദാഹരണമാണ്. സെറാമ്പൂർ വൈദിക കോളജിൽ വെച്ച് നാം അദ്ദേഹത്തെ പഠിപ്പിക്കുകയും ഉണ്ടായിട്ടുണ്ട്. ഭാരതത്തിനു പൊതുവേയും, കേരളത്തിനു പ്രത്യേകിച്ചും വമ്പിച്ച നഷ്ടമാണ് തിരുമേനിയുടെ വിയോഗം മൂലം നേരിട്ടിരിക്കുന്നത്' (മാർ പീലക്സിനോസ് സുവനിർ 1951, പേജ് 68 – 69).

# 24

# സഭാ സെക്രട്ടറിയേറ്റ് – സഫലമാകാത്ത മോഹം

മലങ്കരസഭയ്ക്ക് ശക്തമായ ഒരു ഭരണ സംവിധാനം ഉണ്ടായിരിക്കണമെന്ന് ആഗ്രഹിച്ച പുത്തൻകാവ് തിരുമേനി അതിനായി വളരെയേറെ പ്രയത്നിച്ചു. അക്കാലത്ത് ഓർത്തഡോക്സ് സഭയുടെ സിരാകേന്ദ്രം കോട്ടയം പഴയസെമിനാരിയായിരുന്നു. കാതോലിക്കാ – മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനവും, വൈദികസെമിനാരിയും എല്ലാം അവിടെത്തന്നെ. സഭയിലെ എല്ലാ ഭദ്രാസനങ്ങളിലേക്കും അയക്കേണ്ട കല്പനകളും, മറ്റ് നിർദ്ദേശങ്ങളും, ഇതര സഭകളും, വിവിധ സ്ഥാപനങ്ങളുമായുള്ള എഴുത്തുകുത്തുകളും എല്ലാം മലങ്കര മെത്രാപ്പോലീത്തായുടെ ആഫീസിൽ നിന്നു വേണം അയക്കാൻ. വളരെ പരിമിത സൗകര്യങ്ങളേ പഴയസെമിനാരിയിൽ ഉണ്ടായിരുന്നുള്ളു. വളരെ ഉദാസീനമായ രീതിയിലാണ് അവിടെ കാര്യങ്ങൾ നടന്നു വന്നതും. സഭാകേന്ദ്രത്തിലേക്ക് ആരെങ്കിലും ഒരു കത്തയച്ചാൽ അതിന് നേരത്തും കാലത്തും അന്നും വ്യക്തമായ മറുപടി കിട്ടിയെന്നു വരില്ല.

മുളന്തുരുത്തി സുന്നഹദോസിന് മുൻപ് മലങ്കരയിൽ ഒരു മെത്രാപ്പോലീത്താ മാത്രം ഉണ്ടായിരുന്ന കാലത്തു ഔദ്യോഗിക കാര്യങ്ങൾ നടത്തിക്കൊണ്ടു പോകുന്നതിന് ഒരു 'ആപ്പീസ്' ഉണ്ടായിരിക്കണമെന്ന് പഴയ തലമുറക്കാർ ചിന്തിച്ചു കാണില്ല. ഭരണ സംബന്ധമായ തീരുമാനങ്ങൾ ജനങ്ങളേയും, പള്ളിക്കാരേയും അറിയിക്കുന്നതിന് ഒരു റൈട്ടർ, അഥവാ ഗുമസ്ഥൻ ഉണ്ടായാൽ മതിയാകും. അയാൾക്ക് നിലത്തിരുന്ന് കടലാസ് വെച്ച് എഴുതുന്നതിന് ഒരു പെട്ടിയോ, ഉയരം കുറഞ്ഞ ചെറിയ മേശയോ, ഒരു മഷിക്കുപ്പി, ഒന്നോ രണ്ടോ സ്റ്റീൽ പെൻ, ഒരു പെൻസിൽ, ഇത്രയും ഉണ്ടെങ്കിൽ അന്നത്തെ ആപ്പീസായി. കസാലയിൽ ഇരുന്ന് മേശപ്പുറത്തു വെച്ച് എഴുതുക എന്ന പണി അന്നുണ്ടായിരുന്നില്ല. പുല്പായ വിരിച്ച് നിലത്ത് ഇരുന്നാണ് എഴുത്ത്. അതിനാണ് പെട്ടിയോ, ഉയരം കുറഞ്ഞ മേശയോ ഉപയോഗിക്കുന്നത്. മെത്രാപ്പോലീത്തായുടെ തീർപ്പുകളും, നിർദ്ദേശങ്ങളും ഉൾക്കൊള്ളുന്ന കൽപ്പനകളുടെ രത്നച്ചുരുക്കമോ, വളരെ പ്രാധാന്യമുള്ളവയുടെ പകർപ്പുകളോ എഴുതിവെക്കുന്നതിന് ഒരു 'കല്പന ബുക്ക്' കൂടി ഉണ്ടെങ്കിൽ ആപ്പീസ് പൂർണ്ണമായി. അതിലും പുരാതന കാലത്ത് മെത്രാന്റെ കല്പനകൾ ഓലയിൽ എഴുതി അയയ്ക്കാറാണ് പതിവ്. അന്ന് കേരളത്തിൽ പൊതുവെ ഓലക്കരണങ്ങളായിരുന്നു ഉണ്ടായിരുന്നത്. കൊല്ലം 955 മിഥുനം 15 നു മാർത്തോമ്മാ 6–ാമൻ (വലിയ മാർ ദീവന്നാസ്യോസ്) ഓലയിൽ ഒരു കല്പന എഴുതിയതായി ചരിത്രഗ്രന്ഥങ്ങളിൽ കാണാം. നിരണം ഗ്രന്ഥവരി മുഴുവൻ ഓലയിൽ എഴുതിയതാണല്ലോ. ഓലയിൽ എഴുതുന്ന കാലത്ത് ഒരു നാരായവും, കുറെ

ഓലയും, ഓല മുറിക്കുന്നതിന് ഒരു പിശ്ശാങ്കത്തിയും ഉണ്ടായാൽ അന്നത്തെ ആഫീസായി. ഓലയും, നാരായവും മാറ്റി വച്ച് കടലാസിൽ എഴുതാൻ തുടങ്ങിയ രീതി യാതൊരു മാറ്റവും കൂടാതെ വളരെ നാൾ നീണ്ടു. കാലത്തിനടുത്ത പരിഷ്കാരങ്ങൾ വേണമെന്ന് പലരും മുറവിളി കൂട്ടാൻ തുടങ്ങിയതിന്റെ ഫലമായി നിലത്തിരുന്ന് എഴുതുന്ന പതിവ് ഉപേക്ഷിച്ച് എഴുതുന്ന ആൾക്ക് മേശയും, കസേരയും ലഭിച്ചു. 1944 ലാണ് കുറെക്കൂടി സൗകര്യങ്ങൾ ഓഫീസിൽ ഉണ്ടാകണമെന്ന സഭാ നേതാക്കൻമാരുടെ നിർദ്ദേശത്തെ മലങ്കര മെത്രാപ്പോലീത്താ വൈമനസ്യത്തോടെയെങ്കിലും സമ്മതിച്ചത്.

പള്ളികളിൽ അഭിപ്രായവ്യത്യാസങ്ങളും, വഴക്കുകളും ഉണ്ടാകുക സാധാരണമാണല്ലോ. അവ സംബന്ധിച്ച പരാതികൾ കേട്ട് തീർപ്പു കല്പിക്കുക പ്രയാസമുള്ള കാര്യമായിരുന്നു. നാലു കക്ഷികൾ ഉണ്ടെങ്കിൽ നാലായിരിക്കും അഭിപ്രായം. ഓരോരുത്തരും അവരവരുടെ വാദഗതിക്കുള്ള തെളിവുകളും, രേഖകളും ഹാജരാക്കുകയും ചെയ്യും. ആദ്യം വരുന്ന ആളിന്റെ വാദങ്ങളും തെളിവുകളും കേട്ട് ഒരു തീർപ്പ് കൽപ്പിക്കും. അപ്പോഴേക്കും രണ്ടാമത്തെ പാർട്ടി പഴയസെമിനാരിയുടെ പടി കടന്ന് വരും. അയാളുടെ വാദം കേട്ട് മറ്റൊരു തീർപ്പ് കൽപ്പിക്കും. അതാ വരുന്നു മൂന്നാമത് ഒരു കൂട്ടർ. മുൻപ് രണ്ടു പേർക്കും കൊടുത്തതിൽ നിന്ന് വിഭിന്നമായ ഒരു കല്പനയും കൊണ്ട് മൂന്നാമൻമാർ മടങ്ങും. പിന്നെ നാലാമത്തെ സംഘത്തിന്റെ ഊഴമായി. വളരെ പ്രബലനായ ഒരു നേതാവിനെയും കൊണ്ടായിരിക്കും അവരുടെ വരവ്. അപ്പോൾ അവർക്ക് അനുകൂലമായ ഒരു തീരുമാനമായിരിക്കും രേഖപ്പെടുത്തിക്കൊടുക്കുക. അങ്ങനെ ഒരു തർക്കം സംബന്ധിച്ച് രണ്ടോ, മൂന്നോ, നാലോ തരത്തിലുള്ള തീർപ്പുകൾ കൽപ്പിക്കപ്പെടുക അസാധാരണമായിരുന്നു എന്നു കരുതാൻ വയ്യ. അതു മൂലമുണ്ടാകുന്ന ആശയക്കുഴപ്പങ്ങൾ തീർപ്പു കൽപ്പിച്ച മെത്രാച്ചനെ വളരെ ശല്യപ്പെടുത്തിയെന്ന് പറയാനും പറ്റില്ല. "തനിക്ക് എന്തു തീരുമാനം ചെയ്യാനുമുള്ള അധികാരം ഉണ്ട്" എന്നായിരുന്നു വയോവൃദ്ധനായ കാതോലിക്കോസ് – മെത്രാപ്പോലീത്തായുടെ ഉറച്ച ബോധം. പരാതികൾ സ്വീകരിക്കുക, അവ സംബന്ധിച്ച പ്രാഥമിക വിവരങ്ങൾ ശേഖരിക്കുക എന്നിവ ഓഫീസ് മുഖാന്തിരം ക്രമമായി ചെയ്യണമെന്ന് അഭിപ്രായമുണ്ടായി. എടുക്കുന്ന തീർപ്പിന്റെ അസ്സൽ ആപ്പീസിൽ സൂക്ഷിക്കുകയും, അവ ഓരോ കോപ്പി കക്ഷികൾക്ക് അയയ്ക്കുകയും ചെയ്യേണ്ടിയിരുന്നു. ഇതിനെല്ലാം നല്ല സജ്ജീകരണത്തോടു കൂടിയുള്ള ഒരു ഓഫീസും ആവശ്യമായി വന്നു. അതിനുള്ള സംവിധാനം ചെയ്യാനാണ് മാർ പീലക്സിനോസ് തിരുമേനി ശ്രമിച്ചത്.

വർഷങ്ങളായി തുടർന്നുവരുന്ന ഒരു രീതി മാറ്റി പുതിയ ഒരു സമ്പ്രദായം അവലംബിക്കുന്നതിന് പറ്റിയതായിരുന്നില്ല പഴയസെമിനാരിയിലെ അന്തരീക്ഷം. കേസും, വഴക്കും കൊണ്ട് സഭാന്തരീക്ഷവും കലുഷിതമായിരുന്നു. എത്ര കഷ്ടപ്പെട്ട് പ്രവർത്തിച്ചാലും ഫലമില്ല. ഇതിനെക്കുറിച്ച് 'ബഥേലിലെ താമര' എന്ന ചെറുഗ്രന്ഥത്തിൽ പാത്താമുട്ടം എം. സി. കുറിയാക്കോസ് റമ്പാൻ

ഇങ്ങനെ പറയുന്നു (പേജ് 5): "മണിക്കൂറിൽ മൂന്നര മൈൽ തുഴയുവാൻ കഴിവുള്ള ഒരു വള്ളക്കാരൻ, മണിക്കൂറിൽ നാലു മൈൽ വേഗത്തിൽ ഒഴുകുന്ന ഒരു നദിയിൽ കൂടെ ഒഴുക്കിനെതിരായി തുഴഞ്ഞാൽ മണിക്കൂറിൽ അര മൈൽ പുറകോട്ടായിരിക്കും പോകുന്നത് എന്നത് സ്പഷ്ടമാണല്ലോ. മലങ്കരസഭയിൽ സമുദായ സേവനത്തിന് ഇറങ്ങിയിട്ടുള്ള മിക്കവരുടെയും അനുഭവം ഇതാണ്. തന്മൂലം ചിലർ ഒഴുക്കു കുറഞ്ഞ ശാഖകളിലേക്കു മാറി. മറ്റു ചിലർ തുഴച്ചിൽ നിർത്തി കരയ്ക്കു ചാടി. എന്നാൽ മാർ പീലക്സിനോസാകട്ടെ ഒഴുക്കിനെതിരായി സ്ഥിരോത്സാഹത്തോടെ ഇരുപതു വർഷത്തോളം തുഴഞ്ഞ് മണിക്കൂറിൽ നാലര മൈൽ തുഴയത്തക്ക – അതായത് അര മൈൽ പുരോഗമിക്കത്തക്ക സ്ഥിതിയിലേക്കു കടന്നിരിക്കവേയത്രെ ആയുസ്സിന്റെ മദ്ധ്യത്തിൽ 1951 ഏപ്രിൽ 17 നു അപ്രതീക്ഷിതമായി കുന്നംകുളം മരത്തങ്കോട്ടു ചാപ്പലിൽ വെച്ച് കാലം ചെയ്തത്."

സഭാ സെക്രട്ടറിയേറ്റ് കെട്ടിപ്പടുക്കുന്നതിനുള്ള പ്രാഥമിക പരിശ്രമത്തെക്കുറിച്ച് പാത്താമുട്ടം എം. സി. കുറിയാക്കോസ് റമ്പാൻ തന്റെ മേൽപ്പറഞ്ഞ ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കാം. "...... ആഴ്ചയിൽ ഒരിക്കൽ സുറിയാനി സെമിനാരിയിൽ ചെന്നു ബാവാ തിരുമേനിയെ സന്ദർശിക്കുന്നതും സമുദായ ആപ്പീസിൽ കയറി കാര്യങ്ങൾ അന്വേഷിക്കുന്നതും അദ്ദേഹം പതിവാക്കി. ആപ്പീസു കാര്യങ്ങൾ കുറേക്കൂടെ ക്രമമായും, ഊർജ്ജിതമായും നോക്കേണ്ടത് അത്യാവശ്യമാണെന്ന് അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു. ചുമതലപ്പെടുത്തുന്ന ഏതു കാര്യവും എത്രയും കണിശമായി ഈ ലിഖിതാവു (എം. സി. കുറിയാക്കോസ് റമ്പാൻ) ചെയ്യുമെന്നു എം. എ. ചാക്കോ, ഒ. എം. ചെറിയാൻ, എ. എം. വർക്കി, മാത്തൻ മാപ്പിള മുതലായവർ തിരുമേനിയോടു പറഞ്ഞിട്ടുണ്ടെന്നും, തിരുമേനിയുടെയും അഭിപ്രായം അതു തന്നെയാണെന്നും കഴിഞ്ഞ ഫെബ്രുവരി മാസം 28-ാം തീയതി (1951) തിരുമേനി ഇവിടെ എന്റെ വാസസ്ഥലത്തു വന്ന് എന്നോടു കൽപ്പിക്കയും, ആപ്പീസിന്റെ ചുമതല ഞാൻ കയ്യേൽക്കണമെന്നു നിർബന്ധിക്കയും ചെയ്തു. മുമ്പു ഞാൻ സമുദായ സെക്രട്ടറിയായിരുന്നപ്പോൾ ആ സ്ഥാനം രാജി വെക്കുന്നതിനും, പിന്നീടു മൂന്നര വർഷത്തോളം കുണ്ടറ ഹൈസ്കൂൾ കറസ്പോണ്ടന്റായിരുന്ന ശേഷം 1951 ജനുവരിയിൽ ആ ജോലിയിൽ നിന്നു പിൻമാറുന്നതിനും ഇടയാക്കിയ മർമ്മഭേദക വസ്തുതകൾ തിരുമേനിയെ ഞാൻ അനുസ്മരിപ്പിക്കുകയും, ഇപ്പോൾ രണ്ടു മാസത്തോളമായി സ്വസ്ഥമായി പർദൈസാ സദൃശമായ പ്രശാന്തത ആസ്വദിച്ചുകൊണ്ടിരിക്കുന്ന എന്നെ ശല്യകരമായ ജോലികൾക്കു നിർബന്ധിക്കരുതെന്ന് അപേക്ഷിക്കുകയും ചെയ്തു. എങ്കിലും പരിപൂർണ്ണ പിന്തുണ വാഗ്ദാനം ചെയ്തുകൊണ്ടുള്ള തിരുമേനിയുടെ നയവിശേഷ നിർബന്ധത്തിനു ഞാൻ വശംവദനായി ജോലി സ്വീകരിക്കുന്നതിന് അദ്ദേഹത്തോടുകൂടെ അന്നു സെമിനാരിയിൽ ചെന്നു. നിസ്വാർത്ഥൻമാരായിരുന്ന ചാക്കോ, ചെറിയാൻ, വർക്കി, മാത്തൻ മുതലായ സിംഹപുരുഷൻമാരുടെ കാലം കഴിഞ്ഞു പോയി എന്ന് പലപ്പോഴുമെന്ന പ്രകാരം അപ്പോഴും എനിക്കു

ബോദ്ധ്യമാകയും ഞാൻ ആഫീസിന്റെ ചുമതല ഭരമേറ്റാൽ അപ്പോഴത്തെ കേന്ദ്ര പ്രവർത്തകരിലെ ചില സ്വാർത്ഥതൽപ്പരരിൽ നിന്ന് പ്രതികൂല സാഹചര്യങ്ങൾ ധാരാളമായി ഉണ്ടാകുമെന്ന് എനിക്കു മനസ്സിലാകുകയും ചെയ്തു. മാത്രമല്ല സമുദായ ആഫീസിൽ ഒരു പുതിയ ഉദ്യോഗം സൃഷ്ടിക്കുവാൻ തുമ്പമൺ മെത്രാപ്പോലീത്തായ്ക്കും, അത് സ്വീകരിക്കാൻ എനിക്കും ഉള്ള അവകാശം എന്ത് എന്നൊരു നിയമ പ്രശ്നവും ഉന്നീതമായി. ആകയാൽ പിറ്റെ ദിവസം - മാർച്ച് ഒന്നിനു - മൂന്നു മണിക്ക് ഞങ്ങൾ മടങ്ങി. അദ്ദേഹം എന്നെ അദ്ദേഹത്തിന്റെ കാറിൽ തിരുനക്കര വരെ കൊണ്ടുവന്നു. അവിടെ വച്ചു ഞാൻ ഇറങ്ങി. അദ്ദേഹം പരാജിതനായതിലുള്ള മനസ്താപത്തോടെ കൈമുത്തി യാത്ര പറഞ്ഞ് ഇവിടെ പാത്താമുട്ടത്തേക്കു പോന്നു. അദ്ദേഹം ഒരു ശവമടക്കം പ്രമാണിച്ച് ആ വഴി റാന്നിക്കും പോയി. പിന്നീട് ഞങ്ങൾ പരസ്പരം കണ്ടിട്ടില്ല. അതു ഞങ്ങളുടെ അന്ത്യ യാത്രപറച്ചിൽ ആയിരുന്നു! സമുദായ പുരോഗമനാർത്ഥം കഷ്ടപ്പെട്ടും, നഷ്ടപ്പെട്ടും, സേവനമനുഷ്ഠിക്കുവാൻ ആശയ സമ്പന്നനായ ആ തിരുമേനിയെ അദ്ദേഹത്തിന്റെ അന്തഃകരണം ഏറ്റവും ശക്തിയായി പ്രചോദിപ്പിച്ചുകൊണ്ടിരുന്ന കാലഘട്ടത്തിലത്രെ അദ്ദേഹം അന്തരിച്ചു പോയതു എന്ന വസ്തുത എത്രയും മർമ്മഭേദകമായിരിക്കുന്നു. അതും മലങ്കരസഭയുടെ ചരിത്രത്തിൽ നെടുനീളെ കാണപ്പെടുന്ന ഒരു അനുഭവ ഭാഗ്യഹീനതയത്രെ."

മാർ പീലക്സിനോസിന്റെ സഭാ സെക്രട്ടറിയേറ്റിനെക്കുറിച്ചുള്ള സ്വപ്നം അര നൂറ്റാണ്ടു കഴിഞ്ഞിട്ടും ഇപ്പോഴും സഫലീകരിച്ചിട്ടില്ല. ഓഫീസും മറ്റും ദേവലോകത്തേക്ക് മാറ്റിയെങ്കിലും സെക്രട്ടറിയേറ്റിന് മാത്രമായി ഒരു കെട്ടിടവും, അതിൽ ഓരോ ഭദ്രാസനത്തിനും ഓരോ ഓഫീസും ഉണ്ടാക്കുവാൻ ആലോചനകൾ നടക്കുന്നതേയുള്ളൂ.

# 24

# സഭാ സമാധാനവും തിരുമേനിയും

മലങ്കരസഭയിൽ സമാധാനം ഉണ്ടായിക്കാണാൻ മാർ പീലക്സിനോസ് അതിയായി ആഗ്രഹിച്ചു. എന്നാൽ സമാധാനത്തിനു വേണ്ടി അതിരറ്റ വിട്ടുവീഴ്ചകൾ ചെയ്യാൻ ഒരുക്കമായിരുന്നില്ല. ഇതേസമയം മലങ്കരസഭയുടെ പുരോഗതിക്ക് സഭാ സമാധാനം ആവശ്യമാണെന്ന് അറിയാമായിരുന്നു താനും. 1938 -ലെ ആലുവാ വട്ടമേശ സമ്മേളനത്തിൽ തിരുമേനി യോജിപ്പിന് അനുകൂലമായിരുന്നില്ല. മെത്രാൻ കക്ഷിയിലെ മേൽപ്പട്ടക്കാരുടെ തലയിൽ കൈവെച്ച് പ്രാർത്ഥിച്ച ശേഷമേ സ്വീകരിക്കുകയുള്ളു എന്ന കടുംപിടുത്തം മാർ യൂലിയോസ് കൊണ്ടു വന്നപ്പോൾ മാർ പീലക്സിനോസിന് സഹിക്കാനായില്ല. “പ്രാർത്ഥിക്കുന്നതെല്ലാം കൊള്ളാം. പക്ഷെ എന്റെ തലയിൽ കൈവെക്കാൻ ആരും വരരുത്. കൈയകലം നിന്നിട്ടു മതി പ്രാർത്ഥന” എന്ന് അദ്ദേഹം ദേഷ്യപ്പെട്ട് പറഞ്ഞു. ആ വട്ടമേശ സമ്മേളനത്തിനു ശേഷമാണല്ലോ ഔഗേൻ മാർ തീമോത്തിയോസ് കാതോലിക്കാ ഭാഗത്തേക്ക് വന്നത്. അക്കാര്യത്തിൽ മാർ ഔഗേനെ പ്രേരിപ്പിച്ചതും പ്രധാനമായും മാർ പീലക്സിനോസ് ആയിരുന്നു. സൗകര്യം കിട്ടുമ്പോഴെല്ലാം, മാർ ഔഗേനെ സന്ദർശിച്ച് കാതോലിക്കാ ഭാഗത്തേക്ക് ക്ഷണിക്കുകയും ചെയ്തിരുന്നു. ഒരിക്കൽ അർദ്ധരാത്രിയിലാണ് ഔഗേൻ തിരുമേനിയെ കാണാൻ മൂവ്വാറ്റുപുഴ അരമനയിലേക്ക് കയറിച്ചെന്നത്. അന്ന് തിരുമേനിയുടെയൊപ്പം ഉണ്ടായിരുന്ന കുന്നംകുളം സ്വദേശി ചെമ്മണ്ണൂർ പത്രോസ് ശെമ്മാശൻ ഞങ്ങളോട് ആ വിവരം പറഞ്ഞിട്ടുണ്ട്. അതിനെക്കുറിച്ച് ഞങ്ങൾ ‘മലങ്കര സഭയിലെ കാതോലിക്കാമാർ’ എന്ന ഗ്രന്ഥത്തിൽ എഴുതിയിട്ടുണ്ട് (പേജ് 556 – 557). ആ ഭാഗം ഉദ്ധരിക്കുന്നു:

“കാലം കടന്നപ്പോൾ പാത്രിയർക്കീസ് ഭാഗത്തോട് ചേർന്നുള്ള നിൽപ്പ് മാർ ഔഗേനു അരോചകമായി തോന്നിത്തുടങ്ങി. അന്ത്യോഖ്യയിലെ മോശമായ സാമ്പത്തിക സ്ഥിതികൾ നേരിൽ കണ്ട് മനസ്സിലാക്കിയ തിരുമേനിക്ക് ശീമക്കാരുടെ ഇവിടെ വന്നുള്ള വമ്പു പറച്ചിലും, ധിക്കാരവും, മലങ്കരസഭയെ അടിമയാക്കി ഭരിക്കണമെന്നുള്ള ദുരാഗ്രഹവും സഹിക്കവയ്യാതായി. സ്ലീബാ മാർ ഒസ്താത്തിയോസിനു ശേഷം അന്ത്യോഖ്യാ പ്രതിനിധി എന്ന പേരിൽ ഒരു കുട്ടിപ്പാത്രിയർക്കീസിനെപ്പോലെ ഇവിടെ കഴിഞ്ഞുവന്ന മാർ യൂലിയോസുമായി പല തവണ ഇടഞ്ഞു. വിഘടിച്ചു നിൽക്കുന്നതു കൊണ്ട് പ്രയോജനമില്ലെന്നും, മലങ്കരസഭയുടെ രക്ഷയ്ക്ക് കാതോലിക്കേറ്റുമായി യോജിച്ച് പ്രവർത്തിക്കുന്നതു കൊണ്ടേ ഫലമുള്ളുവെന്നും, ആ ഉൽപ്പതിഷ്ണു മനസ്സിലാക്കി. പാത്രിയർക്കീസും, കാതോലിക്കായും, തമ്മിൽ സമാധാനത്തിലെ

ത്തുവാൻ പല ശ്രമങ്ങൾ അദ്ദേഹം നടത്തി. കാതോലിക്കാ ബാവായെക്കൊണ്ട് സമാധാനത്തിനു വേണ്ടി പരമാവധി വിട്ടുവീഴ്ചകൾ ചെയ്യിക്കുവാൻ ഔഗേനു കഴിഞ്ഞു. പാത്രിയർക്കീസ് ഭാഗത്തെ പിടിവാശി മൂലം സമാധാന ചർച്ചകൾ എല്ലാം തകർന്നപ്പോൾ കാതോലിക്കാ ഭാഗത്തേക്ക് മാറുവാനുള്ള നീക്കങ്ങൾ ശക്തമായി ആരംഭിച്ചു.

ഇക്കാര്യങ്ങൾ കുറെയെല്ലാം കാതോലിക്കാ ഭാഗവും അറിഞ്ഞിരുന്നു. സമുദായക്കേസിന്റെ വിസ്താരം കോട്ടയം ജില്ലാക്കോടതിയിൽ നടന്നുവരുന്ന അവസരം. പ്രതിഭാഗം മൂന്നാം സാക്ഷിയായി എം. എ. ചാക്കോ, ഹാജരായി മൊഴി കൊടുത്തിരുന്നു. പഴയസെമിനാരിയിൽ ആയിരുന്നു താമസം. 1941 ഓഗസ്റ്റു 25 –ന് രാവിലെ കുമ്പസാരിച്ച് വിശുദ്ധ കുർബ്ബാന കൈക്കൊണ്ട് കോടതിയിലേക്ക് പോകുവാൻ ഇറങ്ങിയപ്പോൾ ഹൃദ്രോഗം മൂലം പെട്ടെന്ന് മരിച്ചു. കാതോലിക്കാ ബാവായും, മാർ പീലക്സിനോസും ചാക്കോയുടെ ഇടവകയായ തൃശൂർ പടിഞ്ഞാറെകോട്ട സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് ദേവാലയ സെമിത്തേരിയിൽ നടന്ന എം. എ. ചാക്കോയുടെ കബറടക്കത്തിൽ സംബന്ധിച്ചു.

കബറടക്കം കഴിഞ്ഞ് വൈദിക വിദ്യാർത്ഥികളും മറ്റും യാത്ര ചെയ്ത ബസും, കാതോലിക്കാ ബാവായും, മാർ പീലക്സിനോസും കയറിയ കാറും മൂവ്വാറ്റുപുഴ എത്തിയപ്പോൾ മുമ്പേ പോയിരുന്ന ബാവായും, മെത്രാച്ചനും കയറിയ കാർ വഴിയുടെ ഓരം ചേർന്ന് നിർത്തി. ബസിലെ ശെമ്മാശന്മാരുടെ കൂട്ടത്തിൽ നിന്ന് മൂന്നു പേരോട് ഇറങ്ങി വരാൻ മാർ പീലക്സിനോസ് ആവശ്യപ്പെട്ടു. അവരിൽ ഒരാൾ ചെമ്മണ്ണൂർ പത്രോസ് ശെമ്മാശനായിരുന്നു. സമയം അർദ്ധരാത്രി. നല്ല മഴക്കാലം. നിലാവു പോലുമില്ല. ഒരു ടോർച്ച് ശെമ്മാശന്മാരിൽ ഒരാളുടെ കൈയിൽ കൊടുത്ത് അടുത്തുള്ള ഔഗേൻ തിരുമേനിയുടെ അരമനയിൽ ചെന്ന് ബാവായും, മെത്രാച്ചനും വന്നിട്ടുണ്ടെന്നുള്ള വിവരം പറയാൻ ആവശ്യപ്പെട്ടു. നിശയുടെ നിശബ്ദത. അരമന എന്നു വിളിക്കപ്പെടുന്ന കൊച്ചു വീടിന്റെ മുറ്റത്ത് എത്തിയപ്പോൾ അകത്ത് ഇരുട്ടിനോട് മാപ്പ് ചോദിച്ചുകൊണ്ട് ഒരു കൊച്ചു ദീപം മാത്രം. കതകിനു തട്ടിയപ്പോൾ എഴുന്നേറ്റ് വന്നത് മാർ ഔഗേൻ തന്നെയായിരുന്നു. ശെമ്മാശന്മാരെ കണ്ടപ്പോൾ തിരുമേനി തെല്ലൊന്ന് അമ്പരന്നു. അവർ കാര്യം ഉണർത്തിച്ചു. തിരുമേനി ശബ്ദം താഴ്ത്തി പതുക്കെപ്പറഞ്ഞു. "കാര്യങ്ങൾ എല്ലാം ഞാൻ ശരിപ്പെടുത്തി വരുന്നുണ്ടെന്ന് ആബൂനോട് പറയണം. ഇപ്പോൾ എന്നെ കണ്ട് സംസാരിക്കുന്നത് അപകടമാണ്. പാതിരാത്രിയുടെ നമസ്ക്കാരത്തിന് ആബൂന് ചാപ്പലിൽ കയറണമെങ്കിൽ താക്കോൽ ഇതാ. ഞാൻ ചാപ്പലിലേക്ക് വരുന്നില്ല. ഒട്ടും വിഷമിക്കരുതെന്നും എല്ലാം ശരിയാകുമെന്നും ആബൂനെ ധരിപ്പിക്കണം." തിരുമേനി കതകടച്ചു. ബാവായും, മാർ പീലക്സിനോസും, മൂന്ന് ശെമ്മാശന്മാരും ചാപ്പലിലേക്ക് കയറി. മൌന പ്രാർത്ഥന നടത്തി തിരിച്ചുപോന്നു. കാതോലിക്കാ ഭാഗത്തേക്ക് മാർ ഔഗേൻ മാറാൻ പോകുന്ന വിവരം അറിഞ്ഞ് അത് അന്വേഷിച്ച് റിപ്പോർട്ട് ചെയ്യാൻ മാർ യൂലിയോസ്

നിയോഗിച്ച ദൂതൻ അന്ന് അരമനയിൽ ക്യാമ്പ് ചെയ്തിരുന്നുവെന്ന വസ്തുത പിന്നീടാണ് മാർ ഔഗേൻ വെളിപ്പെടുത്തിയത്.

മാർ യൂലിയോസിന്റെ ഭീഷണിയ്ക്കോ പാത്രിയർക്കീസിന്റെ മുടക്ക് കല്പനയ്ക്കോ ഔഗേൻ മാർ തിമോത്തിയോസിനെ തടഞ്ഞു നിർത്താനായില്ല. 1942 ഒക്ടോബർ 9 വെള്ളിയാഴ്ച കണ്ടനാട് ഭദ്രാസന ഇടവകപ്പള്ളി പ്രതിപുരുഷയോഗം മൂവ്വാറ്റുപുഴ അരമനയിൽ കൂടി. ആ യോഗം കാതോലിക്കോസിനും, പുത്തൻകാവ് മാർ പീലക്സിനോസിനും ഹൃദ്യമായ സ്വീകരണം നൽകി. മാർ തിമോത്തിയോസിന്റെ സുന്ത്രോണിസോയും അവിടെ വച്ച് നടന്നു. തദവസരത്തിൽ മാർ പീലക്സിനോസ് മലങ്കര സഭയിൽ സ്ഥാപിതമായ കാതോലിക്കാ സിംഹാസനത്തെക്കുറിച്ചും അതിൽ വാണരുളുന്ന പ. ബാവാ തിരുമേനിയെക്കുറിച്ചും ഒരു ഗംഭീര പ്രസംഗം നടത്തി. രേഖപ്പെടുത്തി വെക്കേണ്ട ഒരു പ്രസംഗമായിരുന്നു അത്. കുന്നംകുളം പ്രസംഗം എഴുതി എടുത്ത പോലെ രേഖപ്പെടുത്താൻ കഴിഞ്ഞില്ല. നിത്യാക്ഷരമാകുമായിരുന്ന ആ ഉജ്ജല പ്രസംഗം ഭാവി തലമുറയ്ക്ക് കൈമാറാൻ കഴിയാതെ വന്നതും ഒരു വലിയ നഷ്ടം തന്നെയാണ്. ഇത്ര നല്ല പ്രസംഗം അതേ വരെ താൻ കേട്ടിട്ടില്ലായിരുന്നു എന്നാണ് ഔഗേൻ മെത്രാച്ചൻ സ്ഥാപിച്ച വടകര ഹൈസ്കൂളിന്റെ പ്രശസ്തനായ ഹെഡ്മാസ്റ്ററും, മാർ ഔഗേന്റെ വലംകൈയായി പ്രവർത്തിച്ച ധീരനുമായിരുന്ന ചെമ്മങ്കുഴ സി. എസ്. സ്കറിയ കത്തനാർ പിന്നീട് പ്രസ്താവിച്ചത്.

സഭാ സമാധാന കാര്യങ്ങളിൽ മാർ പീലക്സിനോസിന്റെ നിലപാടിനെ സംബന്ധിച്ച് സി. പി. ജോർജ്ജ് കുഴിമറ്റം ഇങ്ങിനെ പറയുന്നു: "ആദ്യകാലത്ത് സഭയുടെ യോജിപ്പു സംബന്ധിച്ചു ചില അഭിപ്രായ ഭിന്നതകൾ അദ്ദേഹത്തിനുണ്ടായിരുന്നുവെങ്കിലും പിൽക്കാലത്ത് സഭയുടെ പുരോഗമനത്തിൽ യോജിപ്പ് അത്യന്താപേക്ഷിതമാണെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. ചിങ്ങവനം വട്ടമേശ സമ്മേളനത്തിൽ അദ്ദേഹം സഹായകരമായ ഒരു നിലപാടാണ് സ്വീകരിച്ചത്. സമ്മേളന വ്യവസ്ഥകൾ പാത്രിയർക്കീസ് നിരസിച്ചു കഴിഞ്ഞപ്പോൾ അദ്ദേഹത്തിന് കുറച്ചു നീരസമായി. അദ്ദേഹം കർമ്മരംഗത്ത് പ്രവേശിക്കാൻ ഞാൻ എഴുതുമായിരുന്നു. മറുപടി ലഭിക്കുന്നതിന് കാലതാമസമുണ്ടായിട്ടില്ല. ആലുവായിലെ ഗ്രിഗോറിയോസ് (വയലിപ്പറമ്പിൽ തിരുമേനി) മെത്രാനെ കണ്ട് സമാധാനാലോചന പുനരാരംഭിക്കുന്നതിന് ഞാൻ വീണ്ടും ആഭ്യർത്ഥിച്ചു. അതിന് ലഭിച്ച മറുപടിയിലെ ഒരു വാചകം ഇതാ: "No useful purpose is served in meeting Mar Gregorios; he is only waiting to step into the shoes of Mar Athanasios" (മലങ്കരസഭാ മാസിക, ഏപ്രിൽ 1983, പേജ് 22).

ചിങ്ങവനം സമ്മേളനത്തിൽ പങ്കെടുക്കാൻ 1950 ജനുവരി 9 ന് കാതോലിക്കാ ബാവായോടും മറ്റു മെത്രാന്മാരോടും കൂടി മാർ പീലക്സിനോസും ചിങ്ങവനം അപ്രേം സെമിനാരിയിൽ എത്തിയിരുന്നു. മാർ അത്താനാസിയോസ് ഒഴിച്ചുള്ള പാത്രിയർക്കീസ് ഭാഗത്തെ മെത്രാന്മാരും അവിടെ എത്തി

ച്ചേർന്നു. മേൽപട്ടക്കാരുടെ കൂടിയാലോചനകൾക്ക് ശേഷം നാല് ഒത്തുതീർപ്പ് വ്യവസ്ഥകൾ ഉണ്ടാക്കി. 1. അന്ത്യോഖ്യാ പാത്രിയർക്കീസ് ആകമാന സഭ യുടെ തലവനാകുന്നു. 2. ഇപ്പോൾ രണ്ടായി നിലകൊള്ളുന്ന മലങ്കരസഭയുടെ യോജിപ്പിനായി പാത്രിയർക്കീസ് മലങ്കരയെ ഒരു കാതോലിക്കേറ്റായി പ്രഖ്യാ പനം ചെയ്യണം. 3. ഈ തത്വങ്ങളെ അടിസ്ഥാനപ്പെടുത്തി പാത്രിയർക്കീസും, കാതോലിക്കോസും കൂടി എത്രയും വേഗം യോജിച്ചു ചെയ്യുന്ന തീരുമാനം ഇരുഭാഗത്തേയും മേൽപ്പട്ടക്കാർ സ്വീകരിക്കുന്നു. 4. ഇത് പാത്രിയർക്കീസിനെ അറിയിക്കാൻ യൂലിയോസു മെത്രാനെ ചുമതലപ്പെടുത്തുന്നു. തുടർന്ന് തീരു മാനങ്ങൾ നടപ്പിൽ വരാൻ ഒരു കമ്മറ്റിയെ നിയോഗിച്ചു. "എല്ലാം ശരിയായി" എന്ന് മാർ പീലക്സിനോസ് അവിടെ കൂടിയിരുന്നവരോട് പ്രസംഗത്തിൽ പറഞ്ഞു. "സമാധാനത്തിന്റെ പൂർണ്ണത വിദൂരമല്ല. പൂർണ്ണമായ അഭിപ്രായ ഐക്യം ഉണ്ടാകുവാൻ പ്രാർത്ഥിക്കണം" എന്ന് യൂലിയോസു മെത്രാനും പ്രസംഗിച്ചു.

തുടർന്ന് കമ്മറ്റിക്കാർ കൂടി ആലോചന നടത്തി ഒരു റിപ്പോർട്ട് തയ്യാ റാക്കി. ഇതിനെ 'ചിങ്ങവനം റ്റേംസ്' എന്നു പറയുന്നു. പത്തു വ്യവസ്ഥകൾ ഉണ്ടായിരുന്നു. അബ്ദൽ മശിഹായിൽ നിന്നു ലഭിച്ച കാതോലിക്കേറ്റ് ഇല്ലാ താക്കുന്നതും, മലങ്കരയിലെ കാതോലിക്കാമാരിൽ നിന്നു സ്ഥാനം ലഭിച്ചവ രുടെ സ്ഥാനങ്ങളും, അവർ നടത്തിയ കൂദാശകളും ഫലശൂന്യങ്ങളെന്നു പ്രഖ്യാപിക്കുന്നതുമായ വ്യവസ്ഥകൾ സ്വീകരിക്കാൻ കാതോലിക്കോസും അനുയായികളും മടിച്ചു. ഒടുവിൽ ഭീഷണിയുടെയും, നിർബന്ധത്തിന്റേയും പേരിൽ കാതോലിക്കാ ബാവായും, മാർ തേവോദോസ്യോസ് ഒഴിച്ചുള്ള മേൽപ്പ ട്ടക്കാരും (മാർ തേവോദോസ്യോസ് ഈ വ്യവസ്ഥകളിൽ കുപിതനായി ഇറ ങ്ങിപ്പോയി. അദ്ദേഹത്തെ തടയാൻ തീവ്രവാദികളായ സംഘാടകർക്കു പോലും സാധിച്ചില്ല) ഒപ്പിട്ടു. പ. കാതോലിക്കാബാവാ പിറ്റെ ദിവസം ചെയ്ത പ്രസ്താവനയിൽ പറഞ്ഞു: "...... സംഗതികൾ കൂടുതൽ അപകടകരമാകു മെന്നു കണ്ട്, മാനേജിംഗ് കമ്മറ്റിയുടെ അംഗീകാരത്തിനു വിധേയമായിട്ടാ ണെന്ന് പറഞ്ഞ്, പാത്രിയർക്കീസിന് നാം അയച്ചു കൊടുക്കാമെന്ന് രേഖപ്പെ ടുത്തി ആ വ്യവസ്ഥകളിൽ ഒപ്പു വെച്ചു. ..."

പാറേട്ട് പറയുന്നു, "മനഃശക്തി വളരെ ഇല്ലാത്ത കാതോലിക്കോസിനെ ഹേമിച്ച് ഒപ്പിടുവിക്കയാണ് ചെയ്തതെന്നും, അതു കാരണം അദ്ദേഹത്തിനു അതിയായ മനഃപ്രയാസം ഉണ്ടായി എന്നും പരസ്യമായി. "പീലക്സിനോസ് മെത്രാച്ചനും, ദീവന്നാസ്യോസ് മെത്രാച്ചനും, എന്നെ ചതിച്ചു" എന്ന് അദ്ദേഹം പറഞ്ഞു."

കുറെ പൊടിപടലം അന്തരീക്ഷത്തിൽ ഉയർത്തി ചിങ്ങവനം സമ്മേളനം അവസാനിച്ചു. അതിൽ പങ്കെടുത്ത ഓർത്തഡോക്സ് സഭയിലെ മേൽപ്പട്ട ക്കാരിൽ മാർ പീലക്സിനോസ്, പത്തനാപുരം തോമ്മാ മാർ ദീവന്നാസ്യോസ് എന്നിവർ കാതോലിക്കാ ബാവായുടെ നീരസത്തിനു പാത്രമായി. 'കുളി ക്കാതെ ഈറൻ ചുമക്കുക' എന്നു പറഞ്ഞ അനുഭവമാണ് രണ്ടു മേൽപ്പട്ട

ക്കാർക്കും ഉണ്ടായതും. അപ്രേം സെമിനാരിയിലെ ചിങ്ങവനം സമ്മേളന ത്തിലെ ചൂടുപിടിച്ച അന്തരീക്ഷത്തിൽ വിദ്യാസമ്പന്നരായ ആ രണ്ടു മേൽപ്പ ട്ടക്കാരെയാണ് സമാധാന ചർച്ചകൾക്ക് മുൻ കൈയെടുത്ത 'പീസ് ലീഗ്' യുവാക്കൾ ഭീഷണി മുഴക്കി വളഞ്ഞുവെച്ചത്. അന്ന് അവരുടെ നിർബന്ധ ത്തിന് വഴിപ്പെട്ട് നിൽക്കേണ്ടി വന്നതു കൊണ്ടാണ് ഈ ചതി പറ്റിയത്.

പിന്നീട് കാതോലിക്കാ ബാവായ്ക്ക് ഈ പരമാർത്ഥം രണ്ടു മെത്രാന്മാരും ബോദ്ധ്യപ്പെടുത്തിക്കൊടുത്തു. അപ്രേം സെമിനാരിയിലെ അന്നത്തെ അന്ത രീക്ഷം മോശമായിരുന്നു എന്ന് പ. ബാവാ സമ്മതിച്ചു. 'വാളന്റിയർമാരുടെ പടയണിക്കുള്ളിൽ ബഹുമാനപ്പെട്ട തടവുകാരായി'ക്കഴിഞ്ഞ മേല്പ്പട്ടക്കാർക്ക് അഭിപ്രായം പ്രകടിപ്പിക്കാൻ അവസരം നൽകിയില്ല. നൽകിയിരുന്നെങ്കിൽ തന്നെ അഭിപ്രായം തുറന്നു പറയുന്നതിന്, കെണിയിൽ പെട്ട അവർ ധൈര്യ പ്പെടുമോ എന്നു ചിന്തിക്കേണ്ടതുണ്ട്. 'സമാധാനം അല്ലെങ്കിൽ മരണം' എന്ന മുദ്രാവാക്യം ഉച്ചഭാഷിണികൾ വഴി അവരുടെ ചെവികളിലും അലതല്ലിക്കൊ ണ്ടാണല്ലോ ഇരുന്നത് (മ. ന., വാല്യം 4, പേജ് 331).

'ചിങ്ങവനത്ത് എന്തു നടന്നു' എന്ന തലക്കെട്ടിൽ 15 – 1 – 1950 ലെ *സഭാ സേവക*നിൽ ഒരു റിപ്പോർട്ട് പ്രസിദ്ധപ്പെടുത്തിയിരുന്നു. അതിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ പത്രലേഖകന്മാരോട് പറഞ്ഞ വിവരങ്ങൾ കൊടുത്തിട്ടുണ്ട്. ആ റിപ്പോർട്ടിൽ നിന്നു ചില ഭാഗങ്ങൾ:–

"സഭയിലെ സമാധാന കാര്യത്തെപ്പറ്റി അറിയുന്നതിനുള്ള ആകാംക്ഷ യോടു കൂടിയാണ് നിങ്ങൾ ഇന്നിവിടെ വന്നിരിക്കുന്നതെന്നറിയാം. സമാധാനം ആലോചനയിൽ ഇരിക്കുക മാത്രമാണ്. കൈവന്നു എന്നുള്ള പ്രസ്താവന തെറ്റാണ്. പീസു ലീഗുകാരുടെയും കൂടെ ക്ഷണം അനുസരിച്ച് നാമും മെത്രാ ന്മാരും ചിങ്ങവനം അപ്രേം സെമിനാരിയിൽ പോയി. മെത്രാന്മാരുടെ ഒരു വട്ടമേശസമ്മേളനം കൂടി ഒരു ഒത്തുതീർപ്പിൽ എത്തണമെന്നായിരുന്നു പീസുലീഗുകാരുടെ അഭിവാഞ്ഛ. പക്ഷേ അതനുസരിച്ച് നാം പോയപ്പോൾ നമ്മുടെ സെക്രട്ടറിയെപ്പോലും സെമിനാരിയിൽ കയറാൻ അനുവദിച്ചില്ല. എന്നാൽ മറുഭാഗത്തെ നിയമോപദേഷ്ടാവ് മുതൽ പലരേയും അവിടെ കണ്ടു. അവർക്ക് ഇഷ്ടമുള്ളവരെ മാത്രം അകത്തു പ്രവേശിപ്പിച്ചു. രണ്ടു ദിവസത്തെ ആലോചനകളുടേയും, ചർച്ചകളുടേയും ഫലമായി മേല്പട്ടക്കാർ ഒരു തീരു മാനത്തിലെത്തി. തത്വപരമായി രണ്ടു പ്രധാന പ്രമേയങ്ങൾ അംഗീകരിച്ചു. അതനുസരിച്ചു വിശദാംശങ്ങൾ രൂപവൽക്കരിക്കുന്നതിനു പാത്രിയർക്കീസും നാമും കൂടി ആലോചിച്ചു തീരുമാനിക്കേണ്ടതാണെന്നു മെത്രാന്മാർ നിശ്ച യിച്ചു. ഞങ്ങൾ ഓരോരുത്തനും തിരികെ പോരുന്നതിനുള്ള ഒരുക്കങ്ങൾ ചെയ്തു. പിന്നീടാണ് മട്ടു മാറിയത്. അവിടെ നടന്നത് എന്താണെന്നു വിശ ദമായി പറയുന്നില്ല. അവിടെ നടന്ന സംഗതികൾ നാം കണ്ടപ്പോൾ കൽക്ക ദൂനാ സുന്നഹദോസിന്റെ ഓർമ്മയാണ് ഉണ്ടായത്. ചില രാഷ്ട്രീയ ശക്തിക ളുടെ പ്രേരണ, ബലപ്രയോഗം, ഭീഷണി, ദുർഭാഷണം മുതലായവയാണല്ലോ കൽക്കദൂനിയായിൽ ഉണ്ടായത്. വികാരഭരിതരായ ചെറുപ്പക്കാർ, സദുദ്ദേ

ശ്യത്തോടു കൂടി ആണെങ്കിലും വേണ്ടത്ര ആലോചന ഇല്ലാതെ പലതും പ്രവർത്തിക്കുന്നതു കണ്ട് നമുക്കു സങ്കടമുണ്ടായി. നമ്മുടെ ഹൃദയം നീറി. നമ്മെയും മറ്റു മെത്രാന്മാരെയും ദുർഭാഷണം പോലും ചെയ്തു. ഇങ്ങിനെ മുമ്പോട്ടു പോയാൽ സംഗതികൾ കൂടുതൽ വഷളാകുമല്ലോ എന്നു വച്ച് അവിടെ കൂടിയിരുന്ന നാലു പേരോടു വ്യവസ്ഥകൾ ഉണ്ടാക്കാൻ ഞങ്ങൾ ആവശ്യപ്പെട്ടു. എന്നാൽ നമ്മുടെ കൈവശം വന്നുചേർന്ന വ്യവസ്ഥകളിൽ പന്ത്രണ്ടോ പതിമൂന്നോ പേർ ഒപ്പു വച്ചതായിരുന്നു. ആ വ്യവസ്ഥകൾ നമുക്കോ മറ്റു മെത്രാന്മാർക്കോ സ്വീകാര്യമായിരുന്നില്ല. അപ്പോൾ പീസുലീഗുകാർ സത്യഗ്രഹ പ്രസ്ഥാനം ആരംഭിച്ചു. സംഗതികൾ കൂടുതൽ അപകടകരമാകുമെന്ന് കണ്ട് മാനേജിംഗ് കമ്മറ്റിയുടെ അംഗീകാരത്തിന് വിധേയമായിട്ടാണെന്നു പറഞ്ഞ്, പാത്രിയർക്കീസിന് നാം അയച്ചു കൊടുക്കാമെന്ന് രേഖപ്പെടുത്തി ആ വ്യവസ്ഥകളിൽ ഒപ്പു വച്ചു...."

ഭീഷണിയുടെ അന്തരീക്ഷത്തിൽ നടന്ന ചിങ്ങവനം സമ്മേളനത്തെക്കുറിച്ച് മാർ പീലക്സിനോസ് ദുഃഖിതനായിരുന്നു. പിന്നീട് പല പ്രസ്താവനകളിലും, പ്രസംഗങ്ങളിലും അതിനെക്കുറിച്ച് തിരുമേനി സൂചിപ്പിച്ചിരുന്നു.

അപ്രേം സെമിനാരിയിലെ അന്നത്തെ ഭീകരാന്തരീക്ഷത്തെക്കുറിച്ച് രണ്ടു മെത്രാപ്പോലീത്താമാരിൽ നിന്നും കൂടുതൽ മനസ്സിലാക്കാൻ ഇട വന്ന കാതോലിക്കാബാവാ മെത്രാച്ചന്മാർ ചതിച്ചു എന്നു പറയേണ്ടി വന്നതിൽ ഖേദിച്ചു. രണ്ടു മെത്രാന്മാർക്കും 'പീസ് ലീഗ്' കാരിൽ നിന്ന് ഏൽക്കേണ്ടി വന്ന ബഹുവിധ ദ്രോഹങ്ങൾ അറിഞ്ഞപ്പോൾ ബാവാ സങ്കടപ്പെട്ടു. അതോടെ അദ്ദേഹത്തിന്റെ നീരസം നീങ്ങി. ബാവാ രണ്ടു പേരെയും അനുഗ്രഹിച്ചു.

## സഭാസമാധാന ചർച്ചകൾ

1946 ഓഗസ്റ്റ് 16 ന് ആരംഭിച്ച ഒരു സഭാസമാധാന ചർച്ചയെപ്പറ്റി ഡയറിയിൽ ഇങ്ങനെ പറയുന്നു:

ഉച്ചയ്ക്കു ശേഷം പാലാമ്പടം ഡോക്ടറുടെ കാറിൽ തിരുവനന്തപുരത്തിനു പോയി. കുഞ്ഞുകുട്ടിയുടെ കാറിൽ മാർ യൂലിയോസും പുറപ്പെട്ടു. ഞങ്ങൾ ഒരുമിച്ചു തിരുവനന്തപുരത്ത് ഏഴു മണിക്കു ശേഷം എത്തി. മാർ യൂലിയോസ് ടി. ബി. യിലും ഞാൻ പള്ളിയിലും താമസിച്ചു. അത്താഴം സൈമൺ വക്കീലിന്റെ വസതിയിൽ നിന്നു കൊണ്ടുവന്നു. സമാധാന കാര്യത്തെപ്പറ്റി ചിലരുമായി സംസാരിച്ചു.

ഓഗസ്റ്റ് 19, തിങ്കൾ, തിരുവനന്തപുരം. രാവിലെ കുർബാനയിൽ സംബന്ധിച്ചു. മറുരൂപപ്പെരുന്നാൾ ആയിരുന്നു. മല്പാൻ സ്കറിയ ചൊല്ലി. ഞാൻ കുർബാന അനുഭവിച്ചു.

സമാധാന ആലോചനകൾ തുടർന്നു. പീലിപ്പോച്ചനുമായി (വക്കീൽ) ദീർഘനേരം സംസാരിച്ചു. സൈമന്റെ വീട്ടിൽ ഉച്ചമേശ. നാലു മണിക്കു ഇലഞ്ഞിക്കൽ ബംഗ്ലാവിൽ കൂടി. Concluding Session. പീലിപ്പോച്ചനും എം. പി. ജോസഫും സന്നിഹിതരായിരുന്നു. Draft വീണ്ടും വായിച്ചു. വാദിച്ചു.

Modify ചെയ്തു. ടിയാന്മാർ പോയശേഷം കെ. പി. ഏബ്രഹാം, എം. സി. തോമസ്, വി. ഒ. മാർക്കോസ്, ഡോ. പോൾ അമ്പൂരാൻ, ഇ. ജെ. ജോൺ, സി. കെ. കോശി, ഇ. ജെ. കുരുവിള, തരകൻ, അലക്സാ ണ്ടർ കോടിയാട്ടു, പി. ഐ. സൈമൺ മുതലായി ഞങ്ങളെല്ലാവരും രാത്രി 11 മണി വരെ ഇരുന്നു. ഞാനൊഴികെ മറ്റുള്ളവർ ഒപ്പിട്ടു. വളരെ ആശാവഹം. ദൈവത്തിനു സ്തുതി. Tired But Cheerful.

ഓഗസ്റ്റ് 20, തിരുവനന്തപുരം. രാവിലെ പീലിപ്പോച്ചനും എം. പി. ജോസഫും, ഞാനുമൊരുമിച്ച് പീലിപ്പോച്ചന്റെ വീട്ടിൽ കൂടി. സമാധാന കാര്യം വീണ്ടും. കിട്ടാവുന്നതിൽ മികച്ചത്. “എന്നാൽ കുറെക്കൂടി ആവശ്യമെന്ന്.” പീലിപ്പോച്ചന്റെ മാസ്ക്കടിലെത്തി മാർ യൂലിയോസിനെ കണ്ടു. സന്തോഷമായി പിരിഞ്ഞു. ഞാനും മറ്റുള്ളവരുമെല്ലാമൊരുമിച്ച് അവിടെ കൂടി. എല്ലാവർക്കും ആശയാണ്. ശുഭപ്രദമായ അന്തരീക്ഷം. ആനന്ദകരം. ദൈവമേ! സഭയിൽ സമാധാനമായി കണ്ടിരുന്നെങ്കിൽ! ഹൃദയം കുളിർത്തു. തിരിച്ചു പീലിപ്പോച്ചന്റെ വീട്ടിൽ ഉച്ചമേശ. പീലി പ്പോച്ചൻ പറഞ്ഞതു ബാവാ കുറച്ചുപേരെ വിളിച്ചുകൂട്ടി സമാധാനാന്ത രീക്ഷം സൃഷ്ടിക്കാൻ ശ്രമിക്കണമെന്നാണ്. എഴുതാമെന്നും പറഞ്ഞു. മാർ യൂലിയോസും ഞങ്ങളും തിരിച്ചുപോന്നു. രാത്രി 12.30 നു എം. ഡി. യിൽ എത്തി. ഉറക്കം കിട്ടിയില്ല. എങ്കിലും സന്തോഷം തന്നെ. Supper at Palampadam.

ഓഗസ്റ്റ് 21. രാവിലെ മാർ തീമോത്തിയോസുമൊരുമിച്ച് പാലാമ്പടം വക്കീലിന്റെ വീട്ടിൽ എത്തി. “The most reasonable terms.” ടിയാന്റെ അനു ഭവങ്ങളെപ്പറ്റി പറഞ്ഞു. മാർ തീമോത്തിയോസ് ശ്രമിക്കണമെന്നും ഉൽബോധിപ്പിച്ചു. എന്നെ encourage ചെയ്തു.

പിന്നീട് ഞാൻ ബാവായെ എബനേസറിൽ ചെന്നു കണ്ടു. വ്യവ സ്ഥകൾ വായിച്ചു. “കേട്ടിടത്തോളം ദോഷമില്ല. നടക്കുന്നതു കൊള്ളാം. ശ്രമിക്കണം, കുറെപ്പേരെ വിളിച്ചു കൂട്ടാമെന്നും” പറഞ്ഞു.

പിന്നീട് ഞാൻ പുതുപ്പള്ളിയിലെത്തി പാറേട്ടച്ചനേയും കെ. വി. ചാണ്ടി സാറിനേയും കണ്ടു. തിരിച്ചു വരുംവഴി കെ. കെ. തോമസിന്റെ വീട്ടിൽ കയറി. അവിടെ ബാപ്പു ഉണ്ടായിരുന്നു. അഞ്ചു മണിക്കു എം. ഡി. യിൽ പലർ കൂടി വ്യവസ്ഥകളെപ്പറ്റി ചർച്ച ചെയ്തു. രാത്രി 8.30 നു കങ്ങഴ ശെമ്മാശന്റെ ഭാര്യവീട്ടിലേക്ക് അയാൾ ക്ഷണിച്ചു. പി. എൻ. നൈനാനു മൊന്നിച്ച് അവിടെ അത്താഴം കഴിച്ചു. 10 നു പാലാമ്പടത്തെത്തി terms നെപ്പറ്റി വീണ്ടും സംസാരിച്ചു. 1.30 നു എം. ഡി. യിൽ തിരിച്ചെത്തി. നൈനാനും ഉണ്ടായിരുന്നു. 2.30 നു കിടന്നു. ഉറക്കം കിട്ടിയില്ല. എങ്കിലും ഉത്സാഹം. പലരെയും മനസിലാക്കേണ്ടതുണ്ട്. “റിവ്യൂ ഇന്നു കൊടുത്തു.”

ഓഗസ്റ്റ് 22. കെ. ചെറിയാൻ വക്കീലുമായി എം. ഡി. യിൽ വ്യവസ്ഥ കൾ സംസാരിച്ചു. പിന്നീടു സ്റ്റീഫൻ മുതൽ പേർ വന്നു. അവരുമായും ദീർഘനേരം. എല്ലാവർക്കും സമാധാനം വേണം. എങ്കിലും കാതലായതു വിടരുത്.

വ്യവസ്ഥകൾ കേട്ടു ന്യായമായത് എന്തുണ്ട്. വീണ്ടും എം. ഡി. യിൽ. സി. കെ. കോശിയും ഡോ. പാലാമ്പടവും വന്നു സംസാരിച്ചു. 1.30 നു കറിയാക്കുട്ടിയേയും കെ. ചെറിയാനെയും പൗരപ്രഭാ ആപ്പീസിൽ വച്ചു കണ്ടു. പത്രത്തിൽ സമാധാനവ്യവസ്ഥകളെ പരാമർശിച്ചൊന്നും കുറെ ദിവസത്തേക്ക് ഇടരുതെന്നു പറഞ്ഞു. വൈകിട്ട് ബഥേലിൽ എത്തി. ചാപ്പൽ പണി മേൽക്കൂട്ട് തുടരുന്നു.

ഓഗസ്റ്റ് 23. രാവിലെ പത്തനാപുരത്തു റ്റി. കെ. അലക്സാണ്ടറുടെ വീട്ടിൽ എത്തി. ഫാക്ടറിയിൽ നിന്നു ബഥേലിലേക്ക് ആവശ്യമുള്ള ബാക്കി ഉരുപ്പടികൾ ഏർപ്പാടു ചെയ്തു. മേശ കഴിഞ്ഞു വൈകിട്ട് ബസ്സിൽ തിരിച്ചു പോന്നു. 8.30 നു ബഥേലിലെത്തി. മഴ നനഞ്ഞു.

ഓഗസ്റ്റ് 25. കോട്ടയത്തു പോയി. പകൽ 2 മുതൽ രാത്രി 8 വരെ സമാധാന വ്യവസ്ഥകളെപ്പറ്റി ചർച്ച ചെയ്തു. പൗലോസ് ജഡ്ജി, കെ. കെ. തോമസ്, എം. പി. ജോസഫ്, കെ. ചെറിയാൻ, സ്റ്റീഫൻ, പാറേട്ടച്ചൻ, കെ. എം. ചെറിയാൻ, മാളേക്കൽ അവറാച്ചൻ, വർക്കി വക്കീൽ മുതലായി പലരുമുണ്ടായിരുന്നു. സമാധാനം വേണമെന്നു നിർബന്ധം. വ്യവസ്ഥ കൾ കുറേക്കൂടി മെച്ചമായിരിക്കണം. Modifications proposed.

ഓഗസ്റ്റ് 26. രാവിലെ ചെറിയാൻ വക്കീലുമായി വീണ്ടും സംസാരിച്ചു. അതിനുശേഷം സ്റ്റീഫനുമായി സംസാരിച്ചു. വീണ്ടും ബാവായെ എബ നേസറിലെത്തി കണ്ടു. Modifications വായിച്ചു കേൾപ്പിച്ചു. അഭിപ്രായം മനസ്സിലാക്കി തിരിച്ചുപോന്നു. വി. ഒ. മർക്കോസിനെ കണ്ടു സംസാരിച്ചു. രാത്രി 7 നു ഫോർവേഡ് ബാങ്ക് മാത്തുക്കുട്ടിയുമായി വ്യവസ്ഥകൾ ചർച്ച ചെയ്തു. തൃപ്തികരം. വീണ്ടും പാലാമ്പടത്തെത്തി. Modifications Discussed. കുറെയെല്ലാം സാധിക്കാമെന്നു. ഡപ്യൂട്ടി നൈനാനുമുണ്ടാ യിരുന്നു. രാത്രി 12.30 നു എം. ഡി. യിൽ എത്തി. കൈയ്ക്കു വയ്യായിരുന്നു. Tired.

ഓഗസ്റ്റ് 21. രാവിലെ പാമ്പാടി മെത്രാച്ചനെ അവിടെ എത്തി കണ്ടു. വ്യവസ്ഥകൾ വായിച്ചു വ്യാഖ്യാനിച്ചു. ധാരാളം തൃപ്തികരം. എങ്ങി നെയും രാജിയാകണം. ആശിസ്സുകൾ പ്രാപിച്ചു മടങ്ങി. തീമോത്തി യോസ് മെത്രാച്ചനും, സ്കറിയാ അച്ചനും, ദാവീദച്ചനും മറ്റുമായി സംസാരിച്ചു. ഇത്രയുമേയുള്ളൂവെങ്കിലും രാജിയാകണമെന്നഭിപ്രാ യപ്പെട്ടു. 'പ്രഭ'യാപ്പീസിലെത്തി കറിയാക്കുട്ടിയുമായി സംസാരിച്ചു. പൊതുവെ തൃപ്തികരം. എന്നാൽ വീണ്ടും ശ്രമിക്കണമെന്ന്. പാലാമ്പടത്തു വീണ്ടുമെത്തി. ഡോക്ടറുമായി കണ്ടു. തിരുവനന്തപുരം യാത്രയെപ്പറ്റി സംസാരിച്ചു. 4 നു ബഥേലിൽ എത്തി.

ഓഗസ്റ്റ് 28. ബഥേൽ. വൈകിട്ട് കുഞ്ഞുകുട്ടി, പാലാമ്പടം, കോടിയാട്ട് അലക്സാണ്ടർ ഇവർ മാവേലിക്കര പോകുംവഴി ഇവിടെ കയറി. രാജിക്കാര്യം വീണ്ടും.

ഓഗസ്റ്റ് 31. രാവിലെ ബഥേലിൽ എത്തി. ചാപ്പൽ പണിയുണ്ടായിരുന്നു.

വൈകിട്ട് തേവോദോസ്യോസ് മെത്രാച്ചൻ കുണ്ടറ നിന്നു വന്നു. രാത്രി രാജി വ്യവസ്ഥകൾ വായിച്ചു കേൾപ്പിച്ചു. ചിലതെല്ലാം നന്ന് എങ്കിലും Sister Church എന്ന നിലയ്ക്കപ്പുറം സമ്മതിക്കാൻ മനസ്സില്ല. ടി. എസ്. ഏബ്രഹാം അച്ചൻ വന്നിരുന്നു. രാജി വേണമെന്നു നിർബന്ധം.

സെപ്റ്റംബർ 2. രാജിവ്യവസ്ഥകൾ ഡോ. പാലാമ്പടത്തു നിന്ന് അയച്ചുകൊടുക്കണമെന്നു ഫോർവേർഡു ബാങ്ക് മാത്തുക്കുട്ടിയുടെ ഫോൺ വന്നിരുന്നു.

സെപ്റ്റംബർ 3. രാജിവ്യവസ്ഥകളെപ്പറ്റി വീണ്ടും ഫോൺ. ഉച്ചയ്ക്കു ശേഷം ലൈൻ വണ്ടിയിൽ കോട്ടയത്ത് എത്തി. കെ. ചെറിയാനെ കണ്ടു. വ്യവസ്ഥകളെപ്പറ്റി സംസാരിച്ചു. പല്ലുവേദന കൊണ്ട് വളരെ സഹി ക്കേണ്ടി വരുന്നു. എങ്കിലും രാത്രി 9 മുതൽ 11 വരെ പാലാമ്പടത്ത്. കെ. പി. വ്യവസ്ഥകൾ പത്രങ്ങൾക്കു കൊടുക്കാൻ ഏർപ്പാടു ചെയ്തുവെന്ന റിഞ്ഞു. Contrary to our agreement, didn't expect it of him.

എങ്കിലും പുതിയ അന്തരീക്ഷത്തിലും ശ്രമിക്കണമെന്നു വച്ചു. വളരെ വളരെ ക്ഷീണിച്ചു. ഭക്ഷണവും ഉറക്കവും തെറ്റി.

സെപ്റ്റംബർ 4. Urine ടെസ്റ്റ് ചെയ്തു. ഷുഗർ ഉണ്ട്. Result of Exertion. വി. ഒ. മർക്കോസിനെ എം. ഡി. യിൽ വരുത്തി. പുതിയ അന്തരീക്ഷത്തെപ്പറ്റി ആലോചിച്ചു. Break ചെയ്യേണ്ട ആവശ്യമില്ല. We must continue. Talk with K. M. Cherian, Paret, Philipose, Fr. David and other on peace terms. വൈകിട്ടു കെ. എം. ചെറിയാന്റെ വണ്ടിയിൽ ബഥേലിൽ എത്തി.

കഷ്ടപ്പെട്ടു നടത്തിയ ഈ ചർച്ചകളും വിജയിച്ചില്ല.

# 25

# ആത്മീയ പ്രവർത്തനങ്ങൾ

സ്കൂളുകൾ, ഭദ്രാസന കേന്ദ്രങ്ങൾ എന്നിവ പോലെ തിരുമേനി ശ്രദ്ധിച്ചിരുന്ന മറ്റൊന്നാണ് ദേവാലയ നിർമ്മാണം. ചാപ്പലുകൾ, പള്ളികൾ എന്നിവ സ്ഥാപിക്കേണ്ട സ്ഥലമാണെന്ന് കൊച്ചുതിരുമേനിക്ക് ബോദ്ധ്യപ്പെട്ടാൽ ഉടൻ സ്ഥലം വാങ്ങാനും, ചാപ്പൽ നിർമ്മിക്കാനും, വൈദികനെ നിയമിച്ച് വിശുദ്ധ കുർബ്ബാന നടത്തിക്കാനും ശ്രദ്ധിക്കും. ഇതിന് തന്റെ ഭദ്രാസനമാണെന്നോ, മറ്റു ഭദ്രാസനമാണെന്നോ ഉള്ള ചിന്തയില്ല. സ്കൂളുകളുടെ സ്ഥാപനകാര്യത്തിൽ കക്ഷി നോക്കാത്ത പോലെ തന്നെ. പാത്രിയർക്കീസ് വിഭാഗക്കാരുടെ കോട്ടയായ അങ്കമാലി, കോതമംഗലം മുതലായ വടക്കൻ പ്രദേശങ്ങളിൽ സ്കൂളുകൾ തുടങ്ങാൻ അദ്ദേഹം ബാവാ കക്ഷിക്കാരെ പ്രേരിപ്പിച്ചിരുന്ന കാര്യം സൂചിപ്പിച്ചിട്ടുണ്ടല്ലോ.

തിരുമേനി കാലം ചെയ്ത മരത്തംകോട് ചാപ്പൽ കൊച്ചി ഭദ്രാസനത്തിലായിരുന്നിട്ടും ആ ചാപ്പൽ ആരംഭിക്കാൻ മുൻകൈയെടുത്തത് അദ്ദേഹമായിരുന്നു. തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായ്ക്ക് വിദൂരമായ കുന്നംകുളത്തിനടുത്തു ചാപ്പൽ തുടങ്ങുവാൻ എന്തു കാര്യം? സഭ ഒന്നാണെന്ന വിശാല കാഴ്ചപ്പാടുള്ള തിരുമേനിക്കു സ്വന്തം ഭദ്രാസനമെന്നോ കൊച്ചി ഭദ്രാസനമെന്നോ എന്ന ഭേദചിന്ത ഉണ്ടായിരുന്നില്ല. കുന്നംകുളം എം. ജെ. ഡി. സ്കൂൾ അപ്ഗ്രേഡ് ചെയ്യാൻ ഡയറക്ടറെ കാണാൻ കൂടെ വരാനും അദ്ദേഹം തയ്യാറായി.

പ. പരുമലത്തിരുമേനി കുന്നംകുളം മെയിൻ റോഡിൽ ഒരു ചെറിയ ചാപ്പൽ സ്ഥാപിച്ച് ആദികാലങ്ങളിൽ മേശയിട്ട് കുർബ്ബാന ചൊല്ലിയിരുന്നു. പിൽക്കാലത്ത് ആ ചാപ്പൽ തിരുമേനിയുടെ നാമത്തിൽ ദേവാലയമായി. പരുമലത്തിരുമേനിയുടെ നാമത്തിൽ സഭയിൽ ആദ്യമായി പ്രതിഷ്ഠിക്കപ്പെട്ട ദേവാലയം കുന്നംകുളം മെയിൻ റോഡിലെ ചാപ്പലാണ്. മലങ്കരസഭാ മാസിക പ്രസിദ്ധീകരിച്ച 'പരുമലസ്മൃതി' എന്ന ഗ്രന്ഥത്തിൽ ആ ചാപ്പലിന്റെ ഫോട്ടോ കാണാം. പരുമല തിരുമേനി ആദ്യം അവിടെ ഇട്ട മേശ വളരെ ഭക്തിആദരപൂർവ്വം ആ ചാപ്പലിൽ സൂക്ഷിച്ചിരുന്നു. പുത്തൻകാവ് തിരുമേനി ആ മേശ മരത്തംകോട്ട് ചാപ്പലിൽ കൊണ്ടുവന്ന് അതിന്മേലാണ് ആദ്യ കുർബ്ബാന നടത്തിയത്. മരത്തങ്കോട് പള്ളിയിൽ ആ മേശ ഭക്ത്യാദരപൂർവ്വം സൂക്ഷിച്ചു വരുന്നു. തന്റെ ഭദ്രാസനത്തിനു പുറത്തുള്ള ഇടവകയിൽ ഇത്ര പ്രയാസപ്പെട്ട് പള്ളി നിർമ്മിക്കാനും, വിശുദ്ധ കുർബ്ബാന അനുഷ്ഠിക്കുവാനും കൊച്ചുതിരുമേനി മുതിർന്നതിന്റെ പുറകിലുള്ള ചേതോവികാരം എന്തായിരിക്കാം? കഴിഞ്ഞില്ല. മരത്തംകോട് നിവാസികൾക്ക് ശവമടക്കുവാൻ വിദൂരമായ ആർത്താറ്റ് പള്ളിയെ ആശ്രയിക്കേണ്ടി വന്നിരുന്നു. വാഹന സൗകര്യം ഇല്ലാതിരുന്ന അന്ന് മൃതദേഹം കബറിൽ വെച്ച് നാലു പേർ ചുമന്നായിരുന്നു ആർത്താറ്റ് പള്ളിയിൽ

എത്തിച്ചിരുന്നത്. മരത്തംകോട് സെമിത്തേരി അനുവദിച്ചു കിട്ടാൻ പ്രയാസം നേരിട്ടു. മാർ പീലക്സിനോസ് ശവക്കോട്ട അനുവദിച്ചു കിട്ടാൻ ശ്രമിച്ചു. അവസാനമായി മരത്തംകോട്ട് വന്നപ്പോഴും - കാലം ചെയ്യുന്നതിന്റെ തലേ ദിവസം - മരത്തംകോട്ട് പള്ളിക്കു ശവക്കോട്ട അനുവദിച്ചില്ലല്ലോ എന്ന ദുഃഖ മായിരുന്നു തിരുമേനിക്ക്.

തിരുമേനി മാരകമായ ഹൃദയവേദനയുമായി മരത്തംകോട് ചാപ്പലിലെ കൊച്ചുമുറിയിൽ കഴിയുന്ന സമയം, അടുത്ത ദിവസം കാലം ചെയ്യും. ആര ത് മനസ്സിലാക്കി! തിരുമേനിയെ കാണാൻ ഒരു മുതിർന്ന കോൺഗ്രസ്സ് പ്രവർത്തകൻ എത്തി. ആ കാര്യം മാർ പീലക്സിനോസ് സുവനിറിൽ നിന്നു പകർത്തട്ടെ. “പിന്നീട് തിരുമേനിയെ സന്ദർശിച്ചത് ഇവിടങ്ങളിലെ ഒരു പ്രമുഖ കോൺഗ്രസ്സ് പ്രവർത്തകനും, കുന്നംകുളം മണ്ഡലം കോൺ ഗ്രസ്സ് സെക്രട്ട റിയുമായ പി. കെ. കൃഷ്ണനെഴുത്തച്ഛനായിരുന്നു (സംസാരിക്കരുതെന്നും, പൂർണ്ണ വിശ്രമം എടുക്കണമെന്നും ഡോക്ടർ ഉപദേശിച്ച അവസരത്തിലാണ് ഈ സന്ദർശനമെന്ന് ഓർക്കണം). കോൺഗ്രസ്സിന്റെ പവിത്രമായ മതസ്വാ തന്ത്ര്യത്തെക്കുറിച്ച് തിരുമേനി അഭിനന്ദനപൂർവ്വം അനുസ്മരിച്ചു. ഇന്ത്യൻ ഭരണഘടന, നിഷ്കൃഷ്ടമായ ഭാഷയിൽ പ്രതിപാദിച്ചിട്ടുള്ള സാർവ്വത്രിക മായ മതസ്വാതന്ത്ര്യ നിയമശാസനങ്ങളെ പ്രത്യക്ഷരം അവഗണിച്ചുകൊണ്ട് ന്യൂനപക്ഷങ്ങളുടെ പൌരാവകാശങ്ങളെപ്പോലും നിർദ്ദയം നിഷേ ധിച്ചുകൊണ്ടിരിക്കുന്ന ചില യഥാർത്ഥ സംഭവങ്ങളെ ചൂണ്ടിക്കാണിച്ചും തിരു മേനി എഴുത്തച്ഛനോടു ആവേശപൂർവ്വം സംസാരിച്ചു (ഹൃദ്രോഗിയായി മര ണാസന്നനായ ദേഹമാണ് ഇങ്ങിനെ ആവേശപൂർവ്വം സംസാരിക്കുന്നത്!).

മരത്തങ്കോട്ടും, പരിസരങ്ങളിലുമുള്ള പാവപ്പെട്ടവരാണെങ്കിലും, 500-ൽ അധികം വീട്ടുകാരോളമുള്ള ക്രൈസ്തവ ജനങ്ങൾക്ക് അവരുടെ മതാ ചാരപ്രകാരമുള്ള ‘ശവസംസ്ക്കാര’ മെന്ന പ്രാഥമികാവശ്യം നിറവേറ്റുന്ന തിനുതകുന്ന ആ ശ്മശാനത്തിന് ഏറെ നാളായിട്ടും അനുമതി നിഷേധിക്ക പ്പെട്ടു വരുന്നതിന്റെ അനാശ്യതയെക്കുറിച്ച് തിരുമേനി അദ്ദേഹത്തെ കോൺഗ്രസ്സ് സംഘടനയുടെ പേരിൽ ചോദ്യം ചെയ്തു” (പേജ് 58).

മരണാസന്നനായി കിടക്കുമ്പോഴും മാർ പീലക്സിനോസിനു സഭയെക്കു റിച്ചായിരുന്നു ചിന്ത. കുറെ കഴിഞ്ഞ് മരത്തങ്കോട് ചാപ്പലിന് സെമിത്തേരി അനുവദിച്ചു കിട്ടി.

1912 -ൽ വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസിന്റെ കല്പന അനു സരിച്ച് നിർമ്മിച്ച പള്ളിയാണ് പൊങ്ങലടി പള്ളി എന്നും അറിയപ്പെടുന്ന പറന്തൽ സെന്റ് ജോർജ്ജ് അരമനപ്പള്ളി. മാർ പീലക്സിനോസ് നിരന്തര സഞ്ചാരത്തിനിടയിൽ ഒരു കൊച്ചുദേവാലയം ഒരു കുന്നിൻപുറത്ത് ഒറ്റപ്പെട്ടു നിൽക്കുന്നതു ശ്രദ്ധയിൽപ്പെട്ടു. യഥാകാലമായുള്ള അറ്റകുറ്റപ്പണികൾ ഒന്നും നടത്താതെ ദുരവസ്ഥയിലായിരുന്നു ആ ദേവാലയത്തിന്റെ നില്പ്. ഒരു ദിവസം തിരുമേനി അവിടെ ഇറങ്ങി. ഇടവകക്കാർ വന്നു കൂടി. തിരുമേനി വിവരങ്ങൾ ശേഖരിച്ചു. അത് പുനരുദ്ധരിക്കേണ്ട ആവശ്യം ഇടവകക്കാരെ

അറിയിച്ചു. ഇടവകക്കാർക്ക് ഇതിൽപരം സന്തോഷം പറഞ്ഞറിയിക്കാൻ ഇല്ല. അവർ പള്ളി പുനരുദ്ധരിക്കുന്ന ചുമതല തിരുമേനിയെ ഭരമേല്പിച്ചു. ആ സമയത്താണ് തുമ്പമൺ വലിയ പള്ളിയുടെ മാളിക ലേലത്തിൽ വിൽക്കുന്നു എന്ന് അറിഞ്ഞത്. ആ മാളിക ലേലത്തിൽ പിടിച്ച് തിരുമേനിയുടെ മേൽനോട്ടത്തിൽ പള്ളിപ്പണി നടത്തി. പള്ളിപ്പറമ്പിന് വിസ്തീർണ്ണം പോരെന്ന് തോന്നിയ തിരുമേനി കുറെ സ്ഥലം വിലയ്ക്കു വാങ്ങി അവിടെ ഒരു അരമന കൂടി പണിതു തിരുമേനി താമസം തുടങ്ങി. എം. സി. റോഡിനോട് ചേർന്നുള്ള മനോഹരമായ ഈ പ്രദേശം ഭാവിയിൽ ഒരു സഭാ കേന്ദ്രമാകണമെന്ന മോഹമായിരുന്നു തിരുമേനിക്ക്. ദേവാലയ കൂദാശ വളരെ ഭംഗിയായി നിർവ്വഹിക്കപ്പെട്ടു. അതിന് മാർ പീലക്സിനോസ് അയച്ച കൽപ്പനയുടെ സംഗ്രഹം താഴെ കൊടുക്കുന്നു:

“മാർ ഗീവർഗീസ് സഹദായുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടിട്ടുള്ള ഈ പള്ളിയുടെ പെരുന്നാളും, കൂദാശയും, ഈ മാസം 23 ഉം, 24 ഉം തീയതികളിൽ നടത്തണമെന്നാണ് നാം ആഗ്രഹിക്കുന്നത്. പത്തനംതിട്ടയിലുള്ള നമ്മുടെ കെട്ടിടം സ്കൂളിന്റെ ആവശ്യങ്ങൾക്കായി ഉപയോഗിക്കേണ്ടി വന്നിട്ടുള്ളതുകൊണ്ട് നമുക്ക് സ്വന്തമായി വേറൊരു കെട്ടിടം അത്യാവശ്യമായി വന്നുകൂടിയതു കൊണ്ടുമാണ് നാം ഇതിലേക്കു ഒരുമ്പെട്ടത്. മേലിൽ തുമ്പമൺ മെത്രാസന ഇടവകയുടെ ‘മെത്രാസന അരമനയായി’ ഈ സ്ഥാപനം ആയിത്തീരണമെന്നുള്ള ആഗ്രഹത്തിലുമാണ് നാം ഇതിലേക്ക് പ്രയത്നിച്ചു വരുന്നത്. ഈ സ്ഥാപനം ‘സെന്റ് ജോർജ്ജ് ഹിൽ’, അടൂർ എന്ന പേരിൽ അറിയപ്പെടുന്നതായിരിക്കും. ഇതിന്റെ കൂദാശയുടെ ശുഭാവസരത്തിൽ നിങ്ങളും സംബന്ധിച്ച് സഹകരിക്കുന്നതും നമുക്ക് വളരെ സന്തോഷമായിരിക്കുമെന്നുള്ളതിനാൽ അതിലേക്കായി ഈ കല്പന മൂലം നിങ്ങളേയും ക്ഷണിച്ചു കൊള്ളുന്നു.”

തിരുമേനി അഭിഷിക്തനായ കാലത്ത് പുത്തൻകാവ് പള്ളിയിലും പിന്നീട് പത്തനംതിട്ട മാക്കാംകുന്ന് മാർ ബേസിൽ ദയറായിലും തുടർന്നു ചെങ്ങന്നൂർ പൊതേലിലും അരമന പണിത് അവിടെയിരുന്ന് ഭദ്രാസനം ഭരിച്ചു. അതുകഴിഞ്ഞ് പൊങ്ങലടിപ്പള്ളി പുനരുദ്ധരിച്ച് അവിടെ അരമന പണിത് താമസിച്ചു. താൻ താമസിച്ച ഓരോ സ്ഥലത്തും ഓരോ കേന്ദ്രങ്ങൾ വളർന്നു വരട്ടെ എന്നായിരുന്നത്രെ തിരുമേനിയുടെ വിചാരം. അപ്പോസ്തോലനായ പൌലോസിന്റെ സുവിശേഷ പര്യടനത്തിന്റെ മാതൃക അദ്ദേഹത്തെ സ്വാധീനിച്ചു എന്നു വേണം വിചാരിക്കാൻ. ഓരോ സ്ഥലത്തും സഭ സ്ഥാപിച്ച ശേഷം പുതിയ സ്ഥലങ്ങളിലേക്ക് അപ്പോസ്തോലൻ നീങ്ങിയതായി കാണാമല്ലോ. അതേസമയം മുമ്പ് സ്ഥാപിച്ച സഭകളുമായി പൌലൂസ് ശ്ലീഹാ ബന്ധം പുലർത്തിയിരുന്നു. സൂക്ഷ്മമായി പരിശോധിച്ചാൽ മാർ പീലക്സിനോസിന്റെ പ്രവർത്തനശൈലിയും ഏതാണ്ട് ഇതേപോലെ ആയിരുന്നു.

തുമ്പമൺ ഭദ്രാസനത്തിന് ഒരു സ്ത്രീസമാജം അത്യന്താപേക്ഷിതമാണെന്ന് നിശ്ചയിച്ച് അതിനായി പ്രോത്സാഹനം കൊടുത്തു. ഭദ്രാസന ഇടവ

കയിലെ എല്ലാ ആദ്ധ്യാത്മിക സംഘടനകൾക്കും, പ്രസ്ഥാനങ്ങൾക്കും ഓഫീസുകൾ സ്വന്തമായി ഉണ്ടാകണമെന്ന് തിരുമേനിക്ക് നിർബന്ധമായിരുന്നു. 1949 –ൽ തുമ്പമണ്ണിൽ കണിയാന്റെ കിഴക്കേതിൽ എന്ന വസ്തുവിൽ അതിന്റെ ഉടമയായ തോമസ് എന്ന സഭാസ്നേഹി ഒരു വനിതാമന്ദിരം സ്ഥാപിക്കുന്നതിന് വേണ്ട സ്ഥലം ഇഷ്ടദാനമായി തീറെഴുതി നൽകി. വസ്തു കിട്ടിയ ഉടനെ മെത്രാച്ചൻ അവിടെ മർത്തമറിയം സമാജത്തിനു കെട്ടിടം പണിയിക്കാൻ ഉത്സാഹിച്ചു. ഒരു കാര്യം നിനച്ചാൽ പിന്നെ അത് പൂർത്തിയാക്കുന്നതിന് അദ്ദേഹം വൈകിക്കാറില്ല. ശിലാസ്ഥാപനം നടത്തി പണി തുടങ്ങി. അടുത്ത വർഷം തന്നെ, 1950– ൽ മന്ദിരം കൂദാശ ചെയ്തു. തുമ്പമൺ ഭദ്രാസന മർത്തമറിയം സമാജത്തിന്റെ കേന്ദ്ര ഓഫീസിന് പറ്റിയ രീതിയിലാണ് കെട്ടിടം നിർമ്മിച്ചതെങ്കിലും ഒരു സന്യാസിനി മഠമായി അത് തീരണമെന്ന ആഗ്രഹമായിരുന്നു തിരുമേനിക്ക്. പക്ഷേ ആ ആഗ്രഹം പൂവണിയാൻ വിധി അനുവദിച്ചില്ല. തിരുമേനിയുടെ സഫലമാകാത്ത ആഗ്രഹം അദ്ദേഹത്തിന്റെ പിൻഗാമിയും ഇപ്പോഴത്തെ ഭദ്രാസന മെത്രാപ്പോലീത്തായുമായ പീലിപ്പോസ് മാർ യൌസേബിയോസ് സഫലമാക്കിയിരിക്കുന്നു.

മലങ്കരസഭയിൽ തുമ്പമൺ ഭദ്രാസനം പലതു കൊണ്ടും മുന്നോടിയായിരുന്നു. അതിനു കാരണം മാർ പീലക്സിനോസിന്റെ ദീർഘവീക്ഷണത്തോടു കൂടിയ പദ്ധതികളായിരുന്നു. സൺഡേസ്കൂൾ, മർത്തമറിയം സമാജം, യുവജനപ്രസ്ഥാനം, വിദ്യാർത്ഥി പ്രസ്ഥാനം, ബാല – ബാലികാ സമാജം എന്നിവ ആരംഭിച്ച് അവയ്ക്ക് കൈത്താങ്ങ് കൊടുത്ത് മാർ പീലക്സിനോസ് വളർത്തിക്കൊണ്ടു വന്നു. ഓരോ ഇടവകാംഗവും തന്റെ പ്രായത്തിനനുയോജ്യമായ ഏതെങ്കിലും സംഘടനയിൽ അംഗമായിരിക്കണം. തന്നെ കാണാൻ വരുന്ന വ്യക്തികളോട് തിരുമേനി അവർ ഏത് പ്രസ്ഥാനത്തിൽ ചേർന്നാണ് പ്രവർത്തിച്ചു വരുന്നതെന്ന് അന്വേഷിച്ചുകൊണ്ടുമിരുന്നു. ആരെങ്കിലും ചേർന്നിട്ടില്ലെന്നറിഞ്ഞാൽ അയാളെ ചേർക്കുമായിരുന്നു. അയാൾ പ്രവർത്തിക്കുന്നുണ്ടോ എന്നു പിന്നീട് അന്വേഷണവും നടത്തും. ഓരോ സംഘടനയ്ക്കും, പ്രസ്ഥാനത്തിനും ഇടവക തലത്തിൽ ഓരോ സെക്രട്ടറിയേയും, പൊതുവായി ഒരു ജനറൽ സെക്രട്ടറിയേയും തിരുമേനി നിശ്ചയിച്ചു. വളരെ കാര്യപ്രാപ്തിയുള്ള വ്യക്തികളെയായിരുന്നു ഭാരവാഹികളായി നിയമിച്ചിരുന്നത്. എല്ലാ ഞായറാഴ്ചകളിലും ആദ്ധ്യാത്മിക സംഘടനാ പ്രവർത്തകർ ഒന്നിച്ചു കൂടണമെന്നും ഇടവക ജനങ്ങൾ തീർച്ചയായും അതിൽ സംബന്ധിച്ച് പ്രയോജനകരമായ വേലകൾ ചെയ്യണമെന്നും പ്രത്യേകം നിഷ്കർഷിച്ചിരുന്നു. ഇതു മൂലം തുമ്പമൺ ഭദ്രാസനത്തിൽ ആത്മീയ പ്രവർത്തനങ്ങൾ തഴച്ചു വളർന്നു. നേതൃത്വം നൽകാൻ തിരുമേനി ഉള്ളപ്പോൾ അനുയായികൾക്ക് പ്രവർത്തിക്കാൻ അത് പ്രത്യേക പ്രചോദനം നൽകി. ആത്മീയ പ്രവർത്തനങ്ങൾ മുന്നേറിയപ്പോൾ ഇടവകകളെ ഭൂമിശാസ്ത്രപരമായി ഡിസ്ട്രിക്റ്റുകളായി വിഭജിച്ച് അവർക്കെല്ലാം മിടുക്കന്മാരായ സംഘടനാ ഭാരവാഹികളെ നിയമിച്ചു.

സുവിശേഷ പ്രവർത്തന മേഖലയിലേക്ക് തിരുമേനിയുടെ ശ്രദ്ധ വളരെ അധികം പതിഞ്ഞിരുന്നു. ഭദ്രാസനത്തിലെ സുവിശേഷകന്മാരുടെ ഒരു സംഘത്തെ മാർ പീലക്സിനോസ് സംഘടിപ്പിച്ചു. അവരെ വിളിച്ചു കൂട്ടി പൊതുവായ സ്റ്റഡി ക്ലാസ്സുകൾ നടത്തി വന്നു. അംഗങ്ങൾക്ക് പരിശീലന ക്ലാസ്സുകൾ നടത്തി. ഭവന സന്ദർശനം സുവിശേഷ പ്രവർത്തകർക്ക് നിർബ ന്ധമായിരുന്നു. അവർ രോഗികളെ സന്ദർശിച്ച് പ്രാർത്ഥന നടത്തി വന്നു. ഇടവകയിലെ വൈദികരുടെ അകമഴിഞ്ഞ പ്രോത്സാഹനവും അവർക്ക് ലഭിച്ചു വന്നു. സുവിശേഷ യോഗങ്ങൾ ഓരോ പള്ളിയുടെയും ആഭിമുഖ്യത്തിൽ നട ത്തി. 1944 –ലെ തുമ്പമൺ മെത്രാസന ഇടവക മിഷന്റെ വാർഷിക റിപ്പോർട്ട് പരിശോധിച്ചതിൽ പ്രവർത്തകർ 85 ഇടവകകളിലായി 2500 വീടുകൾ സന്ദർശി ക്കുകയും പൊതുയോഗങ്ങൾ നടത്തുകയും, ആദ്ധ്യാത്മിക സംഘടനകൾക്കു നേതൃത്വം നൽകുകയും ചെയ്തതായി കണ്ടു.

സുവിശേഷ മിഷൻ ബോർഡിന്റെ ചുമതലയിൽ ഒരു പ്രസിദ്ധീകരണ വകുപ്പ് രൂപവൽക്കരിച്ചിരുന്നു. വിശുദ്ധ കുർബ്ബാന രഹസ്യം, വിശുദ്ധ വേദ പുസ്തക പ്രവേശിക, വിശുദ്ധ വേദവായന കുറിപ്പ് എന്നീ പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തി. വേദപഠനത്തിന് ഈ ഗ്രന്ഥങ്ങൾ വലിയ സഹായമായി.

ഇടവകപ്പള്ളികളിലെ പ്രവർത്തനങ്ങളുടെ മിടിപ്പ് തിരുമേനി അപ്പപ്പോൾ അറിഞ്ഞിരുന്നു. ഇടവകയിലെ ആദ്ധ്യാത്മിക പ്രവർത്തനങ്ങളുടെ ചുക്കാൻ പിടിച്ചിരുന്ന അദ്ദേഹത്തിന് ഇടവകകളിൽ എന്താണ് സംഭവിച്ചുകൊണ്ടിരി ക്കുന്നതെന്ന് എപ്പോഴും അറിയാമായിരുന്നു. എന്തെങ്കിലും പാളിച്ചകളോ, വീഴ്ചകളോ സംഭവിച്ചു എന്ന് തോന്നിയാൽ ഓടി വന്ന് അത് ഉടനെ തിരുത്തും. കുറെ കർശനമായ രീതിയിലായിരിക്കും തെറ്റുകൾ കണ്ടാൽ പ്രതി കരിക്കുക. വഴങ്ങാത്തവരെ ചുവപ്പു കുപ്പായത്തിന്റെ കൈ ചുരുട്ടിക്കയറ്റിയായി രിക്കും നേരിടുക. ചെറുപ്പക്കാരായ വൈദികരോടും ഇങ്ങിനെ തന്നെ ആയി രുന്നു. എങ്കിലും ആർക്കും പരാതി ഉണ്ടായിരുന്നില്ല. കാരണം എല്ലാവരും തിരുമേനിയെ അതിരറ്റ് സ്നേഹിച്ചിരുന്നു. തുമ്പമൺ ഭദ്രാസനത്തിൽ തിരു മേനി തുടങ്ങിയ പദ്ധതികളും, സംവിധാനങ്ങളുമാണ് പിൽക്കാലത്ത് മറ്റു ഭദ്രാസനങ്ങൾ പകർത്തിയതെന്നു പറയാം.

# 26

# അന്ത്യയാത്ര

വടക്കുള്ള കുന്നംകുളം, ആർത്താറ്റ്, പഴഞ്ഞി മുതലായ പള്ളികൾ എല്ലാ വർഷവും മാർ പീലക്സിനോസ് മുടങ്ങാതെ സന്ദർശിച്ചിരുന്നു. സ്നേഹസമ്പന്നരും, സഭാഭക്തരുമായ പുരാതന ക്രിസ്ത്യാനികൾ ഇടതിങ്ങിപ്പാർക്കുന്ന കുന്നംകുളത്തേക്ക് വരുന്നത് തിരുമേനിക്കും അത്യന്തം സന്തോഷപ്രദമായിരുന്നു. കുന്നംകുളംകാർക്കു കൊച്ചുതിരുമേനി വരുന്നു എന്നു വെച്ചാൽ തിരുവോണം പോലെയാണ്. കൊച്ചുമെത്രാച്ചൻ താമസിച്ചിരുന്ന പഴയപള്ളിയിലെ മുറിയിൽ പലഹാരക്കൊട്ടകൾ ഒഴിഞ്ഞ നേരം കാണില്ല. ഓരോ വീട്ടമ്മയും പലഹാരങ്ങളും, പഴങ്ങളും കൊടുത്തയക്കും. സന്ദർശകർക്കെല്ലാം തിരുമേനി തന്നെ അത് വാരിക്കൊടുക്കും. സന്തോഷനിർഭരമായ അന്തരീക്ഷം. പുലിക്കോട്ടിൽ തിരുമേനിമാർക്കു ശേഷം ഇങ്ങനെ ഒരു മെത്രാപ്പോലീത്തായെ കുന്നംകുളത്തുകാർ സ്നേഹിച്ചിരുന്നുവോ എന്നു സംശയമാണ്. വട്ടശ്ശേരിൽ തിരുമേനിയോട് സ്നേഹാദരങ്ങൾ ഉണ്ടായിരുന്നുവെങ്കിലും ഗൗരവ പ്രകൃതക്കാരനായിരുന്നതിനാൽ അടുത്തിടപെടാൻ ഭയമായിരുന്നു. എന്നാൽ മാർ പീലക്സിനോസുമായി സഹോദരഭാവേന പെരുമാറാമായിരുന്നു. തിരുമേനിയുടെ പ്രസംഗമോ സകലർക്കും തേൻകട്ടക്കു സമാനവും.

1951 ഏപ്രിൽ 4 ബുധനാഴ്ച. തിരുമേനി വടക്കോട്ടുള്ള യാത്രക്ക് ഒരുക്കം തുടങ്ങി. അന്ന് ചെങ്ങന്നൂർ ബഥേൽ അരമന ചാപ്പലിൽ വിശുദ്ധ കുർബ്ബാന അണയ്ക്കുവാൻ വൈദികനെ കിട്ടാഞ്ഞതിനാൽ തിരുമേനി തന്നെ കുർബ്ബാന ചൊല്ലി. ശരീരസുഖം ഇല്ലാതിരുന്നിട്ടും, യാത്രാവേശം ഉണ്ടായിട്ടും തിരുമേനി തന്നെ ആ ദിവ്യ കർമ്മം നിർവ്വഹിച്ച് ആ ദേവാലയത്തെ അവസാനമായി അനുഗ്രഹിച്ചു. പെട്ടികളിൽ കൊണ്ടു പോകേണ്ട സാധനങ്ങൾ വേഗം ഒരുക്കിത്തുടങ്ങി. പെട്ടെന്ന് തിരുമേനി ഒരു കാര്യം ഓർമ്മിച്ചു. പഴഞ്ഞിപ്പള്ളിയിലെ മൂപ്പച്ചനായ കാക്കു കത്തനാർ വാർദ്ധക്യം മൂലം തീരെ കിടപ്പാണ്. ഒരുപക്ഷേ തിരുമേനി അവിടെ ഉള്ളപ്പോൾ കന്തീലാ ചെയ്യേണ്ടി വന്നാലോ? കന്തീലാ പുസ്തകം അന്വേഷിച്ചപ്പോൾ അത് പുത്തൻകാവ് പള്ളിയിലെ വിശ്രമ മുറിയിലാണ്. ഉടൻ തന്നെ കാറിൽ പോയി കന്തീലാ പുസ്തകവുമായി ബഥേലിൽ തിരിച്ചു വന്നു.

പത്തു മണിയോടു കൂടി വടക്കോട്ട് യാത്ര തിരിച്ചു. ഉച്ചനമസ്ക്കാര സമയം വണ്ടി എം. ഡി. സെമിനാരി ചാപ്പലിന്റെ മുൻപിൽ ചെന്നു നിന്നു. ഭക്ഷണകാര്യത്തിലും, വിശ്രമത്തിലും വളരെ ശ്രദ്ധിക്കണമെന്ന് ഡോക്ടർമാർ പ്രത്യേകം ഉപദേശിച്ചിരുന്നു. നോമ്പുകാലമായതിനാൽ തിരുമേനി അതൊന്നും വകവെച്ചിരുന്നില്ല. അവിടുന്ന് പരിപൂർണ്ണമായ നോമ്പ് ആചരിക്കുകയും, മാർ ഏലിയാ ചാപ്പലിൽ കയറി അനേക പ്രാവശ്യം കുമ്പിട്ടു നമസ്കരിക്കുകയും ചെയ്തു. ദേഹം ഇളകാതെ പൂർണ്ണ വിശ്രമം എടുക്കണ

മെന്ന ഉപദേശം വീണ്ടും തെറ്റിച്ചു. കൂടെ ഉണ്ടായിരുന്ന പി. എസ്. ശമുവേൽ ശെമ്മാശ്ശൻ, തിരുമേനി നമസ്കാര സമയത്ത് ചെയ്യുന്ന ആയാസകരമായ കുമ്പിടീൽ കണ്ട് ദുഃഖം കടിച്ചമർത്തി നിന്നു.

പിന്നീട് തിരുമേനി പഴയസെമിനാരിയിൽ ചെന്ന് ഉച്ചഭക്ഷണം കഴിച്ചു. വടക്കൻ യാത്രയെക്കുറിച്ചും, ആസന്നമായ മൂറോൻ കൂദാശ, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ എന്നിവയെക്കുറിച്ചും കാതോലിക്കാ ബാവായുമായി സംസാരിച്ചു. ആരോഗ്യം സംരക്ഷിക്കേണ്ടതിനെക്കുറിച്ച് ഇറങ്ങുന്ന നേരത്ത് പ. ബാവാ മെത്രാച്ചനെ വീണ്ടും വീണ്ടും ഓർമ്മിപ്പിച്ചു. ബാവായെ ആശ്ലേഷിച്ച് ചുംബനം കൊടുത്ത് കാറിൽ കയറി. തുടർന്ന് മൂവാറ്റുപുഴയിലെത്തി ഔഗേൻ മാർ തീമോത്തിയോസുമൊന്നിച്ച് കാപ്പി മേശയിൽ പങ്കുകൊണ്ടു. വൈകുന്നേരം ആലുവായിൽ എത്തി ഫെലോഷിപ്പ് ഹൗസിൽ സുഹൃത്തായ മാത്യു പി. ജോണിന്റെ കൂടെ രാത്രി താമസിച്ചു.

ഏപ്രിൽ 5 വ്യാഴാഴ്ച. പ്രാതലിനു ശേഷം രാവിലെ ആലുവാ യു. സി. കോളജ് സന്ദർശിക്കുകയും, പ്രൊഫ. റ്റി. സി. ജോസഫുമായി ദീർഘസമയം സംസാരിക്കുകയും ചെയ്തു. യു. സി. കോളജിൽ വിദ്യാർത്ഥികളായ ശെമ്മാശ്ശന്മാരെയും, തന്റെ ശിഷ്യന്മാരിൽ പ്രമുഖരായ പലരേയും അവിടെ കണ്ടു. അന്ന് അവിടെ വിദ്യാർത്ഥിയായിരുന്ന നാരങ്ങാനം ഫീലിപ്പോസ് തോമസിനോട് 16-ാം തീയതി തിങ്കളാഴ്ച തിരികെ വരുമ്പോൾ ഒരുങ്ങി നിൽക്കണമെന്നും നാട്ടിലേക്ക് ഒരുമിച്ച് പോകാമെന്നും കല്പിച്ചു. അന്നത്തെ ഫീലിപ്പോസ് തോമസാണ് ഇപ്പോഴത്തെ ഫീലിപ്പോസ് മാർ യൗസേബിയോസ്. പിന്നീട് തൃശൂർക്ക് യാത്രയായി. ഒരു മണിയോടു കൂടി തൃശൂർ പൂങ്കുന്നത്തുള്ള ഡോ. ചീരൻ വറുഗീസിന്റെ വസതിയിലെത്തി. കുന്നംകുളം സ്വദേശിയായ റാവു സാഹിബ് ഡോ. ചീരൻ വർഗീസിനെക്കുറിച്ച് മുൻപ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. ശെമ്മാശ്ശനായിരിക്കുമ്പോൾ തന്നെ തിരുമേനിയും ഡോക്ടർ വർഗീസും തമ്മിൽ വളരെ അടുപ്പമായിരുന്നു. വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആദ്യകാല പ്രവർത്തകരിൽ ഒരാളാണു ചീരൻ വർഗീസ്. ഡോക്ടറുമായി പലകാര്യങ്ങളെക്കുറിച്ചും സംസാരിച്ചു. ആതിഥ്യം സ്വീകരിച്ചു. ഡോ. ചീരൻ വർഗീസിന് തിരുമേനിയുടെ ആരോഗ്യത്തെക്കുറിച്ച് വളരെയധികം ആശങ്കയുണ്ടായിരുന്നതിനാൽ പല നിർദ്ദേശങ്ങളും നൽകി. ഏപ്രിൽ 16 നു കുന്നംകുളത്തു നിന്ന് തിരിച്ചുവരുമ്പോൾ ഭവനം സന്ദർശിക്കണമെന്ന് ഡോക്ടർ അപേക്ഷിക്കുകയും ചെയ്തു. ഇപ്പോഴത്തെ പൂങ്കുന്നം റയിൽവേ പാലത്തിനു സമീപമുണ്ടായിരുന്ന വീട്ടിലാണ് ഡോക്ടർ കുടുംബസമേതം താമസിച്ചിരുന്നത്.

ഉച്ചഭക്ഷണം കഴിഞ്ഞ് സ്വല്പനേരം വിശ്രമിച്ച ശേഷം പഴഞ്ഞിയിലേക്ക് പുറപ്പെട്ടു. കുന്നംകുളം വഴി പഴഞ്ഞിയിൽ നാലര മണിയോടുകൂടി എത്തി. വലിയ സ്വീകരണമാണ് അവിടെ ലഭിച്ചത്. അന്നു രാത്രി ഏഴര മണിക്കു തിരുമേനി പഴഞ്ഞി പള്ളി അങ്കണത്തിലെ കൺവൻഷൻ ഉത്ഘാടനം ചെയ്തു. സുവിശേഷ യോഗത്തിന്റെ അന്ത്യത്തിലും കുറച്ചു സമയം പ്രസംഗിച്ചു. വെള്ളിയാഴ്ച വൈകിട്ടും, ശനിയാഴ്ച വൈകിട്ടും പ്രസംഗം ഉണ്ടായി

രുന്നു. കാട്ടകാമ്പാൽ, മങ്ങാട്, പോർക്കളം തുടങ്ങിയ ദിക്കുകളിൽ നിന്നും ഭക്തജനങ്ങൾ തുടർന്നു വന്നുകൂടിയിരുന്നു.

ഏപ്രിൽ 8 ഞായറാഴ്ച രാവിലെ തിരുമേനി പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വിശുദ്ധ കുർബ്ബാന ചൊല്ലി. കോതമംഗലത്തു കാലം ചെയ്ത യൽദൊ മാർ ബസേലിയോസ് ബാവായുടെ തിരുശേഷിപ്പ് ആ പള്ളിയിൽ സൂക്ഷിച്ചിട്ടുണ്ട്. ആ സ്മാരക കബറിങ്കൽ ധൂപം വച്ച് പ്രാർത്ഥിച്ചു. ബസേലിയോസ് ബാവായുടെ ഓർമ്മ വലിയ പെരുന്നാളായി ട്ടാണ് പഴഞ്ഞി പള്ളിയിൽ ആഘോഷിച്ചു വരുന്നത്. ചില വർഷങ്ങളിൽ പെരുന്നാളിന് (കന്നി 8-ാം തീയതി) തിരുമേനിയും സംബന്ധിച്ചിരുന്നു. ധൂപപ്രാർത്ഥന കഴിഞ്ഞ ശേഷവും തിരക്കു മൂലം വിശ്രമിക്കുവാൻ തിരുമേനിക്ക് സ്വല്പം പോലും സമയം കിട്ടിയില്ല. അന്ന് ഉച്ചകഴിഞ്ഞ് നടന്ന സണ്ടേ സ്കൂളിന്റെ വാർഷികത്തിൽ അദ്ധ്യക്ഷത വഹിച്ചതും, അതിനെ തുടർന്ന് നടന്ന സുവിശേഷ യോഗത്തിന്റെ ഉപസംഹാര സമ്മേളനത്തിൽ ദീർഘമായ പ്രഭാഷണം നടത്തിയതും മെത്രാച്ചൻ തന്നെ ആയിരുന്നു. രോഗിയായ കാക്കു അച്ചനെയും സന്ദർശിച്ച് പ്രാർത്ഥന നടത്തി. അങ്ങനെ പഴഞ്ഞിയിലെ ജോലികൾ അവസാനിപ്പിച്ച് തിരുമേനി സന്ധ്യയ്ക്കു മുമ്പായി കുന്നംകുളം പഴയപള്ളിയിൽ എത്തിച്ചേർന്നു.

കുന്നംകുളത്ത് എത്തിയപ്പോൾ തിരുമേനിയുടെ മനസ്സ് മുൻകാല സ്മരണകളിലേക്ക് വഴുതി വീണു. ആർത്താറ്റ് പള്ളിയിൽ വച്ച് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായിൽ നിന്ന് പൂർണ്ണ ശെമ്മാശപ്പട്ടം കിട്ടിയതു മുതലുള്ള സ്മരണകൾ ഓരോന്നായി വന്നു മറഞ്ഞുകൊണ്ടിരുന്നു. മെത്രാനഭിഷേകം കഴിഞ്ഞ് ആദ്യമായി വട്ടശ്ശേരിൽ തിരുമേനിയുമൊന്നിച്ച് കുന്നംകുളത്തു വന്നപ്പോൾ ലഭിച്ച സ്വീകരണവും അവിസ്മരണീയമായിരുന്നു. തോക്കുധാരികളായ പടച്ചട്ടയണിഞ്ഞ രണ്ട് പ്ലാറ്റൂൺ നസ്രാണി ഭടൻമാരുടെ അകമ്പടിയോടുകൂടിയായിരുന്നു ആ വൻ സ്വീകരണം.

ഞായറാഴ്ച വൈകിട്ട് തിരുമേനി കുന്നംകുളം കൺവൻഷന്റെ ഉൽഘാടനം ഒരു ഗംഭീര പ്രസംഗത്തോടെ നിർവ്വഹിച്ചു. 'നിങ്ങൾ പോയി നാനാ ജാതിക്കാരോടും സുവിശേഷം അറിയിപ്പിൻ' എന്നതായിരുന്നു വിഷയം.

ഏപ്രിൽ 9 തിങ്കളാഴ്ച, കുന്നംകുളത്തെ കെ. റ്റി. വർഗീസ് മൂലേപ്പാട്ടിന്റെ ഉടമസ്ഥതയിൽ നടക്കുന്ന തയ്യൽ വിദ്യാലയത്തിന്റെ വാർഷികത്തിൽ അദ്ധ്യക്ഷത വഹിച്ചു. ചൊവ്വാഴ്ച വൈകിട്ടത്തെ സുവിശേഷ യോഗത്തിലെ പ്രധാന പ്രസംഗകൻ തിരുമേനിയായിരുന്നു. ബുധനാഴ്ചയോടുകൂടി കുന്നംകുളം കൺവൻഷൻ അവസാനിച്ചു. വ്യാഴാഴ്ച തിരുമേനി തൊഴിയൂർ (അഞ്ഞൂർ) ഇടവകയുടെ ഗീവർഗീസ് മാർ കൂറിലോസിനെ സന്ദർശിച്ച് സംഭാഷണം നടത്തി. അന്ന് വൈകിട്ട് ചിറ്റഞ്ഞൂർ ഹാളിൽ പ്രാർത്ഥന നടന്നു. ക്ലാസ്സെടുക്കുന്ന മാതൃകയിൽ ഒരു മണിക്കൂർ പ്രസംഗിച്ചു. "എന്റെ മാതാവും, സഹോദരന്മാരും ആരാകുന്നു" എന്നുള്ളതായിരുന്നു വിഷയം.

അന്ന് രാത്രി നെഞ്ചിനകത്ത് ശക്തിയായ വേദനയുണ്ടായി. വെള്ളിയാഴ്ച രാവിലെ പി. എസ്. ശമുവേൽ ശെമ്മാശ്ശനെ വിളിച്ച് തിരുമേനി പറഞ്ഞു.

"രാത്രിയിൽ എനിക്ക് നെഞ്ചിനകത്ത് വലിയ വേദനയുണ്ടായി. ഹൃദയം നിലച്ചു പോകുമെന്ന് തോന്നി. നിങ്ങളെ വിളിച്ചുണർത്തി ഉപദ്രവിക്കേണ്ട എന്നു കരുതി. ഞാൻ മരിച്ചു പോയിരുന്നുവെങ്കിൽ നിങ്ങൾ എന്തു ചെയ്യുമായിരുന്നു?"

ശെമ്മാശ്ശനും കൂടെയുള്ളവരും തിരുമേനിയുടെ ആ വെളിപ്പെടുത്തൽ കേട്ട് അക്ഷരാർത്ഥത്തിൽ ഞെട്ടിപ്പോയി. അവരുടെ കണ്ണ് നിറഞ്ഞു. മറുപടി പറയാൻ നാവു പൊന്തിയില്ല. മനഃപ്രയാസത്തോടുകൂടി സ്വല്പം കാറ്റു കിട്ടുവാൻ മുറിയിൽ നിന്നു പുറത്തേക്ക് നടന്നു. ഉടനെ തിരുമേനി അവരെ വിളിച്ച് "എനിക്ക് 53 വയസ്സ് വരെ മാത്രമെ ആയുസ്സുള്ളു" എന്ന് വീണ്ടും കല്പിച്ചു.

"തിരുമേനി എന്താണിങ്ങനെ പറയുന്നത്? ജാതകക്കുറിപ്പ് തിരുമേനിയെ അല്പം ബാധിച്ചിട്ടുണ്ടെന്ന് തോന്നുന്നുവല്ലോ" എന്ന് ശമുവേൽ ശെമ്മാശ്ശൻ ചോദിച്ചു.

ഉടനെ തിരുമേനി : "It has a place in my mind and I remember it always in my prayers."

ശെമ്മാശ്ശൻ: "ഞാൻ അത് ഇന്നുവരെയും മനസ്സിലാക്കിയിരുന്നില്ലല്ലോ."

തിരുമേനി: "എനിക്ക് മരിക്കുന്നതിന് യാതൊരു ഭയവുമില്ല. ഞാൻ അതോർത്ത് ഭയപ്പെട്ടു പറയുകയല്ല."

തിരുമേനി ഇത്രയും സംഭാഷണം നടത്തിയത് കസാലയിൽ ഇരുന്നുകൊണ്ടായിരുന്നു. അടുത്ത ക്ഷണത്തിൽ കിടക്കയിൽ ചെന്നിരുന്നു. തിരുമേനി പലേടത്തുമായി സ്ഥാപിച്ചിട്ടുള്ള സ്ഥാപനങ്ങൾ നടത്തിക്കൊണ്ടു പോകണമെന്നും മറ്റും ചില നിർദ്ദേശങ്ങൾ നൽകിയ ശേഷം ഒരു വിൽപത്രം എഴുതാൻ തിരുമേനി കടലാസെടുത്തു. വിശ്രമിക്കുകയാണ് വേണ്ടതെന്ന് ശമുവേൽ ശെമ്മാശ്ശൻ അറിയിച്ചതു മൂലം കുറച്ചുനേരം സ്വസ്ഥമായി കിടക്കയിൽ കിടന്നു.

മെത്രാച്ചന്റെ അസുഖത്തെപ്പറ്റി അറിഞ്ഞ പള്ളിക്കാർ ഉടനെ വൈദ്യനെ വരുത്തി. 12- ാം തീയതി വ്യാഴാഴ്ച അതായതു തലേദിവസം രാത്രി പെയ്ത വേനൽമഴയുടെ തണുപ്പു കൊണ്ടുണ്ടായ ജലദോഷത്തിന്റെ ലക്ഷണമായിരിക്കണം നെഞ്ചുവേദന എന്നു കരുതി ആയുർവ്വേദ വൈദ്യനായ ദേവസിക്കുട്ടിയെയാണ് വരുത്തിയത്. ഹൃദ്രോഗത്തിന് ആയുർവ്വേദ വൈദ്യനെ കാണിച്ചിട്ട് എന്തു പ്രയോജനം? അന്ന് അത്രക്കുള്ള അറിവേ ഹൃദ്രോഗത്തെക്കുറിച്ച് സാമാന്യ ജനങ്ങൾക്കുള്ളൂ. വൈദ്യൻ പരിശോധിച്ച് സുഖക്കേട് നിസ്സാരമെന്ന് അറിയിച്ചു. ചില ആസവങ്ങളും, ചൂർണ്ണങ്ങളും നിശ്ചയിച്ചു. ഇവിടെ ഒരു സത്യം വെളിപ്പെടുത്തേണ്ടതുണ്ട്. ഈ ദേവസിക്കുട്ടി വൈദ്യർ പരമ്പരാഗതമായി ആയുർവ്വേദ ചികിത്സ നടത്തിവരുന്ന കുടുംബാംഗമാണെന്നല്ലാതെ ആയുർവ്വേദ ചികിത്സ ഏതെങ്കിലും വിദ്യാപീഠത്തിൽ നിന്നോ, കലാലയത്തിൽ

നിന്നോ പഠിച്ച ആളല്ല. ഞങ്ങൾക്ക് നല്ലപോലെ അറിയാവുന്ന വൈദ്യരാണ്. അന്ന് എം. ബി. ബി. എസ്. പാസ്സായ ഡോക്ടർമാർ കുന്നംകുളം ഗവർമെന്റ് ആശുപത്രിയിൽ ഉണ്ടായിരുന്നിട്ടും ദേവസിക്കുട്ടി വൈദ്യരെക്കാണിച്ചതിൽ നിന്നും രോഗത്തിന്റെ ഗൗരവം തിരുമേനി അടക്കം ആർക്കും മനസ്സിലായിരുന്നില്ലെന്ന് വേണം കരുതാൻ. എന്നാൽ ഒരു കാര്യം പറയാതിരിക്കാൻ വയ്യ. കഴിക്കാൻ മരുന്നുകൾ നിർദ്ദേശിച്ച ദേവസിക്കുട്ടി വൈദ്യർ തിരുമേനിക്ക് പൂർണ്ണ വിശ്രമം വേണമെന്ന് നിർദ്ദേശിച്ചിരുന്നു. തിരുമേനിക്ക് തീരെ പാലിക്കാൻ കഴിയാത്ത പഥ്യവും അതു തന്നെ. ഒന്നിനു പിന്നാലെ ഒന്നായി ആളുകൾ കാണാൻ വന്നുകൊണ്ടിരുന്നു. അവരോടെല്ലാം തിരുമേനി നിർത്താതെ സംസാരിക്കും. അന്ന് തിരുമേനിയെ സന്ദർശിച്ച ഒരു യുവ അദ്ധ്യാപകൻ ഞങ്ങളോട് പറഞ്ഞു. നെഞ്ചുവേദനയായി കഴിയുന്ന തിരുമേനിയെ അദ്ദേഹം കണ്ട കാര്യം. തിരുമേനിക്ക് നന്നായി പരിചയമുള്ള ആളുടെ മകനായിരുന്നു ബിരുദധാരിയായ ആ യുവാവ്. അടുത്ത ജൂൺ മാസം മുതൽ സ്കൂളിൽ മാസ്റ്ററായി ജോലിക്ക് ചേരുവാൻ ഉദ്ദേശിക്കുന്നു എന്ന് അറിയിച്ചു. ഉടനെ തുടങ്ങി തിരുമേനിയുടെ പ്രഭാഷണം. ഒരു നല്ല അദ്ധ്യാപകൻ എങ്ങനെ വേണം ക്ലാസ്സെടുക്കാൻ എന്നു വിശദീകരിച്ച് ഒടുവിൽ ഒരു ചെറിയ പ്രസംഗത്തിന്റെ വക്ക് വരെയെത്തി. വിശ്രമമെടുക്കുന്ന കാലത്തെ രീതിയെക്കുറിച്ച് പറഞ്ഞുവെന്നു മാത്രം.

ഇതിനിടെ മരത്തംകോട് സ്കൂളിനെപ്പറ്റി പറയാൻ ചിലർ വന്നു. അവരുമായി ദീർഘമായ കൂടിയാലോചനകൾ നടന്നു. തിരുമേനിയുടെ അന്ത്യകാലത്തെ തിരിച്ചുവിട്ട ഒരു സംഭവമായിരുന്നു ആ കൂടിയാലോചനയെന്ന് അന്ന് ആരും ഓർത്തില്ല.

ഇവിടെ സ്വല്പം വിശദീകരണം ആവശ്യമാണ്. തിരുമേനി കാലം ചെയ്ത മരത്തംകോട് ചാപ്പൽ സ്ഥിതിചെയ്യുന്ന റോഡിൽ തന്നെ അല്പം കിഴക്കു മാറി പ്രൈവറ്റ് മാനേജ്മെന്റിൽ നടന്നുവന്നിരുന്ന ഒരു യു. പി. സ്കൂൾ ഉണ്ടായിരുന്നു. അക്കാലത്ത് യു. പി. സ്കൂൾ എന്നല്ല പറയാറ്. ലോവർ സെക്കണ്ടറി സ്കൂൾ ആണ്. 7- ാം ക്ലാസ്സു വരെയുള്ള പള്ളിക്കൂടം. കുന്നംകുളം സ്വദേശിയും, ഓർത്തഡോക്സ് സഭാംഗവുമായ കാക്കശ്ശേരി ഇയ്യു മാഷ് സ്വന്തം നിലയിൽ നടത്തിവന്ന സ്കൂളായിരുന്നു അത്. അന്ന് സ്കൂൾ നടത്തിപ്പ് ലാഭമുള്ള ബിസിനസ്സായിരുന്നില്ല. അദ്ധ്യാപകർക്ക് മനേജർ വേണം ശമ്പളം കൊടുക്കാൻ. ഇതിനെക്കുറിച്ച് ഞങ്ങൾ മുൻപ് സൂചിപ്പിച്ചിട്ടുണ്ട്. മേൽപ്പറഞ്ഞ യു. പി. സ്കൂൾ ഗ്രാമപ്രദേശത്ത് കാർഷികമേഖലയിൽ ആയിരുന്നു. കുട്ടികൾ എല്ലാവരും കർഷകത്തൊഴിലാളികളുടെ മക്കളും. ഫീസ് കൊടുത്ത് പഠിപ്പിക്കാനുള്ള സാമ്പത്തിക സ്ഥിതി പലർക്കും ഇല്ല. പഠിപ്പിക്കണമെന്ന് വലിയ ഉത്സാഹവുമില്ല. കുട്ടികൾ നാളെ കൃഷിപ്പണിക്ക് ഇറങ്ങാനുള്ളവരാണ്. ചുരുക്കത്തിൽ സ്കൂൾ മാനേജരും ആ വിദ്യാലയത്തിന്റെ ഹെഡ്മാസ്റ്ററുമായ ഇയ്യു മാസ്റ്റർ സ്കൂൾ നടത്തുന്ന ഭാരത്തിൽ നിന്ന് ഒഴിവാകാൻ ആലോചിച്ചുവരുന്ന സമയമാണ്. പ്രായം ചെന്നതിനാൽ അദ്ധ്യാപക

വൃത്തിയിൽ നിന്ന് അദ്ദേഹം ഒഴിയാറായി. സ്കൂൾ പണയപ്പെടുത്തി കുറച്ചു രൂപ കുന്നംകുളത്തെ കെ. റ്റി. ഗീവർഗീസിൽ നിന്നു കടം പറ്റിയിരുന്നു. ബഥനിയിലെ അലക്സിയോസ് മാർ തേവോദോസ്യോസുമായി വലിയ അടുപ്പത്തിലായിരുന്നു ഇയ്യു മാഷ്. സ്കൂൾ തിരുമേനിയെ ഏൽപ്പിക്കാൻ ശ്രമം നടത്തി. സ്കൂളൊന്നും നടത്താൻ തന്നെക്കൊണ്ട് വയ്യെന്ന് പറഞ്ഞ് തേവോദോസ്യോസ് കൈയൊഴിഞ്ഞു. ഈ വിവരം ബഥനിയിലെ കുറിയാക്കോസച്ചൻ ഞങ്ങളോട് പറഞ്ഞിട്ടുള്ളതാണ്. അച്ചന്മാർ സ്കൂൾ നടത്തുന്നതിനോട് ബഹുവിരോധമായിരുന്നു തേവോദോസ്യോസിന്. അദ്ദേഹം കാലം ചെയ്ത ശേഷമാണ് ബഥനിക്കാർ 'സ്കൂൾ നടത്തിപ്പിലേക്ക്' ഇറങ്ങിയത്. ഇന്ന് പെരുന്നാട്ടിലും, കുന്നംകുളത്തും അവരുടെ ആശ്രമത്തിനും, മഠത്തിനും സ്കൂളുകൾ ഉണ്ട്. ഇയ്യു മാസ്റ്റർ ആലോചിച്ചിട്ട് തിരുമേനിക്ക് സ്കൂൾ വിട്ടുകൊടുക്കാമെന്ന് നിശ്ചയിച്ചു. അതിന്റെ ആലോചനയ്ക്കാണ് ഇയ്യു മാസ്റ്ററും മറ്റും ചർച്ച ചെയ്യാൻ വന്നത്. സുഖമില്ലാതെ കിടക്കുകയായിരുന്നെങ്കിലും വിഷയം സ്കൂളാണെന്നറിഞ്ഞതോടെ തിരുമേനി 'ചർച്ചകളിൽ' സജീവമായി പങ്കെടുത്തു. ആ ചർച്ചയുടെ അടിസ്ഥാനത്തിൽ ആ യു. പി. സ്കൂളിന്റെ മാനേജ്മെന്റ് മാർ പീലക്സിനോസ് ഏറ്റെടുക്കാമെന്ന് ധാരണയായി. മാത്രമല്ല അടുത്ത വർഷം തന്നെ സ്കൂൾ ഹൈസ്കൂളാക്കി ഉയർത്താമെന്നും തിരുമേനി ഏറ്റു. തിരുമേനിയുടെ സമ്മതം വാങ്ങി ഇയ്യു മാസ്റ്ററും കൂട്ടരും മടങ്ങിപ്പോയി.

ഇതോടൊന്നിച്ച്, ഇതേവരെ ആർക്കും പിടികിട്ടാതിരുന്ന ഒരു സത്യം വെളിപ്പെടുത്തേണ്ടിയിരിക്കുന്നു. മാർ പീലക്സിനോസ് അസുഖങ്ങൾ ഭേദമായ ശേഷം 16 -ാം തീയതി തിങ്കളാഴ്ച കാലത്ത് കോട്ടയത്തേക്ക് മടങ്ങിയത് മരത്തംകോടു വഴിയായിരുന്നല്ലോ. കുന്നംകുളത്തു നിന്ന് സാധാരണഗതിയിൽ മടങ്ങേണ്ടത് തൃശൂർ വഴിയാണ്. മരത്തംകോടു വഴി, വടക്കാഞ്ചേരിയിലേക്ക് പോകാനുള്ളതാണ്. ആ വഴി ആരും തൃശൂർക്കു പോവുകയില്ല. പിന്നെ എന്തിനായി ദേഹസുഖമില്ലാത്ത തിരുമേനി മരത്തംകോടു വഴി പോയി? ഇതിനെപ്പറ്റി ഞങ്ങൾക്കും അറിവുണ്ടായിരുന്നില്ല. തിരുമേനിയുടെ സെക്രട്ടറി പി. എസ്. ശമുവേൽ ശെമ്മാശ്ശൻ (ഇപ്പോൾ കോർഎപ്പിസ്കോപ്പാ) പിന്നീട് അമേരിക്കയിൽ പോയി സ്ഥിരതാമസമാക്കി. അദ്ദേഹത്തിന്റെ മകളെ വിവാഹം കഴിച്ചിരിക്കുന്നത് കുന്നംകുളത്തെ പ്രശസ്തനായ കോറെപ്പിസ്കോപ്പായായിരുന്ന തെക്കേക്കര കുര്യാക്കോസ് അച്ചന്റെ മകന്റെ മകൻ റ്റി. എം. സൈമന്റെ മകനാണ്. കുന്നംകുളം ഭദ്രാസനാധിപൻ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ അമേരിക്കയിൽ പോയപ്പോൾ ശമുവേൽ കോറെപ്പിസ്കോപ്പായെ കാണുകയും കുന്നംകുളത്തെ വിശേഷങ്ങളും മറ്റും പറഞ്ഞ കൂട്ടത്തിൽ ശെമ്മാശ്ശനായിരുന്ന കാലത്ത് മാർ പീലക്സിനോസ് മരത്തംകോട്ട് ചാപ്പലിൽ വെച്ച് കാലം ചെയ്തപ്പോൾ കൂടെ ഉണ്ടായിരുന്നെന്ന് പ്രസ്താവിക്കുകയും ചെയ്തു. അപ്പോൾ മിലിത്തിയോസ് മെത്രാച്ചനും, കോറെപ്പിസ്കോപ്പായ്ക്കും ഒരു സംശയം. എന്തിനാണ് തിരുമേനി മരത്തംകോടു വഴി

മടങ്ങിയത്? തൃശൂർ റോഡിലൂടെയല്ലേ മടങ്ങേണ്ടിയിരുന്നത്? സെക്രട്ടറിയായ ശമുവേൽ ശെമ്മാശ്ശനു പോലും അതിന്റെ കാരണം അറിയാൻ വയ്യ. ഈ വിവരം മാർ മിലിത്തിയോസ് മടങ്ങിവന്ന് ഞങ്ങളോട് സംഭാഷണമദ്ധ്യേ പറഞ്ഞതാണ്.

ശമുവേൽ ശെമ്മാശ്ശൻ മാർ പീലക്സിനോസിന്റെ അന്ത്യയാത്രയെക്കുറിച്ച് ഒരു ലേഖനം എഴുതിയിട്ടുണ്ട്. അതിൽ പറയുന്നു. "അനന്തരം അവിടെ നിന്ന് മരത്തംകോട്ടേക്കു തിരിച്ചു. .... മരത്തംകോട് ചാപ്പലിൽ ചെന്ന് ഒരുവിധത്തിൽ ലുത്തിനിയാ കഴിച്ച് ചാപ്പൽ മുറിയിൽ കയറി തിരുമേനി കിടന്നു." ഇവിടെ, എന്തിനായി മരത്തംകോട് വഴി പോയി എന്നു പറയുന്നില്ല.

കുന്നംകുളത്തു വച്ച് സ്കൂൾ മാനേജ്മെന്റ് തിരുമേനിക്ക് വിട്ടുകൊടുക്കാമെന്നും, അടുത്ത വർഷം ഹൈസ്കൂൾ ആരംഭിക്കാമെന്നും തീരുമാനിച്ചിരുന്നല്ലോ. പ്രസ്തുത സ്കൂൾ നേരിൽ കാണുന്നതിനാണ് തിരുമേനി മരത്തങ്കോട്ടേക്കു തിരിച്ചത്. അല്ലാതെ മറ്റൊന്നിനുമല്ല. തിരുമേനി ശിലാസ്ഥാപനം നടത്തി, തിരുമേനി തന്നെ ആദ്യ കുർബ്ബാന ചൊല്ലിയ മരത്തംകോട് ചാപ്പൽ സന്ദർശിക്കാനല്ല. പലരും തെറ്റിദ്ധരിച്ചിരിക്കുന്നതും, ഞങ്ങളടക്കം പലരും മുൻപേ എഴുതിയിട്ടുള്ളതും ചാപ്പൽ സന്ദർശിക്കാൻ തിരുമേനി മരത്തംകോട്ടു വന്നു എന്നാണ്. അത് ഒട്ടും ശരിയല്ല. വഴിക്കുവച്ച് നെഞ്ചുവേദന വീണ്ടും വന്നപ്പോൾ തിരുമേനി കിടക്കുവാൻ മരത്തംകോടു ചാപ്പലിൽ കയറുകയാണുണ്ടായത്.

മരത്തംകോട് സ്കൂൾ കാണുവാനാണ് ആ വഴിക്കു പോയതെന്ന വിവരം ഇപ്പോൾ എവിടെ നിന്നു കിട്ടി എന്ന ചോദ്യം പ്രസക്തമാണ്. അതിനെപ്പറ്റി പറയാം. സി. എൽ. ഇട്ടി മാണി എന്ന ദേഹം 1951 -ൽ പ്രസിദ്ധീകരിച്ച - തിരുമേനി കാലം ചെയ്ത് മൂന്നു മാസത്തിനകം - സുവനീറിൽ 'കുന്നംകുളത്തെ അന്ത്യരംഗവും, പുത്തൻകാവിലേക്കുള്ള വിലാപയാത്രയും' എന്ന തലക്കെട്ടിൽ ഒരു ലേഖനം എഴുതിയിരുന്നു. അതിൽ ഈ കാര്യം വ്യക്തമായി പറയുന്നുണ്ട്. അത് ഞങ്ങളുടെ ശ്രദ്ധയിൽ ഇപ്പോൾ മാത്രമാണ് പെട്ടത്. പ്രസ്തുത ലേഖനത്തിൽ നിന്ന്. "ശനിയാഴ്ച നിശ്ചയിച്ചതനുസരിച്ച് മരത്തങ്കോട്ടു സ്കൂൾ കാണുന്നതിന് യാത്ര തിരിച്ചു...." മടക്കയാത്രയെക്കുറിച്ചാണ് ഇവിടെ പറയുന്നത്. ലേഖനം തുടരുന്നു. "മരത്തങ്കോട് ചാപ്പലിനോട് ഏതാണ്ട് സമീപിക്കാറായതോടു കൂടി തിരുമേനിയുടെ മാറിയ നെഞ്ചുവേദന വീണ്ടും പൂർവ്വാധികം കലശലായിത്തീർന്നു." അപ്പോഴാണ് വിശ്രമത്തിനായി മരത്തങ്കോട്ടു ചാപ്പലിൽ കയറിയത്. ചുരുക്കത്തിൽ സ്കൂൾ കാണാൻ തിരുമേനിക്ക് യോഗമുണ്ടായില്ല. ചാപ്പൽ കഴിഞ്ഞ് കുറച്ചു കൂടി കിഴക്കോട്ടു മാറിയാണ് സ്കൂൾ. തിരുമേനി കാലം ചെയ്ത ശേഷം പ്രസ്തുത സ്കൂൾ കെ. റ്റി. വർഗീസ് വാങ്ങുകയും സ്കൂളിന്റെ പേർ മാർ പീലക്സിനോസ് മെമ്മോറിയൽ സ്കൂൾ എന്ന് മാറ്റുകയും ചെയ്തു. സ്കൂളും മറ്റു ചില വസ്തുക്കളും ചേർത്ത് കെ. റ്റി. വർഗീസ്, മാർ പീലക്സിനോസ് ട്രസ്റ്റ് എന്ന പേരിൽ ഒരു ട്രസ്റ്റ് രൂപവൽക്കരിച്ചു. ആ ട്രസ്റ്റാണ് ഇപ്പോൾ സ്കൂൾ നടത്തുന്നത്. മാർ

പീലക്സിനോസ് അര നൂറ്റാണ്ടു മുൻപ് ഹൈസ്കൂളാക്കാൻ വിചാരിച്ച പ്രസ്തുത സ്കൂൾ ഇന്നും യു. പി. സ്കൂളാണ്.

പഴയപള്ളിയിൽ ദേവസിക്കുട്ടി വൈദ്യരുടെ ചികിത്സയിൽ കഴിഞ്ഞ തിരുമേനിയിലേക്കു നമുക്ക് മടങ്ങാം. ആയുർവേദ വൈദ്യത്തിന്റെ മിടുക്കു കൊണ്ടോ എന്തോ തിരുമേനിയുടെ ആലസ്യത്തിന് ക്രമേണ ആശ്വാസം ലഭിച്ചു. വേദന മാറി എന്നു തന്നെ പറയാം. വെള്ളിയാഴ്ചയും, ശനിയാഴ്ചയും തിരുമേനി നല്ലതുപോലെ വിശ്രമിച്ചു. ശരീരത്തിന് പറയത്തക്ക ക്ഷീണമൊന്നും തോന്നിയില്ല. പിറ്റേന്ന് 'സിമിയോ' ഞായറാഴ്ച കാതോലിക്കാ ദിനമായിരുന്നു. ഞായറാഴ്ച പഴയപള്ളിയിൽ വിശുദ്ധ കുർബ്ബാന ചൊല്ലുകയും, പ്രസംഗിക്കുകയും ചെയ്തു. പൊട്ടക്കണ്ണന്റെ ഞായറാഴ്ച കാതോലിക്കാ ദിനമായതിന്റെ ഔചിത്യം തിരുമേനി പ്രഭാഷണത്തിൽ തെളിയിച്ചു. അന്നത്തെ പ്രസംഗത്തെക്കുറിച്ച് മിസ്സ്. പി. സി. കുഞ്ഞാത്തിരി (പിന്നീട് Rtd. DD) എഴുതിയ ലേഖനത്തിൽ പറയുന്നു ("1951 - ലെ 36 -ാം ഞായറാഴ്ച", മാർ പീലക്സിനോസ് സുവനിർ, പേജ് 76): "കുർബ്ബാനാന്ത്യത്തിൽ തിരുമേനിയുടെ ഉജ്ജ്വലത്തായ പ്രസംഗമു ണ്ടായി. ലളിതവും, സുഗ്രാഹ്യവുമായിരുന്നു അത്. കുരുടന്റെ കണ്ണിൽ ചേറു പൂശി സൗഖ്യമാക്കിയതാണ് അന്നത്തെ ഏവൻഗേലിയോൻ വായന. പ്രസ്തുത സംഭവത്തിനെ അടിസ്ഥാനമാക്കി തുടർന്ന പ്രസംഗം സകല ശൃംഖലകളേയും വലിച്ചുപൊട്ടിക്കാൻ പര്യാപ്തമായിരുന്നു. അന്ത്യോഖ്യാ മുടക്കിന്റെ അസാധുത്വം മുതൽ കാതോലിക്കായുടെ അനിഷേധ്യമായ പരമാധികാരം വരെയുള്ള കാര്യങ്ങളെ പരാമർശിച്ചു. ഒരു നൂറു കൊല്ലത്തെ ചരിത്ര രഹസ്യങ്ങളിൽ കൂടി ആ നീരൊഴുക്ക് ത്വരിതഗതിയിൽ ഇഴഞ്ഞുപോയി. കാതോലിക്കാ വാഴ്ചയുടെ ശ്രേയസ്സിനായി യുവസന്താനങ്ങളുടെ സത്വര ശ്രദ്ധയെ അദ്ദേഹം ആകർഷിച്ചു. കോമളഭാഷയിൽ ഫലിത സമ്പൂർണ്ണമായ ആ പ്രസംഗ ചാതുരി ശ്രോതാക്കളുടെ കരൾ കവർന്നു."

അന്ന് മലങ്കര ഒട്ടുക്ക് കാതോലിക്കാദിനം ആഘോഷിക്കുന്നുണ്ട്. അന്നുച്ചക്ക് നടന്ന വമ്പിച്ച സമ്മേളനത്തിൽ തിരുമേനി കാതോലിക്കാ സ്ഥാപനത്തിന്റെ പുരാതനത്വം, വളർച്ച, മാഹാത്മ്യം, അത് നിലനിർത്തിക്കൊണ്ടു പോകേണ്ടതായ ആവശ്യം എന്നീ വിഷയങ്ങളെ സ്പർശിച്ചു കൊണ്ട് ഒന്നര മണിക്കൂർ പ്രസംഗിച്ചു. 1947 ആഗസ്റ്റ് 14-ാം തീയതി അർദ്ധരാത്രി കഴിഞ്ഞ് 15 -ാം തീയതി പുലരുന്ന വേളയിൽ ഇന്ത്യ സ്വാതന്ത്ര്യത്തിലേക്ക് ഉണരുന്ന ശുഭമുഹൂർത്തത്തിൽ ഇന്ത്യയുടെ പ്രധാനമന്ത്രി പണ്ഡിറ്റ് ജവഹർലാൽ നെഹ്രു ഇന്ത്യൻ പാർലമെന്റിൽ ചെയ്ത ചരിത്ര പ്രസിദ്ധമായ പ്രസംഗം പോലെ ജനഹൃദയങ്ങളിൽ അവിസ്മരണീയമായി ഇന്നും നിലകൊള്ളുന്നതാണ് മാർ പീലക്സിനോസിന്റെ കാതോലിക്കാ ദിന സമ്മേളനത്തിലെ 'കുന്നംകുളം പ്രസംഗം.'

# 27

# കുന്നംകുളത്തെ നിത്യാക്ഷരപ്രസംഗം

പ്രിയരെ,

എത്രയും ചുരുങ്ങിയ സമയം കൊണ്ട് പ്രസംഗം അവസാനിപ്പി ക്കണമെന്ന് പൊതുയോഗഭാരവാഹികൾ നിർബന്ധിച്ചിരിക്കയാൽ ഈ പ്രസംഗം നീട്ടുന്നില്ല.

ദേഹത്തിന് ആരോഗ്യമില്ലാത്തതിനാൽ കഴിയുംവേഗം പ്രസംഗം അവസാനിപ്പിക്കണമെന്നു തന്നെയാണ് ഇടയ്ക്കിടയ്ക്ക് ഉണ്ടായി ക്കൊണ്ടിരിക്കുന്ന നെഞ്ചുവേദനയും ഉൽബോധിപ്പിക്കുന്നത്. ഉച്ചത്തിൽ സംസാരിപ്പാൻ നിവൃത്തിയില്ലാതിരിക്കെ ഒരു മൈക്രോഫോണിന്റെ സഹായം ലഭിച്ചതു വളരെ ആശ്വാസമായി.

ബ. ശെമ്മാശ്ശൻ (Dn. P. S. Samuel B. Sc.) കാതോലിക്കാ സിംഹാസ നത്തെക്കുറിച്ചു ഒരു സംക്ഷിപ്തവിവരണം ചരിത്രപരമായി നിങ്ങൾക്കു തന്നുകഴിഞ്ഞു. പൗരസ്ത്യദേശത്തിന്റെ ഒന്നാമത്തെ മേല്പ്പട്ടക്കാരൻ വി. മാർത്തോമ്മാശ്ലീഹായായിരുന്നു. അദ്ദേഹത്തിന്റെ പിൻഗാമികളായ മാർ ആദായിയും, മാർ ആഗായിയും എഡേസ്സാ ആസ്ഥാനമായി ഭരിച്ചു. അവരുടെ പിൻഗാമിയായ വി. മാറി അന്നത്തെ ഗവൺമെന്റിൽ നിന്നു ണ്ടായ മർദ്ദനവും പീഡയും മൂലം തന്റെ ഭരണസ്ഥാനം എഡേസ്സായിൽ നിന്ന് സെലൂക്യ യിലേക്കു മാറ്റി. വി. മാറിയുടെ കാലശേഷം വി. അമ്പ്രോ സിയോസ്സും, അബ്രഹാമും, യാക്കോബും ക്രമമായി ഭരണം നടത്തി പ്പോന്നു. ഇങ്ങനെ സെലൂക്യാ സിംഹാസനത്തിൽ ഭരിച്ചുവന്നിരുന്ന വരെയെല്ലാം കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തന്മാർ (റീശോ റാബോദ് കൊഹനെ ദ് മനഹോ) എന്നു വിളിച്ചു പോന്നു.

എന്നാൽ വി. ആഹൂദ് ആബൂയ് അന്ത്യോക്യായിലേക്കു മേല്പ്പട്ട സ്ഥാനം ഏല്ക്കുവാൻ പോയപ്പോൾ അന്നു പേർഷ്യയും അന്ത്യോക്യയും തമ്മിലുള്ള പരസ്പരവൈരം കൊണ്ട് ഈ വിശുദ്ധനെ പേർഷ്യൻ ഒറ്റുകാരനാണെന്ന് തെറ്റിദ്ധരിച്ച് അന്ത്യോക്യക്കാർ കൊല്ലുവാൻ ശ്രമിച്ചു. ദൈവകൃപയാൽ അദ്ദേഹം എങ്ങിനെയോ രക്ഷപ്പെട്ട് ഊർശ്ലേമിൽ പോയി പട്ടമേറ്റു. ഈ വിശുദ്ധ നുണ്ടായ കഷ്ടതകളിൽ മനസ്സലിഞ്ഞ ഊർശ്ലേമിന്റെ എപ്പിസ്കോപ്പന്മാർ സെലൂക്യാ സിംഹാസനത്തിന്റെ സ്ഥിരതയ്ക്കായി (റീശ് റാബോദ് കൊഹനെ ദ് മദനഹോ) കിഴക്കിന്റെ വലിയ മെത്രാപ്പോലീത്താ മേലിൽ കാതോലിക്കാ എന്നു നാമകരണം ചെയ്യപ്പെട ണമെന്നും പൗരസ്ത്യരിൽ ഏതെങ്കിലും ഒരു മെത്രാപ്പോലീത്താ മരിച്ചാൽ ആ സ്ഥാനത്തേക്കു ഒരു സ്ഥാനിയെ

വാഴിക്കുവാൻ പൗരസ്ത്യർക്കു തന്നെ അധികാരമുണ്ടെന്നും അന്യരാജ്യ ങ്ങളിൽപ്പോയി പട്ടമേല്ക്കേണ്ടതില്ലെന്നും പ്രസ്താവിക്കുന്ന ഒരു സ്ഥാത്തി ക്കോൻ ആഹൂദ് ആബൂയ് വശം ഏല്പിച്ചു. ഇതനുസരിച്ചു വി. ആഹൂദ് ആബൂയ് തന്നെ ആയി ഒന്നാമത്തെ കാതോലിക്കാ. ക്രിസ്തബ്ദം 231-ൽ കാതോലിക്കാ സിംഹാസനം ഇങ്ങനെ പൂർവ്വദേശത്തു സ്ഥാപിതമായി. ക്രിസ്തബ്ദം 325-ൽ, അതായതു ഒരു 94 കൊല്ലം കഴിഞ്ഞതിനുശേഷം കൂടിയ നിഖ്യാ സുന്നഹദോസ് യെരുശലേം സ്ഥാത്തിക്കോനെ പ്രബലപ്പെടുത്തി. ഈ സംഭവമാണ് ഹൂദായകാനോ നിൽ സിദ്ധനായ ബാർ എബ്രായ എല്ലാവർക്കും കാണുമാറു 'നിഖ്യാ സുന്നഹദോസിൽ പാസ്സാക്കിയ നിയമങ്ങൾ' എന്ന തലക്കെട്ടിൽ എഴുതി ച്ചേർത്തിട്ടുള്ളത്. 'മെക്കോവലഹാൽ' (അന്നു മുതൽക്കു ഇന്നുവരെയും ഇനിയും തുടർന്നും) കാതോലിക്കാ എന്നു കിഴക്കിന്റെ വലിയ മെത്രാപ്പോ ലീത്താ അറിയപ്പെടണം.

ഇവിടെ ഒരു കാര്യം പ്രത്യേകം ഓർക്കേണ്ടതുണ്ട്. റോമിലേയും അലക്സന്ത്രിയായിലേയും, കുസ്തന്തിനോസ്സ്പോലീസിലേയും അല്ലാ നമ്മുടെ അന്ത്യോക്യായിലേയും പാത്രിയർക്കാ സിംഹാസനങ്ങളുണ്ടാകു ന്നതിനു ഒരു 94 വർഷം മുമ്പു തന്നെ പൗരസ്ത്യദേശങ്ങളിൽ ഈ കാതോലിക്കാ സിംഹാസനം ഉണ്ടായി. പ്രിയരെ! ആരെങ്കിലും 'നിങ്ങളുടെ ഈ കാതോലിക്കാ എന്നുണ്ടായി' എന്നു ചോദിച്ചാൽ ഉടനെ പറഞ്ഞേക്കണം 'നിങ്ങളുടെ പാത്രിയർക്കീസ് ഉണ്ടായതിനേക്കാൾ 94 കൊല്ലം മുമ്പ്' എന്ന്.

ഇപ്പോൾ ആബാലവൃദ്ധം ആരോടു ചോദിച്ചാലും പാത്രിയർക്കീസിനെ എല്ലാവരും അറിയും. എന്നാൽ കാതോലിക്കാ എന്ന വാക്ക് സാമാന്യർക്കു സുപരിചിതമല്ല. അതിനും കാരണങ്ങൾ ഉണ്ട്. അതും കൂടി പറഞ്ഞു കൊണ്ട് പ്രസംഗം അവസാനിപ്പിച്ചു കളയാം. ഇന്നു ഈ മൈക്കിന് പറ്റിയ പോലെ ഇടയ്ക്കിടയ്ക്ക് എന്റെ ശബ്ദത്തിനും ചില തകരാറുണ്ടാകു ന്നുണ്ട്. എങ്കിലും പരിശുദ്ധ കാതോലിക്കാ സിംഹാസനത്തെക്കുറിച്ചുള്ള യാഥാർത്ഥ്യങ്ങൾ നിങ്ങൾ ഗ്രഹിക്കണമെന്നുള്ള എന്റെ ആഗ്രഹം എന്റെ നെഞ്ചുവേദനയെ നിസ്സാരമാക്കുന്നു. പാത്രിയർക്കീസിനേക്കാൾ 94 വർഷം മൂപ്പുള്ളതാണ് കാതോലിക്കാ. പിന്നെ എന്തുകൊണ്ട് ആ വാക്കു സുപരിചിതമല്ല. കാതോലിക്കാസിംഹാസനം 498-ാം മാണ്ടു വരെ തുടർന്നു. എന്നാൽ അവസാനത്തെ കാതോലിക്കാ നെസ്തോറിയ നായതു മുതൽ വളരെക്കാലം കാതോലിക്കാ ഉണ്ടായില്ല. തദവസര ത്തിൽ പൗരസ്ത്യർ അന്ത്യോക്യാ പാത്രിയർക്കീസിനെ ഈ വിവരം അറിയിച്ചു. അപ്പോൾ പാത്രിയർക്കീസ് നിഖ്യാ സുന്നഹദോസ് നിശ്ചയ പ്രകാരം 'നിങ്ങൾ തന്നെ കാതോലിക്കായെ വാഴിക്കുവിൻ' എന്നു കല്പിച്ചതല്ലാതെ ഒരു സ്ഥാനിയെ അങ്ങോട്ട് അയക്കുവാനോ അല്ലെങ്കിൽ തഹലുപ്പാ വഴി വാഴിക്കുവാനോ അല്ല മറുപടി നൽകിയത്. ഇങ്ങിനെ പൗരസ്ത്യർ 629 -ൽ കാതോലി ക്കായെ വാഴിച്ചു. പിന്നീടു കുറേക്കാല ത്തേക്കു കാതോലിക്കാമാർ ഉണ്ടായില്ല. അതുകൊണ്ടാണ് കാതോലിക്കാ മാരുടെ ലിസ്റ്റിൽ ചില കൊല്ലങ്ങളിൽ

ആരുടേയും പേരുകൾ കാണാതിരിക്കുന്നത്. പാത്രിയർക്കീസുമാരുടെ ലിസ്റ്റിലും ഇപ്രകാരം ചില വിടവുകൾ എല്ലാം കാണുന്നുണ്ട്. പരിശുദ്ധ കാതോലിക്കാ സിംഹാസനം പാത്രി യർക്കാ സിംഹാസനത്തെ അപേക്ഷിച്ച് കൂടുതൽ കാലം വൈധവ്യത്തി ന്നധീനമായി. അതുകൊണ്ട് കാതോലിക്കാ നാമം അധികമായി കേൾപ്പാൻ സാദ്ധ്യമായില്ല. അതാണ് നമുക്ക് ആ നാമം സുപരിചിതമല്ലാതിരിപ്പാൻ കാരണം. എന്നാൽ പാത്രിയർക്കീസ് എന്ന നാമം നമ്മുടെയുള്ളിൽ കൂടുതൽ പതിയുകയും ചെയ്തു. അതു എന്നു മുതൽക്ക് – ഒരു പാലക്കുന്നത്തു മെത്രാച്ചൻ മുതൽക്ക് – പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസ് മെത്രാച്ചൻ അന്ത്യോക്യായിൽ ചെന്നു സ്ഥാനം ഏറ്റു. അന്നു മുതൽ അന്ത്യോക്യയുടെ ഭാരമേറിയ ഇരിമ്പു നുകം നമ്മുടെ പെടലിക്കും വീണു. പാത്രിയർക്കീസ് എന്ന നാമം അതോടുകൂടി എല്ലാ പുസ്തകങ്ങളിലും പതിഞ്ഞു. ഇങ്ങനെ ഈ പാത്രിയർക്കീസ് എന്ന പേരു നമുക്കു സുപരിചിതമായി.

പ്രിയരേ, നാം ചരിത്രത്തിലേക്കു ഒന്നു കണ്ണോടിക്കുക. നമ്മുടെ സഭ വിശ്വസിക്കുന്നതായ മൂന്നു സുന്നഹദോസുകളിൽ മലങ്കരസഭയുടെ പ്രതിനിധിയായി ഈ മലങ്കരയിൽ നിന്നു വല്ലവനും പോയിരുന്നുവോ? അതിനെപ്പറ്റി വല്ലവനും അറിവുണ്ടോ? അവർ മലങ്കരസഭയെ സുന്നഹദോസിനു ക്ഷണിച്ചിട്ടുണ്ടോ? ഇല്ല. പിന്നെ, നാം എങ്ങിനെ ആ സുന്നഹദോസുകൾ സ്വീകരിച്ചു. ചരിത്രം പഠിപ്പിച്ചു. നാം അതു വിശ്വസിച്ചു.

ഒരിക്കൽ ഒരു മനുഷ്യൻ തന്റെ മകനു രണ്ടര വയസുള്ളപ്പോൾ സിങ്കപ്പൂർക്കു പോയി, വളരെക്കാലത്തേക്കു അയാളെപ്പറ്റി യാതൊരു വിവരമുണ്ടായില്ല. അയാളുടെ മകന്റെ പരിപാലനം അയാളുടെ അനുജൻ ഏറ്റെ ടുത്തു. ആ മകൻ അവന്റെ ഇളയപ്പനെ സ്വപിതാവെന്നു ധരിച്ചു പോന്നു. ഏകദേശം 18 വർഷം കഴിഞ്ഞു സിങ്കപ്പൂർ പോയ ആ മനുഷ്യൻ മടങ്ങി യെത്തി. 20 വയസ്സായ തന്റെ മകനോട് 'ഞാനാണു പിതാവ്' എന്ന് പറഞ്ഞു. പക്ഷേ 'നിങ്ങളല്ല എന്റെ പിതാവ്, ഇദ്ദേഹമാണ്' എന്ന് ഇളയ പ്പനെ ചൂണ്ടിക്കാണിച്ചുകൊണ്ട് മകൻ വിസമ്മതിച്ചപ്പോൾ ഇളയപ്പനും യുവാവിനോട് അയാളുടെ ശരിയായ പിതാവ് സിങ്കപ്പൂരു നിന്നു വന്ന വനാണെന്നു പറഞ്ഞു.

പ്രിയരെ, ഈ ഒരു നില തന്നെയായിരുന്നു നമ്മുടേതും, കുറേക്കാലം മുമ്പ് കാതോലിക്കാ സിംഹാസനം ഉണ്ടായി. പാത്രിയർക്കാ സിംഹാസനം ഉണ്ടാകുന്നതിനും 94 കൊല്ലം മുമ്പ്. അതു കുറേക്കാലമായി ഇല്ലാതി രിക്കയായിരുന്നു. സാക്ഷാൽ പിതാവായി നാം വേറെ ആളെ ഇതേവരെ വിശ്വസിച്ചുപോന്നു – എന്നാൽ ഇപ്പോൾ നമ്മുടെ സാക്ഷാൽ പിതാവ് ആരെന്നു നാം സുവ്യക്തം മനസ്സിലാക്കിക്കഴിഞ്ഞു. നമ്മുടെ പിതാവ് ഇവിടെയുള്ള, ഇവിടെ സ്ഥാപിക്കപ്പെട്ടിരിക്കുന്ന കാതോലിക്കാ സിംഹാസ നത്തിൽ വാഴുന്ന ആ പുണ്യദേഹം തന്നെയാണ്.

മാത്യൂസ് മാർ അത്താനാസ്യോസ് ആണ് അന്ത്യോക്യാബന്ധം മല ങ്കരയിൽ സ്ഥാപിച്ചത്. അദ്ദേഹത്തിന്റെ ചില 'കുസൃതികൾക്കു' ശേഷം

അദ്ദേഹവും പരലോകപ്രാപ്തനായി. കാലങ്ങൾ കഴിഞ്ഞുപോയി. അന്ത്യോക്യയിൽ നിന്ന് മുടക്കുകളായ ബ്രഹ്മാസ്ത്രങ്ങൾ തെരുതെരെ മലങ്കരയിൽ ചുഴറ്റിക്കൊണ്ടിരുന്നു. അപ്പോഴായിരുന്നു കർമ്മധീരനും പണ്ഡിതശിരോമണിയുമായ വട്ടശ്ശേരിൽ മാർ ഗീവറുഗീസ് ദീവാന്നാ സ്യോസ് തിരുമേനിയുടെ ചങ്കിനു ഒരസ്ത്രം പതിച്ചത്. അദ്ദേഹം ചരിത്രം പഠിച്ച ആളല്ലേ? വട്ടശ്ശേരിൽ തിരുമേനി ചോദിച്ചു 'എന്തിനാണ് എന്നെ മുടക്കിയത്?" എന്ന്. മറുപടിയോ 'നാം മുടക്കിയിരിക്കുന്നു'വെന്നു മാത്രം.

പ്രിയരേ, ഒന്നു ഓർത്തോളിൻ! പാത്രിയർക്കീസിൽ നിന്നു മാത്രമേ പട്ടമേൽക്കുവാൻ നിയമമുള്ളൂ എന്ന ഭാവേനയും പാത്രിയർക്കീസിന്റെ എല്ലാ അധികാരപ്രമത്തതകൾക്കും വട്ടശ്ശേരിൽ തിരുമേനി വഴങ്ങിക്കൊ ടുത്തില്ലാ എന്ന നിരാശയും കൊണ്ടുമാണ് പാത്രിയർക്കീസ് 'നാം മുടക്കി യിരിക്കുന്നു'വെന്നു മാത്രം ധൈര്യമായി പറയുവാൻ മുതിർന്നത്. ഈ മണ്ണിൽ നിന്നു മുളച്ചുവന്ന പഴയസെമിനാരി സ്ഥാപകനായ പുലിക്കോ ട്ടിൽ തിരുമേനിയും പുന്നത്ര, ചേപ്പാട്ട് തിരുമേനിമാരും ഏതു പാത്രിയർ ക്കീസിൽ നിന്നാണ് പട്ടമേറ്റു മലങ്കര മെത്രാപ്പോലീത്തന്മാരായി വാണത്? തൊഴിയൂർ ഇടവകയുടെ കിടങ്ങൻ മാർ പീലക്സിനോസാണ് അവരെ പട്ടം കെട്ടിയത്. ഇത് ഒന്നും ആ ശീമക്കാരൻ ബാവ മനസ്സിലാക്കിയില്ല. അദ്ദേഹത്തിനു അതു അറിഞ്ഞുംകൂടാ. അദ്ദേഹത്തിന്റെ അനുയായി കൾക്കും അതു അറിവുണ്ടായിട്ടും അവർ അതു മറന്നിരിക്കുമോ? ഇല്ല. കാനോനികമായ തിങ്കളാഴ്ചത്തെ നമസ്ക്കാരത്തിൽ അവർ ചൊല്ലുന്നതു എന്താണ്.

'നെക്വൂൻ ഗറുമായ്മെൻ കബറൊ
ദാലോഹൊ യൽദാസ്ബ് സുൽത്തോ
വെൻ മെസ്സ്പ്പാല്ഗനോ എസ്ത്ലെമെൻ
കുശ്ത്തോ വെൻഇസ്സ് ബ്റേയാൻ
പൂലോഗോ അംനെസ്തുർല് ഗീഹാനോ
എസ്സ്ര്മെ.

'അമ് നെസ്തൂർ ല്ഗീഹാനോ എസ്സറുമെ.' നെസ്തറിയരോടു കൂടി നരകത്തിൽ ഇടപ്പെടട്ടെ. നെസ്തുറിയർക്കു നരകമാണ് കൂലി എന്നു ഈ ഗീതത്തിൽ പറയുന്നു. എന്നാൽ അവരുടെ വിശ്വാസത്തെ സ്വീകരി ക്കാതെ അവരുടെ പട്ടത്വത്തെ യാക്കോബായക്കാർ സ്വീകരിക്കുന്നു.

എന്നാൽ പാത്രിയർക്കീസിനു മാത്രമേ മേൽപ്പട്ടം കൊടുപ്പാൻ അധി കാരമുള്ളൂ എന്നും അദ്ദേഹമാണ് പരമാധികാരിയെന്നും പാത്രിയർക്കീസ് ധരിച്ചു. മെത്രാൻപട്ടം ഏൽക്കുവാൻ ശീമയിൽ പോയാൽ മാത്രമേ സാദ്ധ്യമാകയുള്ളൂ പോലും!

നെസ്തോറിയരിൽ നിന്ന് പട്ടം ലഭിച്ചിട്ടുള്ള മേൽപ്പട്ടക്കാർ പോലും സഭയിൽ ഉണ്ടായിട്ടുണ്ട്. കഷ്ടം! ഇവയെ സാധൂകരിക്കുന്ന അന്ത്യോക്യാ പാത്രിയർക്കീസു 'തന്നിൽ നിന്നു മാത്രമേ പട്ടമേല്ക്കാവൂ' എന്നു

ശഠിക്കുകയും പട്ടമേറ്റവരുടെ മേൽ ഇടതടവില്ലാതെ മുടക്കുകൾ വർഷിക്കുകയും ചെയ്യുന്നു. ഇവയെ നാം സ്വീകരിക്കണം പോലും! ആ ഭാഗവും നാം വിടുന്നു.

വട്ടശേരിൽ തിരുമേനിയെ മുടക്കു കല്പിച്ച ആ പാത്രിയർക്കീസ് ആരായിരുന്നു? അദ്ദേഹത്തിന്റെ സ്വഭാവം എന്തായിരുന്നു? അദ്ദേഹം എങ്ങനെ പാത്രിയർക്കീസ് ആയി? ഇവയെക്കുറിച്ചു വിവരിക്കുവാൻ ഒട്ടും ആഗ്രഹമില്ല. ആരോഗ്യം അതിന് അനുവദിക്കുന്നുമില്ല. എന്നാൽ ഒന്നു മാത്രം നാം ഓർത്തിരിക്കണം. ഗവൺമെന്റ് അധികാരികൾക്കു കൈക്കൂലി കൊടുത്തു സാക്ഷാൽ പാത്രിയർക്കീസിന്റെ ഫർമാൻ പിൻ വലിപ്പിച്ചതിനു ശേഷമാണ് ഒരുനാൾ സത്യസഭയെ ത്യജിച്ച് റോമാ സഭയിൽ ചേർന്ന ആ 'വന്ദ്യദേഹം' പരിശുദ്ധ സിംഹാസനത്തിൽ വലിഞ്ഞു കയറിയിരുന്നത് – അതും വിട്ടേക്കട്ടെ?

വട്ടശ്ശേരിൽ തിരുമേനിയെ അന്യായമായി മുടക്കി എന്ന സംഭവം മലങ്കരയെ ആകമാനം വിറകൊള്ളിച്ചു. വിദ്യാസമ്പന്നനും ഭക്തശിരോ മണിയുമായ ആ തിരുമേനിയും മറ്റു മെത്രാപ്പോലീത്തന്മാരും ഇടവകക്കാരും കൂടി അന്ത്യോക്യാ പാത്രിയർക്കീസിന്റെ മലങ്കരയോടുള്ള കുതിരകയറ്റം നിർത്തുവാൻ പാത്രിയർക്കീസിനു സമാധികാരമുള്ളതും പാത്രിയർക്കാ സിംഹാസനത്തേക്കാൾ 94 വയസു കൂടുതൽ പ്രായമുള്ള തുമായ കാതോലിക്കാ സിംഹാസനം, മലങ്കരയിൽ പുനഃസ്ഥാപിക്കുവാൻ ഉറച്ചു. മൂന്നു മെത്രാപ്പോലീത്തന്മാർക്കു ഒരു പാത്രിയർക്കീസിനേയോ ഒരു കാതോലിക്കായെയോ വാഴിക്കുവാൻ അധികാരമുണ്ടെന്നും, എന്നാൽ കാതോലിക്കാ ജീവിച്ചിരിക്കുമ്പോൾ പാത്രിയർക്കീസിനെ പട്ടം കെട്ടുന്ന തിന് കാതോലിക്കായെയും, പാത്രിയർക്കീസ് ജീവിച്ചിരിക്കുമ്പോൾ കാതോ ലിക്കായെ പട്ടം കെട്ടുന്നതിന് പാത്രിയർക്കീസിനേയും അന്യോന്യം ക്ഷണി ക്കണമെന്നുമുള്ള കാനോൻ നിബന്ധനയനുസരിച്ചു പൗരസ്ത്യരായ നാം സാക്ഷാൽ പാത്രിയർക്കീസായ മാർ അബ്ദൽ മിശിഹാ ബാവായെ ക്ഷണി ക്കുകയും, അങ്ങിനെ കാതോലിക്കാ വാഴ്ചയിൽ അദ്ദേഹത്തിന്റെ സാന്നി ദ്ധ്യം നമുക്കുണ്ടാകുകയും ചെയ്തു. അങ്ങിനെ പാത്രിയർക്കീസിന്റെയും മറ്റു തിരുമേനിമാരുടെയും സഹകരണത്തിൽ കാതോലിക്കാ സിംഹാസനം മലങ്കരയിൽ സ്ഥാപിതമായി. പാത്രിയർക്കാ സിംഹാസനം തന്നെ അന്ത്യോക്യായിൽ നിന്നു മാറ്റി, ഇപ്പോൾ ഹോംസിലായിത്തീർന്നല്ലോ. എഡ്സ്സേസ്സായിൽ ഉണ്ടായ കാതോലിക്കാ സിംഹാസനവും ഇപ്പോൾ മലങ്കരയിലേക്കു മാറ്റി സ്ഥാപിക്കപ്പെട്ടിരിക്കയാണ്. സ്ലീബാ മാർ ഒസ്താത്തിയോസിനും മാർ യൂലിയോസിനും മാർ അബ്ദൽ മിശിഹാബാവാ മുടക്കപ്പെട്ട ആളാ ണെന്നു ഒരേ നിഗമനം ആസ്പദമാക്കിക്കൊണ്ട് മൊഴി കൊടുക്കുവാൻ സാധിച്ചിട്ടില്ലെങ്കിൽ മാർ അബ്ദൽ മിശിഹാബാവാ മുടക്കപ്പെട്ട ആളൊ അല്ലയൊ എന്നു തെളിയിക്കുവാൻ നാമും കരുതുന്നില്ല. എങ്കിലും നിങ്ങൾ ഒന്നു അറിഞ്ഞിരിക്കണം. വിശ്വാസവിപരീതം കൊണ്ടല്ലാതെ ഒരു പാത്രിയർക്കീസിനെ മുടക്കുവാൻ ആർക്കും

അധികാരമില്ല. മാർ അബ്ദൽ മിശിഹായുടെ വിശ്വാസവിപരീതം എന്തായിരുന്നുവെന്നു അന്ത്യോക്യാ ഭക്തന്മാർ തെളിയിക്കട്ടെ.

പ്രിയരെ! നാം അധികം പറയുന്നില്ല. നമ്മൾ തന്നെയാണ് ഈ പ്രയാസം എല്ലാം വരുത്തിക്കൂട്ടിയത്. ഞാൻ ഒരു ദിവസം മാർ യൂലി യോസു 'ബാവാ'യുടെ അടുക്കൽ പോയിരുന്നു. നാമും അദ്ദേഹവും തമ്മിൽ വലിയ അടുപ്പമാണ്. നാം മഞ്ഞനിക്കരക്കു പോയാൽ അദ്ദേഹം നമുക്ക് കാപ്പി തരും. മറ്റാർക്കും കിട്ടിയില്ലെങ്കിലും നമുക്കു കണിശമാ. അദ്ദേഹം ബഥേലിലും വരാറുണ്ട്. നാം അദ്ദേഹത്തോട് ചോദിച്ചു 'ആബൂനാ നിങ്ങളും ഞാനും തമ്മിൽ പട്ടത്വത്തിനു വ്യത്യാസം ഉണ്ടോ?' അദ്ദേഹം പറഞ്ഞു. 'അന്ത്യോക്യാ പാത്രിയർക്കീസും കാതോലിക്കായും നടത്തുന്ന പട്ടംകൊട ശുശ്രൂഷാക്രമം ഒന്നുതന്നെയാണെങ്കിലും നിങ്ങളുടെ പട്ടം ശരിയല്ല! ഞാൻ പറഞ്ഞു. 'ഓ-ഹോ- അതു ശരി തന്നെ! ഞാൻ പാത്രിയർക്കീസിൽ നിന്നു പട്ടമേറ്റാൽ ഞാനും നിങ്ങളും തമ്മിൽ പട്ടത്വത്തിൽ വ്യത്യാസമുണ്ടോ?' അദ്ദേഹം പറഞ്ഞു. 'ഒട്ടും തന്നെ വ്യത്യാസമില്ല.' ഞാൻ ചിരിച്ചു കൊണ്ടു ചോദിച്ചു. 'എന്നാൽ നിങ്ങളെ എന്താണ് ബാവാ എന്നും, എന്നെ മെത്രാൻ എന്നും ആളുകൾ വിളിക്കുന്നത്?' 'ആളുകൾ വിളിക്കുന്നതിന് ഞാനാണോ ഉത്തര വാദി' എന്നും പറഞ്ഞുംകൊണ്ടു ഒരു പച്ചച്ചിരി പുറത്തു പ്രകാശിപ്പിച്ചു. നമ്മുടെ അറിവില്ലായ്മ ആ പുഞ്ചിരിയിൽ അന്തർലീനമായിരുന്നു. ഏതെങ്കിലും ഒരു ചുമപ്പു വസ്ത്രധാരി ശീമയിൽ നിന്നു മലങ്കരയിൽ വന്നാൽ നാം തന്നെ അവരെ വിളിക്കുകയാണ്. 'വാ വാ' എന്ന്. ഏതൊരു ശീമമെത്രാൻ വന്നാലും 'വാവാ'. ആ 'വാവാ' മാർ ഒസ്താത്തിയോസിനും മാർ യൂലിയോസിനും സംബോധനയായി. യൂലിയോസ്സ് 'വാവാ.'

നമുക്കുതന്നെ സ്വയാധികാരം ഉണ്ടെന്നും പാത്രിയർക്കാസിംഹാസന ത്തേക്കാൾ പഴക്കംകൂടിയതാണ് വിശുദ്ധ കാതോലിക്കാ സിംഹാസനം എന്നും നാം മനസ്സിലാക്കാതെ ശീമക്കാർ അവരുടെ അധികാരം മലങ്കരയിൽ ചെലുത്തുവാൻ പതുങ്ങി പതുങ്ങി വരുമ്പോൾ നാം അവരെ വാ - വാ എന്നു സംബോധന ചെയ്തു സ്വീകരിക്കുന്നു. അങ്ങനെ ശീമയിലെ മെത്രാൻ മലങ്കരയിൽ 'വാ-വാ'ന്മാർ ആയിത്തീരുന്നു.

ഞാൻ മറ്റൊരു ദിവസം മാർ യൂലിയോസിനോട് ചോദിച്ചു. 'മഞ്ഞനിക്കരെ പഠിപ്പിക്കുന്ന കാനോൻ ഏതാണെന്ന്.' യൂലിയോസിന്റെ മറുപടി ഹൂദായകാനോൻ എന്നായിരുന്നു 'ആബൂനാ അതിൽ കാതോലി ക്കായുടെ അധികാരത്തെക്കുറിച്ചു വായിച്ചിട്ടില്ലേ!' മറുപടിയില്ല. 'നിങ്ങളുടെ 18 അക്കം കാനോനിൽ തന്നെ. കാതോലിക്കായുടെ അധികാരത്തെക്കുറിച്ചു വായിച്ചിട്ടില്ലേ?' മറുപടി ഇല്ല; വെറും ഒരു പച്ചച്ചിരി മാത്രം.

പ്രിയരേ! കണ്ണുണ്ടായിട്ടും അവർ കാണുന്നില്ല; ചെവിയുണ്ടായിട്ടും കേൾക്കുന്നില്ല. പാവപ്പെട്ട മലങ്കരജനങ്ങൾ എന്തറിഞ്ഞു! അധികം ഏല്പിക്കപ്പെട്ടവരോടു അധികം ചോദിക്കും. അതിനാൽ കാനോൻ വ്യാഖ്യാനിക്കുന്ന മേൽപ്പട്ടക്കാർ തന്നെ വായിക്കട്ടെ, ചിന്തിക്കട്ടെ, പിന്നീടു

ജനങ്ങളെ പഠിപ്പിക്കട്ടെ!

എന്റെ പ്രസംഗം ഞാൻ അവസാനിപ്പിക്കുന്നു. വളരെ, അധികം പറയണമെന്നു എനിക്കു ആഗ്രഹമുണ്ട്. എന്നാൽ ഒന്നു രണ്ടു കാര്യങ്ങൾ എന്നെ വിഷമപ്പെടുത്തുന്നു. ആ സ്ത്രീയുടെ തലയിൽ ഞാൻ പറയുന്ന ചരിത്രമൊന്നും തന്നെ കയറുന്നില്ല എന്നു തോന്നും താടിയിൽ കയ്യും കുത്തിനില്ക്കുന്ന ആ നില്പു കണ്ടാൽ. ഈ ചരിത്രം തുടർന്നാൽ വല്ല പുരുഷനും അപ്രകാരം തന്നെ ഇനി നിന്നേക്കും. രണ്ടാമതായി മൈക്ക് അതിന്റെ ജോലിയും നിർത്തിവച്ചു. എന്റെ നെഞ്ചുവേദനയും വർദ്ധിക്കുന്നു. പ്രിയരെ നാം നാളെ കോട്ടയത്തേക്കു പോകണമെന്നു ആഗ്രഹിക്കുന്നു. നിങ്ങൾ എനിക്കു ചെയ്തു തന്ന സകല സാഹചര്യങ്ങൾക്കും നന്ദി പറഞ്ഞു കൊള്ളുന്നു. അവസാനമായി ഞാൻ പറയുന്നു വട്ടശ്ശേരിൽ തിരുമേനിയുടെ അന്ത്യമൊഴികൾ നിങ്ങൾ വായിച്ചിരി ക്കുമല്ലോ. ആ മൊഴികൾ നിങ്ങളുടെ ഹൃദയങ്ങളിൽ നിന്നും മാഞ്ഞു പോകരുത്. മലങ്കരസഭയുടെ നിലനില്പിനു വേണ്ടി അശ്രാന്തം പരിശ്രമിച്ച രണ്ടു മഹാപുരുഷന്മാരെ ദൈവം നിയോഗിച്ചയച്ച ഒരു പട്ടണമാണ് ഇത്. നമ്മുടെ സഭയോട് ഏതൊരു ശക്തി എതിർത്താലും അതിനെ നേരിടുവാൻ തക്കവണ്ണം നാം ദൈവത്തോടു പ്രാർത്ഥിക്കയും ദൈവത്തിൽ ആശ്രയിച്ചു പ്രവർത്തിക്കുകയും വേണം. 'Child is the father of the man.' ഇന്നത്തെ യുവാക്കന്മാരാണു സഭയെ പരിപാലിക്കേണ്ടത്. ഇന്നു സഭയിൽ പ്രവർത്തനം നടത്തുന്നവരിൽ പ്രായം ചെന്നവരും ഒരു പക്ഷേ ***''ഞാനും നാളെയോ മറ്റന്നാളോ മരിച്ചുപോയേക്കാം''***. അതിനാൽ യുവാക്കന്മാർ സഭാ സ്നേഹികളായി സഭാസേവനത്തിനു കച്ച കെട്ടണം. ഞാൻ മുമ്പു പറഞ്ഞതു പോലെ അന്ത്യോക്യാ സിംഹാസന ത്തേക്കാൾ 94 വയസ്സു കൂടുതൽ പ്രായം ഉണ്ട് കാതോലിക്കാ സിംഹാ സനത്തിന്. പാത്രിയർക്കീസിന്റെ സമാധികാരം കാതോലിക്കായ്ക്കും ഉണ്ട്. ഇതാണ് നിഖ്യാ സുന്നഹദോസ് നിശ്ചയം. ഇവയൊന്നും നിങ്ങൾ മറന്നുപോകരുത്.

ഇപ്പോൾ വിശുദ്ധ കാതോലിക്കാ സിംഹാസനത്തിൽ വാഴുന്ന പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ ആയുരാരോഗ്യത്തിനു വേണ്ടി നമുക്കു പ്രാർത്ഥിക്കാം. പരിശുദ്ധ കാതോലിക്കാ ബാവാ നീണാൾ വാഴട്ടെ. നമുക്കു പ്രാർത്ഥിക്കാം. ആകാശത്തിലുള്ള ഞങ്ങളുടെ പിതാവേ.........

# 28

# മടക്കയാത്ര

പഴയപള്ളിക്കു തൊട്ടുള്ള എം. ജെ. ഡി. ഹൈസ്കൂൾ ഹാളിലായിരുന്നു കാതോലിക്കാ ദിനാഘോഷ സമ്മേളനം. തിരുമേനി അന്ന് നടത്തിയ ആ സുപ്രധാന പ്രസംഗം കുന്നംകുളത്തെ പുലിക്കോട്ടിൽ ജോസ് ശെമ്മാശ്ശൻ എഴുതി പുസ്തകമാക്കി. 'തുമ്പമൺ ഇടവകയുടെ കാലം ചെയ്ത മാർ പീല ക്സിനോസിന്റെ അന്ത്യശാസനം' എന്ന പേരിൽ. ഒന്നേകാൽ അണയായി രുന്നു വില. അതായത് ഒരു അണ മൂന്നു പൈസ. കുന്നംകുളം എ. ആർ. പി. പ്രസ്സിൽ നിന്ന് അച്ചടിച്ച് റവ. ഫാ. കെ. സി. പെരുമാൾ പ്രസിദ്ധീകരിച്ചു. ഈ പുസ്തകം ഇപ്പോഴും ഞങ്ങളുടെ പക്കൽ ഉണ്ട്. ജോസ് ശെമ്മാശ്ശൻ പിന്നീട് ജോസച്ചനായും ഇപ്പോൾ ജോസഫ് കോറെപ്പിസ്കോപ്പായായി വിശ്രമജീവിതം നയിക്കുന്നു. അദ്ദേഹം ആ പ്രസംഗം എഴുതി പുസ്തകമാ ക്കിയില്ലായിരുന്നെങ്കിൽ ഹൃദയത്തെ തൊട്ടുണർത്തുന്ന ആ പ്രഭാഷണം സഭാ മക്കൾക്ക് നഷ്ടമായേനെ. ആ സൽപ്രവൃത്തിക്ക് മലങ്കരസഭ മുഴുവൻ അദ്ദേ ഹത്തോട് കടപ്പെട്ടിരിക്കുന്നു. തിരുമേനി ചെയ്ത എത്ര, എത്ര ഉഗ്രൻ പ്രഭാ ഷണങ്ങൾ അന്തരീക്ഷത്തിൽ ലയിച്ചു. ആരും എഴുതിയില്ല; പ്രസിദ്ധീകരിച്ചി ല്ല. എല്ലാം എഴുതി സൂക്ഷിച്ചു വെച്ചിരുന്നെങ്കിൽ സഭയ്ക്കു മാത്രമല്ല പ്രസം ഗകലയ്ക്കു തന്നെ അതൊരു മുതൽക്കൂട്ടാകുമായിരുന്നു. നൂറ്റാണ്ടുകൾ കഴി യുമ്പോഴെ തിരുമേനിയെപ്പോലെയുള്ള വലിയ വാഗ്മികൾ ജനിക്കുകയുള്ളൂ. അവരുടെ താലന്ത് വേണ്ട വിധത്തിൽ ഉപയോഗിക്കുന്നതാണ് മാനവരാശി യുടെ ധർമ്മം. റഷ്യയിലെ അംബാസഡറും, പ്രമുഖ നയതന്ത്രജ്ഞനുമായി രുന്ന കെ. പി. എസ്. മേനോന്റെ പ്രസംഗം കേൾക്കാൻ ചില സ്ഥലങ്ങളിൽ ടിക്കറ്റു വച്ചാണ് ആളുകളെ പ്രവേശിപ്പിച്ചത്. കുറച്ചുവർഷങ്ങൾക്കു മുൻപ് നിര്യാതനായ ചിന്മയാനന്ദ സ്വാമികളുടെ പ്രസംഗവും ഇതുപോലെ ഉഗ്രനാ യിരുന്നു. പ്രസംഗചാതുരിയിൽ ഒരു മഹാപ്രതിഭയായിരുന്ന മാർ പീലക്സി നോസിനെ വേണ്ടപോലെ മനസ്സിലാക്കാനും, അദ്ദേഹത്തിന് പ്രവർത്തിക്കാ നുമുള്ള സൗകര്യങ്ങൾ ഒരുക്കിക്കൊടുക്കാനും നമുക്ക് കഴിഞ്ഞുവോ? മാർ പീലക്സിനോസ് എന്ന പേരിൽ ഇരുപതാം നൂറ്റാണ്ടിന്റെ മധ്യകാലത്ത് ഇന്ത്യ യിൽ ഒരമാനുഷ വാഗ്മി ജീവിച്ചിരുന്നു എന്നതിന് ഏക തെളിവ് കുറെ കൊല്ല ങ്ങൾ കഴിയുമ്പോൾ ഒരുപക്ഷേ 'കുന്നംകുളം പ്രസംഗം' മാത്രമായിരിക്കും!

ഒന്നര മണിക്കൂർ ഉച്ചത്തിൽ നീണ്ട ആ ഗംഭീരപ്രസംഗത്തിനു ശേഷവും തിരുമേനിക്ക് ക്ഷീണമൊന്നും അനുഭവപ്പെട്ടില്ല. സമ്മേളനം കഴിഞ്ഞ് വിപു ലമായ പൊതുസദ്യയ്ക്ക് ഒരുക്കങ്ങൾ നടത്തിയിരുന്നു. പഴയപള്ളി അങ്കണ ത്തിന്റെ പടിഞ്ഞാറെ ഭാഗത്ത് ജനങ്ങൾ വരിവരിയായി ഇരിക്കുന്നു; തിരുമേ നിയുടെ മുമ്പിൽ പാത്രങ്ങളിലും, കൊട്ടകളിലുമായി ചോറും, കറികളും, പഴം, പപ്പടം തുടങ്ങിയവ കൊണ്ടുവന്നു വെച്ചു. തിരുമേനി പ്രാർത്ഥിച്ച്

അനുഗ്രഹിച്ചു. വിളമ്പാൻ അനുവാദവും കൊടുത്തു. വിളമ്പുകാർ അശീഘ്രലം വിളമ്പി. കൊച്ചുതിരുമേനിയെ ഈ കാഴ്ച വളരെയധികം രസിപ്പിച്ചു. തിരുമേനിയും അവർക്കിടയിലൂടെ നടന്നതും മറ്റും ഇന്നും മറന്നിട്ടില്ല. പപ്പടം വറുത്ത് വലിയ കൊട്ടയിൽ രണ്ടുപേർ രണ്ടു തലയും പിടിച്ച് കൊണ്ടുവരുന്നു. തിരുമേനി നല്ലപോലെ പൊള്ളിപ്പൊങ്ങിയ ഒരു പപ്പടം കൊട്ടയിൽ നിന്നെടുത്തു തിന്നുന്നു. എല്ലാവരും ആ കാഴ്ച കണ്ട് ചിരിക്കുന്നു. പപ്പടം കടിച്ചു തിന്നപ്പോൾ പൊട്ടിച്ചിതറിയ ചെറിയ കഷണങ്ങൾ മീശയുടെ അറ്റത്തും, താടിയിലും പറ്റിപ്പിടിച്ചു. കറുത്ത താടിയിൽ ഇളം മഞ്ഞ നിറത്തിലുള്ള പൊട്ടുകൾ! ആളുകൾക്ക് ബഹുരസമായ കാഴ്ച. ചുമലിൽ കിടന്നിരുന്ന വലിയ തൂവാല കൊണ്ട് അതെല്ലാം തുടച്ചു കളഞ്ഞു. ജനങ്ങൾ ഭക്ഷണം കഴിച്ച് സംതൃപ്തരായി എഴുന്നേൽക്കുന്നതു വരെ തിരുമേനി കൗതുകപൂർവ്വം എല്ലാം നോക്കിനിന്നു.

അന്ന് രാത്രി ഭക്ഷണം കഴിക്കുമ്പോൾ നാളെ രാവിലെ തിരിച്ചു പോകാൻ വേണ്ട ഒരുക്കങ്ങൾ ചെയ്തുകൊള്ളാൻ ശെമ്മാശ്ശനോട് കല്പിച്ചു. കാലത്ത് ഏഴു മണിക്കു തന്നെ ഇറങ്ങണമെന്നു ഡ്രൈവറോടു പറഞ്ഞു.

പറഞ്ഞപോലെ ഏപ്രിൽ 16 നു രാവിലെ പള്ളിയിലെ നമസ്കാരം കഴിഞ്ഞശേഷം പ്രഭാത ഭക്ഷണം കഴിച്ചു. മരുന്ന് കഴിച്ച് വൈദ്യർ പറഞ്ഞപോലെ രണ്ടു ഗ്ലാസ്സ് ജീരകവെള്ളവും കുടിച്ചു. എല്ലാവരോടും യാത്ര പറഞ്ഞ് കാറിൽ കയറി. നേരേ പോയത് ആർത്താറ്റ് പള്ളിയിലേക്കാണ്. അമ്പത് നോമ്പു കാലത്ത് അവിടെ വ്രതാനുഷ്ഠാനനിരതരായി താമസിക്കുന്ന വളരെ അധികം ആളുകൾ ഉണ്ടായിരിക്കും. പുലിക്കോട്ടിൽ തിരുമേനിമാരുടെ കാലം തൊട്ട് നടന്നുവരുന്ന ഒരു സമ്പ്രദായമാണിത്. വീട്ടിൽ നിന്നുവിട്ട് സകല ബദ്ധപ്പാടുകളിൽ നിന്നുമൊഴിഞ്ഞു പകലും, രാത്രിയും പള്ളിയിൽ തന്നെ താമസിച്ച് യാമപ്രാർത്ഥനകൾ നടത്തി ഏകാഗ്രതയോടുകൂടി നോമ്പും, പ്രാർത്ഥനയും, ഉപവാസവുമായി കഴിയുക. തിരുമേനി ആർത്താറ്റ് പള്ളിയിൽ ലുത്തിനിയ കഴിച്ചശേഷം നോമ്പെടുത്ത് താമസിക്കുന്നവരോടു നോമ്പിനെക്കുറിച്ചും, പുതുക്കപ്പെട്ട ജീവിതത്തെപ്പറ്റിയും വിവരിച്ചുകൊണ്ട് 45 മിനിട്ട് ഒരു ക്ലാസ്സെടുക്കുന്ന തരത്തിൽ പ്രസംഗിച്ചു.

ആർത്താറ്റ് നിന്നു മടങ്ങിയശേഷം കാറ് കുന്നംകുളം മുനിസിപ്പാലിറ്റിയിലെ സാനിട്ടറി ഇൻസ്പെക്ടറുടെ വീട്ടിലേക്കു വിട്ടു. പത്തനംതിട്ട സ്വദേശിയും, കാതോലിക്കേറ്റ് ഹൈസ്കൂളിന്റെ പ്രാരംഭകാലത്തെ വിദ്യാർത്ഥികളിൽ ഒരാളുമായിരുന്നു ആ ഉദ്യോഗസ്ഥൻ. തിരുമേനിയുടെ ഭവന സന്ദർശനത്തെക്കുറിച്ചും, പിറ്റേ ദിവസമുണ്ടായ മെത്രാച്ചന്റെ ദേഹവിയോഗത്തെക്കുറിച്ചും, പത്തനംതിട്ടയിലുള്ള സ്വപിതാവിന് എഴുതിയ താഴെ ചേർക്കുന്ന കത്ത് പീലക്സിനോസ് സുവനിറിൽ കാണാം.

കുന്നംകുളം,
17-4-1951

പ്രിയപ്പെട്ട അത്തയ്ക്ക്,

ഇത് ഏറ്റവും ഹൃദയവേദനയോടു കൂടി എഴുതുന്ന കത്താണ്. നമ്മുടെ ഹൈസ്കൂൾ മാനേജർ തിരുമേനി ഒരാഴ്ചയോളമായി ഇവിടെ താമസിക്കുകയായിരുന്നു. തിരുമേനി ഇവിടെ താമസിക്കുന്നതായി അറിഞ്ഞ് അദ്ദേഹത്തെ ഉടൻ ചെന്ന് കാണണമെന്ന് വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ ഞാൻ ഇവിടെ ഉണ്ടെന്നുള്ള വിവരം തിരുമേനി അറിഞ്ഞ് അദ്ദേഹത്തെ ഉടൻ ചെന്ന് കാണണമെന്ന് ആളെ പറഞ്ഞയച്ചു. 15-നു ഞായറാഴ്ച വൈകുന്നേരം ഞാൻ പള്ളിയിൽ ചെന്ന് കാണുകയും, പുത്തൻകാവിലേക്ക് എഴുന്നെള്ളുന്നുവെന്നും, 16-ാം തീ തിങ്കളാഴ്ച കാലത്ത് എന്റെ താമസസ്ഥലത്ത് വന്ന് സൽക്കാരങ്ങൾ സ്വീകരിക്കുന്നതിനു നിശ്ചയിച്ചിരിക്കുന്നുവെന്നും പറഞ്ഞു. അതനുസരിച്ച് അദ്ദേഹത്തെ സ്വീകരിക്കുന്നതിനായി ഇവിടത്തെ എല്ലാ വലിയ ഉദ്യോഗസ്ഥൻമാരും, ഞങ്ങളുടെ മുനിസിപ്പൽ ചെയർമാൻ ഉൾപ്പെടെയുള്ള കൗൺസിലർമാരും, കാത്തിരുന്നു. 16 -നു എട്ടു മണിക്ക് എന്റെ താമസസ്ഥലത്ത് വരികയും, സൽക്കാരങ്ങൾ സ്വീകരിക്കുകയും ചെയ്തു. എന്റെ കൈകൊണ്ട് അദ്ദേഹത്തിനു കൊടുത്ത മധുര നാരങ്ങയും, ക്രഷും വാങ്ങി കഴിക്കുകയും, എന്നെ ഏറ്റവും ഹൃദയപൂർവ്വം ആശീർവദിക്കുകയും, തിരുമേനിയും അത്തായുമായുള്ള സ്നേഹബഹുമാനങ്ങളെ ഇവിടെ കൂടിയിരുന്ന എല്ലാ ആളുകളെയും മനസ്സിലാക്കുകയുമുണ്ടായി. ഇവിടെ നിന്ന് 8.57 ന് മരത്തങ്കോട്ടേക്കു എഴുന്നെള്ളി. എന്തിനധികം പറയുന്നു. അദ്ദേഹത്തിനു തീരെ സുഖമില്ലാതിരിക്കുന്നുവെന്നു അന്നു വൈകിട്ട് ഞാൻ അറിഞ്ഞ ഉടനെ ഞങ്ങളുടെ ചെയർമാനെ വിവരമറിയിച്ചു. അദ്ദേഹവും, ഞാനും, മറ്റു സമുദായ പ്രതിനിധികളും കൂടി മരത്തങ്കോട്ടു പള്ളിയിൽ ചെന്നു ശുശ്രൂഷിച്ചു. ഞങ്ങളെ നോക്കി തിരുമേനി ഒന്നു ചിരിച്ചതേയുള്ളൂ. അദ്ദേഹം മരത്തങ്കോട്ടു പള്ളിയിൽ തന്നെ താമസിച്ചു. പൂർണ്ണവിശ്രമം എടുക്കുന്നതിനു ഡോക്ടർ ഉപദേശിച്ചു. അതുകഴിഞ്ഞ് ഞാൻ വീട്ടിൽ വന്നിരുന്നുവെങ്കിലും അപ്പോൾ മുതൽ ഏതോ ചില വിഷമതകൾ എന്നെ അലട്ടിക്കൊണ്ടിരുന്നു. ഇന്നു കാലത്ത് 11 മണിയോടെ അദ്ദേഹം കാലം ചെയ്തുവെന്ന് അറിവു കിട്ടി. വിശ്വസിക്കാൻ നിർവ്വാഹമില്ലാത്ത ഒരു വാർത്തയാണെങ്കിലും ഞാനും, ചെയർമാനും കൂടി പള്ളിയിൽ ചെന്നു. തിരുമേനി പുഞ്ചിരി തൂകി അന്ത്യവിശ്രമം കൊള്ളുന്നതായിട്ടാണ് കണ്ടത്. ഞാനും, ചെയർമാനും പൊട്ടിക്കരഞ്ഞുപോയി എന്നുള്ളതും ഒരു വെറും പരമാർത്ഥം തന്നെയാണ്. സാധാരണ ഒരു ഭവനത്തിലും പോകാത്ത തിരുമേനി മുസ്ലീമായ എന്റെ വീട്ടിൽ എഴുന്നെള്ളി എന്നെ ആശീർവദിച്ചു.

എന്ന്, എം. കവിരാജൻ

കവിരാജന്റെ ഭവനത്തിൽ നിന്ന് ബഥനിച്ചാപ്പലിലേക്കു പോയി. അന്ന് ബഥനി ആശ്രമത്തിലുണ്ടായിരുന്ന ഗീവർഗീസ് അച്ചൻ പലതവണ കുന്നംകുളം പഴയപള്ളിയിൽ വന്ന് തിരുമേനിയെ സന്ദർശിച്ച് അനുഗ്രഹം വാങ്ങിയിരുന്നു. മടങ്ങിപ്പോകുമ്പോൾ ബഥനി ആശ്രമം സന്ദർശിക്കണമെന്ന അച്ചന്റെ

നിർബന്ധപൂർവ്വമായ അപേക്ഷ അനുസരിച്ചാണ് ബഥനി ആശ്രമത്തിലേക്ക് തിരിച്ചത്.

ഇതിനിടെ രസകരമായ ഒരു സംഭവമുണ്ടായി. തിരുമേനിയെ കണക്കറ്റ് ആരാധിച്ചിരുന്നവരും, സ്ഥിരമായി പ്രസംഗം കേട്ടുകൊണ്ടിരുന്നവരുമായ ഒരു കുടുംബത്തിന് തിരുമേനി അവരുടെ ഭവനം സന്ദർശിച്ച് അനുഗ്രഹിക്കണ മെന്ന കടുത്ത മോഹം. പഴയപള്ളിയിൽ തിരുമേനി വിശ്രമിച്ചുകൊണ്ടിരുന്ന വേളയിൽ അവിടെച്ചെന്ന് മെത്രാച്ചനെ ആഗ്രഹം അറിയിക്കാനുള്ള ധൈര്യം ഉണ്ടായിരുന്നില്ല. പഴയപള്ളിയിൽ ചെന്നാൽ എന്തിനാണു വന്നതെന്ന് അച്ചൻമാർ ചോദിക്കും. സുഖമില്ലാതെയിരിക്കുന്ന തിരുമേനിയെ വീട്ടിലേക്കു ക്ഷണിക്കാനാണ് വന്നിരിക്കുന്നതെന്നു പറഞ്ഞാൽ അച്ചൻമാർ ഓടിക്കും. അവർ ഒരു കടുംകൈ ചെയ്തു. തിരുമേനിയുടെ കാർ ബഥനി ആശ്രമത്തി ലേക്കു പോകാൻ വീടിനു മുൻപിലുള്ള റോഡിലൂടെ വരുന്നതു കണ്ട് അപ്പനും, അമ്മയും, മക്കളും എല്ലാം റോഡിൽ ഇറങ്ങി നിന്നു. തിരുമേനിയുടെ കാർ അടുത്തെത്തി. എല്ലാവരും കൂടി റോഡിന്റെ നടുക്കുനിന്ന് കൈകാണിച്ച് കാർ നിർത്തിച്ചു. എന്താണ് സംഭവമെന്നറിയാതെ പിൻസീറ്റിലിരിക്കുന്ന തിരുമേനി ശെമ്മാശ്ശനോട് വിവരം തിരക്കാൻ ആവശ്യപ്പെട്ടു. അപ്പോഴാണ് പറയുന്നത് തിരുമേനി അവരുടെ കൊച്ചുവീട്ടിൽ കയറി ഒരു മിനിട്ട് ഇരിക്കണമെന്ന്! ഇങ്ങ നെയുണ്ടോ ഒരു വീരാരാധന? അതോ ഭക്തിപ്രകടനമോ? യേശുക്രിസ്തു വിന്റെ വസ്ത്രം ഒരു സ്ത്രീ തൊട്ട് സുഖം പ്രാപിച്ച വേദഭാഗം ഓർമ്മയിൽ വരുന്നു. ക്രിസ്തുവിന്റെ അനുവാദം ചോദിച്ചിട്ടല്ലല്ലോ ആ സ്ത്രീ തൊട്ട് സൗഖ്യം നേടിയത്. ഓരോരുത്തരുടെ സ്നേഹവും, വിശ്വാസവും എന്നല്ലാതെ എന്തു പറയാൻ!

ചെറിയകുട്ടികൾ അടങ്ങുന്ന ആ കുടുംബത്തിന്റെ സ്നേഹപൂർവ്വമായ നിർബന്ധം മെത്രാച്ചന്റെ മനസ്സിൽ തട്ടി. എളിമയുടെ പ്രതീകവും, വാത്സല്യ ത്തിന്റെ നിറകുടവും, സ്നേഹത്തിന്റെ കൂമ്പാരവുമായ ക്രിസ്തുവിന്റെ ആ ശ്രേഷ്ഠ പ്രതിനിധി തന്നെ അതിരറ്റ് ബഹുമാനിക്കുന്ന ആ കുടുംബത്തിന്റെ സ്നേഹവായ്പിന്നു മുമ്പിൽ തലവണങ്ങി കാറിൽ നിന്നിറങ്ങി. ഒരു മിനിട്ട് മാത്രം ഇരുന്നാൽ മതിയെന്ന് ആഗ്രഹിച്ചവർക്ക് തിരുമേനി പത്തു മിനിട്ടോളം ഇരുന്നത് കണ്ട് അതിയായ സന്തോഷമായി. ആ കുടുംബനാഥനും ഭാര്യയും തിരുമേനിയുടെ കാൽക്കൽ വീണ് കാൽ ചുംബിച്ചു. അവരെ അനുകരിച്ച് പിഞ്ചോമന കിടാങ്ങളും തിരുമേനിയുടെ കാൽക്കൽ വീണ് ചുംബിക്കാൻ ശ്രമിച്ചപ്പോൾ തിരുമേനി സമ്മതിച്ചില്ല. ആ കുഞ്ഞുങ്ങളെ വാരിയെടുത്ത് മടി യിലിരുത്തി അവരുടെ തലയിൽ കൈവച്ച് അനുഗ്രഹിച്ചു. തിരുമേനി പ്രാർത്ഥിച്ച് അവരോട് യാത്ര പറഞ്ഞിറങ്ങി. പിറ്റേന്ന് തിരുമേനി കാലം ചെയ്തു എന്ന വാർത്ത കേട്ടപ്പോൾ ആ കുടുംബം പൊട്ടിക്കരഞ്ഞു. ആ വീട്ടിൽ ആരും അന്ന് ഭക്ഷണം കഴിച്ചില്ല. ആ കുടുംബനാഥനും, ഭാര്യയും, കുഞ്ഞുങ്ങളും തിരുമേനിയുടെ മൃതദേഹം ദർശിച്ച് ഏങ്ങലടിച്ചു കരഞ്ഞു. അടുത്തു നിൽക്കുന്നവർക്ക് ആ കാഴ്ച കണ്ടുനിൽക്കാൻ വയ്യായിരുന്നു. ആ

കുടുംബാംഗങ്ങൾ ഇപ്പോഴും കുന്നംകുളത്തുണ്ട്. കുടുംബനാഥനും ഭാര്യയും മരിച്ചു പോയി. അന്ന് തിരുമേനി മടിയിൽ കയറ്റിയിരുത്തി അനുഗ്രഹിച്ച കുഞ്ഞുങ്ങൾ വളർന്നു വലിയ ഉദ്യോഗസ്ഥൻമാരായി കഴിയുന്നു. ഇന്നും കൊച്ചുതിരുമേനിയെ ആ കുടുംബം ആരാധിക്കുന്നു. പീലക്സിനോസ് തിരുമേനിയെപ്പറ്റി പറയുമ്പോൾ ഇന്നും അവരുടെ കണ്ണു നിറയും. ഇങ്ങനെ എത്ര, എത്ര കുടുംബങ്ങൾ.

ബഥനി ആശ്രമത്തിൽ വച്ചു ഗീവർഗീസച്ചൻ തിരുമേനിയെ ഹാരമണിയിച്ച് സ്വീകരിച്ചു. കുറച്ചുനേരം അവിടെ ചിലവഴിച്ച ശേഷം മരത്തംകോടു സ്കൂൾ കാണുന്നതിന് വടക്കാഞ്ചേരി റോഡു വഴി യാത്രയായി. അതിനെക്കുറിച്ച് സി. എൽ. ഇട്ടിമാണിയുടെ ലേഖനത്തിലെ പ്രസക്ത ഭാഗം താഴെ കൊടുക്കുന്നു:

“തിങ്കളാഴ്ച കാലത്തു തന്നെ തിരുമേനി കോട്ടയത്തേക്കു യാത്രയായി. വളരെ തിരക്കിട്ട ഒരു പരിപാടി അപ്പോഴും ഉണ്ടായിരുന്നു. ആർത്താറ്റ് പള്ളി സന്ദർശിക്കുക, അവിടെ നോമ്പു നോൽക്കുന്നവർക്കു ഒരു ഉപദേശം കൊടുക്കുക, ബഥനി ചാപ്പൽ സന്ദർശിക്കുക; തിരുമേനിയുടെ ഒരു സ്നേഹിതന്റെ മകനും, ശിഷ്യനുമായ ഇവിടുത്തെ സാനിട്ടറി ഇൻസ്പെക്ടർ കവിരാജൻ മീരാപിള്ളയുടെ സൽക്കാരങ്ങളിൽ പങ്കു കൊള്ളുക; ഇതെല്ലാം തിരുമേനിയുടെ സാധാരണ മട്ടിലങ്ങനെ നടന്നു. ശനിയാഴ്ച നിശ്ചയിച്ചതനുസരിച്ച് മരത്തങ്കോട് സ്കൂൾ കാണുന്നതിന് യാത്ര തിരിച്ചു. തത്സമയം പാറയിലെ നാലും കൂടിയ വഴിയിൽ കൂടി നേരെ കിഴക്കോട്ടു പാഞ്ഞുപോയ കാറിന്റെ എരമ്പവും, കൂകലും മരണത്തിന്റെ മണി കുലുക്കമായിരുന്നു! അപ്പോൾ ആ കാറിൽ കാണായ തേജഃപുഞ്ജം രാഹു ഗ്ര സ്തമാണെന്ന് ആർ കരുതി. “തിരുമേനി പോയി” എന്ന് അവിടെ കൂടിയിരുന്നവർ എല്ലാം പറഞ്ഞു” (മാർ പീലക്സിനോസ് സുവനിർ, പേജ് 57).

# 29

# "ഹാ! ഉറക്കമില്ലാത്ത ഒരു രാത്രി - മരിക്കും"

കൊച്ചുതിരുമേനിയുടെ വരവും നോക്കി മരത്തംകോട് സ്കൂളിൽ കാക്കശ്ശേരി ഇയ്യു മാസ്റ്ററും, സഹാദ്ധ്യാപകരും കാലത്തു തന്നെ വന്ന് കാത്തു നിന്നു. സ്കൂൾ ഏറ്റെടുക്കുമെന്നും, തിരുമേനിയുടെ മാനേജ്മെന്റിൽ അടുത്ത ജൂണിൽ ഹൈസ്കൂളായി ഉയർത്തുമെന്നും അവർ മനസ്സ് നിറയെ പ്രതീക്ഷിച്ചു. മധ്യവേനലവധി ആയതിനാൽ ഓഫീസ് തുറന്ന് എല്ലാം അടിച്ചുവാരി. തിരുമേനി വന്നാൽ ഇരിക്കാൻ കസേരയെല്ലാം പൊടിതട്ടി തുടച്ചു. ഗ്രാമപ്രദേശമായ മരത്തംകോട്ട് ഹൈസ്കൂൾ ഉണ്ടാകാൻ പോകുന്നു എന്ന സന്തോഷത്താൽ സ്ഥലത്തെ ചില പൗരമുഖ്യരും എത്തിയിട്ടുണ്ട്. മരത്തംകോട്ടെ കുട്ടികൾ ഏഴാംക്ലാസ്സ് കഴിഞ്ഞാൽ ഹൈസ്കൂൾ പഠനത്തിന് കുന്നംകുളം സർക്കാർ ബോയ്സ് ഹൈസ്കൂളിലാണു പോയിവന്നത്.

കുന്നംകുളം - വടക്കാഞ്ചേരി റോഡിൽ കുന്നംകുളത്തു നിന്നും നാലു കിലോമീറ്റർ കിഴക്കു മാറിയാണ് മരത്തംകോട്. കുന്നംകുളം കഴിഞ്ഞാൽ പിന്നെ ചൊവ്വന്നൂർ. റോഡിന് ഇരുവശവും വയലാണ്. പാടം കഴിഞ്ഞ് കയറുന്നത് മരത്തംകോട്ടേയ്ക്കാണ്. കാർ മരത്തംകോട് എത്താറായപ്പോഴേക്കും മെത്രാച്ചന് നെഞ്ചുവേദന തുടങ്ങി. വിട്ടുമാറി എന്നു കരുതിയ അസുഖം പൂർവ്വാധികം വർദ്ധിച്ചു. തിരുമേനി കാറിലുണ്ടായിരുന്ന ഒരു തലയണ എടുത്ത് നെഞ്ചോടു ചേർത്തു പിടിച്ച് അതിന്മേൽ തിരുമ്മിക്കൊണ്ടിരുന്നു. എവിടെയെങ്കിലും ഒന്നു കയറി വിശ്രമിക്കുകയാണ് നല്ലതെന്ന് തോന്നി. കാർ മരത്തംകോട് ചാപ്പലിന്റെ മുമ്പിൽ എത്തി. കുറച്ചു ദൂരം കൂടി പോകണം മരത്തംകോട് സ്കൂളിലേക്ക്. സ്വല്പം വിശ്രമിച്ചശേഷം ആകാം എന്നു കരുതി കാർ ചാപ്പലിന്റെ അങ്കണത്തിലേക്കാണു എത്തിയത്. തിരുമേനി കാറിൽ നിന്ന് പതുക്കെ ഇറങ്ങി ചാപ്പലിലേക്ക് നടന്നു. അന്ന് നല്ല പ്രാപ്തിയുള്ള കെ. കെ. കുറിയാക്കോസ് അച്ചനായിരുന്നു വികാരി. ഇദ്ദേഹം പിന്നീട് സൗത്ത് കനറായിലെ ബ്രഹ്മ വാർ മിഷനിൽ സേവനമനുഷ്ഠിക്കാൻ പോയി. ബ്രഹ്മവാർ സെന്റ് മേരീസ് കോളജും മറ്റും സ്ഥാപിച്ചത് ഇദ്ദേഹമാണ്. കുറിയാക്കോസ് അച്ചൻ ചാപ്പലിൽ ഉണ്ടായിരുന്നു. തിരുമേനി ക്ഷീണിതനായി നടക്കുന്നത് കണ്ട് അച്ചൻ ഓടി വന്നു. തിരുമേനിക്ക് നെഞ്ചുവേദനയുണ്ടെന്നറിഞ്ഞ് അച്ചൻ വല്ലാതെ പരിഭ്രമിച്ചു. ചാപ്പലിൽ കയറി ലുത്തിനിയാ ആരംഭിക്കുകയും ക്ഷീണം കൊണ്ട് തുടർന്നു ചൊല്ലാൻ വയ്യാതെ അച്ചനോട് ചൊല്ലി മുഴുമിപ്പിക്കുവാൻ ആവശ്യപ്പെടുകയും ചെയ്തു. ലുത്തിനിയാ അവസാനിച്ചതോടുകൂടി അവിടെ വന്നു കൂടിയ ഭക്തജനങ്ങളെ കൈമുത്തിച്ച് തിരുമേനി ചാപ്പലിന് പുറത്തു വന്ന് വികാരി അച്ചന്റെ ചെറിയ കുടുസ്സു മുറിയിലെ കട്ടിലിൽ

അവശനായി കിടന്നു. മരത്തംകോട് അന്ന് ചെറിയ ചാപ്പൽ. ഇന്ന് ആ നില യെല്ലാം മാറി. ഇപ്പോൾ പള്ളി പുതുക്കിപ്പണിഞ്ഞു. വിശാലമായ മുറികളും നിർമ്മിച്ചു.

ചാപ്പലിൽ എത്തിയശേഷം നെഞ്ചുവേദന ഒട്ടും കുറഞ്ഞില്ലെന്നു മാത്ര മല്ല കൂടുകയുമാണുണ്ടായത്. നേരത്തെ ചികിത്സിച്ചിരുന്ന ദേവസിക്കുട്ടി വൈദ്യരെ കൂട്ടിക്കൊണ്ടു വരാനുള്ള നിർദ്ദേശത്തോടു കൂടി ആർത്താറ്റ് – കുന്നംകുളം മഹാഇടവക വികാരി ജനറലായ ബ. പാറേമൽ കുറിയാക്കോസ് കത്തനാരുടെ വീട്ടിലേക്ക് കാർ അയച്ചു. പാറേമൽ അച്ചനേയും കൊണ്ട് വൈദ്യന്റെ വീട്ടിലേക്ക് തിരുമേനിയുടെ കാർ ഓടുന്നതു കണ്ടപ്പോൾ ആളു കൾ അമ്പരന്നു. വൈദ്യനേയും കൂട്ടിക്കൊണ്ട് മടങ്ങിയതോടെ "തിരുമേനിക്ക് സുഖമില്ലെന്ന" വാർത്ത കുന്നംകുളത്താകെ കാട്ടു തീ പോലെ പടർന്നു. വൈദ്യരുടെ ചികിത്സ വീണ്ടും തുടങ്ങി. ഉദ്ദേശിച്ച ദൂരയാത്ര തൽക്കാലം തുട രരുതെന്ന് വൈദ്യർ പറഞ്ഞതനുസരിച്ച്, യാത്ര അനിശ്ചിതമായി നീട്ടി. കൂടു തൽ വിദഗ്ദ ചികിത്സ ലഭിക്കുന്നതിനും മറ്റുമായി കുന്നംകുളത്തേക്കു തന്നെ തിരിച്ചുപോയി താമസിക്കുന്നതിനും തീരുമാനിച്ചു. ആ വിവരത്തിനു ബാവായ്ക്കു ഒരു കത്തെഴുതി. ആ കത്ത് താഴെ കൊടുക്കുന്നു.

സെന്റ് മേരീസ് പള്ളി,<br>16-4-1951

തിരുമനസ്സറിയിക്കുന്നത്,

ഇന്നു രാവിലെ കോട്ടയത്തേക്കു വരുന്നതിനായി കാറിൽ പുറപ്പെട്ട് ഞാൻ മരത്തംകോട്ട് ചാപ്പൽ വരെ വന്നു. എന്നാൽ ഇടയ്ക്കു വച്ച് പെട്ടെന്നൊരു നെഞ്ചുവേദന വന്നതുമൂലം ചാപ്പലിൽ കയറി താമസിച്ച് ഡോക്ടറെ വരുത്തി മരുന്നു കഴിച്ചു. ഇപ്പോൾ കുറെ ആശ്വാസമുണ്ട്. എന്നിരിക്കിലും കുറഞ്ഞ പക്ഷം മൂന്നു ദിവസമെങ്കിലും ഇവിടെ താമസിച്ചു പരിപൂർണ്ണ വിശ്രമം എടു ക്കണമെന്നാണ് അയാളുടെ നിർദ്ദേശം. അതിനാൽ യാത്ര മുടക്കി കുന്നംകു ളത്തേക്ക് പോരേണ്ടി വന്നു.

മൂറോൻ കൂദാശ സംബന്ധിച്ച് തിരുമേനി അയച്ചിട്ടുള്ള സാധനം ഇവിടെ കിട്ടി. വ്യാഴാഴ്ച വൈകിട്ടത്തേക്ക് (ഏപ്രിൽ 19) കോട്ടയത്തു വന്നു ചേരാ മെന്നു പ്രതീക്ഷിക്കുന്നു.

പ്രസ്തുത കത്തിൽ 'യാത്ര മുടക്കി കുന്നംകുളത്തേക്കു പോരേണ്ടി വന്നു' എന്ന് എഴുതിക്കാണുന്നു. കത്തെഴുതുന്ന സമയം കുന്നംകുളത്തേക്ക് പുറ പ്പെടാൻ ഒരുങ്ങിയിരിക്കുകയായിരുന്നു. കത്തെഴുതിക്കഴിഞ്ഞ് കുറച്ചുകഴിഞ്ഞ് അസുഖം വർദ്ധിച്ചപ്പോൾ മരത്തംകോടു തന്നെ തുടർന്ന് താമസിക്കുകയു മാണുണ്ടായത്.

പകൽ പന്ത്രണ്ടു മണിക്ക് തിരുമേനി കിടക്കയിൽ എഴുന്നേറ്റിരുന്ന് ശമു വേൽ ശെമ്മാശ്ശനെക്കൊണ്ട് അഞ്ചു കത്തുകൾ എഴുതിച്ചു. അതിലെ ആദ്യത്തെ കത്താണ് കാതോലിക്കാ ബാവായ്ക്ക് എഴുതിയ മുകളിൽ

കൊടുത്ത കത്ത്. മറ്റു കത്തുകൾ ഔഗേൻ മാർ തീമോത്തിയോസിനും മാർ ബേസിൽ സൊസൈറ്റിയുടെ സുപ്പീരിയറിനും, തുമ്പമൺ മെത്രാസന ഇടവക സെക്രട്ടറിയായ ദാനിയേൽ കത്തനാർക്കും, പി. ജി. ജോർജ് ശെമ്മാശ്ശനുമായിരുന്നു. കത്തുകൾ എഴുതിക്കഴിഞ്ഞ ഉടൻ തിരുമേനി പേഴ്സിൽ നിന്ന് 162 രൂപ 4 അണ എടുത്ത് ഒരു കവറിലിട്ട് ഒട്ടിച്ച് അതിന്റെ പുറത്ത് സ്വന്തം കൈപ്പടയിൽ മേൽവിലാസമെഴുതി ശെമ്മാശ്ശനെ ഏൽപ്പിച്ചിട്ട് പറഞ്ഞു. "ഈ തുക തുമ്പമൺ മർത്തമറിയം സമാജം ഖജാൻജിയെ ഏൽപ്പിച്ച് രസീതി വാങ്ങണം. എനിക്കിതല്ലാതെ യാതൊരു കടവുമില്ല; ഒരു കടപ്പാടുമില്ല." ഇതു കേട്ടപ്പോൾ ശെമ്മാശ്ശൻ വല്ലാതെ വിഷമിച്ചു. ശെമ്മാശ്ശന്റെ മുഖത്തെ ദുഃഖഭാവം ദർശിച്ച തിരുമേനി അദ്ദേഹത്തെ ആശ്വസിപ്പിക്കാനായി കല്പിച്ചു. "താൻ ഒന്നു കൊണ്ടും വിഷമിക്കേണ്ട. മനസ്സിലെ വിഷമം അല്പം കുറയുന്നതിനു വേണ്ടി ഇതൊക്കെ പറയുന്നതാണ്."

സുഖമില്ലാതെ കിടക്കുന്ന ആളെ കിടത്തിപ്പൊറുപ്പിക്കില്ലെന്നു പറഞ്ഞപോലെയാണ് ആളുകളുടെ പെരുമാറ്റം. തിരുമേനിയെ കാണാനെന്നും പറഞ്ഞ് കുന്നംകുളത്തു നിന്നും ചുറ്റുപാടുമുള്ള പ്രദേശത്തു നിന്നും ജനങ്ങൾ മരത്തംകോട്ടേക്കു മാരത്തൺ ഓട്ടം തന്നെ. വന്ന് അസുഖ വിവരം ചോദിക്കുന്നവർ പലരാണ്. രോഗവിവരം പറയുന്നത് തിരുമേനി മാത്രവും. സന്ദർശകരെ നിയന്ത്രിക്കുവാനുള്ള സംവിധാനമൊന്നും അന്നുണ്ടായിരുന്നില്ല. നേരെ ഐ. സി. യു. വിൽ കയറ്റി കിടത്തേണ്ട സ്ഥിതി. അന്ന് ആ വക സൗകര്യങ്ങൾ ഒന്നും ഉണ്ടായിരുന്നില്ലല്ലോ.

സ്കൂളിൽ തിരുമേനിയെ കാത്തു നിന്ന അദ്ധ്യാപകരും മറ്റു വേണ്ടപ്പെട്ടവരും, തിരുമേനി ആലസ്യവിധേയനായി മരത്തംകോട് ചാപ്പലിൽ കിടക്കുന്നു എന്ന ദുഃഖകരമായ വാർത്ത കേട്ടു. ഉടനെ അവരെല്ലാവരും കൂടി ചാപ്പലിലേക്കു വന്നു. തുടർന്നുണ്ടായ കാര്യങ്ങൾ മുമ്പ് സൂചിപ്പിച്ച സി. എൽ. ഇട്ടിമാണിയുടെ ലേഖനത്തിൽ നിന്ന് ഉദ്ധരിക്കുന്നു:

"അല്പം ആശ്വാസം തോന്നിയതോടു കൂടി അവിടുത്തെ കണ്ടു വന്ദിക്കുവാൻ ആഗതരായ ഓരോരുത്തരോടും തിരുമേനി സംഭാഷണം ചെയ്തുകൊണ്ടിരുന്നു. അവിടുന്ന് മാനേജ്മെന്റ് നേരിട്ട് ഏറ്റെടുക്കാമെന്ന് സമ്മതിച്ച മരത്തംകോട് ലോവർ സെക്കണ്ടറി സ്കൂൾ കാര്യത്തെക്കുറിച്ച് ടി. സ്കൂൾ സ്റ്റാഫിലെ അംഗങ്ങളോട് ദീർഘനേരം സംഭാഷണം നടത്തി. അടുത്ത സ്കൂൾ വർഷാരംഭത്തോടുകൂടി അതിനെ ഒരു ഹൈസ്കൂളാക്കി ഉയർത്തുന്നതിന് വേണ്ട പരിപാടികളൊക്കെയും തയ്യാറാക്കി ആവശ്യമായ നിർദ്ദേശങ്ങൾ നൽകുകയും ചെയ്തു."

ഉച്ചനമസ്ക്കാരത്തിന്റെ സമയമായപ്പോൾ മെത്രാച്ചൻ ചാപ്പലിലേക്ക് കടന്നു. പ്രാർത്ഥന കഴിഞ്ഞ് ഉച്ചഭക്ഷണത്തിനിരുന്നു. വലിയ വിശപ്പു തോന്നിയിരുന്നില്ല. സ്വല്പം പൊടിയരിക്കഞ്ഞി മാത്രം കഴിച്ചു. ഭക്ഷണം കഴിഞ്ഞു വിശ്രമിക്കവേ ആയിരുന്നു വീണ്ടും ശക്തിയായ നെഞ്ചുവേദന. ഉടനെ പാറേമലച്ചൻ കുന്നംകുളം ഗവർമ്മേണ്ട് ആസ്പത്രിയിലെ ഡോക്ടർ പൈയെ

കൊണ്ടുവന്നു. അദ്ദേഹം പരിശോധന നടത്തി. രക്തസമ്മർദ്ദം ക്രമാതീതമായിട്ടുണ്ടെന്നും, 48 മണിക്കൂർ പൂർണ്ണവിശ്രമം അത്യാവശ്യമാണെന്നും ഉപദേശിച്ചു. ചില കുത്തിവെപ്പുകൾ നടത്തി. മരുന്നുകൾ നിശ്ചയിച്ചു മടങ്ങിപ്പോകുകയും ചെയ്തു. രാത്രി രണ്ടു മണിക്കു കൊടുക്കുന്നതിന് ഒരു ഗുളിക വാങ്ങാൻ ആളെ വിട്ടു.

സിവിൽ സർജൻ ആയിരുന്ന ഡോ. ആർ. സി. പൈ വളരെ കഴിവുള്ള മിടുക്കനായ ഡോക്ടറായിരുന്നു. രോഗം കണ്ടുപിടിക്കാനും ചികിത്സ നിശ്ചയിക്കുന്നതിനും നിപുണനും. തിരുമേനിയുടെ ചികിത്സക്ക് ആദ്യമേ ഡോക്ടർ പൈയെ കാണിക്കേണ്ടതായിരുന്നു.

സന്ധ്യാസമയത്തോടടുത്ത് കുന്നംകുളത്തു നിന്ന് കുറേപ്പേർ തിരുമേനിയെ കാണാൻ വന്നു. വന്നവർ തിരുമേനിയുടെ രോഗനില മനസ്സിലാക്കി സങ്കടപ്പെട്ടു നിൽക്കുന്നതു കണ്ട് തിരുമേനി അവരെ അരികിൽ വിളിച്ച് ദുഃഖിക്കേണ്ടെന്നും പറഞ്ഞ് കൈമുത്തിച്ചു. തന്റെ ആലസ്യ വാർത്ത പത്രങ്ങളിൽ റിപ്പോർട്ടു ചെയ്യരുതെന്നും കല്പിച്ചു.

അന്നു രാത്രി തിരുമേനിക്ക് അശേഷം ഉറങ്ങാൻ കഴിഞ്ഞില്ല. ഇടയ്ക്കിടെ ഛർദ്ദിയും ഉണ്ടായിരുന്നു. തിരിഞ്ഞും മറിഞ്ഞും കിടക്കുകയും, പെട്ടെന്ന് എഴുന്നേറ്റിരിക്കുകയും, വീണ്ടും കിടക്കുകയും, ഇങ്ങനെ അസ്വസ്ഥനാകുകയും ചെയ്തു. രാത്രി രണ്ടു മണിക്ക് ഡോക്ടർ പറഞ്ഞിരുന്ന ഗുളിക കൊടുത്തു. സ്വല്പം വെള്ളം കുടിച്ചു. മുഖത്ത് നെഞ്ചു വേദനിക്കുന്നതിന്റെ പാരവശ്യം തെളിഞ്ഞ് കാണാമായിരുന്നു. ഈ അസുഖത്തിൽ നിന്ന് താൻ കര കയറുകയില്ലെന്ന് അദ്ദേഹത്തിന് ബോദ്ധ്യമായെന്നു തോന്നുന്നു. മരണം അടുത്തു വന്ന് മാടി വിളിക്കുന്നപോലെ. ദുഃഖത്തോടു കൂടി തിരുമേനിക്ക് സമീപം നിന്നിരുന്ന ശെമ്മാശ്ശന്റെ കണ്ണുകളിലേക്ക് നോക്കിക്കൊണ്ട് ദീനസ്വരത്തിൽ അവിടുന്ന് കല്പിച്ചു. “ഹാ! ഉറക്കമില്ലാത്ത രാത്രി - മരിക്കും.” തിരുമേനിക്ക് താൻ ഇനി അധിക സമയം ജീവിച്ചിരിക്കയില്ലെന്ന് ഉറപ്പായപോലെ. ഒന്നും മറുപടി പറയാൻ ആവാതെ സങ്കടം കടിച്ചമർത്തിക്കൊണ്ട് ശെമ്മാശ്ശൻ തിരുമേനിയുടെ കൈപിടിച്ചു മുത്തി. കണ്ണുനീർ തിരുമേനിയുടെ കൈക്കു മുകളിൽ അടർന്നു വീണു.

തിരുമേനിയുടെ സംസാരം നിലച്ചമട്ടായി. ആവശ്യങ്ങൾ മിക്കവാറും ആംഗ്യങ്ങൾ കൊണ്ടായിരുന്നു അറിയിച്ചത്. നേരം വെളുത്തു കിട്ടിയാൽ മതിയായിരുന്നു എന്ന് ആശിച്ചു. കുന്നംകുളത്തെ പട്ടക്കാരും, സേവനമനസ്ഥിതിയുള്ള യുവാക്കളും ചാപ്പലിൽ ഉണ്ടായിരുന്നു.

കാലത്ത് ഡോക്ടർ പൈ വന്ന് പരിശോധന നടത്തി. രക്തസമ്മർദ്ദം നിയന്ത്രണാതീതമല്ലാതായിരിക്കുന്നുവെന്നും, ക്ഷീണം വളരെ വർദ്ധിച്ചിരിക്കുന്നുവെന്നും, സ്ഥിതി ആശങ്കാജനകമാണെന്നും, ബാവായേയും, ബന്ധുക്കളേയും വിവരം അറിയിക്കുകയാണ് നല്ലതെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. ഉടനെ ആർത്താറ്റ് - കുന്നംകുളം പള്ളി ട്രസ്റ്റി ചീരൻ വർഗീസും, പാറേമ്മൽ

കുറിയാക്കോസ് കത്തനാരും തൃശൂർ നിന്ന് ഒരു ഡോക്ടറെ കൊണ്ടുവരുന്നതിന് കാറിൽ പോയി. തിരുമേനി ആവശ്യപ്പെട്ടതനുസരിച്ച് കുന്നംകുളം പള്ളിയിലെ പട്ടക്കാർ തൈലാഭിഷേക കൂദാശ നടത്തി.

അടുത്തുണ്ടായിരുന്ന പട്ടക്കാർ പ്രാർത്ഥനയും തൈലാഭിഷേകവും നടത്തി. തിരുമേനി മൂന്നു പ്രാവശ്യം കുരിശു വരച്ചു. ശുശ്രൂഷാനന്തരം ചുറ്റും നിന്നവരെ "റൂശ്മാ" ചെയ്ത് അനുഗ്രഹിച്ചു. തിരുമേനി കട്ടിലിൽ എഴുന്നേറ്റിരുന്നു. ഇടതുവശത്ത് തിരുമേനിയുടെ ഡ്രൈവർ അമ്മാളും വലതുവശത്ത് ശമുവേൽ ശെമ്മാശ്ശനും തിരുമേനിയെ താങ്ങിപ്പിടിച്ചിരുന്നു. പ്രാർത്ഥനയ്ക്കു ശേഷം തിരുമേനിക്ക് ഏറ്റവും പ്രിയപ്പെട്ട 'കരുണക്കടലേ ഞാൻ നോക്കും' എന്നുള്ള അനുതാപഗീതം ശെമ്മാശ്ശൻ മൂന്നു പ്രാവശ്യം പാടി. അനന്തരം ശെമ്മാശ്ശന്റെ കൈകളിൽ തലയും, ഡ്രൈവറുടെ മടിയിൽ കാലുകളും ഉയർത്തിവച്ച് തിരുമേനി കട്ടിലിൽ കിടന്നു. ഒരു പട്ടക്കാരൻ പ്രാർത്ഥന ചൊല്ലിക്കൊടുത്തു. "എന്റെ ദൈവമേ, എന്റെ ദൈവമേ" എന്ന് തിരുമേനി പല തവണ ഉച്ചരിച്ചു. പട്ടക്കാർ വിശ്വാസപ്രമാണം ചൊല്ലി. പത്തേകാൽ മണിക്കു പൊന്നുതിരുമേനിയുടെ ആത്മാവ് ഉടയവന്റെ സന്നിധിയിലേക്ക് യാത്രയായി.

"എപ്പോഴോ, എവിടെയോ, നിനക്ക് തിരുമനസ്സാകുന്ന പ്രകാരം അടിയനെ നീ ചേർത്തുകൊള്ളണമേ" എന്നുള്ള പിതാക്കൻമാരുടെ പ്രാർത്ഥന അതേപടി ചൊല്ലുകയും, അതിനായി ആഗ്രഹിക്കുകയും ചെയ്തു വന്ന ആ പരിശുദ്ധ പിതാവ് എല്ലാവരേയും വിട്ട് യാത്രയായി. ആ കണ്ണുകൾ എന്നേക്കുമായി അടഞ്ഞു. സ്വർഗ്ഗീയമായ ഒരു തേജസ്സ് ആ മുഖത്ത് വ്യാപിച്ചു. ആ മുഖം കണ്ടാൽ എന്തോ ആലോചിച്ച് കണ്ണടച്ച് ഇരിക്കുകയാണെന്നേ തോന്നുകയുള്ളൂ. മലങ്കരസഭാ ഭാസുരനായ വട്ടശ്ശേരിൽ തിരുമേനിയെ മാതൃകയാക്കി സഭയ്ക്കു വേണ്ടി പൊരുതിയ വീരയോദ്ധാവ് സ്വർഗ്ഗീയ നിത്യകിരീടം ചൂടിയിരിക്കുന്നു. ആ ഭൗതിക ശരീരത്തിലെ ചൂട് അല്പാല്പമായി കുറഞ്ഞുവന്നു. മാർ പീലക്സിനോസ് കാലം ചെയ്തു എന്ന ദുഃഖവാർത്ത മന്ദാനിലൻ അകലങ്ങളിലും വിളംബരം ചെയ്തു.

"ലോകാംബതൻ മാറിലെ മാലയിൽ നി-
ന്നുതിർന്നു വാരുറ്റൊരമൂല്യ രത്നം:
നീലാംബരത്തിങ്കലുദിച്ചുയർന്ന
പൊൻതാരകം ഹന്ത! പൊലിഞ്ഞുപോയി"

# 30

# പുത്തൻകാവിലേക്കുള്ള വിലാപയാത്ര

ആ ചരമവാർത്ത കേട്ടവർ, കേട്ടവർ നടുങ്ങി. കുന്നംകുളത്തെ ദേവാലയങ്ങളിൽ നിന്ന് പുറപ്പെട്ട ദുഃഖമണിനാദം ഹൃദയഭേദകമായിരുന്നു. കേട്ടവർ ഒരു നോക്കു കാണുവാൻ മരത്തങ്കോട് ചാപ്പലിലേക്ക് പാഞ്ഞു. ചാപ്പലിനു ചുറ്റും മനുഷ്യമഹാസമുദ്രം. കച്ചവട വ്യവസായ സ്ഥാപനങ്ങൾ ആരും പറയാതെ തന്നെ അടയ്ക്കപ്പെട്ടു. കുന്നംകുളം പട്ടണമാകെ ഒരു മരണവീടു പോലെയായി. കാലം ചെയ്ത വിവരം ഫോൺ മുഖേന ബാവായേയും, മറ്റു തിരുമേനിമാരേയും, ബന്ധുക്ക ളെയും മറ്റും അറിയിച്ചു. വിവിധ ഇടവകകളിലേക്കും, പത്രങ്ങളിലേക്കും, മറ്റും കമ്പി അടിക്കുന്നതിനും, പ. കാതോലിക്കാബാവായുടെ മറുപടി ലഭിക്കുന്നതിനും പാറേമ്മൽ കുറിയാക്കോസ് കത്തനാർ, പി. സി. ഇട്ടൂപ്പ് തുടങ്ങിയവർ പോസ്റ്റാഫീസിൽ തന്നെ ഇരുന്നു. ആകെ ഇരുന്നൂറു കമ്പി യോളം അടിച്ചു.

തിരുമേനിയുടെ മൃതദേഹം സ്പിരിറ്റു കൊണ്ട് തുടച്ച് അംശ വസ്ത്ര ങ്ങൾ ധരിപ്പിച്ച് സ്ലീബാ, അംശവടി എന്നിവ പിടിപ്പിച്ച് മരത്തങ്കോട് ചാപ്പലിൽ പശ്ചിമാഭിമുഖമായി സിംഹാസനത്തിൽ ഇരുത്തി. പട്ടക്കാർ ശുശ്രൂഷ നടത്തിക്കൊണ്ടിരിക്കുമ്പോൾ തൊഴിയൂർ സഭയുടെ ഗീവർഗീസ് മാർ കൂറിലോസ് ആഗതനാകുകയും, ശുശ്രൂഷയിൽ പങ്കെടുക്കയു മുണ്ടായി.

ഇതിനകം പ. കാതോലിക്കാബാവായുടെ ടെലഗ്രാം പാറേമ്മൽ അച്ചനു ലഭിച്ചു.

Kunnamkulam 17-5-51 (Seal)

Kottayam 17

Paramel Achen, Arthat Church, KNM

Grieved sudden demise of Mar Philaxenos. Mar Themothios started at nine. Funeral arranged here as we cannot stand strain long journey. Arrange for sending body immediately. Catholicos.

മൂന്നു മണിയോടു കൂടി ഔഗേൻ മാർ തീമോത്തിയോസ് പഴയ സെമിനാരി മാനേജർ ഫാദർ റ്റി. സി. ജേക്കബ്, ഫാദർ ജേക്കബ് മണലിൽ എന്നിവരും എത്തി. അതിനുമുമ്പ് ആ വിവരമറിഞ്ഞ് തിരുമേനി യുടെ സഹോദരൻ കെ. റ്റി. ജോസഫ് എത്തിയിരുന്നു. ആർത്താറ്റ് - കുന്നംകുളം മഹാഇടവക മാനേജിംഗ് കമ്മറ്റിക്കാർ കബറടക്കം ഇവിടെ നടത്തുന്നതിനു വേണ്ട പരിപാടികൾ ആസൂത്രണം ചെയ്തു.

ഇതിനിടെ തിരുമേനിയെ മരത്തംകോട് ചാപ്പലിൽ തന്നെ കബറടക്കണമെന്ന് ശഠിച്ച് മരത്തംകോട് ചാപ്പൽക്കാർ ബഹളം തുടങ്ങി. മൃതദേഹം എവിടേക്കും കൊണ്ടുപോകാൻ അനുവദിക്കുകയില്ലെന്നു പറഞ്ഞ് അവർ ചെറുത്തു നിന്നു. പുത്തൻകാവിൽ കൊണ്ടുപോയി അടക്കാനാണ് ഉദ്ദേശിക്കുന്നതെന്ന് പറഞ്ഞത് അവർക്ക് വിശ്വസിക്കാ നായില്ല. അവരുടെ കണ്ണിൽ പൊടിയിടാൻ അങ്ങിനെ പറയുന്നതാ ണെന്നും, മൃതദേഹം കുന്നംകുളത്തു കൊണ്ടുപോയി കബറടക്കം നടത്താനുള്ള സൂത്രമാണി തെന്നും പറഞ്ഞാണ് അവർ തർക്കിക്കാൻ ഒരുമ്പെട്ടതും. ഔഗേൻ മാർ തീമോത്തിയോസ് മരത്തംകോട്ടുകാരെ ആശ്വസിപ്പിച്ച് മൃതദേഹം വിട്ടുകിട്ടാൻ വളരെഏറെ ബുദ്ധിമുട്ടി.

നാലര മണിയോടു കൂടി മൃതദേഹം അലങ്കരിച്ച ഒരു കാറിൽ ഇരുത്തി കൊടി, മുത്തുക്കുട, വെള്ളിക്കുരിശ് എന്നിവകളുടെയും കറുത്ത ബാഡ്ജു കൾ ധരിച്ച 25000-ൽ പരം ജനങ്ങളുടെയും അകമ്പടിയോടു കൂടി കുന്നം കുളം പഴയപള്ളിയിലേക്ക് കൊണ്ടുവന്നു. കുന്നംകുളത്തെ പ്രധാനികൾക്ക് പഴയപള്ളിയിലോ, ആർത്താറ്റ് പള്ളിയിലോ അടക്കം ചെയ്യണമെന്ന് അതി യായ ആഗ്രഹമുണ്ടായിരുന്നു. അനവധി നൂറ്റാണ്ടു പഴക്കമുള്ള ആർത്താറ്റ് പള്ളിയിൽ ഒരു മേൽപ്പട്ടക്കാരന്റെയും കബറിടമില്ല. പുലിക്കോട്ടിൽ തിരുമേ നിയെ കോട്ടയം പഴയസെമിനാരി യിലാണല്ലോ അടക്കിയത്. അതാണ് 'ബഥേ ലിലെ താമര' എന്ന ഗ്രന്ഥത്തിൽ എം. സി. കുറിയാക്കോസ് അച്ചൻ പ്രസക്ത മായ ഒരു ചോദ്യം ഉന്നയിച്ചത്. 'കുന്നംകുളമേ, കുന്നംകുളമേ, നിന്റെ സന്താ നങ്ങളായ രണ്ടു മേൽപ്പട്ടക്കാരെ നീ തെക്കോട്ടയച്ചു. അവർ കോട്ടയത്തു വെച്ചു കാലം ചെയ്തു, കോട്ടയത്ത് അടക്കപ്പെട്ടു. കോട്ടയത്തു കാർ അവരുടെ മൃതശരീരം നിങ്കലേക്ക് അയച്ചില്ലല്ലോ. നീ എന്തിനു മാർ പീലക്സിനോസിന്റെ മൃതശരീരം പുത്തൻകാവിലേക്ക് അയച്ചു?'

കാതോലിക്കാബാവായുടെ നിർബന്ധമാണെന്നായിരുന്നു കുന്നംകുളം നസ്രാണികൾക്കുള്ള മറുപടി.

മൃതദേഹം സ്വന്തം ഇടവകയായ പുത്തൻകാവ് പള്ളിയിൽ സംസ്ക്കരി ക്കണമെന്നുള്ള ഇടവകാംഗങ്ങളുടെ അപേക്ഷ കാതോലിക്കാ ബാവാ അനു വദിച്ച് കമ്പിയും, കല്പനയും അയക്കുകയാൽ മൃതദേഹം പുത്തൻ കാവിലേക്കു കൊണ്ടുപോകുവാൻ തന്നെ നിശ്ചയിച്ചു. കുന്നം കുളത്തു വെച്ചു തന്നെ മാർ തീമോത്തിയോസിന്റെ പ്രധാന കാർമ്മികത്വ ത്തിൽ ശവ സംസ്ക്കാര ശുശ്രൂഷയുടെ പ്രഥമഭാഗം നടത്തുകയും, നഗരികാണിക്കൽ ചടങ്ങ് നിർവ്വഹിക്കുകയും ചെയ്തു. ആയതിനുശേഷം സി. വി. ഇയ്യു എം. എൽ. എ. ഒരു ചെറുപ്രസംഗം ചെയ്തു. രാത്രി പത്തു മണിയോടു കൂടി മൃതശരീരം വഹിച്ച കാർ കോട്ടയത്തേക്കു പുറപ്പെട്ടു. മാർ തീമോത്തിയോസും ശമുവേൽ ശെമ്മാശനും, കെ. ടി. ജോസഫും, കോട്ടയത്തു നിന്ന് വന്ന അച്ചന്മാരും, കയറിയ ഏതാനും കാറുകളും, ആർത്താറ്റ് - കുന്നംകുളം ഇടവകയിൽ നിന്ന് പാറേമ്മൽ കുറിയാക്കോസ് കത്തനാർ, കാക്കശ്ശേരി

ജോസഫ് കത്തനാർ, രണ്ടു ശെമ്മാശന്മാർ എന്നിവരടക്കം 15 പേർ വേറെ കാറുകളിലുമായി മൃതദേഹത്തെ അനുഗമിച്ചിരുന്നു.

വെളുപ്പിന് മൂന്നു മണിക്കു മൂവാറ്റുപുഴയെത്തി അവിടെ നിന്ന് 4 മണിക്ക് യാത്ര തുടർന്നു എങ്കിലും മോട്ടോർ വാഹനത്തിന് അപ്രതീക്ഷിതമായി നേരിട്ട തകരാറു മൂലം രാവിലെ എട്ടു മണിക്കു മാത്രമേ പഴയസെമിനാരിയിൽ എത്തിയുള്ളു. അപ്പോഴേക്കും കറുത്ത കൊടികളും ബാഡ്ജുകളും വഹിച്ച അനേകം കാറുകളും, ഒരു വലിയ ജനാവലിയും സെമിനാരി ചാപ്പലിൽ നിറഞ്ഞു നിന്നിരുന്നു.

സെമിനാരി ചാപ്പലിൽ അലങ്കരിച്ചൊരുക്കിയ ഉയർന്ന പീഠത്തിൽ മൃതശരീരം വെക്കുകയും, കാതോലിക്കാ ബാവാ, പാമ്പാടി മാർ ഗ്രിഗോറിയോസ്, ഔഗേൻ മാർ തീമോത്തിയോസ്, അലക്സിയോസ് മാർ തേവോദോസ്യോസ്, തോമ്മാ മാർ ദീവാന്നാസ്യോസ് എന്നിവരോടും കൂടി ശവസംസ്ക്കാര ശുശ്രൂഷ നിർവ്വഹിക്കുകയും, പഴയസെമിനാരിയോടുള്ള 'യാത്ര പറച്ചിൽ' നടത്തുകയും ചെയ്തു. ആ അവസരത്തിൽ യൂഹാ നോൻ മാർത്തോമ്മാ മെത്രാപ്പോലീത്തായും സന്നിഹിതനായിരുന്നു. മുത്തുക്കുടകൾ വെച്ചലങ്കരിച്ചൊരുക്കിയ ഒരു ജീപ്പിൽ കസേരയിൽ മൃതശരീരം വെച്ചു. ആ അന്ത്യയാത്ര പറച്ചിലിന്റെ അവസാനഘട്ടത്തിൽ കാതോലിക്കാ ബാവാ ജീപ്പിൽ കയറി തന്റെ കനിഷ്ഠ സഹോദരന്റെ മൃതശരീരം ഒരിക്കൽ കൂടി ആലിംഗനം ചെയ്തു. അനന്തരം മൃതശരീരം മാർ ഏലിയാ ചാപ്പലിലേക്കു കൊണ്ടുപോകുകയും, അവിടെയും യാത്രപറച്ചിൽ ശുശ്രൂഷ നടത്തുകയും ചെയ്തു. പാത്രിയർക്കീസു കക്ഷിയിൽപ്പെട്ട വയലിപ്പറമ്പിൽ മാർ ഗ്രിഗോറിയോസും സന്നിഹിത നായിരുന്നു. പത്തുമണിയോടു കൂടി വിലാപയാത്ര ചെങ്ങന്നൂർക്ക് തിരിച്ചു. ഒരു പൈലറ്റ് കാർ മുമ്പിലും, മൃതദേഹം പ്രതിഷ്ഠിച്ചിരുന്ന രഥമുൾപ്പെടെ കറുത്ത കൊടി വച്ച മുന്നൂറോളം കാറുകളുടേയും, ഏതാനും ബസ്സുകളുടേയും അകമ്പടിയോടും, ദുഃഖസൂചകമായ ബാൻഡുവാദ്യത്തോടും കൂടിയായിരുന്നു വിലാപയാത്ര. മൃതദേഹം മാർത്തോമ്മാ പള്ളിയുടെ മുൻവശത്തെത്തിയപ്പോൾ പള്ളിയിൽ നിന്ന് ദുഃഖമണിനാദം മുഴങ്ങി. കോട്ടയത്തെ യാക്കോബായ സഭാംഗങ്ങളുടേയും, മറ്റു പല ക്രൈസ്തവ വിഭാഗക്കാരുടെയും കടകൾ അടച്ചു ദുഃഖമാചരിച്ചിരുന്നു. എം. സി. റോഡിന്റെ ഇരുപാർശ്വങ്ങളിലും ജനങ്ങൾ ജാതിമതഭേദമെന്യേ കാലം ചെയ്ത തിരുമേനിയെ അവസാനമായി ഒരു നോക്കു കാണുവാൻ തിങ്ങിക്കൂടിയിരുന്നു. വഴിമദ്ധ്യേ പള്ളം, പാച്ചിറ, കുഴിമറ്റം, തിരുവല്ലാ, ചിങ്ങവനം ക്നാനായ കുരിശുംമൂട്, തിരുമൂലപുരം, ഉമയാറ്റുകര, കല്ലിശ്ശേരി എന്നീ പള്ളികളിലെ പട്ടക്കാരും ജനങ്ങളും മൃതശരീരത്തിൽ പുഷ്പമാല്യങ്ങൾ സമർപ്പിച്ചു. അതുപോലെ തന്നെ കോട്ടയത്തു വെച്ച് കെ. സി. മാമ്മൻ മാപ്പിളയും ഒരു പുഷ്പഹാരം അർപ്പിച്ചു. ഇറപ്പുഴ പാലത്തിനു സമീപം തയ്യാറാക്കിയിരുന്ന പന്തലിലും, പരിസരങ്ങളിലുമായി ചെങ്ങന്നൂരിലും, പുത്തൻകാവിലും നിന്നു വന്നുചേർന്ന

വൻപ്പിച്ച ഒരു ജനാവലി കറുത്ത ബാഡ്ജുകൾ ധരിച്ച്, കുരിശ്, കുട, കൊടി, ബാന്റ് എന്നിവയോടു കൂടി കാത്തുനിന്നിരുന്നു. മൃതദേഹം അവിടെ വച്ച്, ജനാവലി കണ്ണുനീരോടു കൂടി ഏറ്റുവാങ്ങി. പിന്നീടുള്ള വിലാപയാത്ര അത്യന്തം ഹൃദയസ്പർശകമായിരുന്നു. തിരുമേനിയുടെ സ്വന്തം സ്ഥാപനവും, ആസ്ഥാനവുമായ ബഥേൽ അരമനയോടും യാത്ര പറഞ്ഞു. അവിടെ വെച്ച് തിരുവനന്തപുരം ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്, തിരുവല്ലാ ബിഷപ്പ് മാർ സേവേറിയോസ്, ചേപ്പാട്ട് ഫിലിപ്പോസ് റമ്പാൻ എന്നിവരും മൃതദേഹം സന്ദർശിച്ച് അനുശോചനം പ്രകടിപ്പിച്ചു. പന്ത്രണ്ടര മണിക്ക് ബഥേലിൽ നിന്ന് വിലാപയാത്ര വീണ്ടും തുടർന്നു.

ചെങ്ങന്നൂരിലും, പരിസരങ്ങളിലുമുള്ള പല ഹൈന്ദവ, മുസ്ലീം പ്രമാണികളും ഈ വിലാപയാത്രയിൽ പങ്കു കൊണ്ടു. ചെങ്ങന്നൂർ നിന്നു പുത്തൻകാവിലേക്കുള്ള രണ്ടര മൈൽ റോഡ് പൂഴിയിട്ടാൽ താഴാത്ത വണ്ണം ജനനിബിഡമായിരുന്നു. എല്ലാവർക്കും അന്ത്യദർശനം നല്കി ക്കൊണ്ട് മൃതദേഹം വഹിച്ച വാഹനം അതിന്റെ യാത്ര തുടർന്നു. ദുഃഖാർത്തരായ അനേകായിരങ്ങളിൽ നിന്നു പുറപ്പെട്ട രോദനനാദം ശിലയേയും അലിയിക്കുന്നതായിരുന്നു. യാത്രാമദ്ധ്യേ ഡോക്ടർ ടി. കെ. വർഗീസ്, റിട്ട. ഹൈക്കോടതി ജഡ്ജി കെ. കെ. ചാക്കോ തുടങ്ങിയവർ മൃതദേഹത്തിൽ പുഷ്പഹാരങ്ങൾ അർപ്പിച്ചു. രണ്ടു മണിയോടു കൂടി മൃതദേഹം പുത്തൻകാവു വലിയപള്ളിയിലെത്തി. പള്ളിയും, പരിസര ങ്ങളുമെല്ലാം സ്ത്രീപുരുഷന്മാരാൽ നിറയപ്പെട്ടു. ജനക്കൂട്ടത്തെ നിയന്ത്രിക്കുക തികച്ചും പ്രയാസമായിരുന്നു. പള്ളിയങ്കണത്തിൽ ഒരു വിശാലമായ പന്തൽ തയ്യാറാക്കിയിരുന്നു. മൃതശരീരം പുത്തൻകാവ് പള്ളിയുടെ മദ്ബഹായിൽ വെച്ചു. സംസ്ക്കാരശുശ്രൂഷയുടെ അവസാനഭാഗം മാർ തീമോത്തിയോസ്, മാർ ദീവന്നാസ്യോസ്, മാർ തേവോദോസ്യോസ് എന്നിവരുടെ പ്രധാന കാർമ്മികത്വത്തിൽ നിർവ്വ ഹിക്കപ്പെട്ടു. വിശുദ്ധ ബലിപീഠത്തോടും, ദേവാലയത്തോടും, വൈദികരും, അത്മായക്കാരുമായ തന്റെ ആത്മീയ മക്കളോടുമുള്ള അവസാനയാത്ര പറച്ചിലും കഴിഞ്ഞ് ജനങ്ങളുടെ വിലാപധ്വനിയുടെ മദ്ധ്യേ മദ്ബഹാ യുടെ വടക്കുവശം പള്ളിയോടു തൊട്ടു തയ്യാറാക്കപ്പെട്ട കല്ലറയിൽ മൃതശരീരം സംസ്ക്കരിക്കപ്പെട്ടു. അങ്ങിനെ കർമ്മനിരതനായിരുന്ന ഒരു മഹത് ജീവിതം നിത്യവിശ്രാന്തിയിലെത്തി.

മലങ്കര സുറിയാനി സഭയുടെ വടക്കെ അറ്റമായ കുന്നംകുളത്തു നിന്ന് മദ്ധ്യതിരുവിതാംകൂറിലെ പുത്തൻകാവു വരെ ഉദ്ദേശം 150 മൈൽ വരുന്ന വീഥികളിൽ കൂടി കാലം ചെയ്ത മാർ പീലക്സിനോസിന്റെ മൃതദേഹവും വഹിച്ചുകൊണ്ടു നടത്തപ്പെട്ടതുപോലെ അത്ര ദീർഘമായ ഒരു വിലാപയാത്ര ഇതിനുമുമ്പ് നമ്മുടെ നാട്ടിൽ നടന്നിട്ടില്ല.

# 31

# ജീവിതത്തിലേക്ക് ഒരു എത്തിനോട്ടം

മാർ പീലക്സിനോസ് കഷ്ടിച്ച് അമ്പത്തിനാല് വർഷമാണ് ജീവിച്ചത്. നമ്മെ വിട്ടുപിരിഞ്ഞിട്ട് 53 വർഷം തികയുന്നു. തിരുമേനിയെക്കുറിച്ച്, 20 കൊല്ലത്തെ ഡയറിയടക്കം കിട്ടാവുന്ന രേഖകളെല്ലാം പരിശോധിച്ചു നോക്കി. അദ്ദേഹത്തെ പരിചയമുള്ള പലരുമായും അഭിമുഖസംഭാഷണം നടത്തി. ഞങ്ങളുടെ ചെറുപ്പകാലത്ത് ആ പൊന്നുതിരുമേനിയെ നേരിൽ കാണാനും, പ്രസംഗം കേൾക്കാനും, കൈമുത്താനും ഭാഗ്യം സിദ്ധി ച്ചിട്ടുണ്ട്. അഡ്വ. പി. സി. മാത്യു കുന്നംകുളത്തു വെച്ച് തിരുമേനിയെ ആദ്യമായി കാണുമ്പോൾ മാത്യുവിന് അഞ്ചു വയസേയുള്ളൂ. ഒരു ദിവസം വൈകിട്ട് പ്രതീക്ഷിച്ചതുപോലെ തിരുമേനി കുന്നംകുളം പഴയ പള്ളിയിലെത്തി. പട്ടണത്തിന്റെ നടുക്കുള്ള പള്ളിയായതിനാൽ ആചാര പരമായ മണിയടി കേട്ടാലുടൻ ജനങ്ങൾ വന്നുകൂടും. മാത്യുവിന്റെ അമ്മയുടെ പിതാവ് തിരുമേനിയുടെ ഒരു ആരാധകനും, സഭാകാര്യങ്ങളിൽ വലിയ താല്പര്യമുള്ള ആളുമായിരുന്നു. തിരുമേനിക്ക് അദ്ദേഹത്തെ നന്നായി അറിയുകയും ചെയ്യാം. കൊച്ചുമക്കളെ അനുഗ്രഹം വാങ്ങാനായി പഴയപള്ളിയിലേക്ക് കൊണ്ടുപോയി. മകന്റെ നാലു വയസുകാരൻ കുട്ടിയേയും, മകളുടെ അഞ്ചു വയസ്സുകാരൻ കുട്ടിയേയും കൊണ്ട് മെത്രാച്ചന്റെ മുറിയിലെത്തി. തിരുമേനി വന്നതേയുള്ളൂ. വലിയ തിടുക്കത്തിലായിരുന്നു. മെത്രാച്ചൻ സന്തോഷപൂർവ്വം ചോദിച്ചു.

'വറീത് ചേട്ടാ, ഏതാണ് ഈ കുട്ടികൾ?'

'ഇത് എന്റെ മകളുടെ മകൻ.' അഞ്ചു വയസ്സുള്ള മാത്യുവിനെ തിരുമേനിയുടെ മുമ്പിലേക്ക് കൈ മുത്താനായി നീക്കി നിർത്തിക്കൊണ്ട് പറഞ്ഞു.

'ഇത് എന്റെ മകന്റെ മകൻ.' നാലു വയസുകാരനേയും കൈ മുത്തിച്ചു.

എന്തോ മധുരപലഹാരം തിരുമേനി തന്നതായി ഓർക്കുന്നുണ്ട്. ഒരു മെത്രാച്ചനെ അടുത്തുനിന്ന് കാണുകയാണ്. വെളുത്ത മുഖം, കറുത്ത താടിമീശ, തലേൽ കിടക്കുന്ന കുരിശടയാളമുള്ള മസ്നപ്സ വളരെ ഇഷ്ടപ്പെട്ടു. അതിൽ എത്ര കുരിശടയാളമുണ്ടെന്ന് എണ്ണാൻ അഞ്ചു വയസുകാരൻ ശ്രമിച്ചെങ്കിലും പറ്റിയില്ല. കഴുത്തിലെ സ്വർണ്ണമാലയും കുരിശും വളരെ ഇഷ്ടപ്പെട്ടു. ഇതാണ് മാർ പീലക്സിനോസ് തിരുമേനി യെക്കുറിച്ചുള്ള ആദ്യത്തെ ഓർമ്മ. കുറച്ചു വലുതായശേഷം, കൺവൻ ഷൻ മീറ്റിങ്ങുകളിൽ തിരുമേനി പ്രസംഗിക്കുവാൻ വരുമ്പോൾ മുടങ്ങാതെ പോകും. ആ പ്രസംഗം

ഹരമായിത്തീർന്നു. ഇങ്ങിനെ രസകരമായി പ്രസംഗിക്കാൻ എങ്ങിനെ സാധിക്കുന്നു എന്നോർത്ത് അത്ഭുതപ്പെട്ടു.

തിരുമേനിയുടെ കുന്നംകുളത്തേക്കുള്ള അന്ത്യാഗമനം. അന്ന് മാത്യു എസ്. എസ്. എൽ. സി. പരീക്ഷ കഴിഞ്ഞ് നിൽക്കുന്നു. പ്രസംഗം തുടങ്ങും മുമ്പേ പഴയപള്ളി അങ്കണത്തിൽ എത്തും. നേരം ഇരുട്ടുന്നു. മെത്രാച്ചൻ ഒരു വൈദികനുമൊരുമിച്ച് തൊട്ടുതന്നെയുള്ള സ്കൂളിന്റെ നീണ്ട വരാന്തയിലൂടെ എന്തോ കാര്യമായി സംസാരിച്ചു നടക്കുന്നു. കൗതുക ത്തോടെ മാത്യു, തിരുമേനി വരാന്തയിൽക്കൂടി നടക്കുന്നതും നോക്കി നിന്നു. വാസ്തവം പറഞ്ഞാൽ തിരുമേനിയെ കണ്ടിട്ട് മതിവരാതെ നോക്കി നിന്നു. അടുത്തുചെന്ന് സംസാരിക്കാൻ ഭയം. അന്ന് രാത്രി തിരുമേനി പ്രസംഗിച്ചു. അവസാന കൺവെൻഷൻ പ്രസംഗം! പിറ്റെദിവസം മുതൽ നെഞ്ചുവേദന. കുറച്ചു ദിവസത്തെ വിശ്രമത്തിനു ശേഷം കാതോലിക്കാ ദിനത്തിൽ അന്ത്യപ്രസംഗം നടത്തി. തിരുമേനി രംഗം ഒഴിഞ്ഞു!

ഈ ഗ്രന്ഥം എഴുതാൻ അദ്ദേഹത്തിന്റെ ജീവിതത്തിലെ നാനാ വശങ്ങളെക്കുറിച്ച് ഞങ്ങൾ പഠിച്ചപ്പോൾ ഒരു ചോദ്യം മനസ്സിൽ ഉയർന്നു വന്നു.തിരുമേനി വൈദികവൃത്തിയിലേക്ക് തിരിഞ്ഞില്ലായിരുന്നെങ്കിൽ ആരാകുമായിരുന്നു? മഹാന്മാരായ പലരിലും കാണുന്ന അതിവിശിഷ്ട ഗുണങ്ങൾ അതേപടി തിരുമേനിയുടെ ജീവിതത്തിലും ദർശിക്കാൻ കഴിഞ്ഞു. ആ മഹൽ വ്യക്തികളെപ്പോലെ ഇദ്ദേഹവും ആകേണ്ടതായിരു ന്നുവല്ലോ എന്ന ചിന്ത മനസ്സിനെ അസ്വസ്ഥമാക്കി. ഡോക്ടർ രാധാ കൃഷ്ണനെപ്പോലെ ലോകപ്രശസ്തനായ തത്വചിന്തകനും, ദാർശനികനും ഇന്ത്യയുടെ പ്രസിഡണ്ടും ആകാൻ കഴിയുമായിരുന്നില്ലേ? രവീന്ദ്ര നാഥ ടാഗോറിനെപ്പോലെ നോബൽ സമ്മാനത്തിന് അർഹനാകാൻ ആ ഉൽപ്പതിഷ്ണുവിന് കഴിയുമായിരുന്നില്ലേ? കൊച്ചു മലങ്കരസഭയുടെ നാലതിരുകൾക്കുള്ളിൽ അദ്ദേഹം ഒതുങ്ങിക്കഴിയേണ്ടി വരികയാണോ ഉണ്ടായത്? ഇത്തരം ചിന്ത തീർത്തും തെറ്റാണെന്ന് വിവേകം ശാസിക്കുന്നു. മാർ പീലക്സിനോസ് മലങ്കരസഭയ്ക്ക് ദൈവം തമ്പുരാൻ നൽകിയ വരദാനമാണ്. അതിനെ ചോദ്യം ചെയ്യരുതല്ലോ. ആ ജീവിതം മലങ്കരസഭയ്ക്ക് മാത്രം സ്വന്തം.

പ്രലോഭനങ്ങൾക്ക് എങ്ങനെ ആ ജീവിതത്തെ ആടി ഉലയ്ക്കാൻ കഴിയും? സ്ഥാനമാനങ്ങൾക്ക് എങ്ങനെ വശീകരിക്കാൻ സാധിക്കും? സുഖാനുഭൂതികളുടെ ഹരിതമേഖലയ്ക്ക് എങ്ങനെ ആ സൽപുത്രനെ ആകർഷിക്കാൻ പറ്റും? പാതാളഗോപുരങ്ങൾ ജയഭേരി മുഴക്കുവാൻ ഇടംകിട്ടാതെ നിരാശ പൂണ്ടു. യഹോവായുടെ ബലിഷ്ഠകരങ്ങൾ ആ പുണ്യജീവിതത്തെ പിടിച്ചു വഴിനടത്തി. മലങ്കരസഭയുടെ ഈടുവയ്പുകൾ വർദ്ധിപ്പിക്കാനും, അതിന്റെ സരണികൾ വിസ്തൃതമാക്കാനും ദൈവം അയച്ച ആ രാജകുമാരനെപ്പറ്റി ഫാദർ എ. എം. വർഗീസ് പന്തളം, 'മലങ്കരസഭയുടെ മതിലുകൾ ബലപ്പെടുത്തിയ മഹാത്മാവ്' എന്ന ലേഖനത്തിൽ പറയുന്നു

(മലങ്കരസഭാ മാസിക, 1988 ഏപ്രിൽ ലക്കം): "മാർ ഈവാനിയോസ് ബഥനി മലയുടെ മണ്ട വിട്ട് തിരുവനന്തപുരത്തെ പട്ടം കൊട്ടാരത്തിൽ രാജയോഗ്യ മായി ജീവിക്കുന്ന വേളയിൽ പുത്തൻ കാവ് കൊച്ചുതിരുമേനി പാർത്തിരുന്നത് ഓലമടലുകൾ കൊണ്ടു മറച്ച കുടിലുകളിൽ ആയിരുന്നു. മാക്കാംകുന്നിലും, അടൂരിനടുത്ത് പറന്തലിലും, പിന്നെ ചെങ്ങന്നൂർ ചന്തയുടെ തെക്കുവശ ത്തായി അന്നത്തെ പൊതേൽ കുളക്കരയിലും കുടിലുകൾ കെട്ടി താമസിച്ച് സഭയുടെ നാമത്തിൽ സ്ഥാപനങ്ങൾ ഉണ്ടാക്കിയതിന്റെ പിൻപിലുള്ള സഭാസ്നേഹം വിശേഷാൽ സ്മരണകൾ അർഹിക്കുന്നവയല്ലോ."

മാർ പീലക്സിനോസിന്റെ ജീവചരിത്രം കുറെ എഴുതിക്കഴിഞ്ഞപ്പോൾ അദ്ദേഹം ഏർപ്പെട്ട കടുത്ത അദ്ധ്വാനവും, സഹിച്ച കായക്ലേശവും കുറിക്കാൻ തുടങ്ങിയപ്പോൾ, പേന താഴെവച്ച് സ്വല്പനേരം ഇരുന്നു പോയി. മനസ്സ് വീണ്ടും മന്ത്രിച്ചു. "എന്തിനായി, പ്രമേഹരോഗത്താൽ ശാരീരിക അസുഖങ്ങൾ അനുഭവിച്ചിരുന്ന ആ ശ്രേഷ്ഠമഹാചാര്യൻ ഈ കഷ്ടപ്പാടുകൾ സഹിച്ചു?" പ്രൊഫസർ കെ. വി. ചാക്കോ 1994 ഏപ്രിൽ ലക്കം മലങ്കരസഭാ മാസികയിൽ എഴുതിയ ലേഖനം വായിച്ചപ്പോൾ അനല്പമായ ദുഃഖം തോന്നി. ഒരു മേൽപ്പട്ടക്കാരൻ സഭയ്ക്കുവേണ്ടി ഇത്രയും പ്രയാസങ്ങൾ അനുഭവിക്കുമോ? കെ. വി. ചാക്കോ തന്റെ നേരിട്ടുള്ള അനുഭവമാണ് രേഖപ്പെടുത്തിയിട്ടുള്ളതും:

"ഒരു ദിവസം വൈകുന്നേരം പുതിയ ഹൈസ്കൂളിന്റെ അംഗീകാര ത്തിന് വേണ്ടി സർക്കാരിൽ സമർപ്പിച്ച ഗാരന്റിയുടെ പകർപ്പ് എടുക്കു ന്നതിനുവേണ്ടി ഈ ലേഖകൻ മാക്കാംകുന്നിൽ ചെന്നു. പൊന്നിൻ സ്ലീബായും, അംശവടിയും പിടിക്കുന്ന കൈകളിൽ ഇരുമ്പുപാരയും, കൂടവുമാണ് കണ്ടത്. പാര കൊണ്ട് പാറകൾ ഇളക്കുകയും കൂടം കൊണ്ട് അടിച്ചുപൊട്ടിക്കയും ചെയ്യുന്നു. യുവാവായ മെത്രാപ്പോലീത്താ അഭിമാനപൂർവ്വം തന്റെ ജോലി തുടർന്നു. എന്റെ ആഗമനോദ്ദേശ്യം ആരാഞ്ഞു. തൊഴിലിന്റെ മാഹാത്മ്യത്തിൽ അഭിമാനം പൂണ്ട തിരുമേനി യുടെ മാതൃക എത്രയോ ശ്രേഷ്ഠമാണ്."

അന്യരുടെ പ്രയാസങ്ങൾ കണ്ടറിഞ്ഞ് സഹായിക്കാൻ തന്നാൽ കഴിവു ള്ളത് ചെയ്യുക എന്നത് പീലക്സിനോസിന്റെ അതിവിശിഷ്ട ഗുണങ്ങളിൽ മുഖ്യമായ ഒന്നായിരുന്നു. അങ്ങനെ മറ്റുള്ളവരെ സഹായിക്കുന്നത് 'സ്റ്റാറ്റസിനു' കുറവുള്ള പണിയാണെന്ന് അന്യർക്ക് തോന്നുമെങ്കിലും തിരുമേനിക്ക് ആ വിചാരം ഉണ്ടായിരുന്നില്ല. മലങ്കരയിലെ ഒരു മേൽപ്പട്ട ക്കാരനും ചെയ്യാൻ മുതിരാത്ത ഒരു സേവനം മാർ പീലക്സിനോസ് ചെയ്തു. പ്രിയപ്പെട്ട മലങ്കര മഹാജനങ്ങളെ! നിങ്ങൾ ഇതും അറിയണം! ഇത് വായിച്ച് മലങ്കരസഭയിലെ ഏതെങ്കിലും മേലദ്ധ്യക്ഷന്മാർ ഇങ്ങനെ ചെയ്യുമായിരുന്നോ എന്ന് നിങ്ങൾ നിങ്ങളുടെ മനസ്സാക്ഷിയോടു ചോദിക്കുക. ഒരു അനുഭവം സി. പി. ജോർജ് കുഴിമറ്റം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു (മലങ്കരസഭാ മാസിക, 1983 ഏപ്രിൽ ലക്കം, പേജ് 21):

''ഒരിക്കൽ ഞാനും റ്റി. എം. ചാക്കോയും കൂടി തിരുമേനിയെ കാണുന്നതിന് പുത്തൻകാവിൽ പോയി. ബസ്സിൽ നിന്ന് ഇറങ്ങിയപ്പോൾ

കണ്ടത് അദ്ദേഹം വേലക്കാരുടെ ഇടയിൽ നിന്നുകൊണ്ട് എല്ലാവർക്കും അന്നത്തെ കൂലി കൊടുക്കുന്നതാണ്. പള്ളിക്കൂടം പണി നടക്കുകയാണ്. അദ്ദേഹത്തിന്റെ കൈയിൽ നിന്നും കൂലി വാങ്ങുന്നതാണ് അവർക്ക് ഇഷ്ടമെന്ന് ആരാഞ്ഞപ്പോൾ മനസ്സിലായി. ഞങ്ങളെ കണ്ട ഉടനെ കാപ്പിയും, പലഹാരവും കൊണ്ടുവരുന്നതിന് ആളിനെ വിട്ടുകഴിഞ്ഞു. വരാന്തയിൽ നിന്നുകൊണ്ടുതന്നെ കാപ്പി കഴിച്ചു. തിരുമേനിയും ഞങ്ങളുടെ കൂടെ. അദ്ദേഹം സ്കൂളിലായിരുന്നു താമസം. ശയനമുറിയും സന്ദർശകമുറി യുമെല്ലാം ഒരു ക്ലാസ്സിൽ. ക്ലാസുകൾ തമ്മിൽ ഭിത്തികൊണ്ട് വേർതിരിച്ചിരു ന്നില്ലെന്നാണ് എന്റെ ഓർമ്മ. രണ്ടു ബഞ്ചുകൾ അടുപ്പിച്ചിട്ടത് കട്ടിലായും, ഒരു ചവുക്കാളം മെത്തയായും, ഒരു ചെറിയ കുഷ്യൻ തലയണ യായും ഉപയോഗിച്ചിരുന്നു. ഭക്ഷണം വീട്ടുകാർ ആരോ കൊണ്ടുവന്നു കൊടുത്തി രുന്നു. കസേരയില്ല. ബഞ്ചു മാത്രം സന്ദർശകർക്കുള്ള ഇരിപ്പിടം. ഞങ്ങളോട് ഇരിക്കുവാൻ പറഞ്ഞപ്പോൾ, മെത്രാച്ചന്മാരുടെ കൂടെ ഇരിക്കുക പതിവില്ലാത്ത ഞങ്ങൾക്ക് കുറച്ചു പ്രയാസം തോന്നി. നിർബ ന്ധം മൂലം ഞങ്ങൾ ഇരുന്നു. വൃദ്ധരായ പട്ടക്കാരേയും, അയ്മേനികളേയും പഞ്ചപുച്ഛവുമടക്കി വളരെനേരം നിർത്തിക്കൊണ്ട് സംസാരിച്ചിരുന്ന ചില തിരുമേനിമാരെ ഞാൻ അപ്പോൾ ഓർത്തു. അദ്ദേഹത്തിന്റെ വിനയം എത്ര മാത്രം. സമാധാന കാര്യങ്ങളെപ്പറ്റി ചർച്ച ചെയ്തപ്പോൾ നേരം ഇരുട്ടി. അവിടെ താമസിക്കുവാൻ പറയുന്നതിനും അദ്ദേഹം മടിച്ചില്ല. തിരികെ രാത്രി തന്നെ കോട്ടയത്ത് എത്തേണ്ടിയിരുന്ന തുകൊണ്ട് ഞങ്ങൾ യാത്രയായി. പക്ഷേ അദ്ദേഹം ഞങ്ങളെ പിന്തുടർന്ന് വഴിയിലെത്തിയ പ്പോഴാണ് കാര്യം മനസ്സിലായത്. എല്ലാ ബസ്സുകളും പോയിക്കഴിഞ്ഞു. ഒരു ബസ്സു കൂടി മാത്രം. ഞങ്ങൾ കൈ കാണിച്ചാൽ ബസ് നിർത്തുകയില്ല. വർത്തമാനം പറഞ്ഞു നിന്നപ്പോൾ ബസ് വരുന്നു. തിരുമേനി വഴിമദ്ധ്യേ നിന്ന് കൈ കാണിച്ച് ബസ് നിർത്തിച്ചു. നിറയെ സൂചി കുത്താനിടമില്ലാതെ ആളുകളുമായി വന്ന ബസ് തിരുമേനിയില്ലായിരുന്നു വെങ്കിൽ നിർത്താതെ പോകുമായിരുന്നു. കൂരിരുട്ടത്ത് പുത്തൻകാവ് അങ്ങാടി വഴി ചെങ്ങന്നൂ രേക്ക് നടക്കേണ്ടി വരുമായിരുന്നു. എന്തു മഹാമനസ്കത! എത്ര സ്നേഹസമ്പന്നൻ, ആർഭാട രഹിതൻ, മുപ്പതു വർഷം മുൻപ് എത്ര പരിഷ്കൃതാശയൻ. ഇപ്പോൾ പോലും വിരളമായിക്കാണുന്ന സ്വഭാവമുള്ള ഒരു മേൽപ്പട്ടക്കാരൻ ഓർത്തഡോക്സ് സഭയിലും, യാക്കോബായയിലും ഇത്ര വിശാലഹൃദയമുള്ള മേൽപ്പട്ടക്കാരുണ്ടായിരുന്നുവെങ്കിൽ!"

തലയിൽ 13 കുരിശടയാളം വഹിക്കുന്ന - മസ്നപ്സാ ധരിച്ച - ഒരു അഭ്യസ്തവിദ്യനായ മേൽപ്പട്ടക്കാരൻ രണ്ടുപേർക്ക് ബസ് കയറിപ്പോകാ നായി രാത്രിസമയം ബസ് വരുമ്പോൾ റോഡിന്റെ നടുക്ക് ഇറങ്ങി നിന്ന് കൈകാണിച്ച് നിൽക്കുക! ഓർക്കാൻ വയ്യ! എന്നാൽ മാർ പീലക്സിനോസ് അത് ചെയ്തു. ആരെങ്കിലും നിർബന്ധിച്ചിട്ടോ, എന്തെങ്കിലും കാര്യ സാധ്യ ത്തിനോ ആയിരുന്നില്ല തിരുമേനി അത് ചെയ്തത്. രണ്ട് സഹജീവികളെ സഹായിക്കാൻ മനുഷ്യത്വത്തിന്റെ പേരിൽ അദ്ദേഹം തുനിഞ്ഞിറങ്ങി. ആ

പ്രവൃത്തിയിൽ തിരുമേനി സന്തോഷം കണ്ടെത്തി. അതിന്റെ മൂല്യം അളന്നു തിട്ടപ്പെടുത്താൻ കഴിയുന്ന ശോധനി ആരുടെ പക്കൽ ഉണ്ട്?

സാഹചര്യങ്ങളോട് ഇണങ്ങിച്ചേർന്ന് ജീവിക്കാൻ കഴിയുന്നതാണ് ഒരു മനുഷ്യന്റെ വിജയത്തിന് അവശ്യം വേണ്ടത്. മാർ പീലക്സിനോസിന് ഏതു സാഹചര്യത്തോടും ഇണങ്ങിച്ചേരാനുള്ള കഴിവ് പ്രത്യേകം ഉണ്ടായിരുന്നു. മെത്രാച്ചന്റെ ജീവിതരീതി അടുത്തു നിന്ന് മനസ്സിലാക്കാൻ കഴിഞ്ഞ ഫാ. എ. എം. വർഗീസ്, 1986 ലെ മലങ്കരസഭാ മാസികയിൽ എഴുതിയത് ഉദ്ധരിക്കുന്നു: "ഏത് സാഹചര്യങ്ങളോടും എളുപ്പത്തിൽ ഇണങ്ങിച്ചേർന്നു എളിമ ജീവിതമാതൃക കാണിപ്പാൻ തിരുമേനിക്കുള്ള കഴിവ് അസാമാന്യമായിരുന്നു. അക്കാലത്ത് തിരുമേനിമാരുടെ 'മേശ' എന്നു പറഞ്ഞാൽ ഒട്ടധികം വിഭവങ്ങളടങ്ങിയ സസ്യഭോജനം ആയിരുന്നു. രാജോചിതമായ ഭക്ഷണമേശ. കഥാനായകൻ രാവിലെ ഒരു കപ്പ് കാപ്പി കുടിക്കുന്നത് പറമ്പിൽ കല്ലു പെറുക്കുമ്പോഴോ, കാടു വെട്ടുമ്പോഴോ അവിടെത്തന്നെ നിന്നുകൊണ്ടായിരിക്കും. പരിസരത്തിലെ ലഘുവായ പണി കഴിഞ്ഞ് മുറിയിൽ എത്തിയാൽ കപ്പയോ, ചേമ്പോ പുഴുങ്ങിയതും, ചമ്മന്തിയും ഇഷ്ടപ്പെട്ട പ്രാതലാണ്. ഉച്ചമേശ വളരെ ലളിതമായിരുന്നു. ഉരുട്ടത്തക്കവണ്ണം വെന്ത ചോറും, എന്തെങ്കിലും ഒന്ന് ഒഴിക്കാനും, തൊടാൻ ഒരു അടച്ചേറ്റിച്ചമ്മന്തിയും ഉണ്ടെങ്കിൽ കുശാലായി.... വൈകിട്ടും ഏതാണ്ട് അങ്ങനെയൊക്കെത്തന്നെ. കിടക്കുന്നതിന് കട്ടിൽ നിർബന്ധ മല്ലായിരുന്നു. രാത്രി പത്തുമണി വരെ പുൽപ്പുറത്തോ, പരപ്പുള്ള പാറയിലോ കിടക്കുമായിരുന്നു. അപ്പോൾ വർത്തമാനം പറയാനും, മനസ്സിൽ പൊന്തുന്ന പുതിയ ആശയങ്ങൾ പറയാനും ശിഷ്യൻമാരെ അരികിൽ വിളിച്ചിരുത്തുമായിരുന്നു. ഉറങ്ങാൻ കിടന്നാൽ രണ്ടു മൂന്നു മിനിറ്റിനകം കൂർക്കം വലിച്ച് ഉറങ്ങുകയും ചെയ്യുമായിരുന്നു. ഉറക്കം വരുന്നുവെന്നറിഞ്ഞാൽ കൈകളും, കാലുകളും പൂർണ്ണമായി അയച്ചും, വിരിച്ചും വെച്ചശേഷം "എന്റെ തമ്പുരാനേ, നിന്റെ കൈയിൽ എന്നെ ഏൽപ്പിക്കുന്നു" എന്ന് പറയുമായിരുന്നു.

അദ്ധ്വാനത്തോട് തിരുമേനിക്ക് എന്നും പ്രതിപത്തിയായിരുന്നു. അലസതയോട് കടുത്ത ശത്രുതയും. തിരുമേനിയുടെ തന്നെ ഭാഷയിൽ പറഞ്ഞാൽ ചക്കാത്തിൽ കാര്യം കാണാൻ സമീപിക്കുന്നവരെ കണ്ണിനു നേരെ കണ്ടുകൂടാ. ആരോഗ്യമുള്ളവനാണ് ഭിക്ഷ യാചിക്കാൻ വന്നിരിക്കു ന്നതെന്നു കണ്ടാൽ തിരുമേനി വേലക്കാരനെ വിളിച്ചു പറയും, "എടാ ആ വല്യ കൂന്താലി ഇങ്ങെടുത്തോ." എന്നിട്ട് ഭിക്ഷ യാചിക്കാൻ വന്നവന്റെ കൈയിൽ കൊടുത്തിട്ട് പറയും. "അപ്പുറത്ത് പോയി കുറച്ചുനേരം കെളച്ചിട്ട് വാ. കെളേടെ കൂലിയും, പിന്നെ സ്വല്പം ഭിക്ഷയും തരാം."

ലളിതമായ വസ്ത്രധാരണ രീതിയായിരുന്നു തിരുമേനിയുടേത്. വിശുദ്ധ കുർബ്ബാനയ്ക്ക് ഉപയോഗിക്കുവാൻ പറ്റിയ നല്ല ഒരു സെറ്റ് അംശവസ്ത്രമേ ഉണ്ടായിരുന്നുള്ളൂ. സ്വന്തം കാര്യത്തിനു വേണ്ടി വളരെ കുറച്ചു പൈസയേ ചിലവാക്കിയിരുന്നുള്ളൂ. കൈമുത്തായി കിട്ടുന്ന പണം മുഴുവൻ സഭയുടെ

പൊതുസ്ഥാപനങ്ങൾ കെട്ടിപ്പടുക്കുവാൻ ചിലവഴിച്ചു. അവസാന കാലത്താണ് ഒരു പഴയ ഫോർഡ് പെർഫക്ട് ചെറിയ കാർ വാങ്ങിയത്.

ജ്ഞാനസമ്പാദനത്തിന് തിരുമേനിയുടെ മനസ്സ് സദാ ദാഹിച്ചു. തത്വചിന്തകൻമാരേയും, മഹാകവികളേയും, സമുന്നത ശാസ്ത്രജ്ഞൻ മാരേയും, വേദപണ്ഡിതന്മാരേയും തിരുമേനി അത്യാദരപൂർവ്വം ബഹു മാനിച്ചു. ആ മഹൽവ്യക്തികളെ സന്ദർശിച്ച് ആ മഹാന്മാരുടെ വിജ്ഞാന പാരാവാരത്തിൽ സ്വല്പനേരം മുങ്ങിക്കുളിക്കുവാൻ തിരുമേനി കൊതിച്ചി രുന്നു. ഒരിക്കൽ സെറാമ്പൂർ കോളജിലെ സെനറ്റ് മീറ്റിങ്ങിൽ പങ്കെടുക്കാ നായി കൽക്കട്ടക്കു പോയപ്പോൾ മടങ്ങുന്നവഴി വിശ്വഭാരതിയിൽ പോയി നോബൽ സമ്മാനജേതാവായ മഹാകവി രവീന്ദ്രനാഥ ടാഗോറിനെ സന്ദർശിച്ച് സംഭാഷണം നടത്തി. മാർ പീലക്സിനോസിന്റെ സംഭാഷണ ചാതുരിയിൽ സംപ്രീതനായ മഹാകവി ടാഗോർ ഗീതാഞ്ജലിയുടെ ഇംഗ്ലീഷ് കോപ്പി തന്റെ കൈയൊപ്പിട്ട് മാർ പീലക്സിനോസിന് സമ്മാനിച്ചു. തിരുമേനി അതിനെക്കുറിച്ച് പിന്നീട് കല്പിച്ചു. "സ്കൂളിലും, കോളജിലും പഠിക്കുന്ന കാലത്ത് അനവധി സമ്മാനങ്ങൾ എനിക്ക് ലഭിച്ചിട്ടുണ്ട്. എന്നാൽ മഹാകവി ടാഗോറിൽ നിന്നു സമ്മാനം കിട്ടിയ 'ഗീതാഞ്ജലിയെ' വെല്ലുന്ന ഒരു സമ്മാനം വേറെ കിട്ടിയിട്ടില്ല." ആ പുസ്തകം വലിയ കൗതുകത്തോടും അഭിമാനത്തോടും തിരുമേനി സൂക്ഷിച്ചിരുന്നു. ഒരിക്കൽ കുന്നംകുളത്തു വന്നപ്പോൾ തിരുമേനി ആ പുസ്തകവും കൊണ്ടുവന്നിരുന്നു. അന്ന് അത് കണ്ടിട്ടുള്ളവർ പലരും അതിനെക്കുറിച്ച് ഞങ്ങളോട് പറയുകയും ചെയ്തിട്ടുണ്ട്.

രവീന്ദ്ര നാഥ ടാഗോറുമായി സംഭാഷണം നടത്തിയ ശേഷം വിട പറയാൻ എഴുന്നേറ്റപ്പോൾ ടാഗോർ അദ്ദേഹത്തെ അനുഗ്രഹിക്കണം എന്ന് തിരുമേനിയോട് ആവശ്യപ്പെട്ടു. 1990 ഏപ്രിൽ ലക്കം മലങ്കരസഭാ മാസികയിൽ അലക്സ് പുത്തൻകാവ് 'മഹൽസംഗമം - ടാഗോറും, കൊച്ചുതിരുമേനിയും' എന്ന ലേഖനം പ്രസിദ്ധീകരിച്ചിരുന്നു. അതിൽ നിന്നു പ്രസക്തഭാഗം ഉദ്ധരിക്കട്ടെ.

"നീണ്ട കുപ്പായധാരിയായ, താടിയും മുടിയും വളർത്തിയ വയോധികനായ, വിശ്വമഹാകവിയെ കാണാൻ ഒരിക്കൽ ഒരാൾ കടന്നുവന്നു. കുരിശാങ്കിത കറുത്ത ശിരോവസ്ത്രവും, ചുവന്ന പട്ടുകുപ്പായവും, അദ്ദേഹം ധരിച്ചിരുന്നു. കഴുത്തിൽ അണിഞ്ഞിരുന്ന സ്വർണ്ണമാലയിലെ വലിയ കുരിശ് കറുത്തിരുണ്ട താടിക്കു താഴെ ചുവന്ന പട്ടുകുപ്പായത്തിൽ മിന്നിത്തിളങ്ങി. ആ തേജസ്വി ആരെന്നോ?

പുത്തൻകാവിൽ മാർ പീലക്സിനോസ്! അദ്ദേഹം പുത്തൻകാവിന്റെ മാത്രമല്ല മലങ്കരഓർത്തഡോക്സ് സഭയുടെ മുഴുവനായും അഭിമാനമായിരുന്നു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യം തന്നെ എന്താനന്ദ അനുഭൂതി ഉളവാക്കുന്നതായിരുന്നു. തന്റെ വാക്കുകളുടെ മധുരിമ എന്താകർഷകമായിരുന്നു. പരിചയപ്പെടുന്നവർക്കെല്ലാം മറക്കാനാവാത്ത ഒരു ദിവ്യ

വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു. ജനങ്ങളുമായി ഇത്രമാത്രം താദാത്മ്യം പ്രാപിച്ച ഒരു മെത്രാപ്പോലീത്താ ഉണ്ടായിട്ടുണ്ടോ എന്ന് സംശയമാണ്. 'പണക്കാരനും, പാവപ്പെട്ടവനും' എന്ന് അദ്ദേഹത്തിന് വ്യത്യാസമി ല്ലായിരുന്നു. അസാദ്ധ്യം എന്ന ഒരു പദം അദ്ദേഹത്തിന്റെ നിഘണ്ടുവിൽ ഉണ്ടായിരുന്നുവോ? അത്രമാത്രം ഉത്സാഹിയായിരുന്നു അദ്ദേഹം....."

"....... സുസ്മേരവദനനായി മഹാകവിയോട് അദ്ദേഹം യാത്ര ചോദിച്ചു. 'അനുഗ്രഹിച്ചിട്ടു പോകൂ' മഹാകവി അനുമതി നൽകിക്കൊണ്ടു പറഞ്ഞു. തിരുമേനി കൈകൾ ഉയർത്തി പ്രാർത്ഥിച്ചനുഗ്രഹിച്ചു. രാജാധിരാജനായ ദിവ്യരക്ഷകന്റെ പ്രതിനിധിയെ – കൊച്ചുതിരുമേനിയെ – ലോകപ്രസി ദ്ധനും, നോബൽ സമ്മാന ജേതാവുമായ മഹാകവി രവീന്ദ്രനാഥ ടാഗോർ എത്രമാത്രം ആദരിച്ചു. അദ്ദേഹത്തിന്റെ വിനയം! ഈശ്വരചൈതന്യം തിരുമേനിയിൽ ടാഗോർ ദർശിച്ചു!"

ഏതു ജോലിയിൽ ഏർപ്പെട്ടാലും മന്ദഗതി തീരെ മെത്രാച്ചന് ഇഷ്ടമില്ലായിരുന്നു. ആ ജോലി എത്രയും പെട്ടെന്ന് ചെയ്തു തീർക്കണം. യാത്ര ചെയ്യുമ്പോൾ കാറിന് നല്ല സ്പീഡ് വേണം. ഇതുമൂലം അപകടവും സംഭവിച്ചിട്ടുണ്ട്. ഒരിക്കൽ കുന്നംകുളത്തു വന്നപ്പോൾ കുന്നംകുളം – തൃശൂർ റോഡിൽ, ചൂണ്ടലിൽ വച്ച് കാർ പാടത്തേക്ക് മറിഞ്ഞു. കാറിന് ചില്ലറ കേടുപാടുകൾ പറ്റിയതല്ലാതെ തിരുമേനിക്കും, ഡ്രൈവർക്കും പരുക്കൊന്നും പറ്റിയില്ല. ഡോക്ടർ സി. റ്റി. ഈപ്പൻ പറയുന്നു: "കുറെ വർഷങ്ങൾക്കു മുമ്പ് തിരുമേനിയുടെ പഴയ കാറിൽ തിരുവനന്തപുരത്തു നിന്നു മടങ്ങുംവഴി അദ്ദേഹം എന്നെക്കൂടി ക്ഷണിച്ചു. കാറിൽ കയറിയതും കാർ ഒരമ്പതു മൈൽ സ്പീഡിൽ പ്രയാണം ചെയ്യാൻ തുടങ്ങിയതും ഒന്നിച്ചു കഴിഞ്ഞു. ഈ വേഗം വഹിക്കാനുള്ള ശക്തി ആ കാറിനില്ല. പൊയ്ക്കൊണ്ടിരുന്ന സ്പീഡ് കൊണ്ട് തൃപ്തിപ്പെടാതെ പിന്നെയും സ്പീഡ് കൂട്ടുവാൻ ഉത്തരവായി. ഭയവിഹ്വലനായ ഞാൻ കാറിൽ നിന്നിറ ങ്ങിയാലെന്താണെന്നു തന്നെ വിചാരിച്ചു. ഒരു മെത്രാച്ചനോടു കൂടി മരിക്കേണ്ടി വന്നാൽ ഭാഗ്യമാണെന്നു വിചാരിച്ചു മാത്രം യാത്ര തുടർന്നു വെന്നേയുള്ളൂ. ഏതു സംഗതിയി ലേർപ്പെട്ടാലും ത്വരിതഗതിയിൽ പുരോഗ മിക്കണമെന്നുള്ളത് അദ്ദേഹത്തിന്റെ സിദ്ധാന്തമായിരുന്നു" (മാർ പീലക്സിനോസ് സുവനിർ, പേജ് 29).

മാർ പീലക്സിനോസ് നല്ലൊരു കളിക്കാരനും സ്പോർട്സ് പ്രേമിയും ആയിരുന്നു. ബാഡ്മിന്റൺ, വോളി, ഫുട്ബോൾ മുതലായവ കളിക്കു മായിരുന്നു. ഒരിക്കൽ കാതോലിക്കാബാവായുടെ ശ്രദ്ധയിൽ ഇത് പെടാൻ ഇടയായി. ബാവാ മെത്രാച്ചനെ ശാസിച്ചു. വ്യായാമം പോരെന്നു തോന്നുന്നു ണ്ടെങ്കിൽ പള്ളിക്കകത്ത് കൂടുതൽ തവണ കുമ്പിട്ടാൽ മതിയെന്ന് ഉപദേശിച്ചു. നന്നായി നീന്താനും തിരുമേനിക്ക് അറിയാ മായിരുന്നു. ശാസ്താംകോട്ട ശുദ്ധജല തടാകത്തിൽ ഇറങ്ങി ദീർഘനേരം നീന്താറുണ്ടായിരുന്നു. സൈക്കിൾ ചവിട്ടാനും ബഹു കമ്പമായിരുന്നു. റമ്പാൻ സ്ഥാനം കിട്ടുന്നതിനു മുമ്പ് പുത്തൻകാവിൽ നിന്ന് സൈക്കിൾ ചവിട്ടി കോട്ടയത്തു വന്നിരുന്നു.

മെത്രാനായ ശേഷം നാട്ടിൽ ഇറങ്ങി സൈക്കിൾ ചവിട്ടിയാൽ ആളുകൾ എന്തു പറയുമെന്നു കരുതി ചവിട്ടി യില്ല. എന്നാൽ സെറാമ്പൂരിൽ പോകുമ്പോൾ പുതിയ സൈക്കിൾ വാടകയ്ക്കെടുത്ത് ദീർഘദൂരം ചവിട്ടുമായിരുന്നു.

പണമിടപാടുകളിൽ അതീവ വിശ്വസ്തനായിരുന്നു തിരുമേനി. കൃത്യമായി കണക്കുകൾ എഴുതി സൂക്ഷിച്ചിരുന്നു. പലയിനത്തിൽ കുറെ അധികം പണം കൈയിൽ വരുമായിരുന്നു. അതിനെല്ലാം കൃത്യമായി കണക്കു വെച്ചു. പണമിടപാടുകളിൽ അന്ത്യനിമിഷം വരെ അവിടുന്ന് വിശ്വസ്തത പുലർത്തി. സ്വന്തമായി ഒരു പൈസ പോലും നേടി വച്ചില്ല. സമ്പാദിച്ചതു മുഴുവൻ സഭയുടെ പേരിൽ നിർത്തി. താൻ തുടങ്ങിയ വിദ്യാഭ്യാസ സ്ഥാപനങ്ങളെല്ലാം കാതോലിക്കേറ്റിന്റെ പേരിലായിരുന്നു. പത്തു പൈസയോ, ഒരിഞ്ചു ഭൂമിയോ സ്വന്തം പേരിൽ ഇരിക്കട്ടെ എന്ന് കരുതിയില്ല. ഇന്നത്തെ സ്ഥിതി എത്ര ഭിന്നം.

സ്വഭാവശുദ്ധിയും, ചുറുചുറുക്കും ഉന്നത വിദ്യാഭ്യാസവുമുള്ള യുവാ ക്കളെ കാണുമ്പോൾ തിരുമേനി അവരോട് 'നീ പട്ടമേൽക്കണം' എന്ന് പറയുമായിരുന്നു. അങ്ങിനെ വളരെപ്പേർ തിരുമേനിയുടെ വാക്കു മൂലം വൈദികരായിട്ടുണ്ട്. മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ വൈദിക നായത് തിരുമേനിയുടെ പ്രേരണയാലാണ്. ഈ കാര്യം ബാവാ തന്നെ പറയുന്നു (മലങ്കര മംഗള മഞ്ജരി, 1986, പേജ് 91):

'കൽക്കട്ട ബിഷപ്പ്സ് കോളജിൽ ആ വർഷമാണ് ബി. ഡി. ബിരുദ കോഴ്സ് അനുവദിച്ചത്. നമ്മുടെ സഭയിൽ നിന്ന് ബി. ഡി. പഠനത്തിന് ഏതാനും ചെറുപ്പക്കാരെ അയക്കണമെന്ന് കോളജ് അധികൃതർ വട്ട ശ്ശേരിൽ തിരുമേനിക്ക് എഴുതി. അതിനു പറ്റിയ ആളുകളെ കണ്ടുപിടി ക്കാൻ പുത്തൻകാവിൽ കൊച്ചുതിരുമേനിയെ അദ്ദേഹം ചുമതല പ്പെടുത്തി.

കൊച്ചുതിരുമേനി വൈദികനായിരിക്കുമ്പോൾ എം. ഡി. സ്കൂളിൽ തേർഡ്ഫോമിൽ എന്റെ ഗുരുവായിരുന്നു. അദ്ദേഹം വലിയ പന്തു കളിക്കാരനായിരുന്നു. ഞാനും പന്തു കളിച്ചിരുന്നതിനാൽ എന്നോടു വലിയ താല്പര്യവും ഉണ്ടായിരുന്നു. ബാറിന്മേലുള്ള കായികാഭ്യാസ ങ്ങളും തിരുമേനി ചെയ്യുമായിരുന്നു. കൂടെ നിന്നു ഞാനും ബാർ വേല ചെയ്തു, അങ്ങനെ എന്റെ ചെറുപ്പം തൊട്ടേ തിരുമേനിക്ക് എന്നെ വലിയ കാര്യമായിരുന്നു. അതുകൊണ്ടായിരിക്കാം, ബി. ഡി. പഠനത്തിന് വിടാൻ ചെറുപ്പക്കാരെ അന്വേഷിച്ചപ്പോൾ എന്റെ കാര്യം ഓർത്തത്. സെമിനാരി യിലേക്ക് എന്നെ വിളിപ്പിച്ചു. ബി. ഡി. കോഴ്സിന് പോകണമെന്നു പറഞ്ഞു. ഞാനാകട്ടെ, 'എന്റെ തിരുമേനി, എനിക്ക് വൈദികനാകാൻ താൽപര്യമില്ല' എന്നു പറഞ്ഞ് കൈമുത്തി ഇറങ്ങി.

വട്ടശ്ശേരിൽ തിരുമേനി മാളികമുറിയിലുണ്ടായിരുന്നു. തിരുമേനിയേയും കണ്ട് കൈമുത്തി ഇറങ്ങി. സെമിനാരി മുറ്റത്തെ മാന്തോപ്പിലൂടെ തിരിച്ചു നടന്നപ്പോൾ കൊച്ചുതിരുമേനി പിന്നാലെ വരുന്നു! എന്നെ വിളിച്ചു നിർത്തി ദീർഘനേരം ഉപദേശിച്ചു. ഒടുവിൽ ബി. ഡി. ക്കു പോകാമെന്നു ഞാൻ

സമ്മതിച്ചു.”

അങ്ങിനെയാണ് മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ വേദ പഠനത്തിന് പോയത്. ബി. ഡി. കഴിഞ്ഞ് വന്ന് സമുദായക്കേസിന്റെ നടത്തിപ്പിൽ ഒരു വർഷം ചിലവഴിച്ചു. അതുകഴിഞ്ഞ് പട്ടം ഏൽക്കാതെ സെമിനാരി യിൽ അദ്ധ്യാപകനായി നിയമിച്ചു. ആ സമയം സഭാവർക്കിങ്ങ് കമ്മിറ്റിയിലേക്ക് മാർ പീലക്സിനോസ് അദ്ദേഹത്തിന്റെ പേർ നിർദ്ദേ ശിച്ചു. അപ്പോൾ ജ്യേഷ്ഠൻ കെ. ചെറിയാൻ സംശയം പ്രകടിപ്പിച്ചു. ‘ഓ, അവൻ വന്നു വല്ല പെൻസിലും കടിച്ചുകൊണ്ടിരുന്നു കൊള്ളട്ടെ’ എന്നാ യിരുന്നു കൊച്ചു തിരുമേനിയുടെ പ്രതികരണം. അങ്ങിനെ വൈദികനാ കാൻ താല്പര്യമില്ലെന്ന് പറഞ്ഞ് ഒഴിഞ്ഞുമാറി നിന്ന ആളെ മാർ പീലക്സിനോസ് ഉപദേശിച്ച് വൈദികപദവിയിലേക്ക് അടുപ്പിച്ചു.

വളരെ കായികാദ്ധ്വാനം ചെയ്തിരുന്നെങ്കിലും കൊച്ചുതിരുമേനി പ്രമേഹരോഗത്താൽ വല്ലാതെ അവശനായി എന്നുള്ളത് മലങ്കരസഭാ മക്കളെ ദുഃഖത്തിലാഴ്ത്തി. കൈയേൽ പഴുപ്പു കയറി നീരു വന്ന് വളരെ ഗുരുതരമായ അവസ്ഥ. തിരുമേനിയെ അടുത്തറിയാവുന്ന ഓരോ കുടുംബത്തിലും തിരുമേനിയുടെ രോഗനില ആശങ്ക പരത്തി. കുന്നം കുളത്തെ വീട്ടമ്മമാർ രോഗവിവരമറിഞ്ഞ് പൊട്ടിക്കരഞ്ഞിരുന്നത് ഇപ്പോഴും ഓർമ്മയിലുണ്ട്. മറ്റേത് മെത്രാച്ചനേക്കാളും അധികം കുന്നംകുളം ജനത കൊച്ചുതിരുമേനിയെ സ്നേഹിച്ചു. ഒരിക്കൽ കുന്നംകുളത്തേക്ക് തിരിക്കുംമുമ്പ് അമ്മയോട് യാത്ര പറയുവാൻ ചെന്നു. അപ്പോൾ അമ്മ സ്വല്പം പരിഭവസ്വരത്തിൽ പറഞ്ഞു. ‘തിരുമേനി കുന്നംകുളത്തു ചെന്നാൽ പിന്നെ ഞങ്ങളെയൊക്കെ മറക്കും.’ അതിന് പറഞ്ഞ മറുപടി ‘ഇവിടെ എനിക്ക് ഒരു അമ്മയേയുള്ളൂ. അവിടെ എനിക്ക് അനവധി അമ്മമാർ ഉണ്ട്’ എന്നായിരുന്നു.

കോട്ടയത്താണ് തിരുമേനി രോഗബാധിതനായി കിടന്നിരുന്നത്. കൈയ്ക്ക് നീരു വന്ന് പഴുപ്പു കയറി കൈയുടെ അസ്ഥി പുറത്തു കാണുന്നത്ര വിഷമസ്ഥിതിയിലായി. ‘കൊച്ചുമെത്രാച്ചന്റെ കൈയുടെ എല്ല് പുറത്ത് കാണുന്നു എന്ന് കേൾക്കുന്നു. ആശ്വാസം കൊടുക്കണേ യേശു അപ്പാ’ എന്നു പറഞ്ഞ് തന്റെ അമ്മയുടെ മാതാവ് പൊട്ടിക്കരഞ്ഞ കാര്യം ചെറുപ്പത്തിൽ അഡ്വ. പി. സി. മാത്യു കേട്ടിട്ടുള്ളത് ഇപ്പോഴും മറന്നിട്ടില്ല.

പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് കൊച്ചു തിരുമേനിയുടെ ആരോഗ്യകാര്യത്തിൽ വലിയ ആശങ്കയുണ്ടായിരുന്നു. ദേഹം മറന്നുള്ള തിരുമേനിയുടെ അദ്ധ്വാനത്തോട് ബാവായ്ക്ക് എതിർ പ്പായിരുന്നു. മെത്രാച്ചൻ കോട്ടയം ജില്ലാ ആസ്പത്രിയിൽ പ്രമേഹ രോഗിയായി കിടക്കുമ്പോൾ ഉണ്ടായ സംഭവം ഒരു ദൈവനിയോഗമായി വേണം കണക്കാക്കാൻ. 1948 –ൽ അസുഖം കൂടി കൊച്ചുതിരുമേനി ഒരു കൈയ്ക്ക് മുഴുവനും നീരും വേദനയും, പഴുപ്പും ബാധിച്ച് കോട്ടയം ജില്ലാ ആസ്പത്രിയിൽ പ്രവേശിപ്പിച്ചു. ബാവാ തിരുമേനിയും, സഭയിലെ മറ്റു പ്രധാനികളും, ഇക്കാര്യത്തിൽ ദുഃഖാകുലരായി കഴിയുന്നു. കൈമുറി ക്കേണ്ടി വരുമെന്ന്

ഡോക്ടർ അഭിപ്രായപ്പെട്ടു. കൈയിലെ അസ്ഥിയിൽ നിന്ന് മാംസം വേറിട്ട നിലയിലായി. കൈമുറിക്കേണ്ടി വരുമെന്ന വിവരം അറിഞ്ഞ കൊച്ചു തിരുമേനി കൈ ഇല്ലാത്തവനായി ജീവിക്കുന്നതി നേക്കാൾ കൈയുള്ളവനായി മരിക്കുകയാണ് നല്ലതെന്ന് പറഞ്ഞ് ഓപ്പറേഷന് വിസമ്മതിച്ചു. തുടർന്ന് ചികിത്സയിലും, പ്രാർത്ഥനയിലുമായി ദിവസങ്ങൾ കഴിച്ചു. ഒരു ദിവസം അദ്ദേഹം രാത്രിയിൽ മുറിയിൽ ഉറങ്ങിക്കൊണ്ടിരിക്കുമ്പോൾ അവിചാരി തമായി കൈയിൽ നിന്ന് രക്തസ്രാവമുണ്ടായി. ഉറക്കത്തിലായിരുന്നതിനാൽ തിരുമേനിയോ, കൂടെ ഉണ്ടായിരുന്നവരാരും വിവരം അറിഞ്ഞില്ല. ഈ സമയത്ത് പ. കാതോലിക്കാ ബാവാ തിരുമേനിയ്ക്ക് എന്തുകൊണ്ടോ മന സ്സിന് ഒരു അസ്വസ്ഥത. കൊച്ചുമെത്രാച്ചനെ ഉടൻ കാണണമെന്ന ഒരു ഉൾ പ്രേരണ. ശെമ്മാശ്ശന്മാ രെയും ഡ്രൈവറേയും വിളിച്ച് ആശുപത്രിയിലെത്തി. അവിടെ കണ്ടത് ഞെട്ടിക്കുന്ന ഒരു കാഴ്ച. തികച്ചും അത്യാസന്നനിലയിലേക്ക് വഴുതി വീണുകൊണ്ടിരിക്കുന്ന കൊച്ചുതിരുമേനിയെയാണ് ബാവാ കാണുന്നത്. ഉടൻ തന്നെ ഡോക്ടറെ വരുത്തി. അടിയന്തിരശുശ്രൂഷകൾ നടത്തി രക്തസ്രാവം നിർത്തി.

കൊച്ചുതിരുമേനിയോട് ആരോഗ്യം ശ്രദ്ധിക്കാൻ ബാവാ ഒരു പിതാ വിന്റെ വാത്സല്യത്തോടെ ഉപദേശിക്കുമായിരുന്നു. മാർ പീലക്സിനോസ് പല കാര്യങ്ങൾക്കായി മലങ്കര മുഴുവൻ ഓടി നടക്കും. ഊണും ഉറക്കവും ഉപേക്ഷിച്ചുകൊണ്ടുള്ള ഓട്ടമായിരുന്നു. പുത്തൻകാവിൽ കുർബ്ബാന, കോട്ടയത്ത് പ്രസംഗം, തിരുവനന്തപുരത്ത് പോയി ദിവാനെക്കാണൽ, ഇങ്ങിനെ പരിപാടികൾ തന്നെ പരിപാടി. ഒരു ദിവസം രാത്രി വളരെ വൈകി പഴയസെമിനാരിയിൽ കൊച്ചുമെത്രാച്ചൻ വന്നു. മാനേജരച്ചനെ ക്കൊണ്ടു മുറി തുറപ്പിച്ച് കിടന്ന് ഉറക്കമായി. പ. ബാവാ കാലത്ത് പ്രഭാതഭക്ഷണത്തിനിരി ക്കുമ്പോൾ അതിഥികളായി ആരെങ്കിലും സെമി നാരിയിൽ വന്നിട്ടുണ്ടോ എന്ന് അന്വേഷിക്കും. ഉണ്ടെങ്കിൽ വലിയ സന്തോഷമാണ്. അങ്ങിനെ ചോദിച്ചപ്പോഴാണ് പീലക്സിനോസ് മെത്രാച്ചൻ പാതിരാത്രി കഴിഞ്ഞ് എപ്പോഴോ വന്ന് കിടന്ന് ഉറങ്ങുന്നു ണ്ടെന്നും എണീറ്റിട്ടില്ലെന്നും അറിഞ്ഞത്. ബാവാ, കൊച്ചുതിരുമേനി എഴുന്നേറ്റ് വരുന്ന വരെ കാത്തിരുന്നു. കൊച്ചുതിരുമേനി കാപ്പി കുടിക്കാനായി വന്നപ്പോൾ ഇതു തന്നെ അവസര മെന്നു കരുതി ബാവാ പറഞ്ഞു: 'രാവിലെ ഉണരുകയില്ല. പ്രാർത്ഥിക്കുകയില്ല. പല്ലു തേക്കു കയും കുളിക്കുകയുമില്ല. മെത്രാച്ചൻ എന്തിനാ ഇങ്ങിനെ പാഞ്ഞു നടന്ന് ആരോഗ്യം നഷ്ടപ്പെടുത്തുന്നത്. സ്വല്പം വിശ്രമം എടുത്തുകൂടേ?'

മാർ പീലക്സിനോസ് വിടുമോ? സ്വതസിദ്ധമായ പുഞ്ചിരിയോടെ പറഞ്ഞു. 'മോറാനേ, ഈ മാപ്പിളയുടെ പത്തു പുത്തൻ കിട്ടണമെങ്കിൽ ഇങ്ങിനെ ഓടിയാലേ പറ്റുകയുള്ളൂ. ചുമ്മാ ചോദിച്ചാൽ ആരെങ്കിലും തരുമോ? ഞാൻ തൃശൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് പള്ളിയിൽ ഒരു വിവാഹ കൂദാശയ്ക്കായി പോയിരിക്കയായിരുന്നു.' ഇതു കേട്ടപ്പോൾ ബാവായുടെ കോപം സന്തോഷമായി. ഇരുവരും ചിരിച്ചു.

തിരു – കൊച്ചി മന്ത്രിസഭയിൽ അംഗമായിരുന്ന റ്റി. എം. വറുഗീസിന്റെ മകളുടേതായിരുന്നു വിവാഹം. അദ്ദേഹത്തിന്റെ മകളെ കുന്നംകുളം ഡോക്ടർ ചീരൻ വർഗീസിന്റെ മകൻ ചീരൻ മാത്യുവാണു വിവാഹം ചെയ്തത്. ചീരൻ വറുഗീസ് മദ്രാസ് ജനറൽ ഹോസ്പിറ്റലിൽ ഏറ്റവും ഉയർന്ന ഡോക്ടറായി സേവനമനുഷ്ഠിച്ച് റാവു സാഹിബ് ബഹുമതിയും മറ്റും നേടി റിട്ടയർ ചെയ്ത് തൃശൂർ താമസമാക്കിയിരുന്നു. റ്റി. എം. വർഗ്ഗീസ് തിരു – കൊച്ചി മന്ത്രിസഭയിൽ അംഗമായിരിക്കുമ്പോൾ നടക്കുന്ന സാഘോഷ വിവാഹമാണ്. മുഖ്യമന്ത്രി അടക്കം എല്ലാ മന്ത്രി മാരും, പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരും വന്നിരുന്നു. വിവാഹശുശ്രൂഷ നടത്തി തിരുമേനി മടങ്ങുന്ന വഴിയാണ് കോട്ടയം പഴയസെമിനാരിയിൽ തങ്ങാൻ ഇടവന്നത്. പിറ്റെ ദിവസം അടിയ ന്തിരമായി ഒരു മീറ്റിങ്ങിൽ പങ്കെടുക്കേണ്ടിയിരുന്നതു കൊണ്ടാണ് രാത്രി തന്നെ മടങ്ങിയത്. കാറിൽ രാത്രി ദീർഘയാത്ര ചെയ്യുന്നത് തിരുമേനിക്ക് ഒട്ടും പുതുമയുള്ള കാര്യമായിരുന്നില്ല.

ഇടയ്ക്കെല്ലാം വഴക്കു പറയുമായിരുന്നെങ്കിലും ബാവായ്ക്ക് കൊച്ചു മെത്രാച്ചനോട് വലിയ സ്നേഹമായിരുന്നു. സഭയിലെ പ്രധാന ചുമതല കൾ ബാവാ അദ്ദേഹത്തെ ഏല്പിച്ചിരുന്നു. മാർ പീലക്സിനോസിനോട് ആലോചി ക്കാതെ പ്രധാന തീരുമാനങ്ങളൊന്നും ബാവാ എടുത്തിരുന്നില്ല. പിതൃ – പുത്ര സ്നേഹം എങ്ങിനെയോ അതു പോലെ.

ആരോഗ്യകാര്യത്തിൽ പ്രത്യേകം ശ്രദ്ധിക്കണമെന്ന് പ. ബാവാ കാണുമ്പോഴെല്ലാം കൊച്ചുതിരുമേനിയോടു പറയുമായിരുന്നു.

**The Orthodox Church of the East**

His Holiness
Moran Mar Baselios Geevarghese II,
Catholicos of the Apostolic Throne of the East

The Syrian Seminary,
Kottayam, S. India

No. 217

Date 12-8-1950

**(SEAL)**

മാർ പീലക്സിനോസ് മെത്രാപ്പോലീത്തായ്ക്ക്,

കൊടുത്തയച്ച സാധനം കിട്ടി. കീക്കൊഴൂർ പള്ളിക്കാർക്കു കല്പന കൊടുത്തു. മെത്രാച്ചന്റെ സുഖക്കേട് എങ്ങിനെ ഇരിക്കുന്നു എന്ന് അറിയുന്നില്ല. സൂക്ഷിക്കാതെ ദേഹം കളയുകയാണല്ലോ. ഇപ്പോൾ എങ്ങനെ ഇരിക്കുന്നു? വിവരം അറിയിക്കണം. കഷായം കൊണ്ട് ഗുണം വല്ലതും ഉണ്ടോ?

പള്ളിക്കൂടങ്ങളുടെ നിയമങ്ങൾ കണ്ടു കാണുമല്ലോ. അവിടെ നോട്ടീസ് വന്നോ? അവിടെ നിന്നു വല്ലവരെയും അയച്ചോ? വിവരങ്ങളെല്ലാം അറിവാൻ

ആഗ്രഹിക്കുന്നു. ശേഷം പിന്നാലെ.

എന്ന് 1950 ഓഗസ്റ്റ് 12 –നു കോട്ടയം സെമിനാരിയിൽ നിന്ന്

(ഒപ്പ്)

തിരുമേനി കാലം ചെയ്ത വിവരം അറിഞ്ഞപ്പോൾ ബാവാ കല്പി ച്ചതും 'ദൈവമേ, ഇനി ഞാൻ ആരോട് കാര്യങ്ങൾ ആലോചിക്കും' എന്നായിരുന്നു വത്രെ. തിരുമേനിയുടെ മൃതദേഹം പഴയസെമിനാരിയിൽ നിന്ന് കബറടക്ക ത്തിനായി പുത്തൻകാവിലേക്ക് കൊണ്ടുപോകുന്നതിന് മുമ്പ് കാതോലിക്കാ ബാവാ മൃതദേഹം വഹിച്ചിരുന്ന വാഹനത്തിലേക്ക് ബദ്ധപ്പെട്ട് കയറി മൃതദേ ഹത്തെ കെട്ടിപ്പിടിച്ച് കണ്ണുനീർ ധാരധാരയായി ഒഴുക്കിക്കൊണ്ട് അന്ത്യ ചുംബനം നടത്തിയ രംഗത്തെക്കുറിച്ച് കേട്ടിട്ടുണ്ട്.

പീലക്സിനോസ് തിരുമേനി കാലം ചെയ്ത് അടുത്ത മാസം 1951 മെയ് 17 ന് ചേർന്ന മലങ്കര ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പൊതുയോഗത്തിൽ പരിശുദ്ധ ബാവാ പീലക്സി നോസ് തിരുമേനിയെക്കുറിച്ച് ഇപ്രകാരം പ്രസ്താവിച്ചു:

വാത്സല്യ മക്കളേ,

ദൈവകൃപയാൽ നാം നിങ്ങളെ വിളിച്ചു കൂട്ടി. ഉത്സാഹത്തോടും, താല്പര്യത്തോടും കൂടി നിങ്ങൾ ഇവിടെ വന്നു ചേർന്നതിൽ നാം ദൈവ ത്തെ സ്തുതിക്കയും, നിങ്ങളോടുള്ള കൃതജ്ഞതയെ പ്രകാശിപ്പിക്കു കയും ചെയ്യുന്നു.

ഈ അസോസിയേഷൻ കൂടണമെന്ന് നിശ്ചയിച്ചപ്പോൾ ഉണ്ടായിരുന്ന ഞങ്ങളിൽ ഒരാൾ ഇപ്പോൾ ഇല്ല എന്ന ഏറ്റവും സങ്കടകരമായ വിവരം ഇന്നു പ്രസ്താവിക്കേണ്ടി വരുമെന്നു നാം വിചാരിച്ചിരുന്നില്ല. നമ്മുടെ കൊച്ചുമെത്രാച്ചൻ ഇത്രവേഗം നമ്മിൽ നിന്നു വേർപെടുമെന്നു നാമാരും കരുതിയിരുന്നില്ല. അദ്ദേഹം യോഗ്യനും, ഉത്സാഹിയും, വാഗ്മിയും ആയിരുന്നു. അദ്ദേഹം ഭരിച്ച മെത്രാസനയിടവകയിൽ വളരെ പുരോഗമന ങ്ങൾ സാധിച്ചിട്ടുണ്ട്. സ്വാർത്ഥത അദ്ദേഹത്തിനു ലേശവും ഉണ്ടായിരു ന്നില്ല. എല്ലാം അദ്ദേഹം ദൈവതിരുനാമ മഹത്വത്തിനു വേണ്ടി ചെയ്തു. അദ്ദേഹത്തിന്റെ സമ്പാദ്യങ്ങൾ കാതോലിക്കാ സിംഹാസനത്തിന്റെ പേർക്കാണ്. അദ്ദേഹത്തിന്റെ അവസാനപ്രസംഗം പോലും കാതോ ലിക്കാ സിംഹാസനത്തിനു വേണ്ടിയായിരുന്നു. കൊച്ചുമെത്രാച്ചൻ മുമ്പു രോഗിയായി കുറേനാൾ കിടന്നു. എങ്കിലും അന്ന് ആപത്തൊന്നും ഉണ്ടായില്ല. അദ്ദേഹ ത്തിന് ഒരാഗ്രഹമുണ്ടായിരുന്നു. കിടന്ന് മരിക്കരുത്. വേല ചെയ്തു മരിക്കണം എന്ന്. ഇതും അദ്ദേഹം പലപ്പോഴും പറഞ്ഞിട്ടുള്ളതാണ്, അപ്രകാരം തന്നെ സാധിക്കുകയും ചെയ്തു. മൃതശരീരം വടക്കേഅറ്റം മുതൽ തെക്കെഅറ്റം വരെ നാനാജാതി മതസ്ഥർക്കും ദർശനം നൽകിക്കൊണ്ട് അദ്ദേഹത്തിന്റെ 'അന്ത്യ പ്രയാണ'വും നടന്നു. ജാതിമതഭേദമെന്യേ എല്ലാവരുടേയും സ്നേഹഭാജനമായിരുന്നു നമ്മുടെ കൊച്ചുമെത്രാച്ചൻ. അദ്ദേഹം സഭയ്ക്കു

വേണ്ടി വളരെ ത്യാഗങ്ങൾ ചെയ്യുകയും സേവനമനുഷ്ഠിക്കയും ചെയ്ത ഒരു പുണ്യാത്മാവായിരുന്നു. അദ്ദേഹത്തെ നമ്മുടെ കണ്ണുകൾക്ക് ഇനി കാണുവാൻ കഴികയില്ലല്ലൊ എന്നുള്ളതും നമ്മെ വേദനിപ്പിക്കുന്നു. നാം അങ്ങോട്ടു പോകയല്ലാതെ അദ്ദേഹം ഇങ്ങോട്ടു വരികയില്ല. ഒരു സഭാപിതാവ് എന്ന നിലയിൽ അദ്ദേഹത്തിനു വേണ്ടി പ്രാർത്ഥിക്കണം. ദൈവം അദ്ദേഹത്തിന്റെ ആത്മാവിനെ സന്തോഷങ്ങളുടെ പറുദീസായിൽ ചേർത്തു കൊള്ളട്ടെ.'

# 32

# ചുങ്കത്തറ എം. പി. എം. ഹയർസെക്കണ്ടറി സ്കൂൾ

അതുല്യപ്രഭാവവാനായിരുന്ന പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ സ്മരണാർത്ഥം ചില സ്ഥാപനങ്ങൾ ഉണ്ടാക്കണമെന്ന് തന്റെ ആരാധകരായ ചിലർ ആഗ്രഹിച്ചു. 1957 -ന്റെ ആദ്യം അതിനുള്ള ശ്രമം തുടങ്ങി. തിരുമേനിയുടെ സെക്രട്ടറിയായിരുന്ന പി. എസ്. ശാമുവേൽ ശെമ്മാശൻ, ഫാദർ വി. സി. ജോർജ്ജ് (ളാക്കൂരച്ചൻ) ഫാദർ കെ. സി. ഉമ്മൻ (ഈയിടെ അന്തരിച്ച തെയോഫോറോസ് റമ്പാൻ), പൂവത്തൂർ പി. ജെ. അലക്സാണ്ടർ (റിട്ട. ഹൈസ്ക്കൂൾ ഇൻസ്പെക്ടർ), സി. ഐ. നൈനാൻ (റിട്ട. ഹെഡ്മാസ്റ്റർ, മാവേലിക്കര), കെ. എൻ. ഈപ്പൻ (റിട്ട. തഹസിൽദാർ, ആറാട്ടുപുഴ), തിരുമേനിയുടെ സഹോദരൻ കെ. റ്റി. ജോസഫ് (സേലം) തുടങ്ങിയവരാണ് കമ്മിറ്റിയിൽ പ്രവർത്തിച്ചത്. ഒരു ആശ്രമം, ഒരു ആശുപത്രി, ഒരു ഹൈസ്ക്കൂൾ എന്നിവയായിരുന്നു ലക്ഷ്യം. വേണ്ട സ്ഥലം കണ്ടെത്തിയത് നിലമ്പൂരിനടുത്തുള്ള ചുങ്കത്തറയിലും. സേലത്ത് സ്ഥിരതാമസമാക്കിയിരുന്ന കെ. റ്റി. ജോസഫിന് ചുങ്കത്തറയിൽ ഒരു എസ്റ്റേറ്റുണ്ടായിരുന്നു.

1957 -ൽ സ്കൂളിന് അനുവാദം കിട്ടി. തുടർന്ന് മലബാർ ഭദ്രാസനത്തിന്റെ പത്രോസ് മാർ ഒസ്താത്തിയോസ് സ്കൂളിനു തറക്കല്ലിട്ടു.

പ്രാരംഭകാലത്ത് മേൽനോട്ടത്തിന് പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്ക്കൂളിൽ നിന്നു കെ. ഒ. പീലിപ്പോസ് നിയോഗിക്കപ്പെട്ടു. 1957 ജൂൺ 18 -ന് 27 കുട്ടികളോടു കൂടി VIII-ാം ക്ലാസാണ് ആദ്യം തുടങ്ങിയത്. ഹെഡ്മാസ്റ്ററായി തിരുവല്ല എം. ജി. എം. ഹൈസ്ക്കൂൾ മുൻ അദ്ധ്യാപകൻ കെ. കെ. ചെറിയാൻ ചാർജെടുത്തു. ഓഗസ്റ്റ് ഒന്നിനാണ് ഔദ്യോഗികമായി സ്കൂൾ ആരംഭിച്ചത്. ഹെഡ്മാസ്റ്ററെ കൂടാതെ കെ. ഒ. പീലിപ്പോസ് കല്ലോ ലിക്കൽ, പി. വി. ജോർജ്ജ് എന്നിവരായിരുന്നു അദ്ധ്യാപകർ.

കെ. റ്റി. ജോസഫ് ചുങ്കത്തറ വരുമ്പോൾ താമസിക്കാനായി ഊട്ടി - കോഴിക്കോട് റോഡ് സൈഡിൽ പണിതിട്ടിരുന്ന ചെറിയ കെട്ടിടത്തിലാണ് സ്കൂൾ ആരംഭിച്ചത്.

സ്ഥലം കെ. റ്റി. ജോസഫിന്റെ പേരിലായിരുന്നതിനാൽ അദ്ദേഹത്തെ ക്കൊണ്ടാണ് സ്കൂളിനു വേണ്ടി അപേക്ഷ സമർപ്പിച്ചത്. മാനേജ്മെന്റ് കമ്മറ്റിക്ക് കൈമാറിക്കൊള്ളാമെന്നായിരുന്നു ധാരണ. എന്നാൽ സ്കൂൾ പ്രവർത്തനം തുടരാനുള്ള ഒരു ദൈവനിയോഗമായാണ് ഈ സംഭവം നടന്നത്.

1957 ഒക്ടോബറിൽ സെക്രട്ടറി ശെമ്മാശ്ശന്റെ ഒരു കത്ത് ഹെഡ്മാസ്റ്റർക്ക് കിട്ടി. സ്കൂൾ നടത്തിക്കൊണ്ടു പോകാൻ കമ്മിറ്റി തയ്യാറല്ലെന്നും,

അദ്ധ്യാപകർ ഉടനെ തിരിച്ചു പോരണമെന്നുമായിരുന്നു ഉള്ളടക്കം. മുണ്ടശേരി മാസ്റ്ററുടെ വിദ്യാഭ്യാസബില്ല് അവതരിപ്പിച്ച സന്ദർഭം. മാനേജരന്മാരുടെ അധികാരങ്ങൾ നിയന്ത്രിക്കുന്ന പുതിയ ബില്ലിനോടുള്ള എതിർപ്പു മൂലമാണ് സ്കൂൾ പ്രവർത്തനം നിർത്തുന്നതെന്നാണ് കത്തിൽ സൂചിപ്പിച്ചത്.

ഈ കത്ത് അദ്ധ്യാപകരെ ദുഃഖത്തിലാഴ്ത്തി. സമൂഹത്തോടുള്ള ധാർമ്മിക ഉത്തരവാദിത്വം സ്കൂൾ സ്ഥാപിക്കാൻ മുന്നിട്ടിറങ്ങിയ സഭയ്ക്കുണ്ടാകുന്ന അപമാനം, പഠിക്കുന്ന കുട്ടികളുടെ ഇരുണ്ട ഭാവി മുതലായവ അവരെ അങ്ങേയറ്റം വേദനിപ്പിച്ചു. നിലമ്പൂർ കഴിഞ്ഞാൽ അവിടെങ്ങും ഒരൊറ്റ ഹൈസ്ക്കൂളുമില്ല.

അദ്ധ്യാപകർ പ്രാർത്ഥനാപൂർവ്വം എടുത്ത തീരുമാനം 1957–58 സ്കൂൾ വർഷത്തിൽ കുട്ടികളുടെ പഠനം എങ്ങനെയും പൂർത്തിയാക്കണമെന്നും, സ്കൂൾ നിർത്താനുള്ള കമ്മിറ്റിയുടെ തീരുമാനം അതീവ രഹസ്യമായി വയ്ക്കണമെന്നുമാണ്. പരിചയമില്ലാത്ത മാനേജർ കെ. റ്റി. ജോസഫ് അദ്ധ്യാപകരെ സഹകരിപ്പിച്ച് സ്കൂൾ തുടരാൻ താല്പര്യപ്പെട്ടു.

ഇതിനിടെ ഡി. ഇ. ഒ. മുഹസിൻ ബിൻ അഹമ്മദ് ഒന്നു രണ്ടു പ്രാവശ്യം സ്കൂൾ സന്ദർശിച്ചു. യു. പി. വിഭാഗം കൂടി ഉടനെ ആരംഭിക്കണമെന്നും അദ്ദേഹം പറഞ്ഞു. കൂടാതെ, സ്കൂളിന് കല്ലിട്ട സ്ഥലം ടൗണിൽ നിന്ന് അകലെ യായതിനാൽ, താല്ക്കാലികമായി സ്കൂൾ നടത്തുന്നിടത്തു തന്നെ സ്കൂളിനു സ്ഥലം കണ്ടെത്തണമെന്നും നിർദ്ദേശിച്ചു. മുസ്ലീം കുട്ടികൾ ധാരാളമുള്ള ചുങ്കത്തറയിൽ ഈ വിദ്യാലയം നിലനിർത്തണം എന്ന ചിന്തയും ഡി. ഇ. ഒ. യ്ക്ക് ഉണ്ടായിരുന്നു. തുടർന്ന് യു. പി. സ്കൂളിന് താൽക്കാലിക സ്കൂളിനടുത്തു തന്നെ സ്ഥലവും കിട്ടി.

1958 – 59 വർഷാരംഭത്തിൽ മാനേജർ ഒരു ഷെഡ് പണിതതിനാൽ സ്കൂൾ മുൻപോട്ടു പോകുമെന്നുറപ്പായി. '58 ജൂണിൽ യു. പി. വിഭാഗം തുടങ്ങി. അങ്ങനെ 58 – 59 സ്കൂൾ വർഷത്തിൽ 5 മുതൽ 9 വരെ ക്ലാസുകൾ ആരംഭിച്ചു. കെ. കെ. ചെറിയാനെപ്പോലെ അനുഭവ സമ്പന്നനായ ഒരു ഹെഡ്മാസ്റ്ററെ ലഭിച്ചതും, ത്യാഗമനോ ഭാവമുള്ള യുവഅദ്ധ്യാപകർ നിയമിതരായതും മുതൽക്കൂട്ടായി.

പ്രതിസന്ധിയിൽ സ്കൂളിന്റെ നിലനില്പിനു വേണ്ടി സഹായ സഹകരണങ്ങൾ നൽകിയവരിൽ ഫാദർ റ്റി. ജി. കുറിയാക്കോസ്, ഫാദർ എം. എം. തോമസ്, കുന്തറയിൽ തര്യൻ വറുഗീസ്, കുന്തറയിൽ വർക്കി, വില്ലോത്ത് വി. റ്റി. പീലിപ്പോസ്, വില്ലോത്ത് വി. പി. മാത്യു, കെ. പി. കുഞ്ഞഹമ്മദ് മാസ്റ്റർ, പലേക്കോടൻ കുഞ്ഞഹമ്മദ് ഹാജി, എക്കക്കുന്നേൽ ജോൺ, പാലുണ്ട എസ്റ്റേറ്റു മാനേജർ പി. ജി. ജോർജ്ജ് മുതലായവർ ഉൾപ്പെടുന്നു.

സ്കൂൾ വളർന്ന് വന്ന് എല്ലാ വർഷവും സ്കൂളിൽ മൂന്നും, നാലും ഡിവിഷനുകൾ കൂടി. അപ്പോൾ, താല്ക്കാലി കമായി ഷെഡുകൾ നിർമ്മിച്ചു

പ്രശ്നം പരിഹരിച്ചു. നല്ല കെട്ടിടങ്ങൾ രണ്ടു മാത്രം. കുട്ടികളുടെ എണ്ണം മൂവായിര ത്തോളമായി. എട്ടു ഹൈസ്ക്കൂളുകൾ ചുറ്റുപാടും ഉണ്ടായി. ചില സി. ബി. എസ്. ഇ, ഐ. സി. എസ്. ഇ. സ്ക്കൂളുകളും ആരംഭിച്ചു. എന്നിട്ടും കുട്ടികളുടെ എണ്ണത്തിന് കുറവുണ്ടായില്ല. 2000 –മാണ്ട് ചുങ്കത്തറയിൽ തന്നെ, മാർത്തോമ്മാ കോളജിനോട് ചേർന്ന് ഹയർ സെക്കണ്ടറി സ്കൂൾ ഉണ്ടാകേണ്ട സാഹചര്യത്തിൽ ഹൈസ്ക്കൂൾ ആരംഭിച്ചപ്പോൾ മാത്രമാണ് ഇവിടെ കുട്ടികളുടെ എണ്ണം കുറഞ്ഞു തുടങ്ങിയത്.

ഈ സ്കൂൾ മലപ്പുറം ജില്ലയിലെ കായികരംഗത്ത് സ്പോർട്സിലും ഗയിംസിലും മിക്ക വർഷവും ഷീൽഡ് നേടി. ഗ്രാമപ്രദേശമാണെങ്കിലും, വിജയശതമാനത്തിലും മുന്നിട്ടു നിന്നിരുന്നു. ചില വർഷങ്ങളിൽ മലപ്പുറം ഡിസ്ട്രിക്ടിൽ ഏറ്റവും കൂടുതൽ മാർക്കു വാങ്ങിയ കുട്ടികൾ പ്രശസ്തമായ എം. പി. എം. ഹൈസ്ക്കൂളിലേതായിരുന്നു.

പ്രവർത്തകരുടെ ലക്ഷ്യമായിരുന്ന, ആശ്രമം ഉണ്ടായില്ല. ആശുപത്രി എന്ന ലക്ഷ്യം അല്പായുസ്സായിരുന്ന ഒരു ഡിസ്പെൻസറിയിലൊതുങ്ങി.

ഈ സ്കൂളിന്റെ മുൻ അദ്ധ്യാപകരിലൊരാളാണ് ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാ സ്യോസ്. ഡി. ഇ. ഒ. ആയി റിട്ടയർ ചെയ്ത പി. ഒ. ജേക്കബും മുൻ അദ്ധ്യാപകനാണ്.

1980 കളിൽ പ്രായാധിക്യം മൂലം കെ. റ്റി. ജോസഫിന് സ്കൂൾ പ്രവർത്തനം തുടരാനായില്ല. പിൻഗാമികൾക്ക് താല്പര്യവുമുണ്ടായിരു ന്നില്ല. സ്ഥാപനം മറ്റാർക്കെങ്കിലും കൈമാറിയേ പറ്റുകയുള്ളൂ എന്ന സ്ഥിതിയിലായി. സഭയുടേതായി ആരംഭിച്ച ഈ സ്ഥാപനം സഭയെക്കൊണ്ട് ഏറ്റെടുപ്പിക്കാൻ ഹെഡ്മാസ്റ്റർ സി. വി. മത്തായിയുടെ നേതൃത്വത്തിൽ അധ്യാപകർ ശ്രമിച്ചു. തോമസ് മാർ തീമോത്തിയോസ് തിരുമേനി ഇതിനു സഹായിച്ചു. സഭാ കേന്ദ്രത്തെ പല പ്രാവശ്യം സമീപിച്ചു. 1982 –ൽ പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ ചുങ്കത്തറ കൺവൻഷനിലും ഇവിടെ നടന്ന അഖില മലങ്കര യുവജനപ്രസ്ഥാന വാർഷികത്തിലും സംബന്ധിച്ചു. മലങ്കരസഭയുടെ ശ്രദ്ധ ഇവിടെ പതിഞ്ഞു. ബാവായുടെ നിർദ്ദേശമനുസരിച്ച് 1984 –ൽ സ്കൂൾ സഭ ഏറ്റെടുത്തു. അന്നു മുതൽ എം. ഡി. ആൻഡ് കാതോലിക്കേറ്റ് മാനേജ്മെന്റിന്റെ കീഴിൽ സ്കൂൾ പ്രവർത്തിച്ചു വരുന്നു.

2003 ജൂൺ മുതൽ ഇവിടെ ഒരു അൺഎയ്ഡഡ് പ്ലസ് ടു സ്കൂളും പ്രവർത്തിച്ചു വരുന്നു. സ്കൂളിനു ഒരു പുതിയ കെട്ടിടം പണിതുകൊണ്ടിരിക്കയാണ്. മലപ്പുറം ജില്ലയുടെ വിദ്യാഭ്യാസ, സാംസ്ക്കാരിക, സാമ്പത്തിക, രാഷ്ട്രീയ അഭിവൃദ്ധിക്ക് ഈ സ്ഥാപനം ചെലുത്തിയ സ്വാധീനം ചെറുതല്ല.

# ഭാഗം II

## 1

# വലിയ കർമ്മകുശലനായ കൊച്ചുതിരുമേനി

ഇരുപതാം നൂറ്റാണ്ടിന്റെ നാലും അഞ്ചും ദശകങ്ങളിൽ പ. ബസേലിയോസ് ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ ബാവായുടെ സെക്രട്ടറിയും എല്ലാ സംഭവങ്ങളുടെയും ദൃക്സാക്ഷിയുമായ റവ. ഫാ. ഡോ. പി. സി. ഈപ്പന്റെ (10 ജയലക്ഷ്മിപുരം, മൈസൂർ - 12) ഒരനുസ്മരണയിൽ ഇങ്ങനെ പറയുന്നു:

ഭാഗ്യസ്മരണാർഹനായ പുത്തൻകാവ് മാർ പീലക്സിനോസ് തിരുമേനിയുടെ അനുഗൃഹീതവും ആദരണീയവുമായ ജീവിതത്തെപ്പറ്റിയുള്ള അനുസ്മരണ എന്നും കോരിത്തരിപ്പിക്കുന്ന അനുഭൂതി പ്രദാനം ചെയ്യുന്നതാണ്. സ്നേഹസമ്പന്നനായ തിരുമേനിയുടെ അനിതരസാധാരണമായ അർപ്പണബുദ്ധിയും, പ്രതിപക്ഷ ബഹുമാനവും, കർമ്മകുശലതയും, സമൂഹത്തിലും സഭയിലും നന്മകൾ നിറഞ്ഞു കാണാനുള്ള ആവേശവും കൗതുകവും അനിഷേദ്ധ്യമായ നേതൃത്വവും, ഭരണനൈപുണ്യവും, ദീർഘവീക്ഷണവും, സഭയുടെ കെട്ടുറപ്പിനും നിലനിൽപ്പിനും വേണ്ടി എന്തു ത്യാഗങ്ങളും ചെയ്യാനുള്ള സന്മനസും സന്നദ്ധതയും, അദ്ദേഹത്തെ സഭാമക്കളുടെ കണ്ണിലുണ്ണിയാക്കിത്തീർത്തു.

റീത്തു പ്രസ്ഥാനവുമായി മലങ്കരസഭയിൽ ചിന്താക്കുഴപ്പം സൃഷ്ടിച്ച് വിശ്വാസികളെ കത്തോലിക്കാസഭയിൽ ചേർക്കുവാൻ രംഗപ്രവേശം ചെയ്ത മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ കുതന്ത്രങ്ങളെ സധൈര്യം പ്രതിരോധിച്ച് ജനങ്ങളെ സത്യവിശ്വാസത്തിൽ ഉറപ്പിക്കുന്നതിന് കൊച്ചുതിരുമേനി നിർവ്വഹിച്ച വലിയ സേവനങ്ങൾ സ്വർണലിപികളിൽ രേഖപ്പെടുത്തേണ്ടതാണ്. എല്ലാ പ്രതികൂല സാഹചര്യങ്ങളെയും, നിശ്ചയദാർഢ്യത്തോടും തികഞ്ഞ ശുഭാപ്തി വിശ്വാസത്തോടും നേരിടാനുള്ള അദ്ദേഹത്തിന്റെ കഴിവ് അനിതരസാധാരണമായിരുന്നു.

തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ എന്ന നിലയിൽ സഭയോടും, സമൂഹത്തോടുമുള്ള പ്രതിബദ്ധതയും, ദൗത്യബോധവും കൊണ്ട് ധന്യമായ - ലളിതസുന്ദരമായ - ഒരു ജീവിതത്തിന്റെ ഉടമയായിരുന്നു അദ്ദേഹം. ജാതിമതഭേദമെന്യേ എല്ലാവരോടും സ്നേഹത്തോടും സമചിത്തതയോടും വർത്തിക്കുന്നതിനും, മറ്റുള്ളവരെ തന്നിലേക്കാകർഷിക്കുന്നതിനുമുള്ള തിരുമേനിയുടെ കഴിവ് വിസ്മയനീയമായിരുന്നു.

പത്തനംതിട്ട മാക്കാംകുന്നിലെ കാതോലിക്കേറ്റ് ഹൈസ്കൂൾ സ്ഥാപകനെന്ന നിലയിൽ കൊച്ചുതിരുമേനി സവിശേഷ ശ്രദ്ധ പിടിച്ചുപറ്റിയിരുന്നു.

കുന്നു നിരപ്പാക്കുന്നതിനും, പാറകൾ പൊട്ടിച്ചു മാറ്റുന്നതിനും, കുറ്റിക്കാടുകൾ വെട്ടിത്തെളിക്കുന്നതിനും നിയുക്തരായ ജോലിക്കാരോടൊപ്പം കൊച്ചുതിരുമേനിയും പണി എടുക്കുന്ന കാഴ്ച സന്ദർശകരെ അത്ഭുതപരതന്ത്രരാക്കുമായിരുന്നു. ഏതു നിലയിലുള്ള ആളുകളോടും സാധർമ്മ്യപ്പെട്ട് അവരുടെ സ്നേഹാദരങ്ങൾ പിടിച്ചു പറ്റാനുള്ള തിരുമേനിയുടെ കഴിവ് തികച്ചും ആദരണീയം.

ഭദ്രാസനാധിപൻ എന്ന നിലയിൽ തുമ്പമൺ ഭദ്രാസനത്തിന്റെ നാനാമുഖമായ വളർച്ചയെ ലക്ഷ്യമാക്കി പ്രവർത്തിക്കുന്നതിന് പ്രതിജ്ഞാബദ്ധനായ അദ്ദേഹത്തിന്റെ നേട്ടങ്ങൾ പ്രശംസാർഹമാണ്.

വൈദികരുടെ ക്ഷേമം, പ്രവർത്തനസരണി, വേതനം, സ്ഥലംമാറ്റം മുതലായ കാര്യങ്ങളിൽ വിപ്ലവകരമായ പരിഷ്കാരങ്ങൾ ആവിഷ്ക്കരിച്ച് പ്രവൃത്തിപഥത്തിൽ കൊണ്ടുവരുന്നതിന് മുൻകൈ എടുത്ത് അക്ഷീണയത്നം ചെയ്ത ധീരയോദ്ധാവായ ഭരണനിപുണൻ ആയിരുന്നു അദ്ദേഹം. വൈദികരുടെ സ്ഥലംമാറ്റം മുതലായ കാര്യങ്ങളിൽ അവരിൽ നിന്നു തന്നെ വലിയ എതിർപ്പും, നിസ്സഹകരണവും പ്രാരംഭദശയിൽ അഭിമുഖീകരിക്കേണ്ടി വന്നു. ഉദാഹരണമായി മാക്കാംകുന്ന്, ചന്ദനപ്പള്ളി, തുമ്പമൺ മുതലായ വലിയ പള്ളികളിലെ ചില പ്രമുഖ വൈദികർ കൊച്ചുതിരുമേനിയുടെ പുതിയ പരിഷ്കാരങ്ങളെ ശക്തിയായി ചെറുക്കുകയും നടപ്പിൽ വരുത്തുന്നതിന് തടസം സൃഷ്ടിക്കുകയും ചെയ്തു. എന്നാൽ ഭദ്രാസനപ്പൊതുയോഗവും, വിദ്യാസമ്പന്നരായ വൈദികരും അവൈദിക പ്രമുഖരും കാലോചിതമായ പരിഷ്കാരങ്ങൾ സഭയുടെ ഭദ്രതയ്ക്കും വളർ ച്ചയ്ക്കും അത്യന്താപേക്ഷിതമാണെന്ന് മനസ്സിലാക്കി തിരുമേനിക്കു വേണ്ട പിൻതുണ നൽകി.

കെ. ഡേവിഡ് അച്ചൻ, വടുതല പി. ഇ. ദാനിയേൽ ശെമ്മാശൻ (ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി), തെങ്ങുംതറയിൽ ഗീവറുഗീസ് കോറെപ്പിസ്കോപ്പാ (മൽപ്പാനച്ചൻ), തെങ്ങുംതോട്ടത്തിൽ ടി. എസ്സ്. ഏബ്രഹാം കോർഎപ്പിസ്കോപ്പാ, എൻ. ജി. കുര്യനച്ചൻ, ളാക്കൂർ ജോർജ്ജ് അച്ചൻ, വാഴമൂട്ടത്ത് ജോഷ്വാച്ചൻ മുതൽപേരുടെ ആലോചനയും പിൻതുണയും ഉദ്ദിഷ്ട കാര്യങ്ങൾ ശ്രമസാദ്ധ്യമാക്കാൻ കൊച്ചു തിരുമേനിക്ക് സഹായകമായി. സണ്ടേസ്കൂൾ, സ്ത്രീസമാജം, യുവജനപ്രസ്ഥാനം മുതലായ ആദ്ധ്യാത്മിക സംഘടനകൾക്ക് കെട്ടുറപ്പും, ഉത്തേജനവും പ്രോത്സാഹനവും ലഭിക്കത്തക്കവണ്ണം വിവിധ പരിപാടികൾ ആവിഷ്കരിച്ചു. അങ്ങനെ തുമ്പമൺ ഭദ്രാസനത്തെ ഇതര ഭദ്രാസനങ്ങളെ അപേക്ഷിച്ച് ഒരു മാതൃകാ ഭദ്രാസനമാക്കി ഉയർത്തുവാൻ അദ്ദേഹം അക്ഷീണയത്നം ചെയ്തു. അദ്ദേഹം വിജയശ്രീലാളിതനായി.

സഭയ്ക്കു വേണ്ടി നിസ്വാർത്ഥ സേവനം അനുഷ്ഠിക്കുന്നതിന് താല്പര്യമുള്ളവരെ കണ്ടുപിടിച്ച് ഒരു സന്യാസ സമൂഹം, ബേസിൽ ദയറ എന്ന പേരിൽ മാക്കാംകുന്നിൽ രൂപം പ്രാപിച്ചു.

ഇമ്പകരമായ ശബ്ദമാധുര്യം, ഹൃദയവർജ്ജകമായ ആരാധന, ആരുടെയും ശ്രദ്ധയെ പിടിച്ചു പറ്റത്തക്കവണ്ണമുള്ള വചനവൈഭവം, ആരെയും ആകർഷിക്കുന്ന പ്രവർത്തനശൈലി മുതലായ മഹൽസിദ്ധികൾ തിരുമേനിയുടെ വ്യക്തിത്വത്തിനു മാറ്റു വർദ്ധിപ്പിച്ചു. പ്രഗല്ഭനായ വാഗ്മിയും ഭരണനിപുണനുമായ മെത്രാപ്പോലീത്താ ഇടവകഭരണം സുഗമമാക്കാൻ കഠിനപ്രയത്നം ചെയ്തു.

വൈദികരെ, അവരവരുടെ സ്വന്തം ഇടവകകളിൽ പ്രവർത്തിച്ചുവന്ന കീഴ്വഴക്കത്തിനു വിരുദ്ധമായി സ്വന്തം ഇടവക വിട്ട് മറ്റ് ഇടവകകളിൽ വികാരിമാരായി നിയമിക്കുന്നതിനുള്ള മെത്രാച്ചന്റെ ശ്രമത്തിനു വലിയ എതിർപ്പുണ്ടായിരുന്ന ആ കാലഘട്ടത്തിൽ, പുതുതായി പട്ടം ഏൽക്കുന്നവരെങ്കിലും അവരവരുടെ സ്വന്തമല്ലാത്ത ഇടവകകളുടെ ഭരണച്ചുമതല ഏൽക്കുന്നത് ഉചിതമായിരിക്കുമെന്നു നിശ്ചയിച്ചു. അതനുസരിച്ച് ഒരു വൈദികനു സ്വന്തം ഇടവകയിൽ പ്രവർത്തിക്കാൻ അനുമതി നിഷേധിക്കപ്പെട്ടു എന്നുറപ്പായ സാഹചര്യത്തിൽ ഇടവകക്കാർ സംഘടിച്ച് വിവരം പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ അറിയിച്ച് സങ്കട നിവർത്തിക്കായി കോട്ടയം പഴയസെമിനാരിയിൽ എത്തി. ഇടവക മെത്രാപ്പോലീത്താ എന്ന നിലയിൽ ഭദ്രാസനാടിസ്ഥാനത്തിൽ വൈദികർക്കു സ്ഥലംമാറ്റം നൽകുന്നത് വൈദികർക്കും ഇടവകജനങ്ങൾക്കും ഒരു പോലെ ബുദ്ധിമുട്ടുണ്ടാക്കാൻ സാദ്ധ്യത ഉണ്ടെന്നു ധരിച്ച്, യാതൊരു കാരണവശാലും അവരുടെ വൈദികനെ സ്ഥലം മാറ്റാതെ സ്വന്തം ഇടവകയിൽ തന്നെ വികാരിയായി നിയമിക്കണമെന്നുള്ള അവരുടെ ആഗ്രഹം പ. ബാവായെ അറിയിച്ചു.

വളരെ പ്രക്ഷുബ്ധമായ ഒരു കാലഘട്ടത്തിലാണ് ബാവാ ഭരണസാരഥ്യം വഹിച്ചിരുന്നത്. സമുദായക്കേസ് ഒരു വശത്ത്, റീത്തുകാരുടെ ശല്ല്യം മറുവശത്ത്. ഇടവകകളിലുള്ള കുടുംബവഴക്കുകളും വ്യക്തികൾ തമ്മിലുള്ള വൈരങ്ങളുമെല്ലാം കൈകാര്യം ചെയ്യേണ്ട ഒരു കാലഘട്ടം. സാമൂഹ്യമായും സഭാപരമായും കലുഷിതമായ ഒരന്തരീക്ഷത്തിൽ ഈ മഹാപുരോഹിതന്റെ ദൗത്യം തികച്ചും ക്ലേശകരമായിരുന്നു എന്നു പറയാതെ തരമില്ല.

ഈ കാലയളവിൽ ഭദ്രാസന മെത്രാപ്പോലീത്തന്മാരുടെ സമുചിതമായ തീരുമാനങ്ങളെ വിമർശനബുദ്ധ്യാ വീക്ഷിച്ച്, അതിനു വിപരീതമായി സഭയുടെ പരമാദ്ധ്യക്ഷനെ സമീപിച്ച്, അഭയയാചന നടത്തി, സ്വകാര്യ താല്പര്യങ്ങൾ സാധിച്ചു കിട്ടുന്നതിന് പരമാവധി ശ്രമിക്കുന്ന ഒരു വഴക്കം നിലവിൽ വന്നു. ആശ്രിതവത്സലനായ പ. ബാവാ, ജനം നഷ്ടപ്പെടുമോ എന്ന് ഭയന്ന് അവരുടെ അഭീഷ്ടത്തിന് വഴങ്ങിയ സന്ദർഭങ്ങളും ഉണ്ടായിട്ടുണ്ട്.

അധികാരസ്ഥാനത്തോടു മറുതലിക്കുന്നതും മത്സരബുദ്ധിയോടു കൂടെ നിഷ്കരുണം വിമർശനങ്ങൾ കോരിച്ചൊരിയുന്നതും സമൂഹത്തിൽ സർവ്വസാധാരണമാണല്ലോ.

ഭദ്രാസന മെത്രാപ്പോലീത്താമാർ ഇടവക ഭരണത്തിൽ കൈക്കൊള്ളുന്ന

തീരുമാനങ്ങളെപ്പറ്റി അതൃപ്തരായ ജനങ്ങൾ പലപ്പോഴും മെത്രാപ്പോലീത്താ യുടെ തീരുമാനങ്ങളെ അസ്ഥിരപ്പെടുത്തുവാൻ അപ്പീൽ അധികാരമുള്ള പ. ബാവായെ സമീപിച്ച് സങ്കടനിവൃത്തി നേടുന്ന ഒരു സാഹചര്യം സംജാത മായി. ബാവാ തിരുമേനിയിൽ അടിസ്ഥാനപരമായി മഹാപുരോഹിതനനു യോജ്യമായ മനുഷ്യസ്നേഹവും അനുകമ്പയും അദ്ദേഹത്തിന്റെ സ്വഭാവരീ തികളിലെല്ലാം നിഴലിച്ചു നിന്നിരുന്നു. തന്നെ സമീപിക്കുന്ന ഭക്തജനങ്ങളെ അനുകമ്പാപൂർവ്വം സ്വീകരിച്ച് സൽക്കരിച്ച് അവരുടെ സങ്കടങ്ങൾക്കു പരി ഹാരം കണ്ടുപിടിച്ച് സന്തുഷ്ടരാക്കി ആശീർവദിച്ചയയ്ക്കുന്ന വിശാലമന സ്കത അദ്ദേഹത്തിന്റെ നേതൃത്വത്തിന്റെ അസാമാന്യ സവിശേഷതയായി രുന്നു. എന്നാൽ പലപ്പോഴും ഭദ്രാസന മെത്രാപ്പോലീത്താ കൈക്കൊണ്ട തീരു മാനങ്ങളുടെ പശ്ചാത്തലം കണക്കിലെടുക്കാതെ തന്നെ സമീപിക്കുന്നവരുടെ നിർബന്ധത്തിന് വഴങ്ങി കൈക്കൊള്ളുന്ന തീരുമാനങ്ങൾ ഇടവകഭരണത്തിൽ പ്രശ്നങ്ങൾ സൃഷ്ടിച്ചിട്ടുണ്ട്.

ഉദാഹരണമായി ഒരു യുവവൈദികന്റെ നിയമനം സംബന്ധിച്ച് മെത്രാ പ്പോലീത്തായുടെ തീരുമാനത്തിനെതിരായി ഇടവകജനങ്ങൾ ഒരു പ്രതിനിധി സംഘമായി ബാവായെ സമീപിച്ചു. അവർ വികാരഭരിതരായി അവരുടെ ഇട വകയിൽ നിന്നു വൈദികനായ സ്വന്തം ആളിന്റെ സേവനം അവർക്കു തന്നെ നൽകണമെന്ന് നിർബന്ധപൂർവ്വം അപേക്ഷിക്കുകയും അതിനനുകൂലമായ ഒരു കൽപ്പന കിട്ടുന്നതുവരെ മടങ്ങിപ്പോകാൻ വിസമ്മതിക്കുകയും ചെയ്തു. വസ്തുതകൾ എല്ലാം ശരിക്കു മനസിലാക്കിയ ബാവാ അനുകൂലമായ ഒരു മറുപടി നൽകാൻ സമയം എടുത്തു. രാത്രി വൈകിയിട്ടും ജനങ്ങൾ പിരിഞ്ഞു പോയില്ല എന്നു മനസിലാക്കിയ ബാവാ അവരിൽ മനസ്സലിഞ്ഞ് ആ യുവവൈ ദികനെ സ്ഥലംമാറ്റി നിയമിക്കേണ്ടതില്ലെന്നു തീരുമാനിച്ചു തൽക്കാലത്തേക്കു വികാരിയായി സ്വന്തം പള്ളിയിൽ നിയമിച്ചു കൽപ്പന എഴുതി. ഈ വിവരം ഇടവക മെത്രാപ്പോലീത്തായുടെ അറിവിനായി വേറെ ഒരു കൽപ്പനയിൽ എഴുതി രണ്ടും അവരുടെ കൈയിൽ കൊടുത്തു. സന്തുഷ്ടരായ ജനങ്ങൾ ഉടനെ തന്നെ കൈമുത്തി മടങ്ങി. മടക്കയാത്രയിൽ അവർ ചെങ്ങന്നൂർ ബഥേൽ അരമനയിൽ എത്തി ഇടവക മെത്രാപ്പോലീത്തായായ കൊച്ചുതിരു മേനിക്കുള്ള കൽപ്പന രാത്രിയിൽ തന്നെ ഏൽപ്പിച്ചു.

കൽപ്പന വായിച്ചു. കൊച്ചുതിരുമേനിക്ക് അത്ഭുതവും താങ്ങാനാവാത്ത ദുഃഖവും ഉണ്ടായി. ഉടനെ തന്നെ കോട്ടയത്തു പോയി ബാവായെ കണ്ട് ഇപ്ര കാരം ഒരു കൽപ്പന ബാവാ എഴുതിയതിലുള്ള അമർഷം നേരിൽ ബോധിപ്പി ക്കാമെന്നു കരുതി. എന്നാൽ കോട്ടയം പഴയസെമിനാരിയിൽ എത്തിയപ്പോൾ ബാവായെ നേരിൽ കണ്ട് എന്തു പറയാനാണ് എന്നൊരു സന്ദേഹം. ഏതാ യാലും ബാവായെ കാണുന്നതിനു മുൻപ് കൽപ്പന എഴുതാൻ ഇടയായ സാഹ ചര്യത്തെപ്പറ്റി ബാവായുടെ സെക്രട്ടറിയായിരുന്ന എന്നോടു ചോദിച്ചു മന സിലാക്കിയതിനു ശേഷം സാവകാശത്തിൽ ബാവായോട് എല്ലാ കാര്യങ്ങളും വിശദമായി ചർച്ച ചെയ്യാമെന്നു തീരുമാനിച്ചു.

ഭദ്രാസന മെത്രാപ്പോലീത്താമാരുടെ തീരുമാനങ്ങളുടെ പശ്ചാത്തലം ശരിക്കും മനസ്സിലാക്കാതെ ഏകപക്ഷീയമായി ബാവാ ഇടപെടുന്നതു വഴി ഇടവകകളിൽ ഉണ്ടാകാവുന്ന അച്ചടക്കരാഹിത്യത്തെപ്പറ്റിയും, അങ്ങനെ സംഭവിക്കാതിരിക്കാനുള്ള പോംവഴികളെ പറ്റിയും പഴയസെമിനാരി മാനേജർ ടി. സി. ജയിക്കബച്ചനോടും സെക്രട്ടറി ഈപ്പൻ ശെമ്മാശനോടും തുടർച്ചയായി ചർച്ചകൾ നടത്തി. അവസാനം വസ്തുതകൾ ബാവായെ നേരിട്ടു ധരിപ്പിക്കാമെന്നു തീർച്ചപ്പെടുത്തി.

കൊച്ചുതിരുമേനി വന്നിട്ടുണ്ടെന്നും ബാവായെ കണ്ടു പ്രധാനപ്പെട്ട കാര്യങ്ങൾ ധരിപ്പിക്കാനുമായിട്ടാണ് ഉദ്ദേശ്യമെന്നും സെക്രട്ടറി ബാവായെ അറിയിച്ചു. ഉടനെ ബാവാ കൽപ്പിച്ചു. "അതിനെന്നാ തടസ്സം, മെത്രാച്ചൻ വരാൻ പറയൂ' എന്ന്. എന്റെ മുറിയിൽ ഇരുന്നിരുന്ന കൊച്ചുതിരുമേനിയേയും മാനേജരച്ചനേയും ഉടൻ തന്നെ വിവരം അറിയിച്ചു. ഞങ്ങൾ മൂന്നു പേരും ബാവായുടെ മുറിയിൽ പ്രവേശിച്ചു. കണ്ട ഉടനെ ബാവാ കൽപ്പിച്ചു. "മെത്രാച്ചൻ അവിടെ ഇരിക്കു" എന്ന്. അതിനു മറുപടിയായി കൊച്ചു തിരുമേനി ആവേശത്തോടെ അറിയിച്ചു. "എനിക്കു രണ്ടപ്പന്മാരാണുള്ളത്. അതിൽ കിഴക്കെതലയ്ക്കൽ കത്തനാർ മരിച്ചു മണ്ണടിഞ്ഞു. ഇനി ശേഷിക്കുന്നത് എനിക്കു ബാവാ തിരുമേനി മാത്രമാണ്." ഇതു കേട്ടു ബാവാ എഴുന്നേറ്റ് കൊച്ചുതിരുമേനിയുടെ അടുക്കലേക്ക് ചെന്നു. "എന്താ മെത്രാച്ചന് എന്തോ പറയാനുണ്ടെന്ന് ശെമ്മാശൻ അറിയിച്ചു. തുറന്ന് പറയാമല്ലോ." കൊച്ചുതിരുമേനി വളരെ ശാന്തതയോടെ അറിയിച്ചു. ഇവിടെ ഇടവകകളിൽ നിന്നും വ്യക്തികളിൽ നിന്നും നേരിട്ട് ബാവായുടെ അടുത്തുവരുന്ന അപേക്ഷകളും ഹർജികളും ശരിക്കും പരിശോധിക്കാതെ തീർപ്പു കൽപ്പിക്കുന്നത് വളരെ പ്രശ്നങ്ങൾക്ക് വഴിതെളിക്കുന്നുണ്ട്. ബാവാ സഭയുടെ പരമാദ്ധ്യക്ഷനാണ്. അപ്പീൽ അധികാരവും ഉണ്ട്. ബാവാ എന്തു തീരുമാനിച്ചാലും അതിന് എതിര് പറയാൻ ഞങ്ങളാരും ഒരിക്കലും മുതിരുകയില്ല. എന്നാൽ സംഗതികളുടെ സുഗമമായ നടത്തിപ്പിന് ഒരു കാര്യം ചെയ്താൽ നന്നായിരിക്കുമെന്ന് അഭിപ്രായമുണ്ട്. "അതെന്നാ? ചെയ്യാമല്ലോ" എന്ന് ബാവാ. ഇവിടെ ഭദ്രാസനങ്ങളിൽ നിന്നു വരുന്ന ഹർജികളും അപേക്ഷകളും സെക്രട്ടറി ശെമ്മാശൻ സ്വീകരിച്ച് അതിൽ കൈപ്പറ്റിയ തീയതിയും ഒപ്പും വച്ച് അതാതു മെത്രാസനാധിപന്മാർക്ക് അവരുടെ പ്രതികരണത്തിനായി അയച്ചുകൊടുത്താൽ അവർ അത് ശരിക്കു പഠിച്ചു വിശകലനം ചെയ്ത് നിജാവസ്ഥ തിരുമേനിയെ അറിയിക്കും. സംഗതികളുടെ ഗൗരവം അനുസരിച്ച് വേണ്ടിവന്നാൽ മെത്രാസനാധിപൻ തന്നെയോ അദ്ദേഹം നിയോഗിക്കുന്ന ഭദ്രാസന സെക്രട്ടറിയോ നേരിൽ വന്ന് എല്ലാ വശങ്ങളും തിരുമേനിയെ അറിയിക്കും. അതിനുശേഷം എന്തു തീരുമാനം എടുത്താലും അതെല്ലാവർക്കും സ്വീകാര്യമായിരിക്കും." ഉടനെ ബാവാ കല്പിച്ചു, "അതു നല്ല കാര്യമാണല്ലോ." സെക്രട്ടറിയെ അഭിസംബോധന ചെയ്ത് "ശെമ്മാശാ! അപ്രകാരം ചെയ്തുകൊള്ളണം. അതു നല്ലൊരു കാര്യമാണ്. ഇനിമേൽ അപ്രകാരം മെത്രാച്ചൻ പറഞ്ഞതു പോലെ ചെയ്തുകൊള്ളണം."

ഇരുവരും സന്തുഷ്ടരായി.

ആരംഭ ദശയിൽ ഈ ക്രമീകരണം വളരെ പ്രയോജനകരവും വിജയകരവുമായിരുന്നു. എന്നാൽ ബാവാ പരുമലയിലോ കുണ്ടറ സെമിനാരിയിലോ ഇടയ്ക്കിടെ പോയി മടങ്ങി വരുമ്പോഴേക്കും വരുന്ന പരാതികൾ പഴയസെമിനാരിയിൽ സെക്രട്ടറിയുടെ മേശപ്പുറത്ത് കൂടിക്കിടക്കും. അങ്ങനെയുള്ള യാത്രകൾ വർദ്ധിച്ചതിന്റെ പേരിൽ സെക്രട്ടറി യഥാവസരം ഓഫീസ് പ്രവർത്തനം തടസ്സപ്പെടുന്ന വിവരം കൊച്ചുതിരുമേനിയെ അറിയിച്ചപ്പോൾ തിരുമേനി പാറേട്ട് മാത്യൂസ് അച്ചനെ കണ്ട് ആഴ്ചയിൽ രണ്ടു ദിവസം പഴയസെമിനാരിയിൽ എത്തി സഹായിക്കണമെന്ന് അഭ്യർത്ഥിച്ചു. പാറേട്ട് അച്ചൻ ഒന്നു രണ്ടു പ്രാവശ്യം ചുമതല നിർവ്വഹിച്ചതിനു ശേഷം അത് പ്രായോഗികമല്ലെന്ന് മനസ്സിലാക്കി ഒരു പ്രത്യേക ഓഫീസ് പഴയ സെമിനാരിയിൽ ഉണ്ടാകുന്നതിന് പി. എൻ. നൈനാനെ ക്ഷണിച്ചു വരുത്തുകയും സെക്രട്ടറിയേറ്റിന് രൂപം നല്കുകയും ചെയ്തു. പി. എൻ. നൈനാൻ ഡപ്യൂട്ടി സെക്രട്ടറിയും നെടുമാവ് ജോർജ്ജ് ക്ലാർക്കുമായി നിയമിതരായി. അങ്ങനെ കാതോലിക്കേറ്റ് ഓഫീസ് ഒട്ടൊക്കെ കാര്യക്ഷമമായി പ്രവർത്തനം ആരംഭിച്ചു.

ഗീവർഗീസ് മാർ പീലക്സിനോസ് തിരുമേനി വിശാലഹൃദയനും ദീർഘദൃഷ്ടിയോടു കൂടി സഭാകാര്യങ്ങൾ കൈകാര്യം ചെയ്യാൻ കഴിവുള്ള ഭരണകർത്താവും ആയിരുന്നു. മലങ്കരസഭയിൽ ഉടനീളം അനായാസേന ഓടിനടന്ന് മധുരമനോഹരമായ പ്രഭാഷണങ്ങൾ വഴി സഭാമക്കളിൽ ഒരു ആദ്ധ്യാത്മിക ചൈതന്യം പകരുന്നതിന് തിരുമേനി നൽകിയ സംഭാവനകൾ എന്നാളും സ്മരണാർഹമാണ്. അങ്ങനെ പ്രസംഗ പര്യടനാർത്ഥം കുന്നംകുളത്ത് എത്തി മരത്തംകോടു പള്ളിയിൽ വച്ച് പ്രസംഗമദ്ധ്യേ അസ്വസ്ഥനാകുകയും ഹൃദയസ്തംഭനം മൂലം തികച്ചും അപ്രതീക്ഷിതമായി അന്ത്യം സംഭവിക്കുകയും ഉണ്ടായി. ഈ സങ്കടവാർത്ത കാട്ടുതീ പോലെ മലങ്കര ആകമാനം പടരുകയും ഭക്തജനങ്ങൾ മരത്തം കോട്ടേയ്ക്ക് അഭിവന്ദ്യനായ തിരുമേനിയോടുള്ള ഭക്ത്യാദരങ്ങൾ അർപ്പിച്ച് അനുഗ്രഹം പ്രാപിക്കുന്നതിലേക്ക് ഓടിയെത്തുകയും ചെയ്തു. സഭയുടെ പരമാദ്ധ്യക്ഷനായ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ ഞെട്ടിക്കുന്ന വാർത്ത കേട്ടതും എഴുന്നേറ്റ് നിന്ന് പരേതന്റെ ആത്മശാന്തിക്ക് വേണ്ടി പ്രാർത്ഥിക്കുകയും കണ്ണുനീർ വാർത്തുകൊണ്ട് "എന്നെ യാത്ര അയക്കേണ്ട കൊച്ചുമെത്രാച്ചൻ കടന്നു പോയല്ലോ" എന്ന് ആവർത്തിച്ചു പറഞ്ഞു വിലപിക്കുകയും ചെയ്തതും ഓർമ്മയിൽ വരുന്നു. ബാവാ മൂറോൻ കൂദാശയ്ക്ക് വേണ്ടി പ്രത്യേക വ്രതം എടുത്തിരിക്കുന്ന സമയമായതു കൊണ്ട് കബറടക്ക ശുശ്രൂഷയ്ക്ക് മരത്തംകോട്ടേയ്ക്ക് പോകാനുള്ള പ്രയാസത്തെപ്പറ്റിയുള്ള ചിന്തയിൽ വ്യാപൃതനായി വ്യസനിച്ചിരിക്കുമ്പോഴാണ് സംസ്കാരത്തിന് അനുമതി നേടാൻ കുന്നംകുളത്തു നിന്നും പത്തനംതിട്ടയിൽ നിന്നും പുത്തൻകാവിൽ നിന്നും ചെങ്ങന്നൂർ ബഥേൽ അരമനയിൽ നിന്നും പ്രമുഖന്മാർ ബാവായെ സമീപിച്ചത്. കൊച്ചുതിരുമേനിയുടെ കബറടക്കം മരത്തംകോട്ട് തന്നെ വേണമെന്ന്

കുന്നംകുളംകാരും, പത്തനംതിട്ടക്കാർ അവിടെ വേണമെന്നും, പുത്തൻകാവുകാർ കൊച്ചുതിരുമേനി അവരുടേതാണെന്നും അതുകൊണ്ട് പുത്തൻകാവിൽ വേണമെന്നും അവകാശവാദം ഉന്നയിച്ചു. ബാവാ എല്ലാവരുടെയും അവകാശവാദങ്ങൾ സശ്രദ്ധം കേൾക്കുകയും തിരുമേനിക്ക് മെത്രാച്ചന്റെ മൃതശരീരം കാണാൻ അതിയായ ആഗ്രഹവും യാത്ര ചെയ്യാൻ പ്രയാസവുമുള്ളതുകൊണ്ട് ശരീരം മരത്തംകോട്ട് നിന്നും കോട്ടയം പഴയസെമിനാരിയിൽ കൊണ്ടു വന്ന് പ്രാർത്ഥന കഴിച്ചശേഷം പുത്തൻകാവ് പള്ളിയിൽ തന്നെ മൃതദേഹം അടക്കണമെന്ന് ബാവാ പ്രഖ്യാപനം ചെയ്യുകയും അതിനനുസരണമായി മരത്തംകോട്ട് പള്ളിക്കാരോട് ശരീരം വിട്ടുകൊടുക്കാനും പുത്തൻകാവ് പള്ളിക്കാർക്ക് ശവസംസ്ക്കാരം മുറപ്രകാരം പുത്തൻകാവ് പള്ളിയിൽ നടത്താനും കല്പന കൊടുത്തു. പ. ബാവായുടെ പ്രായത്തെ പരിഗണിച്ചും കൊച്ചുതിരുമേനിയോടുള്ള ബാവായുടെ പുത്രനിർവിശേഷമായ വാത്സല്യവും സ്നേഹാദരങ്ങളും കണക്കിലെടുത്തും അവകാശവാദങ്ങൾ എല്ലാം കെട്ടടങ്ങി. എല്ലാവരും മരത്തംകോട്ടേക്ക് പ്രയാണം തുടങ്ങി.

പ. ബാവായുടെ തീരുമാനപ്രകാരം മൃതശരീരം ബഹുമതിപൂർവ്വം അനേകായിരം ഭക്തജനങ്ങളുടെ അകമ്പടിയോടു കൂടെ പഴയസെമിനാരി ചാപ്പലിൽ കൊണ്ടുവന്നു. ബാവാ ശരീരം ചുംബനം ചെയ്ത് പ്രാർത്ഥന നടത്തി, നഗരി കാണിക്കൽ ചടങ്ങോടു കൂടെ സെമിനാരിയോടും, വൈദികരോടും, ജനങ്ങളോടും യാത്ര പറഞ്ഞ് പുത്തൻകാവിൽ കൊണ്ടുപോയി. കുന്നംകുളം മുതൽ പുത്തൻകാവു വരെ ഭക്തജനങ്ങൾ തിരുമേനിയോടുള്ള ഭക്താദരവുകൾ പ്രദർശിപ്പിച്ചു. ശരീരം പഴയസെമിനാരി വിട്ടു ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ പ. ബാവാ സെക്രട്ടറിയെ വിളിച്ച് പറഞ്ഞു "നമുക്ക് പോയി മെത്രാച്ചനെ കബറടക്കാമെന്ന്."

ശരീരം പുത്തൻകാവ് പള്ളിയിൽ എത്തിയപ്പോഴേക്കും ബാവായും അവിടെ ചെന്നു. കബറടക്ക ശുശ്രൂഷയ്ക്ക് നേതൃത്വം കൊടുത്ത് അന്നു തന്നെ മടങ്ങിപ്പോന്നു.

അങ്ങനെ മലങ്കരസഭയിൽ ഉടനീളം യാത്രചെയ്ത് സഭാമക്കൾക്ക് ആദ്ധ്യാത്മിക ചൈതന്യം പകർന്നു കൊടുത്ത് സകലരുടെയും സ്നേഹാദരങ്ങൾ പിടിച്ചുപറ്റിയ സർവ്വാദരണീയനായ പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ പാദാരവൃന്ദങ്ങളിൽ കൂപ്പുകൈ അർപ്പിച്ച് അനുഗ്രഹിക്കണമേയെന്ന് വിനീതമായി അപേക്ഷിക്കുന്നതിനും "നീതിമാന്റെ ഓർമ്മ വാഴ്വിന്നായി തീരട്ടെ" എന്നനുസ്മരിക്കുന്നതിനും ഒരവസരം കൂടി നല്കിയ എന്റെ അയൽവാസിയും സ്നേഹിതനും സഭാചരിത്രകാരനുമായ കെ. വി. മാമ്മനോടുള്ള കൃതജ്ഞത അറിയിച്ചും ഈ അനുസ്മരണക്കു വിരാമമിടട്ടെ.



**റവ. ഫാ. ഡോ.**
**പി. സി. ഈപ്പൻ**

# 2
# കർമ്മനിരതനായ മഹാചാര്യൻ

പുത്തൻകാവ് കൊച്ചുതിരുമേനിയുമായി ബാല്യം മുതലേ അടുത്തിട പെട്ടിട്ടുള്ള പ്രശസ്ത ഡോക്ടറായ ഡോ. പി. വി. കോശി (പൂപ്പള്ളിൽ ഹോസ്പിറ്റൽ, ചെങ്ങന്നൂർ) ഒരനുസ്മരണയിൽ ഇങ്ങനെ പറയുന്നു:

പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസ് തിരുമേനിയെപ്പറ്റി ഓർക്കുമ്പോഴെല്ലാം കഠിനാദ്ധ്വാനത്തോടു കൂടിയ അദ്ദേഹത്തിന്റെ വിശ്രമ രഹിതമായ ജീവിതമാണ് മനസ്സിൽ വരുന്നത്. സഭയോടും സഭാമക്കളോടു മുള്ള അതീവസ്നേഹം നിമിത്തമാണ് സാമ്പത്തിക പ്രയാസങ്ങളുടെ നടുവിലും പലതര ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളും അദ്ദേഹം തുടങ്ങി വച്ചതും പൂർത്തീകരിച്ചതും. ആരോഗ്യത്തെപ്പോലും ഗണ്യമാക്കാതെ മുന്നോട്ടു പോയതു മൂലമാണ് കൈയുടെ മേജർ ഓപ്പറേഷനും ശാരീരിക ക്ലേശങ്ങൾക്കും വിധേയനാകേണ്ടി വന്നത്.

ബഥനിയുടെ മാർ ഈവാനിയോസ് റീത്തിലേക്കു പോയപ്പോൾ പകരം വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ഇദ്ദേഹത്തെയാണ് തിരഞ്ഞെടുത്തതും സെറാംപൂരിൽ അയച്ച് എം. എ., ബി. ഡി. പഠിപ്പിച്ചതും മെത്രാപ്പോലീത്താ സ്ഥാനത്തേക്ക് ഉയർത്തിയതും. തന്മൂലം തിരുമേനിക്ക് വട്ടശ്ശേരിൽ തിരുമേ നിയോട് പിതൃതുല്യമായ സ്നേഹാദരവുകളും അദ്ദേഹത്തിന്റെ ജീവിത വിശുദ്ധിയെപ്പറ്റി വലിയ മതിപ്പും ഉണ്ടായിരുന്നു. വിദ്യാസമ്പന്നരായ നല്ല വൈദികർ സഭയ്ക്കുണ്ടാകണമെന്ന ആഗ്രഹത്തോടു കൂടിയാണ് പത്തനം തിട്ടയിൽ ബേസിൽ ദയറാ സ്ഥാപിച്ചത്. അതിലെ പല അംഗങ്ങൾ ഇപ്പോൾ സഭയുടെ ഉന്നതതലങ്ങളിൽ ശോഭിക്കുന്നു.

ആഴമായ ഇംഗ്ലീഷ് ഭാഷാ പാണ്ഡിത്യത്തിന്റെ ഫലമായി കൊച്ചു തിരുമേനിക്കു സെറാംപൂരിൽ വച്ച് ഡബിൾ പ്രമോഷൻ വരെ കിട്ടി. പാശ്ചാത്യ വിദ്യാഭ്യാസത്തിന്റെ മേന്മ മനസ്സിലാക്കി അദ്ദേഹത്തിന്റെ നിർബന്ധ പ്രകാരമാണ് ഞാൻ മദ്രാസ് ക്രിസ്ത്യൻ കോളജിൽ ബി. എസ്. സി.യ്ക്കു പഠിച്ചു പാസായത്. തിരികെ വന്നപ്പോൾ എന്നോട് പുത്തൻകാവ് മെട്രോ പ്പോലീത്തൻ സ്കൂളിൽ മൂന്നു മാസം പഠിപ്പിക്കണമെന്നു പറഞ്ഞു. എനിക്ക് അധ്യാപകപരിശീലനം ഇല്ലല്ലോ എന്നു പറഞ്ഞപ്പോൾ 'അതു സാരമില്ല ഞാൻ രണ്ട് ഇംഗ്ലീഷ് ടെക്സ്റ്റ് ബുക്കു തരാം. അതു വായിച്ചിട്ട് പോയി പഠിപ്പിച്ചോ" എന്നു നിർദ്ദേശിച്ചു. സാമ്പത്തിക ഞെരുക്കം മൂല മാവാം രജിസ്റ്ററിൽ ഒപ്പിട്ടു പണം വാങ്ങാൻ നിൽക്കരുതെന്നും പറഞ്ഞു. ഞാൻ ചെന്നപ്പോൾ ഹെഡ്മാസ്റ്റർ ആയിരുന്ന എം. വി. ഏബ്രഹാം ഒരു വടി കൂടി തന്നു. പക്ഷേ

അത് അധികം ഉപയോഗിക്കേണ്ടി വന്നില്ല. അങ്ങനെ മൂന്നു മാസം അവിടെ ഇംഗ്ലീഷ് പഠിപ്പിച്ചു (അതിനുശേഷം യാദൃഛികമായി സ്കൂളിൽ വന്ന പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ അദ്ധ്യക്ഷതയിൽ ഒരു യാത്രയയപ്പ് കിട്ടി. ആ ഹൈസ്ക്കൂളിലെ ആദ്യത്തെ യാത്രയയപ്പ് ആയിരുന്നു അത്. പിന്നീട് തിരുമേനിയുടെ ശുപാർശപ്രകാരം മെഡിസിനു പഠിക്കുവാൻ പോയി. അതിനിടയിലാണ് അദ്ദേഹം ആകസ്മികമായി അന്തരിച്ചത്. ലളിതജീവിത പ്രേമിയായ അദ്ദേഹം സാധാരണ തുണി കൊണ്ടുള്ള ചുവന്ന കുപ്പായ മായിരുന്നു ധരിച്ചിരുന്നത്. മെട്രോപ്പോലീത്തൻ ഹൈസ്ക്കൂൾ പണിയുന്ന സമയത്ത് സൈഡ്റൂമിലാണ് അന്തിഉറങ്ങി വന്നത്. ജോലിക്കാരെ സഹായി ക്കുന്നതിൽ തല്പരനായിരുന്നു. ഒരിക്കൽ ബഥേലിലെ കെട്ടിടത്തിന്റെ ഓട് ഇടുമ്പോൾ കുപ്പായത്തിന്റെ കൈ ചുരുട്ടി വച്ചു അവരെ സഹായിക്കുന്നത് ഞാൻ ചെങ്ങന്നൂരിൽ നിന്ന് കണ്ടിട്ടുണ്ട്.

മാക്കാംകുന്നിലേക്ക് മിക്കവാറും ബസിലായിരുന്നു യാത്ര. ഒരാൾ തിരുമേനിയോട് ഇതു നമുക്ക് കുറച്ചിലാണല്ലോ എന്നു പറഞ്ഞപ്പോൾ, മശിഹാ തമ്പുരാൻ കഴുതപ്പുറത്തായിരുന്നു യാത്ര ചെയ്തിരുന്നതെന്നും അതുകൊണ്ട് ഞാൻ ബസിൽ പോകുന്നത് കുറച്ചിലൊന്നും അല്ലെന്നും മറു പടി പറഞ്ഞു. അതുപോലെ നിശ്ചിത വരുമാനം ഇല്ലാത്തവർക്ക് കാർ മെയിന്റയിൻ ചെയ്യാൻ ഒക്കുകയില്ലെന്നും പറഞ്ഞു. അദ്ദേഹം ഒരിക്കൽ പറഞ്ഞു: Our motto should be low living and high thinking.

എന്റെ പിതാവ് പൂപ്പള്ളിൽ കുഞ്ഞുമായി തിരുമേനിക്കും, പിതാവ് കിഴക്കേത്തലയ്ക്കൽ വല്യച്ചനും കുടുംബാംഗങ്ങൾക്കും വലിയ സ്നേഹബ ന്ധമായിരുന്നതിനാൽ ഇടയ്ക്കു തിരുമേനി വീട്ടിൽ വരികയും ഭക്ഷണം കഴിക്കുകയും സഭാകാര്യങ്ങൾ സംസാരിക്കുകയും ചെയ്യുമായിരുന്നു. ഒരിക്കൽ വന്നപ്പോൾ മാക്കാംകുന്നു കണ്ടിട്ടുണ്ടോ എന്നു എന്നോടു ചോദിച്ചു. ഇല്ലെന്നു പറഞ്ഞപ്പോൾ ‘കാറിൽ കയറിക്കോ. ഞാൻ അങ്ങോട്ടു പോകുകയാണ്’ എന്ന് പറഞ്ഞു. പക്ഷേ, ഇടയ്ക്ക് കോയിപ്രത്ത് ഒരു ശവസംസ്ക്കാരം നടത്താനുണ്ടെന്നും അതുകഴിഞ്ഞ് പോകാം എന്നും പറഞ്ഞു. അപ്പോൾ ഞാൻ ‘എനിക്ക് അവിടെ ആരേയും പരിചയം ഇല്ലല്ലോ” എന്നു പറഞ്ഞപ്പോൾ സൗകര്യം കിട്ടുമ്പോഴൊക്കെ മരണ വീടുകളിൽ പോകണമെന്നും അതിന് ബന്ധവും പരിചയവും വേണ്ട എന്നും മറുപടി തന്നു. ശവമടക്കം കഴിഞ്ഞ് ഞങ്ങൾ മാക്കാംകുന്നിൽ ചെന്നപ്പോൾ എന്നെ ബേസിൽ ദയറായും കാതോലിക്കേറ്റ് ഹൈസ്ക്കൂളും മറ്റും കൊണ്ടുനടന്നു കാണിച്ചു. അദ്ദേഹമാണല്ലോ കാതോലിക്കേറ്റ് കോളജിന്റെയും കാരണഭൂതൻ.

ആതുരസേവനത്തിലുള്ള താൽപര്യം മൂലമാണ് പുത്തൻകാവിലെ സെന്റ് ആൻഡ്രൂസ് ഹോസ്പിറ്റൽ തിരുമേനി സ്ഥാപിച്ചത്. ഈ പ്രസ്ഥാന ങ്ങളൊക്കെ സാമ്പത്തികപ്രയാസങ്ങളുടെ നടുവിൽ എങ്ങനെ പൂർത്തീ കരിക്കും എന്ന് ഒരാൾ ചോദിച്ചപ്പോൾ ‘ഉദ്ദേശ്യശുദ്ധിയും ദൈവാശ്രയവും ഉണ്ടെങ്കിൽ ഏതു കാര്യവും നടക്കും’ എന്നു മറുപടി പറഞ്ഞു.

ചിലപ്പോൾ ജോലിക്കാർക്ക് പണം നൽകാനില്ലാതെ 'നാളെ തരാം' എന്നു പറയുന്ന സന്ദർഭങ്ങളിൽ 'നല്ല പാതിരായ്ക്ക് എന്റെ അപ്പന്റെ കല്ലറയ്ക്കൽ പോയി പ്രാർത്ഥിക്കുമ്പോൾ പിറ്റേദിവസം അൽഭുതകരമായി പണം എവിടെ നിന്നെങ്കിലും വന്നുചേരുമെന്ന്" എന്റെ പിതാവിനോട് പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. മലങ്കരസഭയിൽ അങ്ങോളം ഇങ്ങോളം കൺവൻഷൻ പ്രസംഗങ്ങളിലൂടെ സഭാമക്കളെ സത്യവിശ്വാസത്തിൽ നില നിർത്തുന്നതിന് വളരെ പ്രയത്നിച്ചിരുന്നു. രസകരമായ ഉപമകളിലൂടെ യായിരുന്നു പല കാര്യങ്ങളും സമർത്ഥിച്ചിരുന്നത്. പുത്തൻകാവിലെ ഒരു കൺവൻഷൻ പ്രസംഗത്തിൽ മാത്തന്റെ പ്രാർത്ഥനയെക്കുറിച്ച് അദ്ദേഹം പരാമർശിച്ചു. മാത്തൻ ഒരു മദ്യപനായിരുന്നെങ്കിലും പ്രാർത്ഥിക്കണമെന്നു നിർബന്ധമുണ്ട്. മദ്യലഹരിയിൽ വീട്ടിൽ വന്നതിനുശേഷം രാത്രിയിൽ 'കർത്താവേ മാത്തൻ ഇതാ മലക്കുന്നു' എന്നു പറഞ്ഞിട്ട് ഉറങ്ങാൻ കിടക്കും. നമ്മുടെ പ്രാർത്ഥന അതുപോലെയാകാതെ ദൈവസാന്നിദ്ധ്യ ബോധത്തോടു കൂടി സമയമെടുത്തു പ്രാർത്ഥിക്കണമെന്നായിരുന്നു സമർത്ഥിച്ചത്. മറ്റൊരവസരത്തിൽ പുത്തൻകാവിലെ കൺവൻഷൻ പ്രസംഗത്തിനിടെ ഒരാൾ ഇരുന്ന് ഉറങ്ങുന്നതു കണ്ടപ്പോൾ 'ആ തൂണേൽ ചാരിയിരുന്ന് ഉറങ്ങുന്ന ആളിനോട് കൂടിയാണ് ഞാൻ പറയുന്നത്' എന്നറിയിച്ചു. അപ്പോൾ മയങ്ങിയിരുന്ന എല്ലാവർക്കും ഒരു ഉണർവ് ഉണ്ടായി. പ്രസംഗം തുടങ്ങുമ്പോഴും ഇടയ്ക്കും "പ്രധാന ദൂതൻ കുഴലൂതീടുമ്പോൾ", "മോചനമതിനായ് പാപികളെ വരുവീൻ, യാചിപ്പീൻ", "മുട്ടുന്നോർക്ക് തുറന്നീടുമേ നാഥൻ തൻവാതിൽ" മുതലായ ആത്മീയ ഗീതങ്ങൾ മധുരമായി പാടുക പതിവായിരുന്നു. പുത്തൻകാവു പള്ളിയിൽ വരുമ്പോൾ ഞാനും വിശുദ്ധ കുർബ്ബാനയ്ക്ക് കൂടുമായിരുന്നു. ഒരു പ്രത്യേക അനുഭൂതിയായിരുന്നു അത്. അദ്ദേഹത്തിന്റെ സ്വരമാധുര്യം എല്ലാവരും ആസ്വദിച്ചിരുന്നു. ഓർത്തഡോക്സ് സഭയുടെ ഗാനകോകിലം. വിശുദ്ധ കുർബ്ബാന കഴിഞ്ഞ് കൈമുത്തിന്റെ സമയത്ത് 'കരുണക്കടലേ ഞാൻ നോക്കും, ദേവാതനയാ എൻ പാപം പെരുകി പിഴകൾ വർദ്ധി ച്ചയ്യോ' എന്ന ഗീതം പാടാനായിരുന്നു കൂടുതൽ താൽപര്യം.

തിരുമേനി നല്ല അധ്യാപകൻ കൂടിയായിരുന്നു. ശെമ്മാശനായി രുന്നപ്പോൾ കോട്ടയത്ത് എം. ഡി. ഹൈസ്ക്കൂളിൽ പഠിപ്പിച്ചിരുന്നു. ഞാൻ പുത്തൻകാവ് മിഡിൽ സ്കൂളിൽ പഠിക്കുമ്പോൾ തിരുമേനി മാനേജർ ആയിരുന്നു. ചിലപ്പോൾ അവിടെ ക്ലാസിൽ വന്ന് ചോദ്യങ്ങൾ ചോദിക്കു കയും ശരിയായ ഉത്തരങ്ങൾ പറഞ്ഞു തരികയും ചെയ്തിരുന്നു. ഞാൻ കോളജിൽ പഠിക്കുന്ന കാലം. അന്നവധിക്കു വരുമ്പോൾ തിരുമേനിയെ ചെന്നു കാണണമെന്നു നിർബന്ധമായിരുന്നു. തദവസരത്തിൽ പല നല്ല പുസ്തകങ്ങൾ വായിക്കുവാൻ തരുമായിരുന്നു. ഒരിക്കൽ ഒരു പുസ്തക ത്തിൽ നിന്ന് താഴെക്കൊടുത്തിരിക്കുന്ന ഒരു വാചകം എന്നെ കാണാതെ പഠിപ്പിച്ചിട്ടാണ് വിട്ടത്. 'Self knowledge, Self control and self respect, these three alone can

lead a man to sovereign power.' വേറൊരു അവസരത്തിൽ തീവണ്ടി യാത്രയ്ക്ക് പോകുമ്പോൾ ആരോ തിരുമേനിക്കു കൊടുത്ത ഒരു cooling glass എനിക്കു തന്നു. യാത്രയ്ക്കു മുമ്പ് ഒരു കട്ടൻകാപ്പിയും പാലില്ലാതിരുന്നതിനാൽ നെയ്യൊഴിച്ചു തരുമായിരുന്നു.

ആലപ്പുഴ ഇടവകക്കാർ ഒരു കഷ്ടാനുഭവ ആഴ്ച ശുശ്രൂഷ നടത്തുന്നതിന് തിരുമേനിയെ ക്ഷണിച്ചു. പുത്തൻകാവിൽ നിന്ന് കാറിൽ തിരുമേനിയോടു കൂടി എന്റെ ഒരു ബന്ധുവായ കയ്യാലക്കകത്ത് കെ. എം. ജോർജും ഞാനും പോയി. തിരുമേനി പള്ളിയിലും, ഞാൻ അപ്പച്ചന്റെ ജ്യേഷ്ഠ സഹോദരൻ പൂപ്പള്ളി കുട്ടിയച്ചന്റെ വീട്ടിലും താമസിച്ചു. മിക്കവാറും ദിവസങ്ങളിലും വൈകിട്ട് അദ്ദേഹത്തെ കുതിരവണ്ടിയിൽ കടപ്പുറത്തേക്ക് കുറച്ചു വിശ്രമത്തിനു വേണ്ടി കൊണ്ടുപോകും. ഞാനും കൂടെ കാണും.

ഒരു ദിവസം വൈകിട്ട് വികാരി ആയിരുന്ന കൊറ്റാത്തുവിള തോമസ് അച്ചൻ, തിരുമേനിയുടെ കാപ്പ നോക്കിയപ്പോൾ വളരെ പഴക്കം ചെന്നതാണെന്നു കണ്ടു. അദ്ദേഹം അറിയാതെ ഒരാളിനെ അയച്ച് പാമ്പാടി തിരുമേനിയുടെ ഒരു നല്ല കാപ്പ വരുത്തി. മനസ്സില്ലാമനസ്സോടെ അത് വിശുദ്ധ കുർബ്ബാനയ്ക്ക് ആയി ഉപയോഗിച്ചു. പോരാൻ നേരം ആലപ്പുഴ ഇടവകക്കാർ ഒരു നല്ല കാപ്പ സമ്മാനിച്ചു.

കഷ്ടാനുഭവ ആഴ്ചയിലെ ശുശ്രൂഷകൾ കഴിഞ്ഞ് തിരുമേനിയെ അവർ കുട്ടിയച്ചന്റെ മോട്ടോർബോട്ടിലാണ് തിരിച്ച് അയച്ചത്. ഒപ്പം എന്റെ പിതാവും ഞാനും ഉണ്ടായിരുന്നു. ആറ്റിൽ ഒഴുക്കുണ്ടായിരുന്നതിനാൽ ബോട്ടിനു വേഗത്തിൽ പോകാനായില്ല. തന്മൂലം വളരെ വൈകി രാത്രിയാവുകയും ചെയ്തു. കല്ലിശ്ശേരി ഇറപ്പുഴക്കടവിന് കുറെ താഴെവച്ച് ബോട്ട് നിന്നുപോയി. തുടർന്ന് ജോലിക്കാർ കഴുക്കോൽ കൊണ്ട് ഊന്നി വളരെ ബുദ്ധിമുട്ടി ഇറപ്പുഴക്കടവിൽ എത്തി. പാതിര കഴിഞ്ഞിട്ടുണ്ട്. വാഹനങ്ങൾ ഒന്നും കിട്ടാതെ തിരുമേനിയും ഞങ്ങളും നടന്ന് ബെഥേലിൽ ചെന്നു. അന്നു രാത്രി അവിടെ താമസിച്ചു.

സാധാരണക്കാരോട് അവരുടെ രീതിയിൽ ഇടപെട്ടിരുന്നതിനാൽ അദ്ദേഹം ജാതിമതഭേദമെന്യേ എല്ലാവരുടെയും സ്നേഹാദരങ്ങൾക്ക് പാത്രീഭൂതനായി.

ആ മാതൃകാജീവിതം നമുക്കെന്നും പ്രചോദനവും വഴികാട്ടിയുമായിരിക്കട്ടെ. ആ പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ.



**ഡോ. പി. വി. കോശി**

# 2

# ആർട്ടിസ്റ്റ് ബേബിയുടെ ധന്യസ്മരണകൾ

പ്രശസ്ത ആർട്ടിസ്റ്റായ ചെങ്ങന്നൂർ ബേബി എഴുതുന്നു:

മലങ്കര ഓർത്തഡോക്സ് സഭയുടെ, കാതലായ വിശ്വാസസത്യങ്ങൾ മാറ്റേറുന്ന വചനഘോഷണങ്ങളാൽ സഭയുടെ ഒരറ്റം മുതൽ മറ്റേ അറ്റം വരെയുള്ളവരെ പ്രബുദ്ധരാക്കിയ പീലക്സിനോസ് തിരുമേനി.

അവശതപീഡകളോർക്കാതെ
അന്ത്യവിനാഴികവരെയും താൻ
അടിപതറാതിഹെ അടരാടീ–
അംബരഗേഹേ, വാങ്ങിപ്പോയ്
അഖിലേശൻ തന്നുടെ വലഭാഗേ,

മലങ്കരസഭാഭാസുരൻ പ. വട്ടശ്ശേരിൽ ദീവന്നാസ്യോസ് തിരുമേനിയുടെ വലംകൈയായിരുന്ന മാർ ഈവാനിയോസ്, റീത്തുണ്ടാക്കി വേർപിരിഞ്ഞ കാലഘട്ടം. ദൈവഹിതമനുസരിച്ചു പുത്തൻകാവിൽ കിഴക്കേത്തലയ്ക്കൽ തോമ്മാ കത്തനാരുടെ (പരുമല കൊച്ചുതിരുമേനിയുടെ ശിഷ്യൻ) ദ്വിതീയ പുത്രനായ, ഗീവറുഗീസ് ശെമ്മാശനെ പ്രേരിപ്പിച്ചും, തോമ്മാ കത്തനാരുടെ ഉദ്ദേശ്യലക്ഷ്യങ്ങളെല്ലാം നിരുത്സാഹപ്പെടുത്തിയും, വട്ടശ്ശേരിൽ തിരുമേനി മലങ്കരസഭയ്ക്കൊരു മണിമുത്തിനെ നേടിയെടുത്തു.

സഭയുടെ ഭാസുരനരുളിയ കല്പനയെ കൈക്കൊണ്ടു
സഭയെ നയിക്കാനത്യുത്സാഹമൊടും – മിഴിവോടും
കാതോലികമാം വിശ്വാസ
സ്ഥൈര്യം ഞങ്ങൾക്കായ് നൽകി

ആ പുണ്യശ്ലോകന്റെ അപദാനങ്ങളെ അനേകം പേർ അനുദിനം സ്മരിക്കുന്നു. സഭാമക്കൾ, ആ ധന്യനാമം ഒരു നാളും വിസ്മരിക്കില്ല.

ഭക്തിക്കും ലാളിത്യത്തിനും ഉന്നതമായ ആദർശത്തിനും അന്ത്യംവരെ പ്രമുഖ സ്ഥാനം നൽകിയ കർമ്മയോഗിയായിരുന്നു കൊച്ചുതിരുമേനി. അനുദിനം നേരിടുന്ന പ്രതിസന്ധികൾ പ്രാർത്ഥനയ്ക്കൊപ്പം ദൈവതിരുമുമ്പാകെ സമർപ്പിച്ച് അദ്ദേഹം പരിഹരിച്ചു വന്നു.

അർദ്ധരാത്രിയുടെ യാമങ്ങളിൽ, അശ്രുപൊഴിച്ച്
ആവശ്യഭാരങ്ങൾ അടിയറവെയ്ക്കും
നടുനിശയിൽ സകല ചരാചരവും
നിദ്രയിലാണ്ടു മയങ്ങുമ്പോൾ
ചുമലതിലേറിയ വൻകടമകളേ,

ക്ഷണമൊടു നിറവേറ്റീടാനായ്
പരനുടെ സവിധേ സാഷ്ടാംഗം
കരമതു മാറിലടിച്ചു കരഞ്ഞ-
തിവ്യഥയൊടു യാചിച്ചോനാം
വന്ദ്യപിതാവേ തിരുമേനി
നിന്നുടെ യാചന ഞങ്ങൾക്കഭയം

പരുമല കൊച്ചുതിരുമേനിയെ, പരിശുദ്ധനായി പ്രഖ്യാപിക്കുംമുമ്പ്, അദ്ദേഹത്തിന്റെ നാമത്തിൽ സ്ഥാപിച്ച, ബഥേൽ പള്ളി, പരിശുദ്ധസഭയുടെ പൊതുസ്വത്തായും ചെങ്ങന്നൂർ ഭദ്രാസനകേന്ദ്രം ആയും പരിലസിക്കുന്നു.

തിരുമേനിയുടെ അധരപുടങ്ങളിൽ നിന്ന് ഉതിർന്നുവീണ ആരാധനാ ഗീതങ്ങളുടെ, ആസ്വാദനാനുഭവങ്ങൾ ആർക്കൊക്കെ ലഭിച്ചിട്ടുണ്ടോ, അവർക്കെല്ലാം അതൊരു ധന്യസ്മരണയായി നിലനിൽക്കുന്നു.

കൊച്ചുതിരുമേനിയുടെ ദീർഘവീക്ഷണം അത്യത്ഭുതകരമായിരുന്നു. പത്തനംതിട്ട കാതോലിക്കേറ്റ് കോളജ്, പുത്തൻകാവ് മെട്രോപ്പോലീത്തൻ ഹൈസ്ക്കൂൾ, അടൂരിനടുത്ത് പറന്തൽ സെന്റ് ജോർജ് ചാപ്പൽ, ഇരവിപേരൂർ ആശുപത്രി, ഓതറ ദയറാ, ചെങ്ങന്നൂർ ബഥേൽ ചാപ്പൽ മുതലായവ പൊതു സഭയ്ക്കു വേണ്ടി കാതോലിക്കേറ്റിന്റെ പേരിലാണ് സമ്പാദിച്ചിരിക്കുന്നത്.

സഭാനേതൃത്വം ഒരു സമയത്ത് സംശയദൃഷ്ടിയോടെ തിരുമേനിയെ നിരീക്ഷിച്ചിരുന്നു. കാരണം വിശ്രമമില്ലാതെ ഒരു കൊച്ചുമെത്രാച്ചൻ ഓടിനടന്ന് നേടുന്നതൊക്കെ എങ്ങനെയായിത്തീരും എന്ന് ചിന്തിച്ചവരുണ്ട്. അവർക്കെല്ലാം മഹത്തായ മാതൃക ലഭിച്ചത് കാലം ചെയ്തശേഷം തിരുമേനിയുടെ ഡയറിക്കുറിപ്പ് പരിശോധിച്ചപ്പോഴാണ്.

അദ്ദേഹം ധരിച്ചിരുന്ന ചുവന്ന ളോഹയുടെ നെഞ്ചുപടിയിൽ കുത്തിവച്ചിരുന്ന പേന പോലും കാതോലിക്കാ സിംഹാസനത്തിന്റെ സ്വത്തായിട്ട് രേഖപ്പെടുത്തിയിരുന്നു.

അനവധിയാളുകളെ അനവരതം നേടി-
സഭയുടെ കോണുകളിൽ ശോഭയെഴും വൈദികരാക്കി
പരിപാവനമാം പള്ളികളും
നിരവധി വിദ്യാശാലകളും
നേടിയെടുത്തൊരാ-ട്ടിടയാ
നിന്നോർമ്മ വാഴ്‌വായ് – തീരണമേ!

തിരുമേനി ജീവിതകാലത്ത് ഒരാൾക്കു മാത്രമേ വൈദികപട്ടം കൊടുത്തിട്ടുള്ളൂ. ദിവംഗതനായ വാഴമുട്ടത്ത് ബ: ജോഷ്വാ അച്ചൻ. ഇപ്പോൾ അമേരിക്കയിലുള്ള പി. എസ്. ശമുവേൽ അച്ചൻ, ബഥേലിൽ 50 വർഷം മാനേജരായിരുന്ന ദിവംഗതനായ പുലിമുഖത്ത് പി. ജി. ജോർജ്ജച്ചൻ, ദിവംഗതരായ ബ: ളാക്കൂരച്ചൻ, ഗബ്രിയേൽ അച്ചൻ, കാലം ചെയ്ത ദാനി

യേൽ മാർ പീലക്സിനോസ് തിരുമേനി, നാരങ്ങാനത്ത് തോമസ് അച്ചൻ, ഇപ്പോഴത്തെ യൗസേബിയോസ് തിരുമേനി മുതലായവർ കൊച്ചുതിരുമേനിയുടെ ആത്മീയ ആകർഷണ വലയത്തിലെത്തി പിന്നീട് വൈദികപദവി നേടി ശോഭിച്ചവരാണ്. പാത്താമുട്ടത്ത് കുറിയാക്കോസ് റമ്പാൻ, തിരുവാ ങ്കോട് ഗീവറുഗീസ് റമ്പാൻ ഇടനാട്ടു ബർസ്ലീബാ റമ്പാൻ ഇവരെല്ലാം ബഥേൽ അരമനയിൽ ദീർഘകാലം അന്തേവാസികളായിരുന്നു.

കൂടുതൽ പേർക്ക് എന്താണ് പട്ടം കൊടുക്കാത്തതെന്ന് ഒരിക്കൽ ചോദിച്ചപ്പോൾ യോഗ്യതയുള്ള തക്ക ആരെങ്കിലും വരേണ്ടേ എന്നാണ് തിരുമേനി മറുപടി പറഞ്ഞത്.

**പ. പരുമല തിരുമേനി കാവൽ പിതാവായ രംഗം**

ബഥേൽ ചാപ്പൽ കൂദാശയോടനുബന്ധിച്ചുള്ള വിശുദ്ധ കുർബ്ബാനയ്ക്ക് ഒടുവിലായി ബസ്മുൽക്കോ സമയത്ത് “നിന്നാൾ സ്തുതിയൊടു – രാജമകൾ” എന്ന ശീലുകൾ ചൊല്ലി ഒരുപോലിങ്ങും മാർ ഗ്രീഗോറിയോസ് എന്ന് തിരുമേനിയുടെ നാവിൽ നിന്നും ഉതിർന്നു വീണു.

ബഥേലിന്റെ കാവൽപിതാവായി പരുമല കൊച്ചുതിരുമേനിയുടെ നാമം അന്വർത്ഥമായി (ദൈവമാതാവിന്റെയും, ശ്ലീഹന്മാരുടെയും, പരിശുദ്ധന്മാരുടെയും നാമത്തിലാണല്ലോ ദേവാലയ കൂദാശ പൂർത്തിയാക്കുന്നത്).

പറന്തൽ പള്ളി ഗീവറുഗീസ് സഹദായുടെ നാമത്തിൽ പുത്തൻകാവിൽ തിരുമേനി കൂദാശ ചെയ്തതാണ്. അദ്ദേഹവും ഗീവറുഗീസ് മാർ പീലക്സിനോസ് എന്ന നാമധേയമുള്ളയാളാണ്.

ബഥേലിൽ ഒരു പോലിങ്ങും മോർ ......... ഗീവറുഗീസ് എന്നു ചൊല്ലുന്നതിനു പകരം, ഗ്രീഗോറിയോസ് എന്ന് ചൊല്ലിപ്പോയതാണ്. ഈ സമയം പരുമല കൊച്ചുതിരുമേനിയെ സഭ പരിശുദ്ധനായി പ്രഖ്യാപിച്ചിട്ടില്ലായിരുന്നു.

പിന്നീടെന്തുണ്ടായി, പുത്തൻകാവിലെ കൊച്ചുമെത്രാച്ചന് ഒരു പിഴവ് പിണഞ്ഞു. പരുമല തിരുമേനിയെ കാവൽപിതാവായി ചൊല്ലിപ്പോയി. അത് കൊണ്ട് ഒരു പരിശുദ്ധ പദവി നൽകി പരുമല തിരുമേനിയെ പരിശുദ്ധ നാക്കാം എന്നു കരുതിയില്ല.

പിന്നെയോ? അനവധി തെളിവെടുപ്പിലൂടെ, മലങ്കര എപ്പിസ്കോപ്പൽ സുന്നഹദോസിന് ബോദ്ധ്യമായ ശേഷം, പിന്നീട് അദ്ദേഹത്തെ പരിശുദ്ധനായി പ്രഖ്യാപിച്ചു. അപ്പോൾ പുത്തൻകാവിൽ കൊച്ചുതിരുമേനി ക്കുണ്ടായ പ്രചോദനം എവിടെ നിന്നായിരുന്നു.

കണിശമായും പരുമല കൊച്ചുതിരുമേനി, പുത്തൻകാവിൽ കൊച്ചു തിരുമേനിയുടെ നാവിൽ കൂടി നിർഗ്ഗളിച്ച ആ ഈരടി പരുമല പരിശുദ്ധന്റെ അദൃശ്യാനുഗ്രഹമായിരുന്നു.

അപ്പോൾ ബഥേൽ സ്ഥാപകനും, കാവൽ പിതാവും, കൊച്ചുതിരുമേനി സ്ഥാനം അലങ്കരിച്ചവരായിരുന്നു.

കാലം ചെയ്ത പുണ്യപിതാക്കന്മാരുടെ അനുഗ്രഹസാന്നിദ്ധ്യം മദ്ധ്യസ്ഥതയിലൂടെ ലഭ്യമാകുന്ന ഉദ്ദിഷ്ടകാര്യസിദ്ധികൾ ഏവർക്കും അനുഭവവേദ്യമാണ്. ജനങ്ങൾ സംതൃപ്തി നേടുന്നുമുണ്ട്.

മദ്ബഹാ പണി സമയത്ത്, മേൽക്കൂരയായി നാല്പത് തടി കഴു ക്കോൽ, ഉദ്ദേശം 20 അടി നീളത്തിൽ മുകളിൽ ഒരു താഴികക്കുടത്തിൽ ചെലുത്തുന്ന സമയത്ത് ബലഹീനമായ പടങ്ങ് ചെരിഞ്ഞ് കെട്ടുകൾ പൊട്ടി കല്ലൻമുളകൾ ഒടിഞ്ഞു. അനവധി ജോലിക്കാരോടൊപ്പം തൊട്ടുതാഴെ കണ്ടത്തിലേക്ക് 50 കഴുക്കോലും താഴികക്കുടവും, മേസ്തിരിമാരും, മൈക്കാടുകാരും സഹിതം തകർന്ന് താഴേക്ക് ചരിയുന്നു. മുകളിലുള്ളവർ വീർപ്പടക്കി സ്തംഭിച്ച് ഞാന്നു കിടക്കുന്നു.

താഴെ നിൽക്കുന്നവർ മുകളിലോട്ട് കരങ്ങളുയർത്തി ദൈവമേ, തിരുമേനിയേ, എന്ന് അട്ടഹസിച്ചു. ചിലർ മയങ്ങി വീണു. ചിലർ ഭ്രാന്ത ന്മാരെപ്പോലെ അലറിക്കരയുന്നു.

40 കഴുക്കോലും, മകുടവും, ജോലിക്കാരും സഹിതം ചരിഞ്ഞ് കണ്ടത്തി ലേയ്ക്ക് പടങ്ങ് ഒടിഞ്ഞുവീഴാറായ ആ സമയം, ആരുടെ കൈത്താങ്ങ് അവിടെ ഉണ്ടായി. ബലഹീനനായ ഞാനും ദൃക്സാക്ഷിയാണ്. ദൈവികാ നുഗ്രഹത്താൽ, ഈ രണ്ടു പിതാക്കന്മാരുടെ മഹനീയ സാന്നിദ്ധ്യം അവിടെ യുണ്ടായിരുന്നു. സംശയമില്ല. ഒരുപക്ഷേ, പലർ മരിക്കേണ്ടതായിരുന്നു. ഒരു പോറലോ, ഒരു തുള്ളി ചോര പൊടിയുകയോ ചെയ്യാനിടയായില്ല.

ഈ വിവരണത്തിന്റെ സാരം എന്തെന്നാൽ പരുമല തിരുമേനിയെ മലങ്കരസഭ, പരിശുദ്ധനായി പ്രഖ്യാപിക്കുന്നതിന് മുമ്പു തന്നെ, ഈ ലോകത്തിൽ, അഥവാ മലങ്കരസഭയിൽ പരുമല തിരുമേനിയുടെ നാമത്തിൽ ആദ്യമായി സ്ഥാപിച്ച ദേവാലയം ചെങ്ങന്നൂർ ബഥേൽ സെന്റ് ഗ്രിഗോറിയോസ് പള്ളി ആണ്. ഇതിനു കാരണക്കാരൻ ഇതിന്റെ സ്ഥാപക നായ സ്മര്യപുരുഷനും.

ആരും പൂകാൻ വിമുഖത കാട്ടിയ പുതയലാമിടം

ആരും നോക്കി സ്തുതി പാടുന്നോരു ബേഥാലായി

ഇല്ലായ്മകൾ അനവധി, അതായത് ദിനചര്യകൾക്ക് പോലും, വേണ്ടത്ര സൗകര്യങ്ങളില്ലാതെ, പശമണ്ണും, കൊതുകു ശല്യവും, ദുർഗന്ധവുമുള്ള ഈ ഈർപ്പസ്ഥലത്ത്, ഓലമേഞ്ഞ ഷെഡ്ഡിനകത്ത് മജിസ്ട്രേട്ട് ഇരിക്കുന്നിടം കോടതി, എന്ന പോലെ, കൊച്ചുമെത്രാച്ചൻ വസിക്കുന്നിടം അരമനയായി അറിയപ്പെട്ടു. എന്നാൽ അവിടുന്ന് ഈ മണ്ണിൽ അനവധി പോരായ്മകളോടു കൂടി വസിച്ചു. ആ പോരായ്മകൾ സഹിക്കുകയേ നിവൃത്തിയുള്ളല്ലോ. പക്ഷേ! ഒരു കാര്യം സത്യമാണ്.

പുത്തൻകാവിൽ കൊച്ചുതിരുമേനി, കാലം ചെയ്യുംവരെയും മനഃസമാ ധാനത്തോടു കൂടി മാത്രമേ ഈ മണ്ണിൽ കഴിഞ്ഞിരുന്നുള്ളൂ.

അവിടുന്ന് അന്തിയുറങ്ങിയിരുന്ന ഈ മഹൽ സ്ഥാപനം ശൈശവാവ

സ്ഥയിൽ ആയിരുന്ന സമയത്ത് അദ്ദേഹം അംബരഗേഹേ വാങ്ങിപ്പോയി. എങ്കിലും, ഈ സ്ഥാപനത്തിന്റെ നാളിതു വരെയുള്ള പുരോഗതിയുടെ സാദ്ധ്യതകളിലെല്ലാം തിരുമേനിയുടെ മദ്ധ്യസ്ഥതയുണ്ട്.

അവിടുത്തെ കബറിടം പുത്തൻകാവിലുണ്ടെങ്കിലും ആ ജീവന്റെ തുടിപ്പ് ബഥേലിന്റെ പരിസരത്ത് പരിവർത്തിക്കുന്നു. ആ പാദസ്പർശം ഏറ്റ ഈ മണ്ണ് പൊന്നാണ്.

മലങ്കരസഭയുടെ മകുടത്തിലെ മാണിക്യം പോലെ ഈ സ്ഥാപനം പ്രഭ വിതറും. ആയതിന് പ്രാർത്ഥിക്കാം.

തന്റെ കർണ്ണാനന്ദകരമായ ആത്മീയ ഗാനാലാപനങ്ങൾ കൊണ്ടു ആരാധകവൃന്ദത്തെ മുഴുവൻ, ആത്മീയ സാഗരത്തിൽ ആറാടിച്ച ഗാനകോകിലമായിരുന്നു കൊച്ചുതിരുമേനി.

തിരുമേനീ തവ നാവിലുതിർന്നോരാ ഗീതങ്ങൾ
താള-ശ്രുതിലയ - വർണ്ണങ്ങളിലെന്നും - ഞങ്ങളുടെ
കാതുകൾ കേട്ട തരംഗങ്ങളാൽ
കരളിൻ തന്ത്രികൾ മീട്ടുന്നു.

വളരെ തളനിശ്ചയമുള്ള ഒരു സംഗീതജ്ഞൻ എന്ന പോലെ ആരാധ കർ പാടുന്ന ഗീതങ്ങൾ, താളം തെറ്റി എന്ന് ചെറിയ തോന്നൽ വന്നാൽ, ഉടനെ കൈയുയർത്തി ആംഗ്യം കാട്ടി പാട്ടുകൾ നിറുത്തിച്ച ശേഷം തിരുമേ നി തന്നെ വീണ്ടും ഈരടികൾ തുടങ്ങും. അന്നു കേട്ട താള ബോദ്ധ്യം ഇന്നും മനസ്സിലുണ്ട്. പക്ഷേ, ഇപ്പോഴും, ഗീതങ്ങൾ, രണ്ടു തട്ടായി - ഏറ്റക്കു റച്ചിലോടു കൂടി തട്ടിവിടുന്നത് കേൾക്കുമ്പോൾ, അന്നത്തെ ആ നിഷ്കർ ഷത, ആ താളബോധം ഓർത്തുപോകും.

അൻപുടയോനെ വാഴ്ത്തിയ നിൻ ഗീതങ്ങൾ
ഇമ്പമതായ് നിൻ, മക്കളിൽ നീ വർഷിച്ചു
ഞങ്ങളെ വിട്ടുയരേ, പോയാലും
ഇങ്ങിവരിൽ നിന്നുടെ ഗാനസുധ,
കേൾക്കുന്നു - പുളകമണി - ഞ്ഞുൾക്കാമ്പിൻ സ്മരണകളിൽ

അദ്ദേഹത്തെ നേരിൽ കാണുകയും, ആ അധരപുടങ്ങളിൽ ഉതിർത്ത തായ ഗാനശകലങ്ങൾ കേട്ട്, ആത്മീയ ലഹരിയിൽ ആറാടുകയും ചെയ്തി ട്ടുള്ള അനേകം സഭാമക്കൾ ഇന്നും ജീവിച്ചിരിപ്പുണ്ട്.

നാളിതുവരെ ആ ശബ്ദവീചികൾ മറ്റാരിൽ നിന്നും അതേപടി ശ്രവിക്കു വാൻ കഴിഞ്ഞിട്ടില്ല.

അതൊരു പരമസത്യം ആണ്. അക്കാലത്ത് ടേപ്പ് റിക്കാർഡർ ഉണ്ടായി രുന്നോ എന്നറിയില്ല. ആരെങ്കിലും റിക്കാർഡ് ചെയ്യാൻ ശ്രമിച്ചതായും അറിവില്ല. അങ്ങനെയൊരു സംവിധാനം അന്ന് ചെയ്തിരുന്നു എങ്കിൽ ഇന്നത്തെ തലമുറയ്ക്ക് അതൊരു മുതൽക്കൂട്ടാകുമായിരുന്നു. അദ്ദേഹം

അർപ്പിച്ചിട്ടുള്ള വിശുദ്ധ ബലിയെക്കുറിച്ച് ഓർക്കുമ്പോൾ, മിഴികൾ ഈറന ണിയുകയാണ്.

രണ്ടു കവിളുകളിൽ കൂടിയും കണ്ണീർചാലുകൾ ഒഴുക്കിക്കൊണ്ട് വിശുദ്ധ കുർബ്ബാനയിൽ ചൊല്ലുന്ന 'ദൈവമേ എന്നോടുത്തരമരുളി ചെയ്യണമേ! - അനിൻ മൊറിയോ - എന്ന ഗദ്ഗദപൂർണ്ണമായ അപേക്ഷ ഏതൊരു ശിലാഹൃദയത്തെയും വിങ്ങിപ്പൊട്ടുമാറ് ശോകാർദ്രമാ ക്കുമായിരുന്നു.

നിറഞ്ഞ ഭക്തിയും, ലളിതമായ ജീവിതവും ഉന്നതമായ ആദർശ ധീരതയും, അചഞ്ചലമായ ദീർഘവീഷണവും, വിലമതിക്കാനാവാത്ത ബുദ്ധിശക്തിയും, സരസഗംഭീരമായ പ്രസംഗപാടവവും. ഈരടികളുടെ അകമ്പടിയോടു കൂടിയ പ്രസംഗങ്ങളും തന്റെ പാണ്ഡിത്യമേറിയ പദശകല ങ്ങൾ നിറഞ്ഞ വാഗ്ധോരണികളും ഫലിതരസ പ്രധാനമായ ഉപമകളും ഞങ്ങൾക്കൊരുനാളും മറക്കാൻ പറ്റുകയില്ല.

മാതൃഭാഷയിലും, ആംഗലേയഭാഷയിലും പ്രാവീണ്യം നേടിയ പ്രതിഭാ ധനനായ തിരുമേനി, ഒരു വിജ്ഞാനഭണ്ഡാഗാരമായിരുന്നു. ആശയാവി ഷ്ക്കാരങ്ങൾ ശ്രോതാക്കൾക്ക്, മനഃപാഠമാകും വിധം, ഇരുത്തി ചിന്തി പ്പിക്കും വിധം ഉജ്വലമായിരുന്നു. മാക്കാംകുന്ന്, നിലയ്ക്കൽ കൺവൻ ഷനുകളാകെ തിരുമേനിയുടെ ആശയാവിഷ്ക്കാരസംരംഭങ്ങളായിരുന്നു.

ഇന്നും ജനഹൃദയങ്ങളിൽ പ്രകമ്പനം കൊള്ളിക്കുന്ന മലയാള മനോരമ യുടെ പത്രാധിപരായിരുന്ന മാമ്മൻ മാപ്പിള തിരുമേനിയെ കാണാൻ വരു മ്പോൾ, തോളിൽ അണിഞ്ഞിരുന്ന കസവു നേര്യത് എടുത്ത് അരയ്ക്ക് കെട്ടി മാത്രമേ, കൈമുത്തിയിട്ടുള്ളൂ.

പരുമല കൊച്ചുതിരുമേനി ജീവിതകാലത്തും കാലം ചെയ്തശേഷവും അപേക്ഷകരുടെ മദ്ധ്യസ്ഥപ്രാർത്ഥനയ്ക്ക് ഉദ്ദിഷ്ടഫലം ലഭിക്കുമാറ് പ്രാർത്ഥിക്കുന്നുണ്ടായിരുന്നു. എന്നാൽ, പുത്തൻകാവിൽ കൊച്ചുതിരു മേനിയുടെ ജീവിതകാലത്തും കാലം ചെയ്തശേഷവും നടന്നതായ ചില അത്ഭുതസംഭവങ്ങൾ സത്യസന്ധമായി ഇവിടെ കുറിക്കട്ടെ.

പുത്തൻകാവ് മെട്രോപ്പോലിറ്റൻ ഹൈസ്ക്കൂളിന്റെ പടിഞ്ഞാറുവശത്ത് ഒരു പ്ലാവ് നിന്നിരുന്നു. അതിന്റെ ഒരു ശിഖരം സ്കൂളിന്റെ മുകളിലായി പടർന്നു പന്തലിച്ചു കിടന്നു. ആ ശിഖരം സ്കൂളിനപകടം ഉണ്ടാക്കുമെന്ന് കണ്ട തിരുമേനി, ആ ശിഖരം ഒന്നു മുറിച്ചുമാറ്റിയാൽ നന്നായിരുന്നു എന്ന് ഉടമസ്ഥനോടു പറഞ്ഞു. ഉടനെ ഉടമസ്ഥൻ പറഞ്ഞു. 'തിരുമേനി അതിൽ ഭേദം എന്റെ മകന്റെ കഴുത്ത് മുറിക്കണമെന്ന് പറയുന്നതാണ്.' ഇതുകേട്ട് ദുഃഖഭാരത്തോടു കൂടി തിരുമേനി വലിയപള്ളിയുടെ പടികൾ ചവിട്ടി പള്ളിയിൽ കയറി മൗനപ്രാർത്ഥന നടത്തി. കാറ്റും, മഴയും ഇല്ലാതെ തന്നെ പ്ലാവിന്റെ മുകളിൽ നിന്ന ഒരു ശാഖ ഒടിഞ്ഞ്, താഴത്തെ കമ്പിൽ വീണു. രണ്ടു ശിഖരങ്ങളും കൊച്ചുതിരുമേനി ആവശ്യപ്പെട്ട ശിഖരത്തിൽ പതിച്ചു താഴെ വീണു. ഒരു ശിഖരത്തിന് പകരം മൂന്ന് ശിഖരങ്ങൾ ഒടിഞ്ഞുവീണു.

ഒരു ഓടു പോലും പൊട്ടിയില്ല. വാളുകൊണ്ട് അറുത്ത് എടുത്തു മാറ്റിയ പോലെ ശിഖരങ്ങൾക്ക് സ്ഥാനഭ്രംശം ഉണ്ടായി.

**മറ്റൊരു സംഭവം**

എന്റെ കൊച്ചപ്പന് ഒരിക്കൽ വിഷഭയം ഏറ്റു. വേന്ദ്രൻ എന്ന ഉഗ്ര വിഷമുള്ള പാമ്പാണ് കടിച്ചതെന്ന് ഓതറ നിന്നു വന്ന 'കാട്ടൂരാശാൻ' എന്ന പ്രസിദ്ധ വിഷഹാരി പറഞ്ഞു.

രോഗിയുടെ ശരീരത്തിൽ നീലനിറം വ്യാപിച്ച് വായിൽക്കൂടി നുരയും, പതയും ഒഴുക്കി ബോധം കെട്ടു. രണ്ടുമൂന്നു ഗുളിക ബന്ധപ്പെട്ടവരെ ഏല്പിച്ച് തേങ്ങാപാലിൽ ഉരച്ച് രോഗിക്കു നൽകാൻ പറഞ്ഞശേഷം വൈദ്യൻ മടങ്ങിപ്പോകാനൊരുങ്ങി പടിയിറങ്ങി. പോകുംവഴി വിളിച്ചു കൊണ്ടുവന്ന ആളിനോട് ആരും കേൾക്കാതെ വൈദ്യൻ പറഞ്ഞു. "ഞാൻ മിത്രപ്പുഴക്കടവ് കടന്ന് അക്കരെ എത്തുമ്പോഴേയ്ക്കും ഈ രോഗി മരിക്കും."

ഈ വിവരം കാട്ടുതീ പോലെ പരന്നു. നിലവിളിയും, മാറത്തടിയും ഉയർന്നു. ആകപ്പാടെ ഒരു മരണവീട്ടിലെ പ്രതീതി. ഈ സമയം ഇപ്പോൾ യൂണിവേഴ്സൽ മെഡിക്കൽ സ്റ്റോർ ഇരിക്കുന്ന സ്ഥാനത്ത് പൂവത്തൂരെ പെട്രോൾ പമ്പിനു മുമ്പിൽ കൊച്ചുതിരുമേനി കാറിൽ പെട്രോളടി ക്കാനായി എത്തി. തുമ്പമണ്ണിനു പോകാനായി വന്നതാണ്. തിരുമേനിയുടെ കാറ് കണ്ട് ഓടി അടുത്ത എന്റെ ജ്യേഷ്ഠസഹോദരൻ നടന്ന സംഭവം തിരുമേനിയോടു പറഞ്ഞു.

വണ്ടി സ്റ്റാർട്ട് ചെയ്ത് പോകാനൊരുങ്ങിയ ഡ്രൈവർ അമ്മാളു ചേട്ടനോട് തിരുമേനി കല്പിച്ചു: 'കാറ് സൈഡിലോട്ട് മാറ്റി നിർത്ത്.' കാറിൽ നിന്ന് ഇറങ്ങി തിരുമേനി നടന്ന് ശാസ്താംപുറം മാർക്കറ്റിനുള്ളിൽ കൂടി രോഗിയുടെ ഭവനമുറ്റത്തെത്തി. അപ്പോഴേക്കും ചുവന്ന കുപ്പായമ ണിഞ്ഞ് പുത്തൻകാവിൽ കൊച്ചുതിരുമേനി കാൽനടയായി മാർക്കറ്റിനു ള്ളിലൂടെ നടന്നുപോകുന്നത് കണ്ടവർ കണ്ടവർ കൂട്ടമായി ഭവനത്തി ലെത്തി. വലിയ ആൾക്കൂട്ടം.

തിരുമേനി കുരിശുവരച്ച് പ്രാർത്ഥിച്ചു. അതിനുശേഷം "കരുണക്കടലേ ഞാൻ നോക്കും" എന്ന ഗീതത്തിന്റെ അവസാനവരികൾ കരളലിയുംവിധം തിരുമേനിയുടെ അനുഗ്രഹിക്കപ്പെട്ട നാവിലൂടെ ഒഴുകി:

"എൻ പാപത്തിൽ ഞാൻ ചാകാനിടയാകരുതയ്യോ നാഥാ,
എൻ ബാഷ്പങ്ങൾ ചൊരിഞ്ഞീടുന്നിപ്പോൾ
അജമോ, മാടോ, ചെങ്ങാലിയോ, കുറുപ്രാവിൻ കുഞ്ഞുങ്ങളെയോ
കാഴ്ചയതായിട്ടർപ്പിക്കുന്നില്ലേ–
ശെമഓൻ തൻ ഭവനേ വന്ന – പാപിസ്ത്രീ പോൽ ഇരുതുള്ളി
കണ്ണീർ കണ്ടെൻമേൽ ദയ തോന്നണമേ..........

ജനങ്ങളും ഏറ്റുപാടി. ആ വീട്ടുമുറ്റം ഒരു ദൈവിക പരിവേഷത്താൽ പ്രകാശിതമായി.

തിരുമേനിയുടെ ഹൃദയസ്പൃക്കായ പ്രാർത്ഥന ദൈവം തമ്പുരാൻ കേട്ടു. നീലനിറം മാറി രോഗി കണ്ണുതുറന്നു. ജനങ്ങളെല്ലാം ദൈവത്തെ സ്തുതിച്ചു. രോഗി രക്ഷപ്പെട്ടു.

വിഷം ഇറങ്ങിയോ എന്തോ? പിന്നീട് ഏഴു വർഷം കൊച്ചപ്പൻ ജീവിച്ചിരുന്നു. ഇതിനോടകം ഓതറ വിഷവൈദ്യൻ മരിച്ചു.

ആ സംഭവത്തോടു കൂടി 'കരുണക്കടലേ' എന്നുള്ള പാട്ട് വലിയ പ്രചാരത്തിലായി. തിരുമേനിയുടെ മദ്ധ്യസ്ഥത ദൈവം കേൾക്കും.



**പുത്തൻകാവ് കബർ മുറിയിലെ കൊച്ചു തിരുമേനിയുടെ പാദം വരെയുള്ള ദീർഘകായ ചിത്രം**

എന്നാൽ തിരുമേനി എനിക്കു നൽകിയ അദൃശ്യമായ അനുഗ്രഹം വിവരിക്കാതെ തരമില്ല. പുത്തൻകാവ് കബറിടം പുതുക്കിപ്പണിയുന്ന സമയം. വടശ്ശേരൃത്ത് ഗബ്രിയേൽ അച്ചനാ യിരുന്നു അന്നത്തെ പള്ളി വികാരി. കബറിങ്കൽ തിരുമേനിയുടെ വടിയും മുടിയും, കറുത്ത കുപ്പായവു മുള്ള ചിത്രം സ്ഥാപിച്ചിട്ടുണ്ട്.

എന്റെ ഗുരുസ്ഥാനീയനായ, പരേതനായ ആർട്ടിസ്റ്റ് എൻ. എൻ. നമ്പ്യാർ വരച്ച ചിത്രം ആയിരുന്നു. അതു വലിപ്പമുള്ളതല്ല. കാൽമുട്ടു വരേ ഉള്ളൂ. അതിനാൽ പാദം വരെയുള്ള പൂർണ്ണകായചിത്രം വേണമെന്ന് പറഞ്ഞു. പക്ഷേ അച്ചന്റെ വ്യവസ്ഥ ഇപ്രകാരം ആയിരുന്നു. തിരുമേനിയെ ഏവരും സാധാരണ മസ്നപ്സാ ശിരസ്സിൽ ധരിച്ചേ കണ്ടിട്ടുള്ളൂ, കൂടാതെ കൈയിൽ അംശവടി പിടിച്ച് നിൽക്കയും വേണം. ഞാൻ കുഴങ്ങി, ചിന്താ ക്കുഴപ്പത്തിലായി. ഉറങ്ങുംമുമ്പ് പ്രാർത്ഥനാമദ്ധ്യേ ഈ കാര്യം ഓർത്ത് പ്രാർത്ഥിച്ചു.

ഉറക്കത്തിൽ ഞാൻ ഒരു സ്വപ്നം കണ്ടു. അതിപ്രകാരമാണ്. തേജോമയനായി പുത്തൻകാവ് കൊച്ചുതിരുമേനി, അംശവസ്ത്രങ്ങൾ അണിഞ്ഞ് (കുർബ്ബാന കാപ്പ അണിഞ്ഞ്) ശിരസ്സിൽ മസ്നപ്സായും, വലതുകൈയിൽ സ്ലീബായും ഇടതു കൈയിൽ അംശവടിയും ഏന്തി നിൽക്കുന്ന ദർശനം ഉണ്ടായി. അങ്ങനെ പുത്തൻകാവ് കബർ മുറിയിൽ കൊച്ചുതിരുമേനിയുടെ

പാദം വരെയുള്ള ദീർഘകായ ചിത്രം എഴുതി സ്ഥാപിച്ചു.

അഭിവന്ദ്യ തിരുമേനി മലങ്കരസഭയുടെ അഭിമാനഭാജനമായിരുന്നു. ആദ്ധ്യാത്മിക ജേതാവായിരുന്നു. ആരാദ്ധ്യനായ അഭി ഷിക്തനായിരുന്നു. അനർഗ്ഗള ഗീതങ്ങളു തിർത്ത മാംസള മണിവീണയായിരുന്നു. ദൈവിക മർമ്മങ്ങളെ അനുവാചകരിൽ വേണ്ടവിധം അവതരിപ്പിക്കുവാൻ, തന്റെ വാക്ധോരണിയാൽ കഴിഞ്ഞിരുന്ന – മലങ്കരസഭയുടെ സത്യവിശ്വാസ ത്തിന്റെ പൊരുളുകൾ ഇഴപിരിയാതെ കോർത്തിണക്കി സഭാമക്കളെ ഉൽബുദ്ധരാക്കിയ – കർമ്മയോഗിയായിരുന്നു കൊച്ചുതിരുമേനി.

പിതാവേ, അങ്ങയുടെ മദ്ധ്യസ്ഥത ഞങ്ങൾക്ക് കോട്ടയായിരിക്കട്ടെ.



**ചെങ്ങന്നൂർ ബേബി**

# 3

# കാതോലിക്കേറ്റ് ഹൈസ്ക്കൂൾ ആദ്യബാച്ചിലെ ഒരു 'പയ്യന്റെ' മറവിതൊടാത്ത സ്മരണ

പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്ക്കൂൾ 1931 -ൽ ആരംഭിച്ചപ്പോൾ ആദ്യബാച്ചിൽ അവിടെ ചേർന്നു പഠിച്ച ഇലന്തൂർ സി. വി. ജോൺ കോർ എപ്പിസ്കോപ്പാ ഒരഭിമുഖസംഭാഷണത്തിൽ ഇങ്ങനെ പറഞ്ഞു:

പത്തനംതിട്ട മാക്കാംകുന്ന് ഇടവക വികാരി തെങ്ങുംതറയിൽ ഗീവറുഗീസ് കോർഎപ്പിസ്കോപ്പായും, സ്ഥലത്തെ ചില പ്രമാണികളും മാനേജരായ പുത്തൻകാവു കൊച്ചുതിരുമേനിയും മറ്റും വളരെ കഷ്ടപ്പെട്ടും പ്രതിസന്ധികൾ നേരിട്ടും ശ്രമങ്ങൾ നടത്തിയുമാണു കാതോലിക്കേറ്റ് ഹൈസ്ക്കൂളിന് അനുവാദം ലഭിച്ചത്.

പ. ഗീവറുഗീസ് രണ്ടാമൻ ബാവാ തെക്കൻ പ്രദേശങ്ങളിൽ പര്യടനം നടത്തുമ്പോഴും നേരത്തെ മെത്രാനായി രുന്നപ്പോഴും പത്തനംതിട്ടയിൽ വരുമ്പോൾ താമസിക്കാൻ പള്ളിക്കടുത്തുള്ള മാക്കാംകുന്നിൽ രണ്ടു മുറിയുള്ള ഒരു കെട്ടിടം (അരമന) നിർമ്മിച്ചിരുന്നു. അരമനക്ക് കിഴക്കും പടിഞ്ഞാറുമായി രണ്ടു വരാന്തകളും വടക്ക് ഒരു ഹാളും ഉണ്ടായിരുന്നു. ആ കെട്ടിടത്തിലാണ് 1931-ൽ നാലാം ഫോറം ആരംഭിക്കുന്നത്. പല ഇടവകക്കാർ കിണഞ്ഞു പരിശ്രമിച്ചതിന്റെ ഫലമായിട്ടാണ് എ, ബി, എന്നീ രണ്ടു ഡിവിഷനിൽ പഠിപ്പിക്കാനുള്ള കുട്ടികളെ കിട്ടിയത്.

കെ. ജി. ചെറിയാൻ, എൻ. ജി. കുര്യൻ, പി. ഇ. ചെറിയാൻ, സി. സി. മാമ്മൻ, ടി. എസ്. വറുഗീസ്, എം. ജെ. ജോർജ്ജ്, വി. ജി. സഖറിയാ, വി. ജി. തോമസ്, ഫാ. കെ. ഐ. വറുഗീസ്, ടി. എസ്. വറുഗീസ് എന്നീ പ്രഗൽഭരായ അധ്യാപകരുടെ നേതൃത്വത്തിലാണ് സ്ക്കൂൾ പ്രവർത്തനം ആരംഭിച്ചത്. കെ. ജി. ചെറിയാനായിരുന്നു ഹെഡ്മാസ്റ്റർ.

സ്ക്കൂൾ അനുദിനം വളർന്നു. പുതിയ ക്ലാസുകളും ഡിവിഷനുകളും കെട്ടിടങ്ങളും വേണ്ടി വന്നു. കെട്ടിടം പണികൾക്കു മുൻഗണന കൊടുത്തു. തൊട്ടു മുൻവശത്തുള്ള സ്ഥലം നിരപ്പാക്കി കുറ്റി അടിച്ചു പണി തുടങ്ങി. വാനത്തിന്റെ വീതിയും ആഴവും വളരെ വലുതായിരുന്നു. അന്നത്തെ വിദ്യാർത്ഥികളായ ഞങ്ങളും ശ്രമദാന ത്തിലേർപ്പെട്ടു. തിരുമേനിയും കൂടെ പണിയാനുണ്ട്. അങ്ങനെയിരിക്കെ ഒരു ദിവസം ഞങ്ങൾ തിരുമേനിയോടു ചോദിച്ചു. 'ഈ സ്ഥലം വെട്ടുകല്ലുള്ളതാണ്. പാറ പോലെ ഉറച്ചതും. പിന്നെ എന്തിനാണ് ഇത്ര വളരെ ആഴത്തിലും വീതിയിലും വാനം എടുക്കുന്നത്.' അതിനു തിരുമേനി, 'നിനക്കൊക്കെ എന്തറിയാമെടാ. ഒരു സമയത്ത് ഇത് കോളജാടാ. അന്ന് ഇതിനു മുകളിൽ നിലകൾ വരുമെടാ. അന്ന് ഈ വാനം പൊളിക്കാതിരിക്കാനാടാ ഇന്ന്

ഇത്ര വീതിയിലും ആഴത്തിലും ഈ വാനം എടുക്കുന്നത്' എന്ന് മറുപടി പറഞ്ഞു. ഹാസ്യരീതിയിൽ 'ചക്ക കുത്തിക്കാണിച്ചാണ്' പറഞ്ഞത്. ആ കെട്ടിട സമുച്ചയം 25 വർഷം കഴിഞ്ഞപ്പോൾ കേരളത്തിലെ ഒരു പ്രമുഖ കോളജായി പുരോഗമിച്ചു. നോക്കണെ! ഒരു ഭാഗ്യവാന്റെ പ്രവചന പൂർത്തി.

**പുതിയ സ്ക്കൂൾ കെട്ടിടം**

ഉത്തരം വച്ചു കഴുക്കോൽ ഇറക്കി പട്ടിക തറക്കാനുള്ള ശുഭമുഹൂർത്തം വന്നു ചേർന്നു. മേയാനുള്ള ഓട് കൊണ്ടു വന്നു മെയിൻ റോഡിൽ തെങ്ങുംതറയിൽ ഗീവറുഗീസ് കോർഎപ്പിസ്കോപ്പായുടെ മകൻ ജോർജ്ജ് അച്ചായന്റെ (ഇപ്പോൾ 106 വയസുണ്ട്) കടയ്ക്കു മുമ്പിൽ നിരനിരയായി അടുക്കിയിരിക്കുന്നു. എട്ടര മണിയാ കുമ്പോൾ തിരുമേനി അവിടെ വന്നിരിക്കും. അതിനു മുടക്കമില്ല. വിദ്യാർത്ഥികളായ ഞങ്ങൾ അവിടെ വരുമ്പോൾ തിരുമേനി ഞങ്ങളോട് 'നിന്റെ പുസ്തകം ഞാൻ സ്കൂളിൽ കൊണ്ടു വന്നു തരാം. ഒരു കാര്യം ചെയ്യ്. രണ്ട് ഓടു കൂടി കൊണ്ടു പോ.' തിരുമേനി തന്നെ ഞങ്ങളുടെ തലയിൽ ഓടു വച്ചു തരും. ഞങ്ങൾ അതും ചൂടി തിരുമേനിയിൽ നിന്നും ഞങ്ങളുടെ പുസ്തകവും വാങ്ങിക്കൊണ്ടു പോകും. പണിസ്ഥലത്തു ചെല്ലുമ്പോൾ തലയിൽ നിന്ന് ഓടിറക്കാൻ ആളുണ്ടാവും. പക്ഷേ ചീകി മിനുക്കി വന്ന ഞങ്ങളുടെ മുടി വല്ലാതാവും. അങ്ങനെ ഓടു മുഴുവൻ ഒരു കാശും ചെലവില്ലാതെ പണി സ്ഥലത്തു ചെന്നെത്തുന്നു. ഈ നയസമീപനവും കാര്യസാധ്യപ്രാപ്തിയും എത്ര പേർക്കുണ്ട്.

ഡ്രിൽ പീരിയഡിൽ തിരുമേനി പറയും 'വ്യായാമം വേണമെന്നല്ലാ തുണ്ടോ. അതിനു ഞാൻ പണി തരാം.' "വീഴല്ലേ, കേറ് ഈ കെട്ടിടത്തിന്റെ മുകളിൽ." ഞങ്ങൾ കയറി കഴുക്കോൽ ഇറക്കി പട്ടിക തറച്ച് ആ പണിയും പൂർത്തിയാക്കി. ഓടിടീലും ഞങ്ങൾ തന്നെ നിർവഹി ച്ചു. അങ്ങനെ രസമുള്ള തന്ത്രങ്ങളിൽ കൂടെ ചെയ്തു എന്ന ചാരിതാർത്ഥ്യം ഞങ്ങൾ ക്കുണ്ട്. ഞങ്ങളോടുള്ള നന്ദി തിരുമേനിക്കും. കാതോലിക്കേറ്റ് മെമ്മോ റിയൽ ഇംഗ്ലീഷ് ഹൈസ്ക്കൂൾ എന്ന പേരിൽ തുടങ്ങിയ ആ വിദ്യാലയം കാതോലിക്കേറ്റ് ഹൈസ്ക്കൂൾ എന്ന പേരിൽ അറിയപ്പെട്ടു തുടങ്ങി. പിന്നാലെ കാതോലിക്കേറ്റ് കോളജെന്നും.

ഈ മധുരസ്മരണകൾ എല്ലാം ജീവിതസായാഹ്ന ത്തിൽ വളരെ സന്തോഷം പ്രദാനം ചെയ്യുന്നു എന്നത്രെ 90 കഴിഞ്ഞ ആരോഗ്യവാനായ കോർഎപ്പിസ്കോപ്പാ അച്ചൻ രണ്ടു മാസം മുമ്പ് പുതുപ്പള്ളിയിലുള്ള തന്റെ മരുമകൻ ഡോ. സി. ജെ. റോയിയുടെ വീട്ടിൽ വച്ചു കെ. വി. മാമ്മനോട് ഒരഭിമുഖസംഭാഷണത്തിൽ പറഞ്ഞത്. സംഭാഷണം അവസാനിപ്പിച്ച പ്പോൾ സന്തോഷചിത്തനായ ആ വന്ദ്യവയോധികന്റെ മുഖത്ത് ഒരു ചന്ദ്രോദയം തന്നെ കാണാനായി.



**ഇലന്തൂർ സി. വി. ജോൺ കോർ എപ്പി സ്കോപ്പാ**

# 4
# പുത്തൻകാവിനു നഷ്ടമായത് ഒരു കാതോലിക്കാ

എം. ഇ. അലക്സാണ്ടർ അവിരാത്തരകൻ പീടികയിൽ പുത്തൻകാവ് ഒരനുസ്മരണയിൽ ഇങ്ങനെ പറയുന്നു:

പുത്തൻകാവ് കൊച്ചുതിരുമേനി ഞങ്ങളിൽ നിന്ന് പിരിഞ്ഞിട്ട് 54 വർഷമായി. അവിടുത്തെ മായാത്ത രൂപം മനസ്സിൽ കണ്ട് പഴയകാല സ്മരണകൾ പുതുക്കട്ടെ. രണ്ടു വർഷക്കാലം തിരുമേനിയുമായി ഒന്നിച്ചു താമസിക്കുവാൻ എനിക്കു സാധിച്ചു. എന്നെ ആ ദിവസം വിളിപ്പിച്ച് 'ഞാൻ മദ്രാസിൽ ചികിത്സയ്ക്ക് പോവുകയാണ്. നീ അവിടെ പൊതേലിൽ (അഥവാ ഇന്നത്തെ ബഥേലിൽ) വന്നു താമസിക്കണം.' ഞാൻ സമ്മതിച്ചു. പടിപ്പുരയ്ക്കൽ കുഞ്ഞപ്പിയെ വിളിച്ച് ട്രസ്റ്റി സ്ഥാനം ഏല്പിച്ചു. പല അസുഖങ്ങളും ഉള്ളതിനാൽ തിരുമേനി ആറു മാസക്കാലം മദ്രാസിൽ താമസിച്ചു. അവിടെ നിന്നു വന്ന് കോട്ടയം ജില്ലാ ആശുപത്രിയോടു ചേർന്നുള്ള ഒരു കെട്ടിടത്തിൽ താമസിച്ചു. അവിടെ വച്ച് പ്രമേഹരോഗം മൂലം കൈയേൽ നീരു വന്നു. ഓപ്പറേഷൻ ചെയ്തു. അടുത്ത ദിവസം അർദ്ധരാത്രിയിൽ കൈയിലെ കുത്തിക്കെട്ട് അഴിഞ്ഞ് രക്തം ധാരധാര യായി ഒഴുകുവാൻ തുടങ്ങി. ആ സമയം ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായ്ക്ക് ഒരു ദർശനം ഉണ്ടായി. പീലക്സിനോസ് തിരുമേ നിക്ക് എന്തോ അപകടം ഉണ്ടാകുവാൻ പോകുന്നു, എത്രയും വേഗം ചെല്ലുക എന്ന്. അദ്ദേഹം ഉടൻ തന്നെ ഡ്രൈവറെ വിളിച്ച് വണ്ടി ഇറക്കി ആശുപത്രിയിൽ ചെന്നു. കണ്ട കാഴ്ച ഭയാനകമായിരുന്നു. മുറിവിൽ നിന്നു രക്തം ഒഴുകുന്നു. ഉടൻ ഡോക്ടർ വന്ന് മുറിവു കെട്ടി. ഏതു കാര്യവും സീരിയസായി എടുക്കുന്ന സ്വഭാവക്കാരനായിരുന്നു തിരുമേനി. കോട്ടയത്തെ ചികിത്സ കഴിഞ്ഞ് പള്ളി അരമനയിൽ കുറച്ചുനാൾ തങ്ങി. അക്കാലത്താണ് പറന്തൽ പള്ളി പണികഴിപ്പിച്ചത്. പറന്തൽ മനുഷ്യ സഞ്ചാരം ഇല്ലാത്ത, കാടും മേടും മോഷ്ടാക്കളും നിറഞ്ഞ, ഒരു സ്ഥലം ആയിരുന്നു. അവിടെ ഒരു ഈഴവ കുടുംബവുമായി തിരുമേനിയ്ക്ക് വളരെ സൗഹൃദമുണ്ടായിരുന്നു. തന്നിമിത്തം നാട്ടുകാർക്കു വേണ്ടി ഒരു ചന്തയ്ക്ക് അനുവാദം വാങ്ങിക്കൊടുത്തു. ആ കുടുംബം ഇപ്പോഴും തിരുമേനിയുടെ കബറിങ്കൽ വരും. അങ്ങനെ ഇരിക്കവെയാണ് പത്തനംതിട്ട ബേസിൽ ദയറാ, കാതോലിക്കേറ്റ് കോളജ് ഇവകൾക്ക് ആരംഭം ഇട്ടത്.

മാക്കാംകുന്ന് എന്ന പേരു കേട്ടാലേ ആ സ്ഥലത്തിന്റെ രൂപവും ഭാവ വും

മനസ്സിലാകും. മനുഷ്യസഞ്ചാരം ഇല്ലാത്തതും കുന്നിൻമുകളിൽ സ്ഥിതി ചെയ്യുന്നതുമായ ആ കുറ്റിക്കാടു നിറഞ്ഞ കുന്നിനെ സ്വർഗ്ഗ തുല്യമാക്കുവാൻ തിരുമേനിക്കു കഴിഞ്ഞു. ഇവിടെയെല്ലാം സഞ്ചരിക്കു വാൻ തിരുമേനിക്ക് സ്വന്തമായി ഒരു വാഹനം ഇല്ലായിരുന്നു. ഓപ്പൺ ബോഡിയുള്ള ബസിന്റെ മുൻസീറ്റിൽ ഇരുന്നു യാത്ര ചെയ്യും. അങ്ങനെ കുറേക്കാലം കഴിഞ്ഞ് നാട്ടുകാർ ഒരു പഴയ കാർ വാങ്ങിക്കൊടുത്തു. പുത്തൻകാവുകാരൻ അമ്മാൾ ആയിരുന്നു ഡ്രൈവർ. അന്നു മുതൽ അനേകവർഷം അമ്മാൾ തിരുമേനിയുടെ സാരഥിയായി.

കാപ്പ കൂടാതെ രണ്ടു ജോഡി ഡ്രസ്സു മാത്രം. അഴകേറിയ ശരീരം, ഇമ്പകരമായി പാട്ടു പാടാനുള്ള കഴിവ്. നല്ല പ്രസംഗം. മികച്ച സ്പോർട്സ് മാൻ. കുട്ടികളെ വിളിച്ച് അവരോടൊപ്പം കളിക്കും. അസുഖം മൂലം ഉറക്കം കുറവായിരുന്നു. ആരെയെങ്കിലും കിട്ടിയാൽ അവരോടു വീട്ടുവിശേഷങ്ങൾ ചോദിച്ചറിയും. ഫലിതങ്ങൾ പറഞ്ഞും അവരെക്കൊണ്ടു പാട്ടുകൾ പാടിച്ചും രസിക്കും. അവരിലൊരാൾ ബഫൂൺ വേഷം കെട്ടുക പതിവാ യിരുന്നു (മിമിക്രി മോഡൽ). മറ്റുള്ളവർ സംസാരിക്കുന്നതും ചില അച്ച ന്മാർ കുർബ്ബാന ചൊല്ലുന്നതും (കിഴക്കെത്തലയ്ക്കൽ തോമ്മാ കത്തനാർ ഉൾപ്പെടെ) ഇവയൊക്കെ അനുകരിക്കുന്നത് കണ്ടു രസിക്കും.

ചെങ്ങന്നൂരിലെ ഇന്നത്തെ ബഥേൽ അരമന പഴയ സ്ഥലമാണെന്ന് ആരും പറയുകയില്ല. അവിടെ ഒരു കുളം ഉണ്ടായിരുന്നു. അതിന്റെ പേരായിരുന്നു പൊതേൽകുളം എന്നത്. ടൗൺ ചന്തയിലെ ചപ്പുചവറുകൾ കൊണ്ടി ടുന്ന സ്ഥലം. അവിടെ യിസഹാക്ക് എന്നൊരു രസികൻ ഉണ്ടായിരുന്നു. കഥകൾ പറയുവാൻ, പാട്ടുകൾ പാടുവാൻ, മിമിക്രി നടത്തുവാൻ.

പുത്തൻകാവിലെ മെട്രോപ്പോലീത്തൻ ഹൈസ്ക്കൂൾ സ്ഥാപിക്കു വാൻ കാരണം പട്ടിണിക്കാരായ കുട്ടികൾക്ക് ചെങ്ങന്നൂർ വരെ പോയി പഠിക്കുവാനുള്ള പ്രയാസം തിരുമേനിയെ അലട്ടിയതാണ്. അതിനു വേണ്ടി അവിശ്രമം പരിശ്രമിച്ചു. ആദ്യത്തെ തിരുവിതാംകൂർ മന്ത്രിസഭയിൽ ഉണ്ടാ യിരുന്ന റ്റി. എം. വറുഗീസ്, വിദ്യാഭ്യാസമന്ത്രി കുഞ്ഞിരാമൻ എന്നിവരെ കണ്ട് നിവേദനം കൊടുത്തു. അനുവാദം കിട്ടിയപ്പോൾ നാട്ടുകാരായ ചിലരിൽ നിന്ന് എതിർപ്പുകൾ വന്നു. അവയെ എല്ലാം തരണം ചെയ്ത് സ്കൂളിന്റെ പണി ആരംഭിച്ചു. ആദ്യം ഒരു നല്ല കെട്ടിടം വയ്ക്കണം. ഒരു മേസ്തിരിയെ വിളിച്ചു പണി തുടങ്ങി. കൂലി കൊടുക്കണമെങ്കിൽ 'ഉട യോൻ തരും' എന്നു പറഞ്ഞിട്ട് ഓരോ പ്രോഗ്രാമിനു പോകും. വൈകു ന്നേരം അവിടെ നിന്ന് വന്നിട്ടു വേണം കൂലി കൊടുക്കുവാൻ. ഒരു മേസ്തിരിയുടെ മകൻ വറുഗീസ് എന്നൊരു പയ്യനെ വിളിച്ചു പറഞ്ഞു. 'ഈ കെട്ടിടം നീ പണിയണം.' അവൻ പറഞ്ഞു 'എനിക്ക് അറിയില്ല തിരുമേനി.'

'നീ കേറിപ്പണിയെടാ, ദൈവം നിന്നോടു കൂടിയുണ്ട്. പോരായെങ്കിൽ ഞാൻ പറഞ്ഞുതരാം' എന്നായി തിരുമേനി.

പുത്തൻകാവ് ഇടവകയിലെ ഒരു പയ്യനായിരുന്നതിനാൽ അവൻ പണി തുടങ്ങി. നാലിഷ്ടിക വയ്ക്കുമ്പോൾ പറയും 'തൂക്ക് നോക്ക്, മുഴക്കോൽ എടുത്ത് ലവൽ ചെയ്യ്.' അങ്ങനെ അവനെക്കൊണ്ടു പണിയെടുപ്പിച്ചു. ഒടുവിൽ അവൻ നല്ല കെട്ടിടം പണിക്കാരനായി. കെട്ടിടം പണി കഴിഞ്ഞപ്പോൾ അതിന്റെ മുകളിൽ ഉണ്ടായിരുന്ന തെങ്ങിനേക്കാൾ വണ്ണമുള്ള ഒരു പ്ലാവിൻ കമ്പ് വെട്ടിമാറ്റുവാൻ അതിന്റെ ഉടമസ്ഥനോട് തിരുമേനി ആവശ്യപ്പെട്ടു. സാധ്യമല്ലെന്ന് ഉടമസ്ഥൻ പറഞ്ഞു. കാറ്റും മഴയും ഇടിയും ഒന്നും ഇല്ലാതിരുന്ന സമയം. ഏതാനും മിനിറ്റുകൾക്കകം കെട്ടിടത്തിലെ ഓടിനു പോലും ഒരു കേടും കൂടാതെ ആ കമ്പ് ഒടിഞ്ഞുവീണു. ആറ്റരികത്ത് പത്തടിയിൽ കൂടുതൽ ഉയരം ഉള്ള ഒരു മതിൽക്കെട്ടിൽ തിരുമേനി വൈകിട്ട് നടക്കുക പതിവായിരുന്നു. അതിനുശേഷം ആറ്റിൽ ഇറങ്ങി കുളിക്കും. പുത്തൻകാവ് പള്ളിയുടെ മുമ്പിൽ മൂന്നുപേർ പിടിച്ചാൽ കൈ എത്താത്തവണ്ണമുള്ള ഒരു മാവുണ്ടായിരുന്നു. അതിലെ മാമ്പഴം വീഴു മ്പോൾ കുട്ടികളെ വിട്ട് പെറുക്കി സൂക്ഷിക്കും. പിന്നീട് അമ്മയുടെ അടുത്തു വിട്ട് പഴഞ്ചോർ എടുപ്പിക്കും. കാന്താരി കൊണ്ടുള്ള ചമ്മന്തി നിർബന്ധമായും കൊണ്ടുവരീക്കും. പഴഞ്ചോറിൽ മാങ്ങാ പിഴിഞ്ഞ് കാന്താരി ചമ്മന്തി കൂട്ടി കുശാലായി ഊണു കഴിക്കും. അങ്ങനെ ലളിത മായ ആഹാരരീതി. ആഡംബരമില്ലാത്ത വസ്ത്രധാരണം. സ്കൂൾ കെട്ടിടം പണിയുന്ന സമയം, വീതിയുള്ള ഒരു ബഞ്ച് അതിൽ കിടന്നുറങ്ങും.

ഒരിക്കൽ ആദ്യത്തെ ക്ലാർക്കായിരുന്ന കൊട്ടയ്ക്കാട്ടു പാപ്പച്ചൻ (കോഴഞ്ചേരി) ആ ബഞ്ചിന്റെ അരികിൽ കിടന്നുറങ്ങുകയായിരുന്നു. വൈകിട്ട് കഴിച്ച ആഹാരം പിടിക്കാതെ ഛർദ്ദിക്കുകയും അതിസാരം ഉണ്ടാകുകയും ചെയ്തു. പള്ളിപ്പടി ജംഗ്ഷനിൽ ഒരു മാടത്തിൽ കിടന്നുറ ങ്ങിയ എന്നെ തിരുമേനി തട്ടി വിളിച്ചു. 'എടാ, പാപ്പച്ചൻ അവശതയിലാണ്. നീ പെട്ടെന്ന് പൂപ്പള്ളിൽ പാപ്പച്ചൻ ഡോക്ടറുടെ വീട്ടിൽ ചെന്ന് കാർ ഇങ്ങോട്ടു വിടണം. ഒരു അത്യാവശ്യം ഉണ്ട്.' അവർ ഉടനെ കാർ ഡ്രൈവറെ വിളിച്ച് പെട്ടെന്ന് അയച്ചു. ഞങ്ങൾ അവിടെ ചെന്നപ്പോൾ അവശനായ പാപ്പച്ചനെ തിരുമേനി താങ്ങി എഴുന്നേല്പിച്ച് ഛർദ്ദിൽ ചൂലെടുത്ത് കഴുകിക്കളയുന്നു. ഞാൻ ചെന്ന് ചൂലിന് പിടിച്ചു. അപ്പോൾ പറയുകയാണ് 'നീ വെള്ളം ഒഴിച്ചുതന്നാൽ മതി.' പാപ്പച്ചനെ കാറിൽ കയറ്റി കോഴഞ്ചേരി ആശുപത്രിയിൽ ആക്കിയിട്ട് വീട്ടിൽ ചെന്നു വിവരം പറഞ്ഞു. അക്കാലത്ത് ഇവിടെ വാടകക്കാറോ, ഓട്ടോയോ, ആശുപത്രിയോ ഒന്നും ഇല്ലായിരുന്നു.

പള്ളിയുടെ പടിഞ്ഞാറുവശത്ത് ഒരു മൈതാനം ഉണ്ട്. ആദ്യകാല ങ്ങളിൽ അലവാങ്കുമായി ഇറങ്ങും. ആരെങ്കിലും അതുവഴി പോയാൽ എക്സർസൈസ് എടുക്കാം എന്നു പറഞ്ഞ് അവരുടെ കൂടി സഹായ ത്തോടെ വയ്യാത്ത കൈയുമായി പിടിച്ച് കല്ലുകൾ മറിക്കും. ഒടുവിൽ എന്നെ വിളിച്ചു പറഞ്ഞു: "ഈ കെട്ടിടം പണി നോക്കിക്കൊള്ളണം. ഞാൻ ഇപ്പോൾ തരുന്നത് ഒരു ഷർട്ടിന്റെ കാശ്, ഈ സ്ഥാപനം നന്നാകുമ്പോൾ നീയും നന്നാകും" എന്നു

പറഞ്ഞിട്ടാണ് കുന്നംകുളത്തു പോയത്. തിരുമേനി പഠിപ്പിച്ച പി. എസ്. ശമുവേൽ അച്ചനെ അമേരിക്കയ്ക്ക് വിടുന്നതിനുള്ള പണം കുന്നംകുളത്ത് നിന്നു പിരിച്ചുകൊണ്ട് യാത്ര തിരിച്ചു. വരുന്നവഴി നെഞ്ചിനു വേദന അനുഭവപ്പെട്ടു. മരത്തംകോട് ചാപ്പലിൽ പോയി വിശ്രമിച്ചു. കാതോലിക്കാ സിംഹാസനത്തിനു വേണ്ടി തന്റെ ശരീരസ്ഥിതി നോക്കാതെയുള്ള യാത്രയും പ്രസംഗങ്ങളും, ആരാധ നയും തിരുമേനിയെ ക്ഷീണിതനാക്കി. സഭ പിളർപ്പിന്റെ വക്കിലെത്തിയ പ്പോൾ സഭാമക്കളെ ഒന്നിച്ചു നിർത്തുന്നതിനുള്ള തിരുമേനിയുടെ അത്യദ്ധ്വാനം സ്മരിക്കേണ്ടതു തന്നെയാണ്. അദ്ദേഹം കുന്നംകുളത്തു നടത്തിയ അവസാന പ്രസംഗം അവിടെയുള്ള ആളുകളെ ഇന്നും സഭയിൽ പിടിച്ചു നിർത്തുന്നതിന് സഹായിച്ചു. പുത്തൻകാവിൽ മടങ്ങിയെത്തിയത് തിരുമേനിയുടെ മൃതദേഹമായിരുന്നു. നേരത്തെ തിരുമേനി താക്കോൽ ഏല്പിച്ചപ്പോൾ ആ കരങ്ങൾ എന്റെ കൈയിൽ മുട്ടിയത് എനിക്ക് അനുഗ്രഹമായി മാറി. തിരുമേനിയുടെ സഭാസ്നേഹവും, വിദ്യാഭ്യാസ വീക്ഷണവും സാധാരണക്കാരെ ഉദ്ധരിക്കുന്നതിനുള്ള താൽപര്യവും മറക്കാനാവാത്തതാണ്. എന്തെങ്കിലും ആവശ്യം വരുമ്പോൾ എല്ലാം സ്വന്തം ഭവനത്തിൽ നിന്ന് അമ്മയോടു പറഞ്ഞ് വാങ്ങി കാര്യങ്ങൾ നടത്തും. തിരുമേനി എന്ന നിലയിൽ ഇങ്ങോട്ടു വാങ്ങിയതല്ലാതെ അങ്ങോട്ട് ഒന്നും കൊടുത്തിട്ടില്ല.

തിരുമേനി ജീവിച്ചിരുന്നു എങ്കിൽ സഭയിൽ വിശ്വാസികളുടെ എണ്ണം കൂടുതൽ വർദ്ധിക്കുമായിരുന്നു. പുത്തൻകാവിന് നഷ്ടമായത് ഒരു കാതോലിക്കായെ ആണ്. തിരുമേനിയുടെ മൃതശരീരവുമായി പുത്തൻ കാവിൽ എത്തിയപ്പോൾ വീണ കണ്ണീർ ഇനിയും തോർന്നിട്ടില്ല. എല്ലാവരു ടെയും ആരാധനാപാത്രമായി സ്മര്യപുരുഷനായി, ശ്രേഷ്ഠാചാര്യനായി, സ്നേഹിതനും വഴികാട്ടിയും എല്ലാമെല്ലാമായി ഇന്നും തിരുമേനി ഓരോ ഹൃദയത്തിലും നിവസിക്കുന്നു. തിരുമേനിയോടു ചേർന്നുള്ള ജീവിതം മറക്കാൻ കഴിയില്ല.

"പരിശുദ്ധ പിതാവെ ഞങ്ങൾക്കു വേണ്ടിയും അപേക്ഷിക്കേണമെ!" എന്ന പ്രാർത്ഥന മാത്രം നിവർത്തിക്കുന്നു.



**എം. ഇ. അലക്സാണ്ടർ**
**അവിരാത്തരകൻ**

# 4

# സ്നേഹസമ്പന്നൻ

പുത്തൻകാവ് കിഴക്കേത്തലയ്ക്കൽ കെ. എം. ജോർജ് എഴുതുന്നു:

കൊച്ചുതിരുമേനി ബാല്യകാലം മുതൽക്കേ പ്രാർത്ഥനാനിരതനും സ്നേഹസമ്പന്നനും ആയിരുന്നു. സഹവാസികളോടു കരുതലും വിശ്വസ്തതയും പുലർത്തി. ആ സ്വഭാവങ്ങൾ പുരോഹിതപദവി യിലേക്കു നയിച്ചു.

ശെമ്മാശ്ശനായിരിക്കുമ്പോൾ പുത്തൻകാവിലെ ഒറ്റക്കുടി എന്നറി യപ്പെടുന്ന വിദ്യാലയത്തിൽ അധ്യാപകനായി. വിദ്യാർത്ഥികൾക്ക് അനുയോജ്യനായ നല്ല അധ്യാപകൻ. അധ്യാപനം ഇംഗ്ലീഷിൽ ആയിരുന്നുവെങ്കിലും ലളിതമായതിനാൽ കുട്ടികൾക്ക് മനസിലാക്കാൻ കഴിഞ്ഞു. ഇന്ന് ആ വിദ്യാലയം മാർ പീലക്സിനോസ് മെമ്മോറിയൽ യു. പി. എസ്. എന്ന് അറിയപ്പെടുന്നു.

നാലു മണിക്ക് സ്കൂൾ വിട്ടതിനു ശേഷം ഗ്രൗണ്ടിൽ കുട്ടികൾക്കൊപ്പം അദ്ദേഹവും ഫുട്ബോൾ കളിക്കുക പതിവായിരുന്നു. തൊപ്പി ഊരി വച്ച് സ്വന്തം പദവിയെ അർഹിക്കുന്ന ഗൗരവത്തിൽ കണക്കാക്കിക്കൊണ്ടു തന്നെ കുട്ടികളോടൊപ്പം സമയം ചെലവഴിക്കും.

തിരുമേനി സ്വന്തം സൈക്കിളിൽ കയറിയായിരുന്നു യാത്ര. കോട്ട യത്ത് സെമിനാരിയിൽ പോകുവാനും പുത്തൻകാവിൽ തന്നെ ഇടവക യുടെ ആവശ്യങ്ങൾക്കു പോകുവാനും സൈക്കിൾ ഉപയോഗിച്ചു.

ദൈവത്തോട് കൂടുതൽ അടുത്തിടപഴകണമെന്നു കരുതിയാവാം അദ്ദേഹം പുത്തൻകാവ് കത്തീഡ്രലിന്റെ മുകളിലെ ഒരു മുറിയിലാ യിരുന്നു താമസം. വീട്ടിൽ നിന്നുള്ള രാത്രി ഭക്ഷണത്തിനു ശേഷം പള്ളിയിൽ വന്ന് കിടക്കും. എല്ലാ വീടുകളിലും സന്ധ്യാ നമസ്ക്കാരം നടക്കുന്നുണ്ടോ എന്നദ്ദേഹം വീക്ഷിക്കുകയും അതിനായി ജനങ്ങളെ സജ്ജരാക്കുകയും ചെയ്തുവന്നു.



**കെ. എം. ജോർജ്**

# ഭാഗം III
# ഡയറിക്കുറിപ്പുകൾ

പരിശുദ്ധനായ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ്, പാറേട്ടു മാത്യൂസ് മാർ ഈവാനിയോസ്, മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് മുതലായ ഉത്തമ മേല്പട്ടക്കാരെപ്പോലെ പുത്തൻകാവു മാർ പീലക്സിനോസ് മെത്രാപ്പോലീത്തായും കൃത്യമായി ഡയറി എഴുതുന്ന സ്വഭാവക്കാരനായിരുന്നു. സഞ്ചാരപരിപാടികളും പ്രധാന സംഭവങ്ങളും പ്രശ്നങ്ങളും വേദനകളും യാതനകളും മനഃപ്രയാസങ്ങളും എല്ലാം ദിനവൃത്താന്തം കണക്കെ എഴുതിയിട്ടുണ്ട്. ഇവ അറിവിന്റേയും അനുഭവങ്ങളുടെയും അക്ഷയഖനികളും സഭാചരിത്രത്തിന്റെ അനിഷേധ്യ ഭാഗങ്ങളുമാണ്. കൂടുതൽ ക്ഷീണിച്ചു ഉറങ്ങിയ ചില ദിവസങ്ങളിൽ ഡയറി എഴുതിയിട്ടുമില്ല. വിശ്രമം ഇല്ലാതെ ജീവിച്ച ഒരു മെത്രാപ്പോലീത്തായുടെ പ്രവർത്തനങ്ങളും കഷ്ടപ്പാടുകളും സാമ്പത്തിക ബുദ്ധിമുട്ടുകളും എല്ലാം നിറഞ്ഞ ഡയറി അദ്ദേഹത്തിന്റെ ജീവചരിത്രം രചിക്കാൻ വളരെയധികം സഹായിച്ചിട്ടുണ്ട്.

ആശുപത്രികൾ, അരമനകൾ, പള്ളികൾ, പള്ളിക്കൂടങ്ങൾ എന്നിവ യുടെ സ്ഥാപനം, നിർമ്മാണം മുതലായവകളെപ്പറ്റിയുള്ള സാമ്പത്തിക ക്ലേശങ്ങളുടെയും പള്ളി വഴക്കു പറഞ്ഞു തീർക്കുന്നതിനു വേണ്ടി വന്ന സഭാംഗങ്ങളോടുള്ള സ്നേഹമസൃണമായ സൽപെരുമാറ്റങ്ങളുടെയും മനോവേദനകളുടെയും മറ്റും യഥാർത്ഥ ചിത്രം ഡയറികൾ പ്രതിഫലിപ്പിക്കുന്നുണ്ട്. സഞ്ചാരം കാളവണ്ടിയിലും വള്ളത്തിലും ബോട്ടിലും ലൈൻ ബസിലും മറ്റു സ്നേഹിതരുടെ കാറുകളിലും സ്വന്തം പഴഞ്ചൻ കാറിലുമായിരുന്നു. രാത്രി പലതവണ മൈലുകൾ നടന്നും സൈക്കിളിലും ലക്ഷ്യസ്ഥാനത്ത് എത്തിയിട്ടുണ്ട്. സഞ്ചാരവേളയിൽ രോഗികളെ സന്ദർശിക്കുക, തൈലാഭിഷേകം നടത്തുക, വി. കുർബ്ബാന അർപ്പിക്കുക, പള്ളി കൂദാശ ചെയ്യുക, പള്ളിക്കൂടങ്ങൾക്കു തറക്കല്ലിടുക, വിവാഹകൂദാശ നടത്തുക, ശവസംസ്ക്കാരത്തിനു പങ്കെടുക്കുക, പ്രസംഗ ങ്ങൾ ചെയ്യുക എന്നിവ എന്നും ഉണ്ടായിരുന്നു.

മിക്ക അവസരങ്ങളിലും കോട്ടയത്തു ചെന്നു സഭയുടെ മാനേജിംഗ് കമ്മറ്റിയിൽ സംബന്ധിക്കുക, കാതോലിക്കാ ബാവായുമായി സഭാകാര്യ ങ്ങൾ ചർച്ച ചെയ്യുക, സഭയെ മൊത്തത്തിൽ ബാധിക്കുന്ന പ്രശ്നങ്ങൾക്കു പരിഹാരം നിർദ്ദേശിക്കുക, വനിതാ-യുവജന സമ്മേളനങ്ങളിൽ ക്ലാസ്സെടുക്കുക, മാനേജർ എന്ന നിലയിൽ പള്ളിക്കൂടങ്ങൾ സന്ദർശിച്ചു ചില പ്പോൾ ക്ലാസ്സുകളിൽ കയറി പഠിപ്പിക്കുക, കൺവൻഷനുകളിൽ മുഖ്യ പ്രസംഗകനായിരുന്നു രണ്ടും മൂന്നും മണിക്കൂറുകൾ നീളുന്ന പ്രഭാഷണ പ്രവാഹത്തിൽ ശ്രോതാക്കളെ നിമജ്ജനം ചെയ്യുക മുതലായ കാര്യങ്ങൾ

ഡയറികളിൽ സാരമായും സരസമായും ആലേഖനം ചെയ്തിരിക്കുന്നു. ഇതിനിടയിൽ മഹാന്മാരുടെ പല ഗ്രന്ഥങ്ങൾ വായിക്കുന്നതിലും സമയം കണ്ടെത്തിയിരുന്നു. പള്ളികൾ സന്ദർശിക്കുന്നതിനും സഭാംഗങ്ങളുടെ ആവശ്യങ്ങൾ അറിഞ്ഞു സദാ പ്രവർത്തിക്കുന്നതിനും കഴിവും മനസ്സും ഉണ്ടായിരുന്ന കൊച്ചുതിരുമേനിയെപ്പോലെയുള്ള മറ്റൊരു മെത്രാപ്പോലീത്താ ഇനിയും ജനിക്കേണ്ടിയിരിക്കുന്നു. പള്ളി വഴക്കുകൾ പറഞ്ഞു തീർത്ത് കൊച്ചുവെളുപ്പാൻ കാലത്ത് ബഥേലിൽ തിരിച്ചെത്തുന്ന തിരു മേനി വലിയ ക്ഷീണം മൂലം ഒന്നും കഴിക്കാതെയും ചിലപ്പോൾ ഉറങ്ങാ തെയും നേരം വെളുപ്പിച്ചിട്ടുണ്ടെന്നു ഡയറികൾ പറയുന്നു.

വാശിക്കാരായ സുറിയാനി ക്രിസ്ത്യാനികൾ പണ്ടു മുതലേ വഴക്കാ ളികൾ ആണെന്നും ദൈവത്തെ മറന്നു പള്ളിയിലും ശവക്കോട്ടകളിലും, 'ഭക്തിയോടെ' കൈയാങ്കളി നടത്തുന്നവരാണെന്നും ഡയറികൾ വ്യക്തമാ ക്കുന്നു (പുലിക്കോട്ടിൽ ദീവന്നാസ്യോസു അഞ്ചാമന്റെ കാലത്തു പള്ളി വഴക്കുകൾ പറഞ്ഞു തീർക്കാൻ പരുമല മാർ ഗ്രിഗോറിയോസിനെ പലവുരു പല സ്ഥലങ്ങളിലും അയച്ചിരുന്നു എന്നും അദ്ദേഹത്തിന്റെ സാന്നിധ്യം മൂലം വഴക്കുകൾ മഞ്ഞുരുകും പോലെ ഇല്ലാതായി മറഞ്ഞു എന്നും സഭാചരിത്രം സാക്ഷിക്കുന്നു).

ഡയറിക്കുറിപ്പുകൾ മുഴുവൻ അതേപടി ചേർത്താൽ നാലഞ്ചു തടിച്ച പുസ്തകങ്ങൾ ലഭിക്കും. അതിനൊന്നും മുതിരാതെ വിസ്തരഭയത്താൽ പല ഡയറികളിലെയും പ്രാതിനിധ്യസ്വഭാവമുള്ളതും പ്രധാനപ്പെട്ടതുമായ ഏതാനും കുറിപ്പുകൾ മാത്രം തീയതി സഹിതം ചേർക്കുന്നു. അദ്ദേഹം കാലം ചെയ്ത 1951 ലെ ഡയറി മുഴുവൻ കൊടുക്കുകയാണ്. കുന്നംകുളം, പഴഞ്ഞി പ്രദേശങ്ങളിൽ അന്ത്യദിവസങ്ങൾ ചെലവഴിച്ച ദിവസങ്ങളിൽ ഡയറി എഴുതാൻ സമയം ലഭിച്ചിട്ടില്ലെന്നു കരുതുകയാണ്.

മലയാളം ആണ്ടുപിറപ്പായ 1105 ചിങ്ങം ഒന്നിനു (1929 ഓഗസ്റ്റ് 17 ശനി) വൈദികനായ അദ്ദേഹം ഇങ്ങനെ എഴുതി:

"Today I offered may first private mass at the St. Mary's, with the assistance of my father and Airukuzhiyil Kochachen. I was ordained a priest by Mar Dionysius on Tuesday the first of Karkadagom 104 (1929). From 10 am to 6 pm I was at school, hard at work finishing off the annual returns and business. Thomas also was with me. I hope to see him well off in life. Annual returns sent for todays Anchal. Cycled up to Arattupusha. Crossed the river and reached chemmachee's house. Supper there and we returned to church. M. P. Varki's card recieved.

ഓഗസ്റ്റ് 23. Received a kalpana from His Beatitude Mar Baselious saying that I must prepare immediately for the Ramban's order. Too hasty! It seems. But Mar Dionysius is behind the curtains. Let God's will be done. I was too unwilling to get into any of the higher order. It is not a bed of roses.

## നിലയ്ക്കൽ കൺവൻഷൻ

1949 ജനുവരി 1124 ധനു 18 ശനിയാഴ്ച.

പുതുപ്പള്ളി നിലയ്ക്കൽ കൺവൻഷനിൽ സംബന്ധിച്ചു. വാൽഷ് സായിപ്പും മദാമ്മയും പ്രസംഗിച്ചു. നാലു മണിക്കു തോട്ടമൺ പള്ളിയി ലേക്കു പോയി. നാളത്തെ കുരിശു പ്രതിഷ്ഠയ്ക്കു ബാവായ്ക്കുള്ള എതി രേൽപ്പിൽ 4 മണിക്കു ഞാനും സംബന്ധിച്ചു. ഘോഷയാത്ര പള്ളിയിൽ എത്തിയപ്പോൾ ഞാൻ അല്പമായി പ്രസംഗിച്ചു. രാത്രി തിരിച്ചു നില യ്ക്കൽ പോന്നു. നിലയ്ക്കൽ രാത്രി പ്രസംഗം സി. എം. ജോൺ.

ജനുവരി. നിലയ്ക്കൽ പള്ളിയിൽ ഞാൻ ചൊല്ലി പ്രസംഗിച്ചു. മൂന്നു മണിക്കു പുതുപ്പള്ളി ലീഗ് മീറ്റിംഗിൽ ആധ്യക്ഷ്യം വഹിച്ചു. നിലയ്ക്കൽ രാത്രി പ്രസംഗം ഞാൻ തനിച്ചു നടത്തി കൈമുത്തും കഴിച്ചു. വളരെ ക്ഷീണിച്ചു. ഇന്നു ഭക്ഷണം റേഞ്ചർ പുന്നന്റെ വീട്ടിൽ സായിപ്പൊരുമിച്ച്.

ജനുവരി 3. നിലയ്ക്കൽ നിന്നു രാവിലെ തിരിച്ചു പോന്നു. കോട്ടയം വഴി വൈകിട്ടു പുത്തൻകാവു പള്ളിയിലെത്തി. ഹൈസ്ക്കൂൾ ഘടനക്കമ്മ റ്റിയുമായി ആലോചിച്ചു. സമ്മതിച്ചു. രാത്രി ബഥേലിലെത്തി.

ജനുവരി 4. തുമ്പമൺ എത്തി ബാവായുമൊരുമിച്ച് തട്ടപ്പള്ളിക്കാര്യം ചർച്ച ചെയ്തു. പള്ളിക്കാരും ശങ്കരത്തിലച്ചനും ഉണ്ടായിരുന്നു. വൈകിട്ട് പത്തനംതിട്ട എത്തി താമസിച്ചു.

ജനുവരി 5. വൈകിട്ട് പുത്തൻകാവിലെത്തി.

ജനുവരി 6. ഒൻപതു മണിക്കു ആറാട്ടുപുഴ താഴത്തേടത്തു നടുവനു തൈലാഭിഷേകം നടത്തി. ഉച്ചയ്ക്കു ശേഷം പൊങ്ങലടി പള്ളിയിലേക്കു പോയി. പത്തനാപുരത്തെത്തി. അച്ചന്റെ ദീനം കാണ്മാൻ തിരിച്ചു രാത്രി പൊങ്ങലടിയിൽ. സന്ധ്യാ പ്രാർത്ഥനയ്ക്കു ശേഷം പ്രസംഗിച്ചു.

ജനുവരി 7. യൽദോ. വെളുപ്പിന് ഒരു മണിക്കെഴുന്നേറ്റ് ശുശ്രൂഷകളും മറ്റും നടത്തി. കൃത്യം 6 നു തീർന്നു. 10 മണിക്കു ബഥേലിലെത്തി സ്ത്രീ സമാജ സെക്രട്ടറി മീറ്റിംഗ് നടത്തി.

ജനുവരി 8. ബഥേലിൽ വച്ചു സണ്ടേസ്കൂൾ കമ്മറ്റി മീറ്റിംഗ് നടത്തി. ഫാ. കെ. ഡേവിഡും ഉണ്ടായിരുന്നു.

ജനു 9. രാവിലെ വകയാർ പള്ളിയിലെത്തി. കുർബാന, പ്രസംഗം, പൊതുയോഗം ഇവ കഴിച്ചു മടങ്ങി. പുതിയ ട്രസ്റ്റിയേയും മറ്റും തെരഞ്ഞെ ടുത്തു. വൈകിട്ട് ബഥേലിൽ.

ജനു 10. ബഥേൽ.

ജനു 11. പൊങ്ങലടി പള്ളിയിൽ. പത്തനംതിട്ട നിന്നും മറ്റും ശെമ്മാശ ന്മാരും അച്ചന്മാരും വന്നു. സൊസൈറ്റി മീറ്റിംഗ്. രണ്ടു മണിക്കൂർ സംസാരിച്ചു. വൈകിട്ട് പൊങ്ങലടിയിൽ താമസിച്ചു.

**സ്കൂൾ വാർഷികം**

ജനു 12. രാവിലെ പത്തിച്ചിറ എത്തി. തേവോദോസിയോസും ദീവന്നാസ്യോസും ഒന്നിച്ചു മൂന്നിന്മേൽ ചൊല്ലി. 11 – 12 വരെ സ്കൂൾ വാർഷിക മീറ്റിംഗിൽ അധ്യക്ഷ്യത വഹിച്ചു പ്രസംഗിച്ചു. ഉച്ചയ്ക്കു ശേഷമുള്ള ജൂബിലി മീറ്റിംഗിലും ഞങ്ങൾ സംബന്ധിച്ചു. മിനിസ്റ്റർ മർക്കോസ് കുറെ സമയവും പിന്നീട് കുമ്പളവും അദ്ധ്യക്ഷ്യത വഹിച്ചു. വലിയ ജനക്കൂട്ടം. പുതിയ ഹാളിനു മർക്കോസ് കല്ലിട്ടു. 7.30 നു ഞാൻ തിരിച്ചു പോന്നു. 13, 14 തിരുമൂല പള്ളിയിൽ. 14 നു അച്ചന്മാരുമൊരുമിച്ചു മൂന്നിന്മേൽ ചൊല്ലി. പ്രസംഗിച്ചു. മൂന്നു മണിക്കു കോട്ടയത്തിനു പോയി. ഫോർവേർഡു ബാങ്ക് മാത്തുക്കുട്ടിയെ കണ്ടു. ഒരു ബിസിനസ് സംബ ന്ധിച്ച്. വൈകിട്ടു തിരിച്ചെത്തി. പുത്തൻകാവ് സ്കൂൾ സംബന്ധിച്ചു അച്ചനും ട്രസ്റ്റിയും വന്നിരുന്നു. സന്ധ്യയ്ക്ക് അവർ തിരിച്ചുപോയി.

15. 10 മണിക്കു മാക്കാംകുന്നു പള്ളിയിൽ കൺവൻഷൻ കമ്മറ്റി മീറ്റിംഗ് കൂടി. വൈകിട്ടു ബേസിൽ ഹൗസിൽ താമസിച്ചു.

ജനുവരി 16. രാവിലെ വകയാറ്റു പള്ളിയിലെത്തി. കുർബാനയും പ്രസംഗവും പറമ്പിൽ ഉണ്ണൂണ്ണിയുടെ മകൻ തങ്കച്ചന്റെ കല്ല്യാണവും നടത്തി. ഉച്ചയ്ക്കു തിരിച്ചു പോന്നു. അഞ്ചിനു നെല്ലിക്കൽ പള്ളിയിലെത്തി. മദ്ബഹായ്ക്കു ഓടിട്ടതിൽ സന്തോഷം പ്രകടിപ്പിച്ചു. 25 രൂപ ഞാൻ സംഭാവന കൊടുത്തു. വീണ്ടും കൊടുക്കാമെന്നും പറഞ്ഞു. രാത്രി തിരിച്ചു പോന്നു. ഹൈക്കലാ പണിക്കുള്ള നിർദ്ദേശങ്ങൾ കൊടുത്തു. രാത്രി 8.30 നു ബഥേലിലെത്തി. ക്ഷീണിച്ചു.

രണ്ടു മൂന്നാഴ്ച ഡയറി എഴുതിയിട്ടില്ല.

ഫെബ്രു 10. ബഥേൽ കുളത്തിന്റെ മതിൽ കെട്ടു നടത്തിച്ചു.

ഫെബ്രു 26. ബത്ശീനിൽ കുർബ്ബാന, പ്രസംഗം മുതലായവ നടത്തി. പൊതുയോഗവും ഉണ്ടായിരുന്നു. രാത്രി കാളവണ്ടിയിൽ വയലത്ത പള്ളിയിലേക്കു പോയി. ക്ഷീണിച്ചു.

## 1938–ലെ ഡയറി

ഈ ഡയറിയിൽ കൊച്ചുതിരുമേനി ഒട്ടും വിശ്രമമില്ലാതെ പുത്തൻ കാവ് – പത്തനംതിട്ട – കിഴവള്ളൂർ, കോട്ടയം എന്നീ സ്ഥലങ്ങളിൽ സഞ്ചരിച്ചു സ്കൂൾ പണി, സ്കൂൾ ഇൻസ്പെക്ടർ ഓഫീസ് സന്ദർശനം, പള്ളി സന്ദർശനം, മാനേജിംഗ് കമ്മിറ്റി യോഗം, സഭയുടെ പൊതുകാര്യങ്ങൾ എന്നിവയിൽ പങ്കെടുക്കുന്നതായി കാണാം.

1938 സെപ്തംബർ 8. കോട്ടയം സെമിനാരിയിൽ മാനേജിംഗ് കമ്മിറ്റി കൂടി ദാവീദച്ചനെ സെക്രട്ടറിയായി തെരഞ്ഞെടുത്തു.

സെപ്തംബർ 9. കോട്ടയം സെമിനാരിയിൽ സുന്നഹദോസ്.

സെപ്തംബർ 14. മാരാമൺ നിന്നു രാവിലെ കിഴവള്ളൂർ എത്തി. ട്രെയിനിംഗ് സ്കൂൾ കെട്ടിടം മേയുന്നുണ്ട്. 10 മണിക്കു ശേഷം അരമനയിൽ എത്തി. Glover's The Jesus a Visionary കുറെ വായിച്ചു. വൈകിട്ടു കല്ലിളക്കുന്ന ജോലിയിൽ സഹകരിച്ചു. സ്ഥലം ചുറ്റിക്കണ്ടു. കന്നി 3 –നു കുട്ടികൾ സ്കൂളിൽ ഹാജരാകണമെന്നതിനെപ്പറ്റി ഹെഡ്മാസ്റ്ററന്മാരുമായി സംസാരിച്ചു.

സെപ്തംബർ 15. പത്തനംതിട്ട; കുറെ വായിച്ചു.

സെപ്തംബർ 16. രാവിലെ കിഴവള്ളൂർക്കു പോയി സ്കൂൾ പണി ഊർജ്ജിതപ്പെടുത്തി.

സെപ്തംബർ 17. കോഴഞ്ചേരി കടവിൽ അച്ചനു കന്തീലാ കഴിച്ചു. ബാവായും തേവോദോസ്യോസ് മെത്രാച്ചനുമുണ്ടായിരുന്നു.

സെപ്തംബർ 18. വയലത്തല പള്ളിയിൽ കുർബ്ബാന, പ്രസംഗം, ഉച്ചതിരിഞ്ഞു പൊതുയോഗം. നമ്മുടെ സഭാഭരണത്തിന്റെ ദൂഷ്യവശങ്ങൾ പലതും അനുഭവപ്പെടത്തക്ക പല രംഗങ്ങളുമുണ്ടായിരുന്നു. എങ്കിലും അവസാനം ഭംഗിയായി.

സെപ്തംബർ 20. മാക്കാംകുന്നു സ്കൂളിൽ സ്ട്രൈക്ക്. ഞാൻ സ്ഥലത്തില്ലായിരുന്നു.

സെപ്തംബർ 21. കാർത്തികപ്പള്ളി. വീണ്ടും സ്കൂളിൽ സ്ട്രൈക്ക്.

സെപ്തംബർ 22. സ്കൂൾ മുറയ്ക്കു നടന്നു. കാർത്തികപ്പള്ളിയിൽ ഞങ്ങൾ എത്തി. കേസു പിരിവിനു മീറ്റിംഗ്.

സെപ്തംബർ 23. സ്കൂൾ നടന്നു.

സെപ്തംബർ 26. രാവിലെ പത്തനംതിട്ടയിൽ എത്തി. മൂന്നു കുട്ടികളെ സസ്പെൻഡു ചെയ്തു.

സെപ്തംബർ 28. പത്തനംതിട്ട വൈദിക സ്കൂളിൽ ക്ലാസ്സെടുത്തു.

സെപ്തംബർ 29. ഹൈസ്കൂൾ VI – ൽ സ്ട്രൈക്കിനെപ്പറ്റിയും മറ്റും സംസാരിച്ചു. കുട്ടികൾ പറയുന്നതിന്റെ അനൗചിത്യത്തെപ്പറ്റി വിശദമാക്കി. രാത്രി പുനലൂർ ബി. ബി. എസ്റ്റേറ്റിലെത്തി താമസിച്ചു.

സെപ്തംബർ 30. രാവിലെ ടി. കെ. അലക്സിന്റെ കാറിൽ തിരുവനന്തപുരത്തെത്തി. ഡയറക്ടറുടെ ആഫീസിൽ മാനേജർമാരുടെ മീറ്റിംഗിൽ 12 മുതൽ 2 വരെ സംബന്ധിച്ചു. ബി. ബി. ആപ്പീസിൽ താമസിച്ചു.

ഒക്ടോബർ 1. ബി. ബി. ഓഫീസ്. വൈകിട്ട് കാഴ്ചബംഗ്ലാവിൽ പോയി.

ഒക്ടോബർ 14. പുത്തൻകാവിൽ നിന്നും കിഴവള്ളൂർ പള്ളിക്കൂടത്തിലെത്തി. ട്രെയിനിംഗ് കുട്ടികൾക്കു General principles in life എന്നതിനെ അടിസ്ഥാനപ്പെടുത്തി മൂന്നു മണിക്കൂർ പത്തു മിനിറ്റ് ക്ലാസ്സെടുത്തു.

ഒക്ടോബർ 16. രാവിലെ കോഴഞ്ചേരി പള്ളിയിലെത്തി കുർബ്ബാനയും പ്രസംഗവും നടത്തി. റ്റി. ജി. ഏബ്രഹാമിന്റെ കുട്ടി - മറിയയുടെ - ജ്ഞാനസ്നാന കർമ്മം നടത്തി. കൈമുത്തു പത്തു രൂപ.

ഒക്ടോബർ 19. കോട്ടയം റഷ്യൻ കംചിത്കാ സ്വദേശിയും മഞ്ചൂറിയായുടെ മെത്രാപ്പോലീത്തായുമായ ആർച്ചു ബിഷപ്പ് നെസ്തോറും പാർട്ടിയും രാത്രി 9 മണിക്കു സെമിനാരിയിൽ എത്തി.

ഒക്ടോബർ 22. ബാവായും റഷ്യൻ ബിഷപ്പും മറ്റും ഞങ്ങൾ ഒരുമിച്ചു ആംഗ്ലിക്കൻ ബിഷപ്പിന്റെ അരമനയിൽ ചെന്നു പുതിയ സി. എം. എസ്. ബിഷപ്പ് ബി. സി. കോർഫീൽഡിനെ കണ്ടു.

ഒക്ടോബർ 24. റഷ്യൻ ബിഷപ്പുമൊരുമിച്ച് സ്കൂളുകളും മറ്റു സ്ഥാപനങ്ങളും സന്ദർശിച്ച് 6 മണിക്കു പത്തനംതിട്ട എത്തി. ബിഷപ്പു ശെമ്മാശ്ശന്മാരോടു പ്രസംഗിച്ചു.

ഒക്ടോബർ 25. രാവിലെ ബിഷപ്പുമൊരുമിച്ചു മഞ്ഞനിക്കരയും മറ്റും സന്ദർശിച്ചു. 1 മണിക്കു ശേഷം ശാസ്താംകോട്ട എത്തി. അവരെ അവിടെ ആക്കിയശേഷം ഞാൻ തിരിച്ച് പത്തനംതിട്ട എത്തി.

ഡിസംബർ 1, 2. മാവേലിക്കര - പ്രത്യേക നോയമ്പ് - പ്രസംഗം.

ഡിസംബർ 3. മി. ഇ. ജെ. ജോണിനെ സന്ദർശിച്ചു. നിരണം പള്ളിയിലെത്തി.

ഡിസംബർ 11. മാക്കാംകുന്ന് പള്ളിയിൽ ബാവാ ചൊല്ലി. ഏഴു പേർക്കു പൂർണ്ണ ശെമ്മാശ്ശുപട്ടം കൊടുത്തു. പള്ളിവകയായ പുതിയ കുരിശു കൂദാശ (പ്രതിഷ്ഠ) നടത്തി.

ഡിസംബർ 16. പത്തനംതിട്ട. 9.30 മുതൽ 1.30 വരെ വേലക്കാരുമായി പുരയിടത്തിൽ ജോലി നടത്തി.

ഡിസംബർ 28 മുതൽ ജനുവരി ഒന്നു വരെ - നിലയ്ക്കൽ - കൺവെൻഷൻ.

ജനുവരി 7. കോഴഞ്ചേരി പള്ളിയിൽ 'യൽദാ' കഴിച്ചശേഷം പുത്തൻ കാവു വഴി കോട്ടയത്തിനു പോയി. മാമ്മൻ സാറിന്റെ വീട്ടിൽ ബസ് കാത്തു വളരെ അധികനേരം ഇരുന്നു. ഒരു വണ്ടി ഉണ്ടായിരുന്നെങ്കിൽ കൊള്ളായിരുന്നു!

ജനുവരി 8. കോട്ടയം സെമിനാരിയിൽ വച്ച് പാലമൂട്ടിൽ മാത്യു, കൈപ്പട്ടൂർ യോശുവാ, ആമക്കുന്നു ദാനിയേൽ എന്നീ ശെമ്മാശ്ശന്മാർക്കു ബാവാ കശ്ശീശാ പട്ടം കൊടുത്തു.

ജനുവരി 9. രാവിലെ ബാവായും ഞാനും പുതുപ്പള്ളിയിലെത്തി പുന്നൂസ് വക്കീലിനെ ദീനക്കിടക്കയിൽ കണ്ടു. വൈകിട്ട് പുത്തൻകാവിലെത്തി.

ജനുവരി 17, 18. നെടുമാവു പുത്തൻപള്ളിയിൽ (മാർ പൗലൂസ്) കുർബ്ബാന. യുവജനസമാജത്തിൽ 3/4 മണിക്കൂർ പ്രസംഗം. കുറിയാക്കോസച്ചന്റെ വീട്ടിലെത്തി കാപ്പി കുടിച്ചു. പാമ്പാടി മെത്രാച്ചനെ ദയറായിലാക്കി. 14-ാം മൈലിൽ ചെറിയമഠത്തിലച്ചനെ - മൂപ്പൻ - കണ്ടു സംസാരിച്ചു. അന്ത്യലക്ഷണങ്ങളാണ്. എങ്കിലും ഓർമ്മക്കേടില്ല. പ്രസരിപ്പിനും വലിയ കുറവില്ല.

ജനുവരി 23. ആലപ്പുഴ നിന്നു ബോട്ടുമാർഗ്ഗം എറണാകുളത്തെത്തി. വൈകിട്ട് തീവണ്ടിയിൽ മദ്രാസിനു പുറപ്പെട്ടു.

ജനുവരി 24. രാവിലെ മദ്രാസിൽ എത്തി. വൈകിട്ടു ട്രെയിൻ കയറി കൽക്കട്ടയ്ക്കു പുറപ്പെട്ടു.

ജനുവരി 25. ട്രെയിനിൽ.

ജനുവരി 26. സെറാമ്പൂരിൽ എത്തി.

ജനുവരി 27, 28. സെറാമ്പൂർ സെനറ്റും കോൺവൊക്കേഷനും.

ഫെബ്രുവരി 2 വരെ കൽക്കട്ട. വൈകിട്ടു തിരിച്ചു. മൂന്നിനു മദ്രാസിൽ എത്തി. 6 വരെ മദ്രാസിൽ.

ഫെബ്രുവരി 13. അപ്പന്റെ സുഖക്കേടു പ്രമാണിച്ചു പുത്തൻകാവിലെത്തി. രോഗത്തിനു ശമനമുണ്ട്.

ഫെബ്രുവരി 16. അപ്പന്റെ കന്തീലാ സംബന്ധിച്ച് 14 എഴുത്തുകൾ അയച്ചു.

ഏപ്രിൽ 12. മരത്തംകോട്ടു (കുന്നംകുളം) ചാപ്പൽ - ഞാൻ ആദ്യ കുർബ്ബാന നടത്തി. 10 മണിക്കു ശേഷം പഴഞ്ഞിപ്പള്ളിയിൽ എത്തി. ഉച്ചയ്ക്കു ശേഷം പെങ്ങാമുക്ക് പള്ളിയിലെത്തി "കല്ല്" എടുത്തു ത്രോണോസിന്റെ അടിയിൽ സ്ഥാപിച്ചു. കാട്ടാമ്പാക്കൽ പള്ളിയിലും യെരുശലേം കുരിശിങ്കലും എത്തി. വൈകുന്നേരം പഴയപള്ളിയിൽ തിരിച്ചെത്തി.

ഏപ്രിൽ 15. മരത്തംകോട്ടു മാർ ഗ്രിഗോറിയോസ് പോർട്രെയിറ്റ് അനാച്ഛാദനം ചെയ്തു.

ഏപ്രിൽ 24. കൈപ്പട്ടൂർ നെടുവംപ്രത്തു ഗീവറുഗീസിന്റെ മകന്റെ കല്യാണം നടത്തി. 12 മണിക്കു പി. വി. കോശി ബി. എ. ബി.റ്റി. യുടെ കല്യാണം നടത്തി.

ഓഗസ്റ്റ് 11. ഇരവിപേരൂർ നിന്നും തിരുവല്ല ഇൻസ്പെക്ടറാപ്പീസിലെത്തി. അവിടെ നിന്നും ചെങ്ങന്നൂർ ആപ്പീസിലും അവിടെ നിന്നും പത്തനംതിട്ട ആപ്പീസിലുമെത്തി. ചില ബില്ലുകൾ ശരിപ്പെടുത്തി. രാത്രി 9 മണിക്കു അരമനയിലും.

## അവസാനവർഷം എഴുതിയ ഡയറി

പുത്തൻകാവു കൊച്ചുതിരുമേനി കാലം ചെയ്ത 1951 -ൽ ഏപ്രിൽ ആറ് വരെ ഡയറി എഴുതിയിട്ടുണ്ട്. പഴഞ്ഞി കുന്നംകുളം കൺവൻഷനുക ളിൽ പങ്കെടുക്കാനായിരുന്നു ആ അന്ത്യയാത്ര.

പഴഞ്ഞിയിൽ വച്ചായിരിക്കും ഏപ്രിൽ 6 ലെ ഡയറിക്കുറിപ്പ് എഴുതിയ തെന്നു കരുതുകയാണ്.

1951 ജനുവരി 1. പൊങ്ങലടി പള്ളിയിലെത്തി. കണക്കുകൾ കണ്ടു. തൃപ്തിയായി. ചില ചില്ലറ ജോലികൾ ചെയ്തു. അച്ചനുമായി ചില ആലോചനകൾ – സ്ഥാപന പുരോഗമനാർത്ഥം – നടത്തി. ഒരു സഹായിയെ അച്ചനു കണ്ടുപിടിക്കാൻ നിർദ്ദേശിച്ചു. ബഥേലിലേക്കു തിരിച്ചുപോന്നു. ദീവന്നാസ്യോസ് മെത്രാച്ചനെ വഴി മധ്യേ വച്ചു കണ്ടു. കാർ മാറിക്കയറി. തമ്മിൽ ചില കാര്യങ്ങളെപ്പറ്റി സംസാരിച്ചു.

ജനുവരി 2. സുന്നഹദോസു സംബന്ധിച്ചു രാവിലെ 10 നു സെമിനാരി യിൽ എത്തി. തീമോത്തിയോസ് മെത്രാച്ചൻ ഒഴിച്ച് എല്ലാവരുമുണ്ടാ യിരുന്നു. പീലിപ്പോച്ചൻ, പാറേട്ടച്ചൻ മുതലായവരും വന്നിരുന്നു. വിശേഷാ ലൊന്നും നടന്നില്ല. ഞാൻ മിക്കവാറും മൗനം അവലംബിച്ചതേയുള്ളൂ. യാതൊരുത്സാഹവും തോന്നുന്നില്ല.

ജനുവരി 3. സുന്നഹദോസ് തുടർന്നു. പൂർവാധികം ഗൗരവമായ ആലോചനകൾ നടന്നു. ഗ്രിഗോറിയോസ് മെത്രാച്ചനും ബാവായുമായി അസാരം തെറ്റി എങ്കിലും ഞാനിടപെട്ടു ശാന്തമാക്കിയെന്നു പറയാം. ചില പൊതു പ്രമാണങ്ങൾ എഴുതി വച്ചു. രാത്രി പീലിപ്പോച്ചനുമായി ആലോ ചിച്ചു ഡ്രാഫ്റ്റ് കൊണ്ടുവരാൻ പറഞ്ഞു പിരിഞ്ഞു.

ജനുവരി 4. 10-നു വീണ്ടും സുന്നഹദോസു കൂടി 12 വരെ. ഓതറ ആശാന്റെ മരണം സംബന്ധിച്ച് 2. 30 ന് ഞാൻ മംഗലം പള്ളിയിലെത്തി. ശവമടക്കം നടത്തി. തിരുവിതാംകോട്ടു റമ്പാച്ചനും ഓതറ അച്ചനും മംഗല ത്തിലച്ചനും ഉണ്ടായിരുന്നു.

4 നു ഇരവിപേരൂർ ആശുപത്രി കമ്മിറ്റി കൂടി. രാത്രി മാക്കാൻകുന്നി ലെത്തി.

ജനുവരി 5. മാക്കാൻകുന്നിൽ നിന്നു പോരുംവഴി ആറാട്ടുപുഴ നല്ലൂർ നിന്നും ഉച്ചമേശ കഴിച്ചു. ഇന്നു 11 മണിക്കു പുത്തൻകാവിൽ കപ്യാർ അബ്രഹാം പെട്ടെന്നു മരിച്ചു. ഞാൻ വീട്ടിൽ കയറി കണ്ടശേഷം ബഥേ ലിലേക്കു പോയി.

ജനുവരി. 10 മണിക്കു പുത്തൻകാവിലെത്തി കപ്യാർ അബ്രഹാമിന്റെ ശവമടക്കു കഴിച്ചു. ഉച്ചയോടു കൂടി കല്ലേലിൽ എത്തി. മാനേജർ ഉണ്ണൂണ്ണിയുടെ ബംഗ്ലാവിൽ താമസിച്ചു. സന്ധ്യാനമസ്ക്കാരം കഴിഞ്ഞു പള്ളിയിൽ പ്രസംഗിച്ചു. ഇവിടെ ഇപ്പോൾ 28 ഇടവകക്കാരുണ്ട്.

ജനുവരി 7 ഞായർ. യൽദാ. കല്ലേലി. വെളുപ്പിന് രണ്ടു മുതൽ ശുശ്രൂഷകളും മറ്റും. 6.30 നു കുർബാന തീർന്നു. ഉച്ചയ്ക്കു ശേഷം 3 നു സണ്ടേസ്കൂൾ ഞാൻ തന്നെ നടത്തി അധ്യാപകരെ നിയമിച്ചു. എല്ലാം പുനരാരംഭിച്ചു. 4 മണിക്കു പള്ളിപ്പൊതുയോഗം കൂടി.

ജനുവരി 8. 9 മണിക്കു പുത്തൻകാവു പള്ളിയിലെത്തി. പീടികയിൽ കുഞ്ഞിന്റെ മകന്റെ കല്യാണം നടത്തി. ഉച്ചയ്ക്കു ശേഷം മാവേലിക്കര ആശുപത്രിയിലെത്തി കൊച്ചുകുഞ്ഞിന്റെ ദീനം സന്ദർശിച്ചു, പ്രാർത്ഥിച്ചു. സി. ചാക്കോയുടെ വീട്ടിൽ നിന്നു കാപ്പി കുടിച്ചു. സന്ധ്യക്കു ശേഷം കല്ലേലിൽ വല്യച്ചനെ ദീനക്കിടക്കയിൽ സന്ദർശിച്ചു. രാത്രി തിരിച്ചു പോന്ന് പറമ്പിൽ അച്ചന്റെ വീട്ടിൽ നിന്ന് അത്താഴം കഴിഞ്ഞ ശേഷം ബഥേലി ലെത്തി.

ജനുവരി 9. രാവിലെ 10 മണിക്കു കോട്ടയത്ത് എത്തി ചൂളപ്പറമ്പിൽ മെത്രാച്ചന്റെ ഫ്യൂണറൽ പ്രൊസെഷനെ ഫോർവേർഡ് ബാങ്കിന്റെ മുകളിലത്തെ നിലയിൽ നിന്നു കൊണ്ടു കണ്ടു. 'ഗ്രാൻഡ്.' ഞായറാഴ്ച മൂന്നു മണിക്കാണ് അദ്ദേഹം മരിച്ചത്. ഇന്നു 12 നു അടക്കി.

ജനുവരി 10. രാവിലെ പേഴമറ്റം കുറിയാക്കോസച്ചനുമൊരുമിച്ച് പാമ്പാടിയിലെത്തി. മെത്രാച്ചനുമായി ദീർഘനേരം സംസാരിച്ചു. കുറിയാ ക്കോസച്ചന്റെ ദയറാ മാനേജർ നിയമനം തൃപ്തികരമെന്നു കല്പിച്ചു. ഏർപ്പാടു ചെയ്തു. വൈകിട്ടു ഞാൻ സെമിനാരിയിലേക്ക് പോന്നു. ഇടയ്ക്കു വടക്കൻമണ്ണൂർ പള്ളിയിൽ കയറി. കുറിയാക്കോസച്ചന്റെ യാത്രയയപ്പിനു ചെല്ലാമെന്നു സമ്മതിച്ചു. രാത്രിയിൽ സെമിനാരിയിൽ എത്തി. മുട്ടമ്പലത്തു 'കൈലാസത്തിൽ' വച്ചു റ്റി. റ്റി താരു മാസ്റ്റർ, ഭാര്യ എന്നിവരേയും കണ്ടു.

ജനുവരി 11. സെമിനാരി ആപ്പീസിൽ 10 – 12 വരെ ചെലവാക്കി. വീണ്ടും 3 – 5 വരെയും വേല ചെയ്തു. Reconstruction work - financial matter mainly. കൊല്ലാട്ടു ജോർജിനെ വരുത്തി ചില സജെക്ഷൻസ് കേട്ടു.

ജനു 12. വൈകിട്ട് തുമ്പമൺ പള്ളിയിലെത്തി താമസിച്ചു.

ജനു 21. കുടശ്ശനാടു പള്ളിയിൽ കുർബാന, പ്രസംഗം, പൊതുയോഗം ഇവ കഴിഞ്ഞ് 12 മണിക്കു ഉള്ളന്നൂർ പള്ളിയിലെത്തി രാജന്റെ കല്യാണം നടത്തിയ ശേഷം രാത്രി 7. 30 ന് തിരുവനന്തപുരത്തെത്തി. പള്ളി ബംഗ്ലാവിൽ താമസിച്ചു. ഇ. റ്റി. തോമസിന്റെ വീട്ടിൽ നിന്നു ഭക്ഷണം.

ജനു 22. തിങ്കൾ. 2.30 നു തോമസിന്റെ രണ്ടാമത്തെ മകന്റെ കല്യാണം നടത്തി. രാത്രി 7. 30 നു തിരുവിതാംകോട്ട് എത്തി. നെയ്യൂർ ആശുപത്രിയിൽ കിടന്നു ഒരു കുട്ടി മരിച്ചു. അതിന്റെ തൈലാഭിഷേകം നേരത്തെ റമ്പാച്ചൻ ചെന്നു നടത്തി. എന്റെ കാറിലാണു പോയത്. ശവമടക്കം തിരുവിതാംകോട്ട്. ശവമടക്കം ഞാൻ കൂടി ചേർന്നു നടത്തി. ഡോ. നൈനാൻ മാവേലി ക്കര ഇക്കാര്യത്തിൽ വളരെ ക്ലേശം സഹിച്ചു. തിരുവിതാംകോട്ട് ഒരു പട്ടക്കാരനുണ്ടായിരിക്കേണ്ടയാവശ്യം വളരെയാണ്. എന്തു ചെയ്യാം! ആളില്ല.

ജനുവരി 23. നെയ്യൂർ ആശുപത്രി സന്ദർശിച്ച ശേഷം നാഗർകോവിലിൽ

ടൗൺ പ്ലാനിംഗ് ഓഫീസർ ഫീലിപ്പോസിന്റെ വീട്ടിൽ നിന്നു ഭക്ഷണം കഴിച്ചു. ടിയാൻ അവിടെയില്ല. റമ്പാച്ചനും ഞാനും ഒരുമിച്ചാണ് യാത്ര ചെയ്തത്. രാത്രി തിരുവിതാംകോട്ടു പള്ളിയിൽ.

ജനു 24. തിരുവിതാംകോട്ടു നിന്നു തിരിച്ചു തക്കലെ എത്തി. ചെങ്ങന്നൂർ മുൻസിഫ് തോമസിന്റെ വീട്ടിലും കോട്ടയം ഉപ്പൂട്ടിൽ അച്ചൻകുഞ്ഞിന്റെ വസതിയിലും കയറി ഇറങ്ങി.

ഇന്നു പെരുഞ്ചാണി അണയും കോതയാർ അണയും ചെന്നു കണ്ടു. വലിയ പോസിബിലിറ്റീസ് ഉള്ളതായി അറിയുന്നു. കായങ്കുളത്തുകാരൻ എൻജിനീയർ – പുത്തൻകാവിൽ കിഴക്കേവീട്ടിൽ മത്തായിച്ചന്റെ മരുമകൻ – വള്ളംകുളത്തു നാലപ്പാട്ടു ചാക്കോച്ചന്റെ മകൻ എൻജിനീയർ ഇവർ ഇവിടെ ഉണ്ട്. അവർ എല്ലാ കാര്യങ്ങളും മനസ്സിലാക്കി തന്നു. രാത്രി തിരുവ നന്തപുരത്തു തിരിച്ചെത്തി.

ജനുവരി 25. രാവിലെ തിരുവനന്തപുരത്തു നിന്നു പുറപ്പെട്ടു. ഉച്ചമേശ അടൂർ പൊങ്ങലടിപ്പള്ളിയിൽ. വൈകിട്ടു ബഥേലിൽ എത്തി.

ജനുവരി 26. വൈകിട്ടു തലവടി ടി. എം. ടി. ഹൈസ്ക്കൂളിൽ എത്തി വാർഷികത്തിൽ ആധ്യക്ഷ്യം വഹിച്ചു. 6 നു തിരിച്ചുപോന്നു. ബാക്കി കാര്യങ്ങൾക്കു Divl. Inspector A. K. Pilla യെ ചുമതലപ്പെടുത്തിപ്പോന്നു. Rev. M. V. George (SIC) "ആദർശങ്ങൾ തെറ്റിയാലും വേണ്ടില്ല, അക്ഷ രാഭ്യാസം ഉണ്ടായിരിക്കണം' എന്നു പ്രസംഗിച്ചതിനെപ്പറ്റി ഞാൻ വിപരീ താഭിപ്രായം സൂചിപ്പിച്ചു.

ജനു 31. രാവിലെ പത്തനംതിട്ട നിന്നു വടക്കെക്കര പള്ളിയിലെത്തി കുരിശിനു കല്ലിട്ടശേഷം കാരിച്ചാൽ മാത്തുക്കുട്ടി (അളിയൻ) യുടെ ശവസംസ്ക്കാരം സംബന്ധിച്ചു അവിടെ എത്തി 12 മണിക്കു അതു നടത്തി. 4 മണിക്കു ശേഷം വട്ടക്കാവു പള്ളിയിൽ എത്തി.

ഫെബ്രുവരി 7 – 8. കോട്ടയം സെമിനാരിയിൽ.

9, 10, 11 അയിരൂർ തോപ്പിൽ പള്ളിയിൽ. കുർബാന, പ്രസംഗം, പൊതുയോഗം. തെരട്ടു പാസ്സാക്കി. ട്രസ്റ്റിയെ തെരഞ്ഞെടുക്കുന്നതിനു ഐക്യം കിട്ടാഞ്ഞതിനാൽ മാറ്റി വച്ചു.

മാവേലിക്കര കൊച്ചുകുഞ്ഞു ഇന്നു 2.30 മണിക്കു ആശുപത്രിയിൽ കിടന്നു മരിച്ചു. 5 മണിക്കു ആശുപത്രിയിൽ എത്തി ശവം സി. എം. എസ്. ശവവണ്ടിയിൽ വീട്ടിലേക്കു കൊണ്ടുപോയി. ഞാൻ കൂടി അവിടെ എത്തി ഒരു ശുശ്രൂഷ കൂടി കഴിച്ചു ക്രമീകരണങ്ങൾ ചെയ്തശേഷം തഴക്കര സെമിനാരിയിലേക്കു പോന്നു.

ഫെബ്രു. 12. രാവിലെ മാവേലിക്കര പള്ളിയിൽ കുർബ്ബാനയ്ക്കു സംബന്ധിച്ചു. കൊച്ചുകുഞ്ഞിന്റെ ശവമടക്കം നടത്തിയശേഷം വീട്ടി ലെത്തി കൊച്ചമ്മയേയും മറ്റും ആശ്വസിപ്പിച്ച ശേഷം വീണ്ടും ആശുപത്രി യിൽ എത്തി പറമ്പിലെ കൊച്ചുമ്മന്റെ സുഖക്കേട് കണ്ടു പ്രാർത്ഥിച്ചു പോന്നു. ബാവാ

ഇദ്ദേഹത്തിനു തൈലാഭിഷേകം നടത്തിക്കഴിഞ്ഞു.

ഉച്ചയ്ക്കു പാത്താമുട്ടം സ്ലീബാ പള്ളിയിലെത്തി മേശ കഴിഞ്ഞു റമ്പാച്ചനുമൊരുമിച്ച് കോട്ടയത്തെത്തി. ആഫീസ് ജോലികൾ.

ഫെബ്രു 13 ചൊവ്വ. റാന്നിയിലെ മാവൻ വെളുപ്പിന് 4 മണിക്കു മരിച്ചു പോയതായി ഫോൺ കിട്ടിയതു മൂലം കോട്ടയത്തു നിന്നു തിരിച്ചു വട്ടശ്ശേരിക്കര പള്ളിയിലെത്തി. സംസ്ക്കാരം കഴിഞ്ഞു തിരിച്ചു പോന്നു. രാത്രി 9 നു ബഥേലിൽ.

ഫെബ്രുവരി 17. അപ്പന്റെ ഓർമ്മദിവസം പ്രമാണിച്ചു പുത്തൻകാവിൽ ചൊല്ലി ധൂപം വച്ചശേഷം പ്ലാന്റർ പി. സി. ചാക്കോ തിരുവല്ലായ്ക്കു വി. കുർബാന കൊണ്ടുചെന്നു കൊടുത്തു. തിരിച്ചു പുത്തൻകാവിൽ എത്തി. ഉച്ചമേശ വീട്ടിൽ. പിന്നീടു പുത്തൻകാവു ഹൈസ്ക്കൂൾ വാർഷികം പ്രമാണിച്ചു ഞാൻ കൂടി അവിടെ എത്തി പ്രിൻസിപ്പൽ ജോർജ് തോമസ്, പന്തളം കോളജ് മലയാളപണ്ഡിതൻ ബുധനൂർ ടി. എം. ചെറിയാൻ എന്നിവർ പ്രസംഗിച്ചു. 6 മണിക്കു ശേഷം പത്തനംതിട്ടയ്ക്കു പോന്നു. മാക്കാംകുന്നു പള്ളിയിൽ താമസിച്ചു. പത്തനംതിട്ട സ്കൂൾ വാർഷികവും.

ഫെബ്രു. 18. വട്ടശ്ശേരിൽ മെത്രാച്ചന്റെ ഓർമ്മ. ഇന്നു വൈകിട്ടും നാളെയും – രാത്രി വെടിക്കെട്ടും.

23. വട്ടശ്ശേരിൽ മെത്രാച്ചന്റെ ശ്രാദ്ധം. ഞാൻ പ്രസംഗിച്ചു. 15 മിനിറ്റ്. 4 മണിക്കു ശേഷം കോട്ടയത്തു നിന്നും ഡപ്യൂട്ടി സെക്രട്ടറിയുമൊരുമിച്ചു വട്ടക്കാട്ടച്ചനുമായി 6. 30 നു ശേഷം കൊറ്റമ്പള്ളിലെത്തി. ഇന്നു ഏഴു പേർക്കു ബാവാ തിരുമേനി സബ് ഡീക്കൻ പട്ടം കൊടുത്തു. തേവോദോ സിയോസും ഞാനും പങ്കെടുത്തു.

ഫെബ്രുവരി 25. പുത്തൻകാവു കൺവൻഷൻ ഇന്നാരംഭിച്ചു. ഞാൻ ചൊല്ലി ഉച്ചയ്ക്കുശേഷം ഉദ്ഘാടനപ്രസംഗം നടത്തി. വൈകിട്ട് ബിഷപ്പ് വാൽഷ് പ്രസംഗിച്ചു.

ഫെബ്രു 27. പുത്തൻകാവു കൺവൻഷൻ. ബിഷപ്പ് വാൽഷിനെ ചെങ്ങന്നൂർ എത്തി കണ്ടു. ഡോ. ജോസഫിന്റെ വീട്ടിൽ ഉച്ചമേശയും കഴിച്ചു.

ഫെബ്രു 28. പുത്തൻകാവു കണിയാൻപറമ്പിൽ കുഞ്ഞു (സി. ഒ. ഉമ്മൻ) ഇന്നു രാത്രി 10 നു മരിച്ചു. ഞാൻ ഉടൻ ചെന്ന് ഒന്നാം തെശ്മെ സ്തനാ നടത്തി.

മാർച്ച് 4. ചെങ്ങന്നൂർ കാളികുന്നിലെത്തി പള്ളിയുടെ ചെറിയ കൂദാശ നടത്തി കുർബ്ബാന നടത്തി പ്രസംഗിച്ചു. ഉച്ചക്കു ശേഷം പുത്തൻകാവി ലെത്തി മാർ അന്ത്രയോസ് ഡിസ്പെൻസറിക്കു കല്ലിട്ടു. കൺവൻഷന്റെ ഒടുവിലത്തെ സെഷനിൽ സി. ഐ. നൈനാൻ പ്രസംഗിച്ചു.

മാർച്ച് 9. കോഴഞ്ചേരി പള്ളിയിൽ കുർബാന, പ്രസംഗം മുതലായവ കഴിഞ്ഞു പുത്തൻകാവിലെത്തി. കുഞ്ഞൂഞ്ഞുമൊരുമിച്ചു ആലുവായ്ക്കു

പോന്നു. കോട്ടയം സെമിനാരിയിൽ കയറി ബാവായെ കണ്ടു. രാത്രി 6. 30 നു ശേഷം ആലുവാ വൈ. എം. സി. എ. യിൽ എത്തി താമസിച്ചു.

മാർച്ച് 10. രാവിലെ 8.30 നു ആലുവാ തൃക്കുന്നത്തു സെമിനാരിയി ലെത്തി അത്താനാസ്യോസ് മെത്രാച്ചനുമായി 10 വരെ സമയം ചെലവഴിച്ചു. 10.30 മുതൽ 3.30 വരെ ആലുവാ കോളജ് കൗൺസിലിൽ അധ്യക്ഷത വഹിച്ചു. 4 മണിക്കു അനുജൻ കുഞ്ഞൂഞ്ഞുമൊരുമിച്ചു കോഴിക്കോടിനു പോന്നു. രാത്രി 11 നു ശേഷം കോഴിക്കോടു പള്ളിയിൽ എത്തി. മണമേൽ പാപ്പച്ചന്റെ ബംഗ്ലാവിൽ താമസിച്ചു.

മാർച്ച് 11. കോഴിക്കോട് സെന്റ്ജോർജ്ജ് പള്ളിയിൽ പോയി. ഒന്നര മണിക്കൂർ പ്രസംഗിച്ചു. ഇവിടെ ഈ പള്ളി കിട്ടിയത് ഒരനുഗ്രഹമെന്നേ പറയാനുള്ളൂ. വളരെ വൃത്തിയായി സൂക്ഷിക്കപ്പെട്ടിരിക്കുന്നു. വൈകിട്ട് പാപ്പച്ചന്റെ കാറിൽ കടൽതീരം, ശവക്കോട്ട മുതലായവ സന്ദർശിച്ചു തിരിച്ചെത്തി. എ. കുര്യൻ (കുഞ്ഞൂഞ്ഞ്) ന്റെ വീട്ടിൽ നിന്ന് അത്താഴം കഴിച്ചു. രാത്രി പാപ്പച്ചന്റെ ബംഗ്ലാവിൽ. വൈകിട്ട് നമസ്ക്കാരം കഴിഞ്ഞു 1/2 മണിക്കൂർ പ്രസംഗിച്ചു.

മാർച്ച് 12. ഉച്ചക്കുശേഷം എം. സി. പോത്തനുമൊന്നിച്ചു പുതുപ്പാടി ചാപ്പൽ സന്ദർശിച്ചു. ഗേറ്റിനടുത്തു വരെ പോയി. തിരിച്ചു വരുംവഴി അയി രൂർ കുരുടാമണ്ണിൽ അവറാച്ചന്റെ വസതിയിലും കയറി. 7 മണിക്കു തിരിച്ചു കോഴിക്കോട്ടു പള്ളിയിലെത്തി. നമസ്ക്കാരം കഴിഞ്ഞു ഒരു മണിക്കൂർ പ്രസംഗിച്ചു. അനുജൻ കുഞ്ഞൂഞ്ഞിന്റെ വീട്ടിൽ. വിമൻസ് ഹോസ്പിറ്റൽ അത്താഴം. കുന്നംകുളത്തു ഇയ്യാക്കു കത്തനാരും കൂടി സംബന്ധിച്ചു. രാത്രി പാപ്പച്ചന്റെ ബംഗ്ലാവിൽ.

മാർച്ച് 13. രാവിലെ 9 മണിക്കു കോഴിക്കോട്ടു നിന്നു തീവണ്ടിയിൽ തിരിച്ചു പോന്നു. 5. 30 ആലുവായിൽ എത്തി. കുഞ്ഞൂഞ്ഞിനെ അവിടെ വിട്ടേച്ചു ഞാൻ കോട്ടയത്തിനു പോന്നു. രാത്രി 9 മണിക്കു എം. ഡി. സെമിനാരിയിൽ എത്തി താമസിച്ചു.

മാർച്ച് 14. രാവിലെ പഴയസെമിനാരിയിലെത്തി. ബാവാ ചെറിയ പള്ളിയിലായിരുന്നതിനാൽ അവിടേയ്ക്കു പോയി. എരുത്തിക്കലച്ചന്റെ 'തിരിച്ചിലിനെ" പറ്റി സംസാരിച്ചു. ഞാൻ മർക്കോച്ചനേയും കണ്ടു തിരിച്ചു പോരും വഴി പാലാമ്പടത്തു പുന്നച്ചന്റെ വീട്ടിൽ ഇദംപ്രഥമമായി കയറി. എരുത്തിക്കൽ അച്ചനുമായി 4 മണിക്കൂറോളം സംസാരിച്ചു. ഫലമുണ്ടാ യില്ല. ഉച്ചഭക്ഷണം പുന്നച്ചന്റേത്. പ്രാർത്ഥിച്ച ശേഷം തിരിച്ചു പോന്നു. സന്ധ്യയ്ക്കു ബഥേലിൽ എത്തി Stepped into P. C. Chacko's.

മാർച്ച് 15, 16, 17. മൂന്നു ദിവസവും ധാരാളം വായിച്ചു. എഴുത്തുകൾ എഴുതി.

മാർച്ച് 21. പുത്തൻകാവു പള്ളിയിൽ 4 മണിക്കു ആറാം ഫാറത്തിലെ കുട്ടികൾക്ക് യാത്രയയപ്പ്. പ്രസംഗിച്ചു. The first batch since the school was opened on 1st July 1948.

മാർച്ച് 23, 24. വാളകം. മാർച്ച് 25, കുമരകം.

മാർച്ച് 26. രാവിലെ വാളകത്തു നിന്നു പുറപ്പെട്ടു കോട്ടയത്ത് എത്തി. ഇടയ്ക്ക് മൂവാറ്റുപുഴ അരമനയിലും കയറി. രാജേന്ദ്രപ്രസാദ് ഇന്നു കോട്ടയത്തിനു വന്നു. ഞാൻ ബാവായെ കണ്ടശേഷം ബഥേലിലേക്കു പോന്നു. കോട്ടയം ആശുപത്രിയിലും തിരുവല്ലാ ആശുപത്രിയിലും അക്കര കൊച്ചുപാപ്പിച്ചന്റെ വീട്ടിലും മറ്റും എത്തി. എം. ജി. ജോൺ ജഡ്ജിയുടെ വീട്ടിലും മറ്റും കയറി. ബഥേലിൽ രാത്രി 9 നു ശേഷമാണ് എത്തിയത്. വളരെ ക്ഷീണിച്ചു.

മാർച്ച് 28. രാവിലെ മനോരമയുടെ ജൂബിലി പ്രമാണിച്ചു 9 – 1 വരെയുള്ള മീറ്റിംഗിൽ സംബന്ധിച്ചു. രാജേന്ദ്രപ്രസാദ് 12 നു മീറ്റിംഗിൽ സന്നിഹിതനായിരുന്നു. പ്രസംഗം കഴിഞ്ഞു തിരിച്ചുപോയി. ഞാൻ 1 1/2 ക്കു ബഥേലിലേക്കു തിരിച്ചുപോയി.

**അവസാനത്തെ കൺവൻഷൻ യാത്ര 1951 ഏപ്രിൽ 4 ബുധൻ.**

പത്തു മണിക്കു പി. എസ്. ശെമ്മാശനുമൊരുമിച്ച് പഴഞ്ഞി കൺവൻഷനു പോന്നു. രാത്രി ആലുവാ ഫെലോഷിപ്പ് ഹൗസിൽ താമസിച്ചു. എം. പി. ജോൺ മാത്രമുണ്ടായിരുന്നു. 'ഹൗസി'ന്റെ ആദർശങ്ങൾ ഇനിയും നടപ്പായിട്ടില്ല. ഒരു Unmarried Priest Resident ഉണ്ടായിരിക്കാതെ യാതൊന്നും നടക്കുകയില്ല.

ഏപ്രിൽ 5. രാവിലെ ഫെലോഷിപ്പ് ഹൗസിൽ നിന്നു പോന്നു. എം. തൊമ്മനും വന്നു സംസാരിച്ചു. "One House.' കോളജിലെത്തി റ്റി. സി. ജോസഫിനേയും ജോഷ്വാ ശെമ്മാശ്ശനേയും മറ്റും കണ്ടു. ശെമ്മാശ്ശന്റെ Bishop's College Programme. If he decides to lead an unmarried life, I promised to pay Rs. 200 - the initial expenditure. He said he was. ഉച്ചക്കു ഡോ. ചീരന്റെ വസതിയിൽ ഭക്ഷണം. 4 മണിക്കു ശേഷം പഴഞ്ഞിയി ലെത്തി. രാത്രി ശെമ്മാശനും ഞാനും പ്രസംഗിച്ചു. കൺവൻഷൻ ഉൽഘാടനം.

ഏപ്രിൽ 6 വെള്ളി. പഴഞ്ഞി കാക്കു അച്ചന്റെ വസതിയിൽ എത്തി. ദീനത്തിലായിരിക്കുന്ന അച്ചനുവേണ്ടി പ്രാർത്ഥിച്ചു. കുന്നങ്കുളം ചാക്കുണ്ണി അച്ചനുമുണ്ടായിരുന്നു. തിരിച്ചു വരുംവഴി ഏചക്കാൻ വറീതിന്റെയും വീട്ടിലെത്തി ദീനക്കിടക്കയിലായിരുന്ന ടിയാനു വേണ്ടി പ്രാർത്ഥിച്ചു.